# മുഖവുര

മലയാളം ഇ–ബുക്സ് ബ്ലോഗ് ആരംഭിച്ചിട്ട് ഇപ്പോൾ നാലു വർഷം തികയുന്നു. തുഞ്ചത്തെഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം കിളിപ്പാട്ടായിരുന്നു ഈ ബ്ലോഗിൽ ആദ്യമായി പ്രസിദ്ധീകരിച്ച ഇബുക്ക്. അതിന്റെ ഒരു പരിഷ്കരിച്ച പതിപ്പാണ് ഇപ്പോൾ വായനക്കാരുടെ മുന്നിൽ അവതരിപ്പിക്കുന്നത്. ഉത്തരകാണ്ഡ ത്തോടു കൂടിയ അദ്ധ്യാത്മരാമായണം കിളിപ്പാട്ട് ഇ–ബുക്കായി ഇന്റർനെറ്റിൽ പ്രത്യക്ഷപ്പെടുന്നത് ഒരു പക്ഷെ ഇത് ആദ്യ മായിരിയ്ക്കാം.

**ഉത്തരകാണ്ഡം:** ശ്രീ വാൽമീകീരാമായണത്തിലെന്നപോലെ അദ്ധ്യാത്മരാമായണം കിളിപ്പാട്ടിലും ഉത്തരകാണ്ഡം പ്രക്ഷിപ്ത മാണ് (പിന്നീട് കൂട്ടിച്ചേർക്കപ്പെട്ടതാണ്) എന്നും അത് എഴുത്തച്ഛൻ രചിച്ചതല്ല എന്നും, അതല്ല ഉത്തരകാണ്ഡം എഴുത്തച്ഛൻ തന്നെ രചിച്ചതാണെന്നും ഭാഷാപണ്ഡിതന്മാരുടെ യിടയിൽ രണ്ടഭിപ്രായങ്ങൾ നിലവിലുണ്ട്. സംസ്കൃതത്തിലുള്ള അദ്ധ്യാത്മരാമായണം മൂലകൃതിയിൽ ഉത്തരകാണ്ഡമുണ്ടെ ന്നുള്ള കാര്യം സംശയാതീതമാണ്. അതിനു രചിക്കപ്പെട്ടിട്ടുള്ള മൂന്നു വ്യാഖ്യാനങ്ങളുടെയും രചയിതാക്കൾ ഉത്തരകാണ്ഡവും കൂടി തങ്ങളുടെ വ്യാഖ്യാനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട് എന്ന കാര്യം അവഗണിക്കുവാനാവില്ല. ആ സ്ഥിതിയ്ക്ക് എഴുത്തച്ഛൻ തന്റെ പരിഭാഷയിൽ ഉത്തരകാണ്ഡം ഉൾക്കൊള്ളിക്കാതിരി ക്കുവാൻ ന്യായമായ കാരണമൊന്നും കാണുന്നുമില്ല. വാസ്തവം എന്തായാലും, ശ്രീരാമകഥ വായിച്ചു രസിക്കുവാനാഗ്രഹിക്കുന്ന രാമഭക്തന്മാരെ സംബന്ധിച്ചിടത്തോളം ഉത്തരകാണ്ഡം കൂടി ഉൾപ്പെടുത്തിയ ഇ–ബുക്ക് ഒരു അനുഗ്രഹം തന്നെയായിരിക്കും.

# അദ്ധ്യാത്മരാമായണം

**കടപ്പാട്:** അദ്ധ്യാത്മരാമായണം കിളിപ്പാട്ട് ഇ–ബുക്കിന്റെ ആദ്യപതിപ്പിൽ ഉത്തരകാണ്ഡം ഉൾപ്പെടുത്തിയിട്ടില്ലെന്ന കാര്യം എന്റെ ശ്രദ്ധയിൽ പെടുത്തിയതും, ഉത്തരകാണ്ഡവും ചില സ്തോത്രങ്ങളും കൂടി ഉൾപ്പെടുത്തി അതിനെ പരിഷ്കരിക്കണ മെന്നു നിർദ്ദേശിച്ചതും  ഈ ബ്ലോഗിന്റെ സന്ദർശകർക്കെല്ലാം സുപരിചിതനായ ശ്രീ പി. എസ്സ്. അഗ്നീശ്വരനാണ്. (സന്ത് തുളസീദാസ് വിരചിച്ച സുപ്രസിദ്ധമായ ശ്രീരാമചരിതമാനസം ശ്രീ അഗ്നീശ്വരൻ പൂർണ്ണമായി മലയാളത്തിൽ പരിഭാഷ പ്പെടുത്തുകയും കഴിഞ്ഞ വർഷം ഈ ബ്ലോഗിലൂടെ അതു പ്രസിദ്ധീകരിക്കുകയും ചെയ്തിരുന്നു). അദ്ദേഹം സ്വയം ഉത്തരകാണ്ഡം മുഴുവൻ ടൈപ്പ് ചെയ്യുകയും, അദ്ധ്യാത്മ രാമായണം ആദ്യാവസാനം ഒരിക്കൽക്കൂടി സശ്രദ്ധം പരിശോ ധിക്കുകയും ചെയ്തു. അതിന് ശ്രീ അഗ്നീശ്വരനോടുള്ള അകൈതവമായ കൃതജ്ഞത ഈ സന്ദർഭത്തിൽ രേഖപ്പെടുത്തട്ടെ.

രാമായണമാസത്തിന്റെ തുടക്കത്തിൽത്തന്നെ അദ്ധ്യാത്മ രാമായണം ഇ–ബുക്കിന്റെ ഈ പരിഷ്കരിച്ച പതിപ്പ് വായന ക്കാർക്കു മുന്നിൽ സമർപ്പിക്കുവാൻ കഴിഞ്ഞതിൽ ചാരിതാർ ത്ഥ്യമുണ്ട്. തിരക്കു പിടിച്ച ഇന്നത്തെ ജീവിതയാത്രയിൽ വല്ലപ്പോഴുമൊന്നു തങ്ങളുടെ ലാപ് ടോപ്പിലോ പി. സി. യിലോ രാമായണം വായിക്കുവാനും അതിലെ മൂല്യങ്ങൾ സ്വാംശീകരി ക്കുവാനും ഈ ഇപുസ്തകം ഉപകരിക്കുമെന്നു പ്രത്യാശിക്കട്ടെ.

– പ്രസാധകൻ

# ഉള്ളടക്കം

# ശ്രീരാമധ്യാനം

വൈദേഹീസഹിതം സുരദ്രുമതലേ ഹൈമേ മഹാമണ്ഡപേ
മദ്ധ്യേ പുഷ്പകമാസനേ മണിമയേ വീരാസനേ സുസ്ഥിതം
അഗ്രേ വാചയതി പ്രഭഞ്ജനസുതേ തത്ത്വം മുനിഭ്യഃ പരം
വ്യാഖ്യാന്തം ഭരതാദിഭഃ പരിവൃതം രാമം ഭജേ ശ്യാമളം.
രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ.

## വാൽമീകീ സ്തുതി

കൂജന്തം രാമരാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാൽമീകികോകിലം.

## ആഞ്ജനേയസ്തുതി

മനോജവം മാരുതതുല്യവേഗം
ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം
ശ്രീരാമദൂതം ശിരസാ നമാമി

# ബാലകാണ്ഡം

ഹരിഃ ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു

ശ്രീരാമ! രാമ! രാമ! ശ്രീരാമചന്ദ്ര! ജയ!
ശ്രീരാമ! രാമ! രാമ! ശ്രീരാമഭദ്ര! ജയ!
ശ്രീരാമ! രാമ! രാമ! സീതാഭിരാമ! രാമ!
ശ്രീരാമ! രാമ! രാമ! ലോകാഭിരാമ! ജയ!
ശ്രീരാമ! രാമ! രാമ! രാവണാന്തക! രാമ!
ശ്രീരാമ! മമ ഹൃദി രമതാം രാമ! രാമ!
ശ്രീരാഘവാത്മാരാമ! ശ്രീരാമ! രമാപതേ!
ശ്രീരാമ! രമണീയവിഗ്രഹ! നമോസ്തു തേ
നാരായണായ നമോ നാരായണായ നമോ
നാരായണായ നമോ നാരായണായ നമഃ
ശ്രീരാമനാമം പാടിവന്ന പൈങ്കിളിപ്പെണ്ണേ!
ശ്രീരാമചരിതം നീ ചൊല്ലീടു മടിയാതെ.
ശാരികപ്പൈതൽ താനും വന്ദിച്ചു വന്ദ്യന്മാരെ
ശ്രീരാമസ്മൃതിയോടെ പറഞ്ഞുതുടങ്ങിനാൾ:

കാരണനായ ഗണനായകൻ ബ്രഹ്മാത്മകൻ
കാരുണ്യമൂർത്തി ശിവശക്തിസംഭവൻ ദേവൻ
വാരണമുഖൻ മമ പ്രാരബ്ധവിഘ്നങ്ങളെ
വാരണം ചെയ്തീടുവാനാവോളം വന്ദിയ്ക്കുന്നേൻ.
വാണീടുകനാരതമെന്നുടെ നാവുതന്മേൽ
വാണീമാതാവേ! വർണ്ണവിഗ്രഹേ! വേദാത്മികേ!
നാണമെന്നിയേ മുദാ നാവിന്മേൽ നടനഞ്ചെ–
യ്യേണാങ്കാനനേ! യഥാ കാനനേ ദിഗംബരൻ
വാരിജോൽഭവമുഖവാരിജവാസേ! ബാലേ!

വാരിധിതന്നിൽ തിരമാലകളെന്നപോലെ
ഭാരതീ! പദാവലി തോന്നേണം കാലേ കാലേ
പാരാതെ സലക്ഷണം മേന്മേൽ മംഗളശീലേ!
വൃഷ്ണിവംശത്തിൽ വന്നു കൃഷ്ണനായ്പിറന്നൊരു
വിഷ്ണു വിശ്വാത്മാ വിശേഷിച്ചനുഗ്രഹിക്കേണം.
വിഷ്ണുജോത്ഭവസുതനന്ദനപുത്രൻ വ്യാസൻ
വിഷ്ണുതാൻ തന്നെ വന്നുപിറന്ന തപോധനൻ.
വിഷ്ണുതന്മായാഗുണചരിത്രമെല്ലാം കണ്ട
കൃഷ്ണനാം പുരാണകർത്താവിനെ വണങ്ങുന്നേൻ.
നാന്മറനേരായ രാമായണം ചമയ്ക്കയാൽ
നാന്മുഖനുള്ളിൽ ബഹുമാനത്തെ വളർത്തൊരു
വാല്മീകി കവിശ്രേഷ്ഠനാകിയ മഹാമുനി
താൻ മമ വരം തരികെപ്പൊഴും വന്ദിക്കുന്നേൻ.
രാമനാമത്തെസ്സദാകാലവും ജപിച്ചീടും
കാമനാശനനുമാവല്ലഭൻ മഹേശ്വരൻ
ശ്രീമഹാദേവൻ പരമേശ്വരൻ സർവേശ്വരൻ
മാമകേ മനസി വാണീടുവാൻ വന്ദിക്കുന്നേൻ.
വാരിജോൽഭവനാദിയാകിയ ദേവന്മാരും
നാരദപ്രമുഖന്മാരാകിയ മുനികളും
വാരിജശരാരാതിപ്രാണനാഥയും മമ
വാരിജമകളായ ദേവിയും തുണയ്ക്കേണം.

കാരണഭൂതന്മാരാം ബ്രാഹ്മണരുടെ ചര–
ണാരുണാംബുജലീനപാംസുസഞ്ചയം മമ
ചേതോദർപ്പണത്തിന്റെ മാലിന്യമെല്ലാം തീർത്തു
ശോധനചെയ്തീടുവാനാവോളം വന്ദിക്കുന്നേൻ.
ആധാരം നാനാജഗന്മയനാം ഭഗവാനും
വേദമെന്നല്ലോ ഗുരുനാഥൻതാനരുൾചെയ്തു:

വേദത്തിനാധാരഭൂതന്മാരിക്കാണായൊരു
ഭൂദേവപ്രവരന്മാർ തദ്വരശാപാദികൾ
ധാതൃശങ്കരവിഷ്ണുപ്രമുഖന്മാർക്കും മതം
വേദജ്ഞോത്തമന്മാർ മാഹാത്മ്യങ്ങളാർക്കു ചൊല്ലാം?
പാദസേവകനായ ഭക്തനാം ദാസൻ ബ്രഹ്മ-
പാദജനജ്ഞാനിനാമാദ്യനായുള്ളൊരു ഞാൻ
വേദസമ്മിതമായ്മുൻപുള്ള ശ്രീരാമായണം
ബോധഹീനന്മാർക്കറിയാംവണ്ണം ചൊല്ലീടുന്നേൻ.
വേദവേദാംഗവേദാന്താദിവിദ്യകളെല്ലാം
ചേതസി തെളിഞ്ഞുണർന്നാവോളം തുണയ്ക്കേണം.
സുരസംഹതിപതി തദനു സ്വാഹാപതി
വരദൻ പിതൃപതി നിരൃതി ജലപതി
തരസാ സദാഗതി സദയം നിധിപതി
കരുണാനിധി പശുപതി നക്ഷത്രപതി
സുരവാഹിനീപതിതനയൻ ഗണപതി
സുരവാഹിനീപതി പ്രമഥഭൂതപതി
ശ്രുതിവാക്യാത്മാ ദിനപതി ഖേടാനാം പതി
ജഗതി ചരാചരജാതികളായുള്ളോരും
അഗതിയായോരടിയന്നനുഗ്രഹിക്കേണ-
മകമേ സുഖമേ ഞാനനിശം വന്ദിക്കുന്നേൻ.
അഗ്രജൻ മമ സതാം വിദുഷാമഗ്രേസരൻ
മൽഗുരുനാഥനനേകാന്തേവാസികളോടും
ഉൾക്കുരുന്നിങ്കൽ വാഴ്ക രാമനാമാചാര്യനും
മുഖ്യന്മാരായ ഗുരുഭൂതന്മാർ മറ്റുള്ളോരും.

ശ്രീരാമായണം പുരാ വിരിഞ്ചവിരചിതം
നൂറുകോടിഗ്രന്ഥമുണ്ടില്ലതു ഭൂമിതന്നിൽ.
രാമനാമത്തെജ്ജപിച്ചോരു കാട്ടാളൻ മുന്നം

മാമുനിപ്രവരനായ് വന്നതു കണ്ടു ധാതാ
ഭൂമിയിലുള്ള ജന്തുക്കൾക്കു മോക്ഷാർത്ഥമിനി
ശ്രീമഹാരാമായണം ചമയ്ക്കെന്നരുൾചെയ്തു.
വീണാപാണിയുമുപദേശിച്ചു രാമായണം
വാണിയും വാൽമീകിതൻനാവിന്മേൽ വാണീടിനാൾ.
വാണീടുകവ്വണ്ണമെൻ നാവിന്മേലേവം ചൊൽവാൻ
നാണമാകുന്നുതാനുമതിനെന്താവതിപ്പോൾ.
വേദശാസ്ത്രങ്ങൾക്കധികാരിയല്ലെന്നതോർത്തു
ചേതസി സർവ്വം ക്ഷമിച്ചീടുവിൻ കൃപയാലെ.
അദ്ധ്യാത്മപ്രദീപകമത്യന്തം രഹസ്യമി–
തദ്ധ്യാത്മരാമായണം മൃത്യുശാസനപ്രോക്തം
അദ്ധ്യയനം ചെയ്തീടും മർത്ത്യജന്മികൾക്കെല്ലാം
മുക്തി സിദ്ധിയ്ക്കുമസന്ദിഗ്ദ്ധമിജ്ജന്മം കൊണ്ടേ.
ഭക്തി കൈക്കൊണ്ടു കേട്ടുകൊള്ളുവിൻ ചൊല്ലീടുവ–
നെത്രയും ചുരുക്കി ഞാൻ രാമമാഹാത്മ്യമെല്ലാം.
ബുദ്ധിമത്തുക്കളായോരിക്കഥ കേൾക്കുന്നാകിൽ
ബദ്ധരാകിലുമുടൻ മുക്തരായ്‌വന്നുകൂടും.
ധാത്രീഭാരത്തെത്തീർപ്പാൻ ബ്രഹ്മാദിദേവഗണം
പ്രാർത്ഥിച്ചു ഭക്തിപൂർവ്വം സ്തോത്രം ചെയ്തതുമൂലം
ദുഗ്ദ്ധാബ്ധിമദ്ധ്യേ ഭോഗിസത്തമനായീടുന്ന
മെത്തമേൽ യോഗനിദ്രചെയ്തീടും നാരായണൻ
ധാത്രീമണ്ഡലം തന്നിൽ മാർത്താണ്ഡകുലത്തിങ്കൽ
ധാത്രീന്ദ്രവീരൻ ദശരഥനു തനയനായ്
രാത്രിചാരികളായ രാവണാദികൾതമ്മെ
മാർത്താണ്ഡാത്മജപുരം പ്രാപിപ്പിച്ചോരുശേഷം
ആദ്യമാം ബ്രഹ്മത്വം പ്രാപിച്ച വേദാന്തവാക്യ–
വേദ്യനാം സീതാപതി ശ്രീപാദം വന്ദിയ്ക്കുന്നേൻ.

## ഉമാമഹേശ്വരസംവാദം

കൈലാസാചലേ സൂര്യകോടിശോഭിതേ വിമ–
ലാലയേ രത്നപീഠേ സംവിഷ്ടം ധ്യാനനിഷ്ഠം
ഫാലലോചനം മുനിസിദ്ധദേവാദിസേവ്യം
നീലലോഹിതം നിജഭർത്താരം വിശ്വേശ്വരം
വന്ദിച്ചു വാമോത്സംഗേ വാഴുന്ന ഭഗവതി
സുന്ദരി ഹൈമവതി ചോദിച്ചു ഭക്തിയോടെ:
സർവ്വാത്മാവായ നാഥ! പരമേശ്വര! പോറ്റി!
സർവ്വലോകാവസ! സർവേശ്വര! മഹേശ്വര!
ശർവ്വ! ശങ്കര! ശരണാഗതജനപ്രിയ!
സർവ്വദേവേശ! ജഗന്നായക! കാരുണ്യാബ്ധേ!
അത്യന്തം രഹസ്യമാം വസ്തുവെന്നിരിയ്ക്കിലു–
മെത്രയും മഹാനുഭാവന്മാരായുള്ള ജനം
ഭക്തിവിശ്വാസശുശ്രൂഷാദികൾ കാണുംതോറും
ഭക്തന്മാർക്കുപദേശം ചെയ്തീടുമെന്നു കേൾപ്പൂ.
ആകയാൽ ഞാനുണ്ടൊന്നു നിന്തിരുവടിതന്നോ
ടാകാംക്ഷാപരവശചേതസാ ചോദിയ്ക്കുന്നു.
കാരുണ്യമെന്നെക്കുറിച്ചുണ്ടെങ്കിലെനിയ്ക്കിപ്പോൾ
ശ്രീരാമദേവതത്വമുപദേശിച്ചീടണം.
തത്വഭേദങ്ങൾ വിജ്ഞാനജ്ഞാനവൈരാഗ്യാദി
ഭക്തിലക്ഷണം സാംഖ്യയോഗഭേദാദികളും
ക്ഷേത്രോപവാസഫലം യാഗാദികർമ്മഫലം.
തീർത്ഥസ്നാനാദിഫലം ദാനധർമ്മാദിഫലം
വർണ്ണധർമ്മങ്ങൾ പുനരാശ്രമധർമ്മങ്ങളു–
മെന്നിവയെല്ലാമെന്നോടൊന്നൊഴിയാതവണ്ണം
നിന്തിരുവടിയരുൾചെയ്തു കേട്ടതുമൂലം
സന്തോഷമകതാരിലേറ്റവുമുണ്ടായ്‌വന്നു.
ബന്ധമോക്ഷങ്ങളുടെ കാരണം കേൾക്കമൂല–

മന്ധത്വം തീർന്നുകൂടി ചേതസി ജഗല്പതേ!
ശ്രീരാമദേവൻതന്റെ മാഹാത്മ്യം കേൾപ്പാനുള്ളിൽ
പാരമാഗ്രഹമുണ്ടു ഞാനതിൻ പാത്രമെങ്കിൽ
കാരുണ്യാംബുധേ! കനിഞ്ഞരുളിച്ചെയ്തീടണ-
മാരും നിന്തിരുവടിയൊഴിഞ്ഞില്ലതു ചൊൽവാൻ.

ഈശ്വരി കാത്ത്യായനി പാർവ്വതി ഭഗവതി
ശാശ്വതനായ പരമേശ്വരനോടീവണ്ണം
ചോദ്യം ചെയ്തതുകേട്ടു തെളിഞ്ഞു ദേവൻ ജഗ-
ദാദ്യനീശ്വരൻ മന്ദഹാസം പൂണ്ടരുൾചെയ്തു:
ധന്യേ! വല്ലഭേ! ഗിരികന്യേ! പാർവ്വതി! ഭദ്രേ!
നിന്നോളമാർക്കുമില്ല ഭഗവൽഭക്തി നാഥേ!
ശ്രീരാമദേവതത്ത്വം കേൾക്കണമെന്നുമന-
താരിലാകാംക്ഷയുണ്ടായ്‌വന്നതു മഹാഭാഗ്യം.
മുന്നമെന്നോടിതാരും ചോദ്യം ചെയ്തീല ഞാനും
നിന്നാണെ കേൾപ്പിച്ചതില്ലാരെയും ജീവനാഥേ!
അത്യന്തം രഹസ്യമായുള്ളൊരു പരമാത്മ-
തത്ത്വാർത്ഥമറികയിലാഗ്രഹമുണ്ടായതും
ഭക്ത്യതിശയം പുരുഷോത്തമൻ തങ്കലേറ്റം
നിത്യവും ചിത്തകാമ്പിൽ വർദ്ധിയ്ക്കതന്നെ മൂലം
ശ്രീരാമപാദാംബുജം വന്ദിച്ചു സംക്ഷേപിച്ചു
സാരമായുള്ള തത്ത്വം ചൊല്ലുവൻ കേട്ടാലും നീ.
ശ്രീരാമൻ പരമാത്മാ പരമാനന്ദമൂർത്തി
പുരുഷൻ പ്രകൃതിതൻ കാരണനേകൻ പരൻ
പുരുഷോത്തമൻ ദേവനനന്തനാദിനാഥൻ
ഗുരുകാരുണ്യമൂർത്തി പരമൻ പരബ്രഹ്മം
ജഗദുൽഭവസ്ഥിതിപ്രളയകർത്താവായ
ഭഗവാൻ വിരിഞ്ചനാരായണശിവാത്മകൻ

അദ്വയനാദ്യനജനവ്യയനാത്മാരാമൻ
തത്ത്വാത്മാ സച്ചിന്മയൻ സകളാത്മകനീശൻ
മാനുഷനെന്നു കല്പിച്ചീടുവോരജ്ഞാനികൾ
മാനസം മായാതമസ്സംവൃതമാകമൂലം.
സീതാരാഘവമരുത്സൂനുസംവാദം മോക്ഷ-
സാധനം ചൊൽവൻ നാഥേ! കേട്ടാലും തെളിഞ്ഞു നീ.

എങ്കിലോ മുന്നം ജഗന്നായകൻ രാമദേവൻ
പങ്കജവിലോചനൻ പരമാനന്ദമൂർത്തി
ദേവകണ്ടകനായ പംക്തികണ്ഠനെക്കൊന്നു
ദേവിയുമനുജനും വാനരപ്പടയുമായ്
സത്വരമയോദ്ധ്യ പുക്കഭിഷേകവും ചെയ്തു
സത്താമാത്രാത്മാ സകലേശനവ്യയൻ നാഥൻ
മിത്രപുത്രാദികളാം മിത്രവർഗ്ഗത്താലുമ-
ത്യുത്തമന്മാരാം സഹോദരവീരന്മാരാലും
കീകസാത്മജാസുതനാം വിഭീഷണനാലും
ലോകേശാത്മജനായ വസിഷ്ഠാദികളാലും
സേവ്യനായ്സൂര്യകോടിതുല്യതേജസാ ജഗൽ
ശ്രാവ്യമാം ചരിതവും കേട്ടുകേട്ടാനന്ദിച്ചു
നിർമ്മലമണിലസൽകാഞ്ചനസിഹാംസനേ
തന്മായാദേവിയായ ജാനകിയോടും കൂടി
സാനന്ദമിരുന്നരുളീടുന്ന നേരം പര-
മാനന്ദമൂർത്തി തിരുമുമ്പിലാമ്മാറു ഭക്ത്യാ
വന്ദിച്ചു നില്ക്കുന്നോരു ഭക്തനാം ജഗൽപ്രാണ-
നന്ദനൻ തന്നെ തൃക്കൺപാർത്തു കാരുണ്യമൂർത്തി
മന്ദഹാസവും പൂണ്ടു സീതയോടരുൾചെയ്തു:
“സുന്ദരരൂപേ! ഹനുമാനെ നീ കണ്ടായല്ലീ!
നിന്നിലുമെന്നിലുമുണ്ടെല്ലാനേരവുമിവൻ

തന്നുള്ളിലഭേദയായുള്ളോരു ഭക്തി നാഥേ!
ധന്യേ! സന്തതം പരമാത്മജ്ഞാനത്തെയൊഴി–
ഞ്ഞൊന്നിലുമൊരുനേരമാശയുമില്ലയല്ലോ.
നിർമ്മലനാത്മജ്ഞാനത്തിന്നിവൻ പാത്രമത്രേ
നിർമ്മമൻ നിത്യബ്രഹ്മചാരികൾമുമ്പനല്ലോ.
കൽമഷമിവനേതുമില്ലെന്നു ധരിച്ചാലും.
തന്മനോരഥത്തെ നീ നൽകണം മടിയാതെ
നമ്മുടെ തത്വമിവന്നറിയിയ്ക്കേണമിപ്പോൾ
ചിന്മയേ ജഗന്മയേ! സന്മയേ! മായാമയേ!
ബ്രഹ്മോപദേശത്തിനു ദുർല്ലഭം പാത്രമിവൻ
ബ്രഹ്മജ്ഞാനാർത്ഥികളിലുത്തമോത്തമനെടോ'.
ശ്രീരാമദേവനേവമരുളിച്ചെയ്തനേരം
മാരുതിതന്നെ വിളിച്ചരുളിച്ചെയ്തു ദേവി:
വീരന്മാർചൂടും മകുടത്തിൻ നായകക്കല്ലേ!
ശ്രീരാമപാദഭക്തപ്രവര! കേട്ടാലും നീ.
സച്ചിദാനന്ദമേകമദ്വയം പരബ്രഹ്മം
നിശ്ചലം സർവ്വോപാധിനിർമ്മുക്തം സത്താമാത്രം
നിശ്ചയിച്ചറിഞ്ഞുകൂടാതൊരു വസ്തുവെന്നു
നിശ്ചയിച്ചാലുമുള്ളിൽ ശ്രീരാമദേവനെ നീ.
നിർമ്മലം നിരഞ്ജനം നിർഗ്ഗുണം നിർവ്വികാരം
സന്മയം ശാന്തം പരമാത്മാനം സദാനന്ദം
ജന്മനാശാദികളില്ലാതൊരു വസ്തു പര–
ബ്രഹ്മമീ ശ്രീരാമനെന്നറിഞ്ഞുകൊണ്ടാലും നീ.
സർവ്വകാരണം സർവ്വവ്യാപിനം സർവ്വാത്മാനം
സർവ്വജ്ഞം സർവേശ്വരം സർവസാക്ഷിണം നിത്യം
സർവ്വദം സർവാധാരം സർവദേവതാമയം
നിർവികാരാത്മാ രാമദേവനെന്നറിഞ്ഞാലും.
എന്നുടെ തത്വമിനിച്ചൊല്ലീടാമുള്ള വണ്ണം

നിന്നോടു ഞാൻതാൻ മൂലപ്രകൃതിയായതെടോ!
എന്നുടെ പതിയായ പരമാത്മാവുതന്റെ
സന്നിധി മാത്രംകൊണ്ടു ഞാനിവ സൃഷ്ടിയ്ക്കുന്നു.
തത്സാന്നിദ്ധ്യം കൊണ്ടെന്നാൽ സൃഷ്ടമാമവയെല്ലാം
തത്സ്വരൂപത്തിങ്കലാക്കീടുന്നു ബുധജനം.
തത്സ്വരൂപത്തിനുണ്ടോ ജനനാദികളെന്നു
തത്സ്വരൂപത്തെയറിഞ്ഞവനേയറിയാവൂ.
ഭൂമിയിൽ ദിനകരവംശത്തിലയോദ്ധ്യയിൽ
രാമനായ് സർവേശ്വരൻതാൻ വന്നു പിറന്നതും
ആമിഷഭോജികളെ വധിപ്പാനായ്ക്കൊണ്ടു
വിശ്വാമിത്രനോടും കൂടെയെഴുന്നള്ളിയകാലം
ക്രുദ്ധയായടുത്തൊരു ദുഷ്ടയാം താടകയെ
പദ്ധതിമദ്ധ്യേ കൊന്നു സത്വരം സിദ്ധാശ്രമം
ബദ്ധമോദേന പുക്കു യാഗരക്ഷയും ചെയ്തു
സിദ്ധസങ്കല്പനായ കൌശികമുനിയോടും
മൈഥിലരാജ്യത്തിനായ്ക്കൊണ്ടുപോകുന്നനേരം
ഗൌതമപത്നിയായോരഹല്യാശാപം തീർത്തു
പാദപങ്കജം തൊഴുതവളെയനുഗ്രഹി–
ച്ചാദരപൂർവ്വം മിഥിലാപുരമകം പുക്കു
മുപ്പുരവൈരിയുടെ ചാപവും മുറിച്ചുടൻ
മല്പാണിഗ്രഹണവും ചെയ്തു പോരുന്ന നേരം
മുല്പുക്കു തടുത്തൊരു ഭാർഗ്ഗവരാമൻതന്റെ
ദർപ്പവുമടക്കി വൻപോടയോദ്ധ്യയും പുക്കു
ദ്വാദശസംവത്സരമിരുന്നു സുഖത്തോടെ
താതനുമഭിഷേകത്തിന്നാരംഭിച്ചാനതു
മാതാവു കൈകേയിയും മുടക്കിയതു മൂലം
ഭ്രാതാവാകിയ സുമിത്രാത്മജനോടും കൂടെ
ചിത്രകൂടം പ്രാപിച്ചു വസിച്ചകാലം താതൻ

വൃത്രാരിപുരം പുക്ക വൃത്താന്തം കേട്ട ശേഷം
ചിത്തശോകത്തോടുദകക്രിയാദികൾ ചെയ്തു
ഭക്തനാം ഭരതനെയയച്ചു രാജ്യത്തിനായ്
ദണ്ഡകാരണ്യം പുക്ക കാലത്തു വിരാധനെ
ഖണ്ഡിച്ചു കുംഭോൽഭവനാമഗസ്ത്യനെക്കണ്ടു
പണ്ഡിതന്മാരാം മുനിമാരോടു സത്യം ചെയ്തു
ദണ്ഡമെന്നിയേ രക്ഷോവംശത്തെയൊടുക്കുവാൻ.
പുക്കിതു പഞ്ചവടി തത്ര വാണീടും കാലം
പുഷ്കരശരപരവശയായ്‌വന്നാളല്ലോ
രക്ഷോനായകനുടെ സോദരി ശൂർപ്പണഖാ;
ലക്ഷ്മണനവളുടെ നാസികാച്ഛേദം ചെയ്തു.
ഉന്നതനായ ഖരൻ കോപിച്ചു യുദ്ധത്തിനായ്
വന്നിതു പതിന്നാലു സഹസ്രം പടയോടും
കൊന്നിതു മൂന്നേമുക്കാൽ നാഴിക കൊണ്ടുതന്നെ;
പിന്നെ ശൂർപ്പണഖ പോയ് രാവണനോടു ചൊന്നാൾ.
മായയാ പൊന്മാനായ് വന്നൊരു മാരീചൻതന്നെ
സായകം പ്രയോഗിച്ചു സൽഗതി കൊടുത്തപ്പോൾ
മായാസീതയെക്കൊണ്ടു രാവണൻ പോയശേഷം
മായാമാനുഷൻ ജടായുസ്സിനു മോക്ഷം നൽകി.
രാക്ഷസവേഷം പൂണ്ട കബന്ധൻതന്നെക്കൊന്നു
മോക്ഷവും കൊടുത്തുപോയ് ശബരിതന്നെക്കണ്ടു
മോക്ഷദനവളുടെ പൂജയും കൈക്കൊണ്ടഥ
മോക്ഷദാനവും ചെയ്തു പുക്കിതു പമ്പാതീരം.
തത്ര കണ്ടിതു നിന്നെപ്പിന്നെ നിന്നോടും കൂടി
മിത്രനന്ദനനായ സുഗ്രീവൻ തന്നെക്കണ്ടു
മിത്രമായിരിപ്പൂതെന്നന്യോന്യം സഖ്യം ചെയ്തു
വൃത്രാരിപുത്രനായ ബാലിയെ വധം ചെയ്തു
സീതാന്വേഷണം ചെയ്തു ദക്ഷിണജലധിയിൽ

സേതുബന്ധനവും ലങ്കാമർദ്ദനം പിന്നെശ്ശേഷം
പുത്രമിത്രാമാത്യഭൃത്യാദികളോടും കൂടി
യുദ്ധസന്നദ്ധനായ ശത്രുവാം ദശാസ്യനെ
ശസ്ത്രേണ വധം ചെയ്തു രക്ഷിച്ചു ലോകത്രയം
ഭക്തനാം വിഭീഷണന്നഭിഷേകവും ചെയ്തു.
പാവകൻതങ്കൽ മറഞ്ഞിരുന്നോരെന്നെപ്പിന്നെ
പാവനയെന്നു ലോകസമ്മതമാക്കിക്കൊണ്ടു
പാവകനോടുവാങ്ങി പുഷ്പകം കരയേറി
ദേവകളോടുമനുവാദംകൊണ്ടയോദ്ധ്യയാം
രാജ്യത്തിന്നഭിഷേകം ചെയ്തു ദേവാദികളാൽ
പൂജ്യനായിരുന്നരുളീടിനാൻ ജഗന്നാഥൻ.
യാജ്യനാം നാരായണൻ ഭക്തിയുള്ളവർക്കു സാ-
യൂജ്യമാം മോക്ഷത്തെ നൽകീടിനാൻ നിരഞ്ജനൻ.
ഏവമാദികളായ കർമ്മങ്ങൾതന്റെ മായാ-
ദേവിയാമെന്നെക്കൊണ്ടു ചെയ്യിപ്പിയ്ക്കുന്നു നൂനം.
രാമനാം ജഗൽഗുരു നിർഗ്ഗുണൻ ജഗദഭി-
രാമനവ്യയനേകനാനന്ദാത്മകനാത്മാ
രാമനദ്വയൻ പരൻ നിഷ്കളൻ വിദ്വൽഭൃംഗാ-
രാമനച്യുതൻ വിഷ്ണുഭഗവാൻ നാരായണൻ
ഗമിക്കെന്നതും പുനരിരിക്കെന്നതും കിഞ്ചിൽ
ഭ്രമിക്കെന്നതും തഥാ ദുഃഖിക്കെന്നതുമില്ല.
നിർവ്വികാരാത്മാ തേജോമയനായ് നിറഞ്ഞൊരു
നിർവൃതനൊരുവസ്തു ചെയ്കയില്ലൊരുനാളും.
നിർമ്മലൻ പരിണാമഹീനനാനന്ദമൂർത്തി
ചിന്മയൻ മായാമയന്തന്നുടെ മായാദേവി
കർമ്മങ്ങൾ ചെയ്യുന്നതു താനെന്നു തോന്നിയ്ക്കുന്നു
തന്മായാഗുണങ്ങളെത്താനനുസരിയ്ക്കയാൽ.
അഞ്ജനാതനയനോടിങ്ങനെ സീതാദേവി

കഞ്ജലോചനതത്ത്വമുപദേശിച്ച ശേഷം
അഞ്ജസാ രാമദേവൻ മന്ദഹസവും ചെയ്തു
മഞ്ജുളവാചാ പുനരവനോടുരചെയ്തു:

'പരമാത്മാവാകുന്ന ബിംബത്തിൽ പ്രതിബിംബം
പരിചിൽ കാണുന്നതു ജീവാത്മാവറികെടോ!
തേജോരൂപിണിയാകുമെന്നുടെ മായ തങ്കൽ
വ്യാജമെന്നിയേ നിഴലിയ്ക്കുന്നു കപിവര!
ഓരോരോ ജലാശയേ കേവലം മഹാകാശം
നേരെ നീ കാണ്മീലയോ? കണ്ടാലുമതുപോലെ
സാക്ഷാലുള്ളൊരു പരബ്രഹ്മമാം പരമാത്മാ
സാക്ഷിയായുള്ള ബിംബം നിശ്ചലമതു സഖേ!
തത്ത്വമസ്യാദിമഹാവാക്യാർത്ഥംകൊണ്ടു മമ
തത്ത്വത്തെയറിഞ്ഞീടാമാചാര്യകാരുണ്യത്താൽ
മൽഭക്തനായുള്ളവനിപ്പദമറിയുമ്പോൾ
മൽഭാവം പ്രാപിച്ചീടുമില്ല സംശയമേതും.
മൽഭക്തിവിമുഖന്മാർ ശാസ്ത്രഗർത്തങ്ങൾതോറും
സൽഭാവങ്കൊണ്ടു ചാടിവീണു മോഹിച്ചീടുന്നു.
ഭക്തിഹീനന്മാർക്കു നൂറായിരം ജന്മം കൊണ്ടും
സിദ്ധിയ്ക്കയില്ല തത്ത്വജ്ഞാനവും കൈവല്യവും
പരമാത്മാവാം മമ ഹൃദയം രഹസ്യമി–
തൊരുനാളും മൽഭക്തിഹീനന്മാരായ്മേവീടും
നരന്മാരോടു പറഞ്ഞറിയിയ്ക്കരുതെടോ!
പരമമുപദേശമില്ലിതിന്മീതെയൊന്നും.'
ശ്രീമഹാദേവൻ മഹാദേവിയോടരുൾചെയ്ത
രാമമാഹാത്മ്യമിദം പവിത്രം ഗുഹ്യതമം.
സാക്ഷാൽ ശ്രീരാമപ്രോക്തം വായുപുത്രനായ്ക്കൊണ്ടു
മോക്ഷദം പാപഹരം ഹൃദ്യമാനന്ദോദയം.
സർവ്വവേദാന്തസാരസംഗ്രഹം രാമതത്ത്വം

ദിവ്യനാം ഹനുമാനോടുപദേശിച്ചതെല്ലാം
ഭക്തിപൂണ്ടനാരതം പഠിച്ചീടുന്ന പുമാൻ
മുക്തനായ്‌വരുമൊരു സംശയമില്ല നാഥേ!
ബ്രഹ്മഹത്യാദി ദുരിതങ്ങളും ബഹുവിധം
ജന്മങ്ങൾതോറുമാർജ്ജിച്ചുള്ളവയെന്നാകിലും
ഒക്കവേ നശിച്ചുപോമെന്നരുൾചെയ്തു രാമൻ
മർക്കടപ്രവരനോടെന്നതു സത്യമല്ലോ.
ജാതിനിന്ദിതൻ പരസ്ത്രീധനഹാരി പാപി
മാതൃഘാതകൻ പിതൃഘാതകൻ ബ്രഹ്മഹന്താ
യോഗിവൃന്ദാപകാരി സുവർണ്ണസ്തേയി ദുഷ്ടൻ
ലോകനിന്ദിതനേറ്റമെങ്കിലുമവൻ ഭക്ത്യാ
രാമനാമത്തെജ്ജപിച്ചീടുകിൽ ദേവകളാ-
ലാമോദപൂർവ്വം പൂജ്യനായ്  വരുമത്രയല്ല.
യോഗീന്ദ്രന്മാരാൽ പോലുമലഭ്യമായ വിഷ്ണു-
ലോകത്തെ പ്രാപിച്ചീടുമില്ല സംശയമേതും.

ഇങ്ങനെ മഹാദേവനരുൾചെയ്തതു കേട്ടു
തിങ്ങീടും ഭക്തിപൂർവ്വമരുൾചെയ്തിതു ദേവി:
'മംഗളാത്മാവേ! മമ ഭർത്താവേ! ജഗല്പതേ!
ഗംഗാകാമുക! പരമേശ്വര! ദയാനിധേ!
പന്നഗവിഭൂഷണ! ഞനനുഗൃഹീതയായ്
ധന്യയായ് കൃതാർത്ഥയായ് സ്വസ്ഥയായ് വന്നേനല്ലോ.
ഛിന്നമായ് വന്നു മമ സന്ദേഹമെല്ലാമിപ്പോൾ
സന്നമായിതു മോഹമൊക്കെ നിന്നനുഗ്രഹാൽ,
നിർമ്മലം രാമതത്വാമൃതമാം രസായനം
ത്വന്മുഖോൽഗളിതമാവോളം പാനം ചെയ്താലും
എന്നുള്ളിൽ തൃപ്തിവരികെന്നുള്ളതില്ലയല്ലോ
നിർണ്ണയമതുമൂലമൊന്നുണ്ടു ചൊല്ലുന്നു ഞാൻ.
സംക്ഷേപിച്ചരുൾചെയ്തതേതുമേ മതിയല്ല

സാക്ഷാൽ ശ്രീനാരായണൻതൻ മാഹാത്മ്യങ്ങളെല്ലാം
കിംക്ഷണന്മാർക്കു വിദ്യയുണ്ടാകയില്ലയല്ലോ
കിങ്കണന്മാരായുള്ളോർക്കർത്ഥവുമുണ്ടായ്‌വരാ;
കിമൃണന്മാർക്കു നിത്യസൌഖ്യവുമുണ്ടായ്‌വരാ
കിംദേവന്മാർക്കു ഗതിയും പുനരതുപോലെ.
ഉത്തമമായ രാമചരിതം മനോഹരം
വിസ്തരിച്ചരുളിച്ചെയ്തീടണം മടിയാതെ.'
ഈശ്വരൻ ദേവൻ പരമേശ്വരൻ മഹേശ്വരൻ
ഈശ്വരിയുടെ ചോദ്യമിങ്ങനെ കേട്ടനേരം
മന്ദഹാസവും ചെയ്തു ചന്ദ്രശേഖരൻ പരൻ
സുന്ദരഗാത്രി! കേട്ടുകൊള്ളുകെന്നരുൾചെയ്തു.
വേധാവു ശതകോടിഗ്രന്ഥവിസ്തരം പുരാ
വേദസമ്മിതമരുൾചെയ്തിതു രാമായണം.
വാൽമീകി പുനരിരുപത്തുനാലായിരമായ്
നാന്മുഖൻനിയോഗത്താൽ മാനുഷമുക്ത്യർത്ഥമായ്
ചമച്ചാനതിലിതു ചുരുക്കി രാമദേവൻ
നമുക്കുമുപദേശിച്ചീടിനാനേവം പുരാ.
അദ്ധ്യാത്മരാമായണമെന്നു പേരിതിന്നിദ–
മദ്ധ്യയനം ചെയ്യുന്നോർക്കദ്ധ്യാത്മജ്ഞാനമുണ്ടാം
പുത്രസന്തതി ധനസമൃദ്ധി ദീർഘായുസ്സും
മിത്രസമ്പത്തി കീർത്തി രോഗശാന്തിയുമുണ്ടാം.
ഭക്തിയും വർദ്ധിച്ചീടും മുക്തിയും സിദ്ധിച്ചീടു–
മെത്രയും രഹസ്യമിതെങ്കിലോ കേട്ടാലും നീ!

## ശിവൻ ചെയ്യുന്ന കഥാകഥനം

പംക്തികന്ധരമുഖരാക്ഷസവീരന്മാരാൽ
സന്തതം ഭാരേണ സന്തപ്തയാം ഭൂമിദേവി

ഗോരൂപം പൂണ്ടു ദേവതാപസഗണത്തോടും
സാരസാസനലോകം പ്രാപിച്ചു കരഞ്ഞേറ്റം
വേദനയെല്ലാം വിധാതാവിനോടറിയിച്ചാൾ.
വേധാവും മുഹൂർത്തമാത്രം വിചാരിച്ചശേഷം
വേദനായകനായ നാഥനോടിവ ചെന്നു
വേദനം ചെയ്കയെന്യേ മറ്റൊരു വഴിയില്ല
സാരസോൽഭവനേവം ചിന്തിച്ചു ദേവന്മാരോ-
ടാരുഢഖേദം തമ്മെക്കൂട്ടിക്കൊണ്ടങ്ങു പോയി
ക്ഷീരസാഗരതീരം പ്രാപിച്ചു ദേവമുനി-
മാരോടുകൂടി സ്തുതിച്ചീടിനാൻ ഭക്തിയോടെ
ഭാവനയോടുംകൂടിപ്പുരുഷസൂക്തം കൊണ്ടു
ദേവനെസ്സേവിച്ചിരുന്നീടിനാൻ വഴിപോലെ.
അന്നേരമൊരുപതിനായിരമാദിത്യന്മാ-
രൊന്നിച്ചു കിഴക്കുദിച്ചുയരുന്നതുപോലെ
പത്മസംഭവൻതനിയ്ക്കൻപോടു കാണായ്‌വന്നു
പത്മലോചനനായ പത്മനാഭനെ മോദാൽ
മുക്തന്മാരായുള്ളൊരു സിദ്ധയോഗികളാലും
ദുർദ്ദർശമായ ഭഗവദ്രൂപം മനോഹരം
ചന്ദ്രികാ മന്ദസ്മിതസുന്ദരാനനപൂർണ്ണ-
ചന്ദ്രമണ്ഡലമരവിന്ദലോചനം ദേവം
ഇന്ദ്രനീലാഭം പരമിന്ദിരാമനോഹര-
മന്ദിരവക്ഷഃസ്ഥലം വന്ദ്യമാനന്ദോദയം
വത്സലാഞ്ഛനവത്സം പാദപങ്കജഭക്ത-
വത്സലം സമസ്തലോകോത്സവം സൽസേവിതം
മേരുസന്നിഭകിരീടോദ്യൽകുണ്ഡലമുക്താ-
ഹാരകേയൂരാംഗദകടകകടിസൂത്ര-
വലയാംഗുലീയകാദ്യഖിലവിഭൂഷണ-
കലിതകളേബരം കമലാമനോഹരം

കരുണാകരം കണ്ടു പരമാനന്ദം പൂണ്ടു
സരസീരുഹഭവൻ മധുരസ്ഫുടാക്ഷരം
സരസപദങ്ങളാൽ സ്തുതിച്ചു തുടങ്ങിനാൻ:
‘പരമാനന്ദമൂർത്തേ! ഭഗവൻ! ജയജയ!
മോക്ഷകാമികളായ സിദ്ധയോഗീന്ദ്രന്മാർക്കും
സാക്ഷാൽ കാണ്മതിനരുതാതൊരു പാദാംബുജം
നിത്യവും നമോസ്തു തേ സകലജഗല്പതേ!
നിത്യനിർമ്മലമൂർത്തേ! നിത്യവും നമോസ്തു തേ
സത്യജ്ഞാനാനന്താനന്ദാമൃതാദ്വയമേകം
നിത്യവും നമോസ്തു തേ കരുണാജലനിധേ!
വിശ്വത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിച്ചീടും
വിശ്വനായക! പോറ്റി! നിത്യവും നമോസ്തു തേ
സ്വാദ്ധ്യായതപോദാനയജ്ഞാദികർമ്മങ്ങളാൽ
സാദ്ധ്യമല്ലൊരുവനും കൈവല്യമൊരുനാളും
മുക്തിയെസ്സിദ്ധിയ്ക്കേണമെങ്കിലോ ഭവല്പാദ-
ഭക്തികൊണ്ടൊഴിഞ്ഞു മറ്റൊന്നിനാലാവതില്ല.
നിന്തിരുവടിയുടെ ശ്രീപാദാംബുജദ്വന്ദ്വ-
മന്തികേ കാണായ്‌വന്നിതെനിയ്ക്കു ഭാഗ്യവശാൽ
സത്വചിത്തന്മാരായ താപസശ്രേഷ്ഠന്മാരാൽ
നിത്യവും ഭക്ത്യാ ബുദ്ധ്യാ ധരിയ്ക്കപ്പെട്ടൊരു നിൻ
പാദപങ്കജങ്ങളിൽ ഭക്തി സംഭവിയ്ക്കണം
ചേതസി സദാകാലം ഭക്തവത്സല! പോറ്റീ!
സംസാരാമയപരിതപ്തമാനസന്മാരാം
പുംസാം ത്വൽഭക്തിയൊഴിഞ്ഞില്ല ഭേഷജമേതും.
മരണമോർത്തു മമ മനസി പരിതാപം
കരുണാമൃതനിധേ! പെരികെ വളരുന്നു.
മരണകാലേ തവ തരുണാരുണസമ-
ചരണസരസിജസ്മരണമുണ്ടാവാനായ്

തരിക വരം നാഥ! കരുണാകര! പോറ്റീ!
ശരണം ദേവ! രമാരമണ! ധരാപതേ!
പരമാനന്ദമൂർത്തേ! ഭഗവൻ! ജയ! ജയ!
പരമ! പരമാത്മൻ! പരബ്രഹ്മാഖ്യ! ജയ!
പരചിന്മയ! പരാപര! പത്മാക്ഷ! ജയ!
വരദ! നാരായണ! വൈകുണ്ഠ! ജയ! ജയ!'
ചതുരാനനനിതി സ്തുതിചെയ്തൊരു നേരം
മധുരതരമതിവിശദസ്മിതപൂർവ്വം
അരുളിച്ചെയ്തു നാഥ 'നെന്തിപ്പോഴെല്ലാവരു
മൊരുമിച്ചെന്നെക്കാണ്മാനിവിടേയ്ക്കുഴറ്റോടെ
വരുവാൻ മൂലമതു ചൊല്ലുകെ'ന്നതു കേട്ടു
സരസീരുഹഭവനീവണ്ണമുണർത്തിച്ചു:
'നിന്തിരുവടി തിരുവുള്ളത്തിലേറാതെ ക-
ണ്ടെന്തൊരു വസ്തു ലോകത്തിങ്കലുള്ളതു പോറ്റീ!
എങ്കിലുമുണർത്തിയ്ക്കാം മൂന്നുലോകത്തിങ്കലും
സങ്കടം മുഴുത്തിരിയ്ക്കുന്നിതിക്കാലം നാഥ!
പൌലസ്ത്യതനയനാം രാവണൻതന്നാലിപ്പോൾ
ത്രൈലോക്യം നശിച്ചിതു മിയ്ക്കതും ജഗല്പതേ!
മദ്ദത്തവരബലദർപ്പിതനായിട്ടതി-
നിർദ്ദയം മുടിയ്ക്കുന്നു വിശ്വത്തെയെല്ലാമയ്യോ!
ലോകപാലന്മാരെയും തച്ചാട്ടിക്കളഞ്ഞവ-
നേകശാസനമാക്കിച്ചമച്ചു ലോകമെല്ലാം.
പാകശാസനനേയും സമരേ കെട്ടിക്കൊണ്ടു
നാകശാസനവും ചെയ്തീടിനാൻ ദശാനനൻ.
യാഗാദികർമ്മങ്ങളും മുടക്കിയത്രയല്ല
യോഗീന്ദ്രന്മാരാം മുനിമാരെയും ഭക്ഷിയ്ക്കുന്നു.
ധർമ്മപത്നികളെയും പിടിച്ചു കൊണ്ടുപോയാൻ
ധർമ്മവും മറഞ്ഞിതു മുടിഞ്ഞു മര്യാദയും.

മർത്ത്യനാലൊഴിഞ്ഞവനില്ല മറ്റാരാലുമേ
മൃത്യുവെന്നതും മുന്നേ കല്പിതം ജഗല്പതേ!
നിന്തിരുവടിതന്നെ മർത്ത്യനായ്പിറന്നിനി
പംക്തികന്ധരൻതന്നെക്കൊല്ലണം ദയാനിധേ!
സന്തതം നമസ്കാരമതിനു മധുരിപോ!
ചെന്തളിരടിയിണ ചിന്തിയ്ക്കായ്വരേണമേ!'.
പത്മസംഭവനിത്ഥമുണർത്തിച്ചതുനേരം
പത്മലോചനൻ ചിരിച്ചരുളിച്ചെയ്താനേവം:
ചിത്തശുദ്ധിയോടെന്നെസ്സേവിച്ചു ചിരകാലം
പുത്രലാഭാർത്ഥം പുരാ കശ്യപപ്രജാപതി
ദത്തമായിതു വരം സുപ്രസന്നേന മയാ
തദ്വചസ്സത്യം കർത്തുമുദ്യോഗമദ്യൈവ മേ.
കശ്യപൻ ദശരഥനാമ്നാ രാജന്യേന്ദ്രനായ്
കാശ്യപീതലേ തിഷ്ഠത്യധുനാ വിധാതാവേ!
തസ്യ വല്ലഭയാകുമദിതി കൌസല്യയും
തസ്യാമാത്മജനായി വന്നു ഞാൻ ജനിച്ചീടും.
മത്സഹോദരന്മാരായ് മൂന്നുപേരുണ്ടായ്വരും.
ചിത്സ്വരൂപിണി മമ ശക്തിയാം വിശ്വേശ്വരീ
യോഗമായാദേവിയും ജനകാലയേ വന്നു
കീകസാത്മജകുലനാശകാരിണിയായി
മേദിനിതന്നിലയോനിജയായുണ്ടായ്വരു-
മാദിതേയന്മാർ കപിവീരരായ്പിറക്കേണം.
മേദിനീദേവിയ്ക്കതിഭാരം കൊണ്ടുണ്ടായൊരു
വേദന തീർപ്പനെന്നാ'ലെന്നരുൾ ചെയ്തു നാഥൻ.
വേദനായകനേയുമയച്ചു മറഞ്ഞപ്പോൾ
വേധാവും നമസ്കരിച്ചീടിനാൻ ഭക്തിയോടെ.
ആദിതേയന്മാരെല്ലാമാധി തീർന്നതുനേരം
ആദിനായകൻ മറഞ്ഞീടിനോരാശ നോക്കി

ഖേദവുമകന്നുള്ളിൽ പ്രീതിപൂണ്ടുടനുടൻ
മേദിനിതന്നിൽ വീണു നമസ്കാരവും ചെയ്താർ
മേദിനീദേവിയേയുമാശ്വസിപ്പിച്ചശേഷം
വേധാവും ദേവകളോടരുളിച്ചെയ്താനേവം:
'ദാനവാരാതി കരുണാനിധി ലക്ഷ്മീപതി
മാനവപ്രവരനായ്വന്നവതരിച്ചീടും
വാസരാധീശാന്വയേ സാദരമയോദ്ധ്യയിൽ
വാസവാദികളായ നിങ്ങളുമൊന്നുവേണം
വാസുദേവനെപ്പരിചരിച്ചുകൊൾവാനായി–
ദ്ദാസഭാവേന ഭൂമിമണ്ഡലേ പിറക്കണം
മാനിയാം ദശാനനഭൃത്യന്മാരാകും യാതു–
ധാനവീരന്മാരോടു യുദ്ധം ചെയ്വതിന്നോരോ
കാനനഗിരിഗുഹാദ്വാരവൃക്ഷങ്ങൾതോറും
വാനരപ്രവരന്മാരായേതും വൈകീടാതെ.'
സുത്രാമാദികളോടു പത്മസംഭവൻ നിജ–
ഭർതൃശാസനമരുൾചെയ്തുടൻ കൃതാർത്ഥനായ്
സത്യലോകവും പുക്കു സത്വരം ധരിത്രിയു–
മസ്തസന്താപമതിസ്വസ്ഥയായ് മരുവിനാൾ.
തല്ക്കാലേ ഹരിപ്രമുഖന്മാരാം വിബുധന്മാ–
രൊക്കവേ ഹരിരൂപധാരികളായാരല്ലോ.
മാനുഷഹരിസഹായാർത്ഥമായ് തതസ്തതോ
മാനുഷഹരിസമവേഗവിക്രമത്തോടെ
പർവ്വതവൃക്ഷോപലയോധികളായുന്നത–
പർവ്വതതുല്യശരീരന്മാരായനാരതം
ഈശ്വരം പ്രതീക്ഷമാണന്മാരായ്പ്ലവഗ–
വൃന്ദേശ്വരന്മാരും ഭുവി സുഖിച്ചു വാണാരല്ലോ.

## പുത്രലാഭാലോചന

അമിതഗുണവാനാം നൃപതി ദശരഥ-
നമലനയോദ്ധ്യാധിപതി ധർമ്മാത്മാ വീരൻ
അമരകുലവരതുല്യനാം സത്യപരാ-
ക്രമനംഗജസമൻ കരുണാരത്നാകരൻ
കൌസല്യാദേവിയോടും ഭർത്തൃശുശ്രൂഷയ്ക്കേറ്റം
കൌശല്യമേറീടും കൈകേയിയും സുമിത്രയും
ഭാര്യമാരിവരോടും ചേർന്നു മന്ത്രികളുമായ്
കാര്യാകാര്യങ്ങൾ വിചാരിച്ചു ഭൂതലമെല്ലാം
പരിപാലിയ്ക്കുംകാലമനപത്യത കൊണ്ടു
പരിതാപേന ഗുരുചരണാംബുജദ്വയം
വന്ദനം ചെയ്തു ചോദിച്ചീടിനാ 'നെന്തു നല്ലൂ
നന്ദനന്മാരുണ്ടാവാനെന്നരുൾ ചെയ്തീടണം.
പുത്രന്മാരില്ലായ്കയാലെനിയ്ക്കു രാജ്യാദി സ-
മ്പത്തു സർവ്വവും ദുഃഖപ്രദമെന്നറിഞ്ഞാലും.'
വരിഷ്ഠതപോധനൻ വസിഷ്ഠനതുകേട്ടു
ചിരിച്ചു ദശരഥനൃപനോടരുൾചെയ്തു:
'നിനക്കു നാലു പുത്രന്മാരുണ്ടായ്‌വരുമതു
നിനച്ചു ഖേദിയ്ക്കേണ്ട മനസി നരപതേ!
വൈകാതെ വരുത്തണമൃഷ്യശൃംഗനെയിപ്പോൾ
ചെയ്ക നീ ഗുണനിധേ! പുത്രകാമേഷ്ടികർമ്മം.

## പുത്രകാമേഷ്ടി

തന്നുടെ ഗുരുവായ വസിഷ്ഠനിയോഗത്താൽ
മന്നവൻ വൈഭണ്ഡകൻ തന്നെയും വരുത്തിനാൻ.
ശാലയും പണിചെയ്തു സരയൂതീരത്തിങ്കൽ
ഭൂലോകപതി യാഗം ദീക്ഷിച്ചാനതുകാലം.
അശ്വമേധാനന്തരം താപസന്മാരുമായി
വിശ്വനായകസമനാകിയ ദശരഥൻ

വിശ്വനായകനവതാരം ചെയ്‌വതിനായി
വിശ്വാസഭക്തിയോടും പുത്രകാമേഷ്ടികർമ്മം
ഋഷ്യശൃംഗനാൽ ചെയ്യപ്പെട്ടൊരാഹുതിയാലെ
വിശ്വദേവതാഗണം തൃപ്തരായതുനേരം
ഹേമപാത്രസ്ഥമായ പായസത്തോടും കൂടി
ഹോമകുണ്ഡത്തിൽ നിന്നും പൊങ്ങിനാൻ വഹ്നിദേവൻ.
'താവകം പുത്രീയമിപ്പായസം കൈക്കൊൾക നീ
ദേവനിർമ്മിത'മെന്നു പറഞ്ഞു പാവകനും
ഭൂപതിപ്രവരനു കൊടുത്തു മറഞ്ഞിതു.
താപസാജ്ഞയാ പരിഗ്രഹിച്ചു നൃപതിയും.
ദക്ഷിണചെയ്തു നമസ്കരിച്ചു ഭക്തിപൂർവ്വം
ദക്ഷനാം ദശരഥൻ തൽക്ഷണം പ്രീതിയോടെ
കൌസല്യാദേവിയ്ക്കർദ്ധം കൊടുത്തു നൃപവരൻ
ശൈഥില്യാത്മനാ പാതി നൽകിനാൻ കൈകേയിയ്ക്കും
അന്നേരം സുമിത്രയ്ക്കു കൌസല്യാദേവിതാനും
തന്നുടെ പാതി കൊടുത്തീടിനാൾ മടിയാതെ.
എന്നതുകണ്ടു പാതി കൊടുത്തു കൈകേയിയും
മന്നവനതുകണ്ടു സന്തോഷം പൂണ്ടാനേറ്റം.
തൽപ്രജകൾക്കു പരമാനന്ദം വരുമാറു
ഗർഭവും ധരിച്ചിതു മൂവരുമതുകാലം.
അപ്പൊഴേ തുടങ്ങി ക്ഷോണീന്ദ്രനാം ദശരഥൻ
വിപ്രേന്ദ്രന്മാരെയൊക്കെ വരുത്തിത്തുടങ്ങിനാൻ.
ഗർഭരക്ഷാർത്ഥം ജപഹോമാദികർമ്മങ്ങളു-
മുല്പലാക്ഷികൾക്കനുവാസരം ക്രമത്താലെ.
ഗർഭചിഹ്നങ്ങളെല്ലാം വർദ്ധിച്ചു വരുന്തോറു-
മുൾപ്രേമം കൂടെക്കൂടെ വർദ്ധിച്ചു നൃപേന്ദ്രനും.
തൽപ്രണയിനിമാർക്കുള്ളാഭരണങ്ങൾ പോലെ
വിപ്രാദിപ്രജകൾക്കും ഭൂമിയ്ക്കും ദേവകൾക്കും

അല്പമായ് ചമഞ്ഞിതു സന്താപം ദിനം തോറു-
മല്പഭാഷിണിമാർക്കും വർദ്ധിച്ചു തേജസ്സേറ്റം.
സീമന്തപുംസവനാദിക്രിയകളും ചെയ്തു
കാമാന്തം ദാനങ്ങളും ചെയ്തിതു നരവരൻ!

## ശ്രീരാമാവതാരം

ഗർഭവും പരിപൂർണ്ണമായ് ചമഞ്ഞതുകാല-
മർഭകന്മാരും നാൽവർ പിറന്നാരുടനുടൻ.
ഉച്ചത്തിൽ പഞ്ചഗ്രഹം നില്ക്കുന്ന കാലത്തിങ്ക-
ലച്യുതനയോദ്ധ്യയിൽ കൌസല്യാത്മജനായാൻ.
നക്ഷത്രം പുനർവസു നവമിയല്ലോ തിഥി
നക്ഷത്രാധിപനോടുകൂടവേ ബൃഹസ്പതി
കർക്കടകത്തിലത്യുച്ചസ്ഥിതനായിട്ടല്ലോ
അർക്കനുമത്യുച്ചസ്ഥനുദയം കർക്കടകം
അർക്കജൻ തുലാത്തിലും ഭാർഗ്ഗവൻ മീനത്തിലും
വക്രനുമുച്ചസ്ഥനായ് മകരംരാശി തന്നിൽ
നില്ക്കുമ്പോളവതരിച്ചീടിനാൻ ജഗന്നാഥൻ
ദിക്കുകളൊക്കെ പ്രസാദിച്ചിതു ദേവകളും.
പെറ്റിതു കൈകേയിയും പുഷ്യനക്ഷത്രം കൊണ്ടേ
പിറ്റേന്നാൾ സുമിത്രയും പെറ്റിതു പുത്രദ്വയം
ഭഗവാൻ പരമാത്മാ മുകുന്ദൻ നാരായണൻ
ജഗദീശ്വരൻ ജന്മരഹിതൻ പത്മേക്ഷണൻ
ഭുവനേശ്വരൻ വിഷ്ണുതന്നുടെ ചിഹ്നത്തോടു-
മവതാരം ചെയ്തപ്പോൾ കാണായി കൌസല്യയ്ക്കും
സഹസ്രകിരണന്മാരൊരുമിച്ചൊരുനേരം
സഹസ്രായുതമുദിച്ചുയരുന്നതുപോലെ.
സഹസ്രപത്രോൽഭവനാരദസനകാദി-
സഹസ്രനേത്രമുഖവിബുധേന്ദ്രന്മാരാലും

വന്ദ്യമായിരുപ്പോരു നിർമ്മലമകുടവും
സുന്ദരചികുരവുമളകസുഷമയും
കാരുണ്യാമൃതരസസമ്പൂർണ്ണനയനവു-
മാരുണ്യാംബരപരിശോഭിതജഘനവും
ശംഖചക്രാബ്ജഗദാശോഭിതഭുജങ്ങളും
ശംഖസന്നിഭഗളരാജിതകൌസ്തുഭവും
ഭക്തവാത്സല്യം ഭക്തന്മാർക്കു കണ്ടറിവാനായ്
വ്യക്തമായിരിപ്പൊരു പാവനശ്രീവത്സവും
കുണ്ഡലമുക്താഹാരകാഞ്ചീനൂപുരമുഖ-
മണ്ഡനങ്ങളുമിന്ദുമണ്ഡലവദനവും
പണ്ടു ലോകങ്ങളെല്ലാമളന്ന പാദാബ്ജവും
കണ്ടുകണ്ടുണ്ടായൊരു പരമാനന്ദത്തോടും
മോക്ഷദനായ ജഗത്സാക്ഷിയാം പരമാത്മാ0
സാക്ഷാൽ ശ്രീനാരായണൻതാനിതെന്നറിഞ്ഞപ്പോൾ
സുന്ദരഗാത്രിയായ കൌസല്യാദേവിതാനും
വന്ദിച്ചു തെരുതെരെ സ്തുതിച്ചു തുടങ്ങിനാൾ:

## കൗസല്യാസ്തുതി

'നമസ്തേ ദേവദേവ! ശംഖചക്രാബ്ജധര!
നമസ്തേ വാസുദേവ! മധുസൂദന! ഹരേ!
നമസ്തേ നാരായണ! നമസ്തേ നരകാരേ!
നമസ്തേശ്വര! ശൌരേ! നമസ്തേ ജഗല്പതേ!
നിന്തിരുവടി മായാദേവിയെക്കൊണ്ടു വിശ്വം
സന്തതം സൃഷ്ടിച്ചു രക്ഷിച്ചു സംഹരിയ്ക്കുന്നു.
സത്ത്വാദിഗുണത്രയമാശ്രയിച്ചെന്തിനിതെ-
ന്നുത്തമന്മാർക്കുപോലുമറിവാൻ വേലയത്രേ.
പരമൻ പരാപരൻ പരബ്രഹ്മാഖ്യൻ പരൻ
പരമാത്മാവു പരൻ പുരുഷൻ പരിപൂർണ്ണൻ

അച്യുതനനന്തനവ്യക്തനവ്യയനേകൻ
നിശ്ചലൻ നിരുപമൻ നിർവ്വാണപ്രദൻ നിത്യൻ
നിർമ്മലൻ നിരാമയൻ നിർവികാരാത്മാ ദേവൻ
നിർമ്മമൻ നിരാകുലൻ നിരഹങ്കാരമൂർത്തി
നിഷ്കളൻ നിരഞ്ജനൻ നീതിമാൻ നിഷ്കൽമഷൻ
നിർഗ്ഗുണൻ നിഗമാന്തവാക്യാർത്ഥവേദ്യൻ നാഥൻ
നിഷ്ക്രിയൻ നിരാകാരൻ നിർജ്ജരനിഷേവിതൻ
നിഷ്കാമൻ നിയമിനാം ഹൃദയനിലയനൻ
അദ്വയനജനമൃതാനന്ദൻ നാരായണൻ
വിദ്വന്മാനസപത്മമധുപൻ മധുവൈരി
സത്യജ്ഞാനാത്മാ സമസ്തേശ്വരൻ സനാതനൻ
സത്വസഞ്ചയജീവൻ സനകാദിഭിസ്സേവ്യൻ
തത്ത്വാർത്ഥബോധരൂപൻ സകലജഗന്മയൻ
സത്താമാത്രകനല്ലോ നിന്തിരുവടി നൂനം.
നിന്തിരുവടിയുടെ ജഠരത്തിങ്കൽ നിത്യ-
മന്തമില്ലാതോളം ബ്രഹ്മാണ്ഡങ്ങൾ കിടക്കുന്നു.
അങ്ങനെയുള്ള ഭവാനെന്നുടെ ജഠരത്തി-
ലിങ്ങനെ വസിപ്പതിനെന്തു കാരണം പോറ്റീ!
ഭക്തന്മാർ വിഷയമായുള്ളൊരു പാരവശ്യം
വ്യക്തമായ് ക്കാണായ്‌വന്നു മുഗ്ദ്ധയാമെനിയ്ക്കിപ്പോൾ.
ഭർത്തൃപുത്രാർത്ഥാകുലസംസാരദുഃഖാംബുധൌ
നിത്യവും നിമഗ്നയായത്യർത്ഥം ഭ്രമിയ്ക്കുന്നേൻ.
നിന്നുടെ മഹാമായ തന്നുടെ ബലത്തിനാ-
ലിന്നു നിൻ പാദാംഭോജം കാൺമാനും യോഗം വന്നു.
ത്വല്ക്കാരുണ്യത്താൽ നിത്യമുൾക്കാമ്പിൽ വസിയ്ക്കേണ-
മിക്കാണാകിയരൂപം ദുഷ്കൃതമൊടുങ്ങുവാൻ.
വിശ്വമോഹിനിയായ നിന്നുടെ മഹാമായ
വിശ്വേശ! മോഹിപ്പിച്ചീടായ്ക്ക മാം ലക്ഷ്മീപതേ!

കേവലമലൌകികം വൈഷ്ണവമായരൂപം
ദേവേശ! മറയ്ക്കേണം മറ്റുള്ളോർ കാണും മുൻപേ.
ലാളനാശ്ലേഷാദ്യനുരൂപമായിരിപ്പോരു
ബാലഭാവത്തെ മമ കാട്ടണം ദയാനിധേ!
പുത്രവാത്സല്യവ്യാജമായൊരു പരിചര–
ണത്താലെ കടക്കേണം ദുഃഖസംസാരാർണ്ണവം.'
ഭക്തിപൂണ്ടിത്ഥം വീണു വണങ്ങി സ്തുതിച്ചപ്പോൾ
ഭക്തവത്സലൻ പുരുഷോത്തമനരുൾചെയ്തു:
'മാതാവേ! ഭവതിയ്ക്കെന്തിഷ്ടമാകുന്നതെന്നാ–
ലേതുമന്തരമില്ല ചിന്തിച്ചവണ്ണം വരും.
ദുർമ്മദം വളർന്നൊരു രാവണൻതന്നെക്കൊന്നു
സമ്മോദം ലോകങ്ങൾക്കു വരുത്തിക്കൊൾവാൻ മുന്നം
ബ്രഹ്മശങ്കരപ്രമുഖാമരപ്രവരന്മാർ
നിർമ്മലപദങ്ങളാൽ സ്തുതിച്ചു സേവിയ്ക്കയാൽ
മാനവവംശത്തിങ്കൽ നിങ്ങൾക്കു തനയനായ്
മാനുഷവേഷംപൂണ്ടു ഭൂമിയിൽ പിറന്നു ഞാൻ
പുത്രനായ് പിറക്കണം ഞാൻതന്നെ നിങ്ങൾക്കെന്നു
ചിത്തത്തിൽ നിരൂപിച്ചു സേവിച്ചു ചിരകാലം
പൂർവ്വജന്മനി പുനരതുകാരണമിപ്പോ–
ളേവംഭൂതകമായ വേഷത്തെക്കാട്ടിത്തന്നു.
ദുർല്ലഭം മദ്ദർശനം മോക്ഷത്തിനായിട്ടുള്ളൊ–
ന്നില്ലല്ലോ പിന്നെയൊരു ജന്മസംസാരദുഃഖം.
എന്നുടെ രൂപമിദം നിത്യവും ധ്യാനിച്ചുകൊൾ–
കെന്നാൽ വന്നീടും മോക്ഷമില്ല സംശയമേതും
യാതൊരു മർത്ത്യനിഹ നമ്മിലെസ്സംവാദമി–
താദരാൽ പഠിയ്ക്കതാൻ കേൾക്കതാൻ ചെയ്യുന്നതും
സാധിയ്ക്കുമവനു സാരൂപ്യമെന്നറിഞ്ഞാലും,
ചേതസി മരിയ്ക്കുമ്പോൾ മത്സ്മരണയുമുണ്ടാം.'

ഇത്തരമരുൾചെയ്തു ബാലഭാവത്തെപ്പൂണ്ടു
സത്വരം കാലും കൈയ്യും കുടഞ്ഞു കരയുന്നോൻ.
ഇന്ദ്രനീലാഭപൂണ്ട സുന്ദരരൂപനര-
വിന്ദലോചനൻ മുകുന്ദൻ പരമാനന്ദാത്മാ
ചന്ദ്രചൂഡാരവിന്ദമന്ദിരവൃന്ദാരക-
വൃന്ദവന്ദിതൻ ഭുവി വന്നവതാരം ചെയ്താൻ.
നന്ദനനുണ്ടായിതെന്നാശു കേട്ടോരു പംക്തി-
സ്യന്ദനനഥ പരമാനന്ദാകുലനായാൻ
പുത്രജന്മത്തെച്ചൊന്ന ഭൃത്യവർഗ്ഗത്തിനെല്ലാം
വസ്ത്രഭൂഷണാദ്യഖിലാർത്ഥദാനങ്ങൾ ചെയ്താൻ.
പുത്രവക്ത്രാബ്ജം കണ്ടു തുഷ്ടനായ്പുറപ്പെട്ടു
ശുദ്ധമായ് സ്നാനംചെയ്തു ഗുരുവിൻ നിയോഗത്താൽ
ജാതകർമ്മവും ചെയ്തു ദാനവും ചെയ്തു; പിന്നെ
ജാതനായിതു കൈകേയീസുതൻ പിറ്റേന്നാളും.
സുമിത്രാപുത്രന്മാരായുണ്ടായിതിരുവരു-
മമിത്രാന്തകൻ ദശരഥനും യഥാവിധി
ചെയ്തിതു ജാതകർമ്മം ബാലന്മാർക്കെല്ലാവർക്കും
പെയ്തിതു സന്തോഷംകൊണ്ടശ്രുക്കൾ ജനങ്ങൾക്കും.
സ്വർണ്ണരത്നൗഘവസ്ത്രഗ്രാമാദിപദാർത്ഥങ്ങ-
ളെണ്ണമില്ലാതോളം ദാനം ചെയ്തു ഭൂദേവാനാം
വിണ്ണവർനാട്ടിലുമുണ്ടായിതു മഹോത്സവം
കണ്ണുകളായിരവും തെളിഞ്ഞു മഹേന്ദ്രനും.
സമസ്തലോകങ്ങളുമാത്മാവാമിവങ്കലേ
രമിച്ചീടുന്നു നിത്യമെന്നോർത്തു വസിഷ്ഠനും
ശ്യാമളനിറംപൂണ്ട കോമളകുമാരനു
രാമനെന്നൊരു തിരുനാമവുമിട്ടാനല്ലോ;
ഭരണനിപുണനാം കൈകേയീതനയനു
ഭരതനെന്നു നാമമരുളിച്ചെയ്തു മുനി;.

ലക്ഷണാന്വിതനായ സുമിത്രാതനയനു
ലക്ഷ്മണനെന്നുതന്നെ നാമവുമരുൾചെയ്തു.;
ശത്രുവൃന്ദത്തെ ഹനിച്ചീടുക നിമിത്തമായ്
ശത്രുഘ്നനെന്നു സുമിത്രാത്മജാവരജനും
നാമധേയവും നാലു പുത്രർക്കും വിധിച്ചേവം
ഭൂമിപാലനും ഭാര്യമാരുമായാനന്ദിച്ചാൻ.
സാമോദം ബാലക്രീഡാതല്പരന്മാരാം കാലം
രാമലക്ഷ്മണന്മാരും തമ്മിലൊന്നിച്ചു വാഴും
ഭരതശത്രുഘ്നന്മാരൊരുമിച്ചെല്ലാനാളും
മരുവീടുന്നു പായസാംശാനുസാരവശാൽ.
കോമളന്മാരായൊരു സോദരന്മാരുമായി
ശ്യാമളനിറം പൂണ്ട ലോകാഭിരാമദേവൻ
കാരുണ്യാമൃതപൂർണ്ണാപാംഗവീക്ഷണംകൊണ്ടും
സാരസ്യാവ്യക്തവർണ്ണാലാപപീയൂഷംകൊണ്ടും
വിശ്വമോഹനമായ രൂപസൗന്ദര്യംകൊണ്ടും
നിശ്ശേഷാനന്ദപ്രദദേഹമാർദ്ദവംകൊണ്ടും
ബന്ധൂകദന്താംബരചുംബനരസംകൊണ്ടും
ബന്ധുരദന്താങ്കുരസ്പഷ്ടഹാസാഭകൊണ്ടും
ഭൂതലസ്ഥിതപാദാബ്ജദ്വയയാനംകൊണ്ടും
ചേതോമോഹനങ്ങളാം ചേഷ്ടിതങ്ങളെക്കൊണ്ടും
താതനുമമ്മമാർക്കും നഗരവാസികൾക്കും
പ്രീതി നൽകിനാൻ സമസ്തേന്ദ്രിയങ്ങൾക്കുമെല്ലാം.
ഫാലദേശാന്തേ സ്വർണ്ണാശ്വത്ഥപർണ്ണാകാരമായ്
മാലേയമണിഞ്ഞതിൽ പറ്റീടും കുരളവും
അഞ്ജനമണിഞ്ഞതിമഞ്ജുളതരമായ
കഞ്ജനേത്രവും കടാക്ഷാവലോകനങ്ങളും
കർണ്ണാലങ്കാരമണികുണ്ഡലം മിന്നീടുന്ന
സ്വർണ്ണദർപ്പണസമഗണ്ഡമണ്ഡലങ്ങളും

ശാർദ്ദൂലനഖങ്ങളും വിദ്രുമമണികളും
ചേർത്തുടൻ കാർത്തസ്വരമണികൾ മദ്ധ്യേ മദ്ധ്യേ
കോർത്തുചാർത്തീടുന്നൊരു കണ്ഠകാണ്ഡോദ്യോതവും
മുത്തുമാലകൾ വനമാലകളോടും പൂണ്ട
വിസ്തൃതോരസി ചാർത്തും തുളസീമാല്യങ്ങളും
നിസ്തുലപ്രഭവത്സലാഞ്ഛനവിലാസവും
അംഗദങ്ങളും വലയങ്ങൾ കങ്കണങ്ങളു-
മംഗുലീയങ്ങൾകൊണ്ടു ശോഭിച്ച കരങ്ങളും
കാഞ്ചനസദൃശപീതാംബരോപരി ചാർത്തും
കാഞ്ചികൾ നൂപുരങ്ങളെന്നിവ പലതരം
അലങ്കാരങ്ങൾ പൂണ്ടു സോദരന്മാരോടുമൊ-
രലങ്കാരത്തെച്ചേർത്താൻ ഭൂമിദേവിയ്ക്കു നാഥൻ.
ഭർത്താവിന്നധിവാസമുണ്ടായോരയോദ്ധ്യയിൽ
പൊൽത്താർമാനിനിതാനും കളിച്ചു വിളങ്ങിനാൾ.
ഭൂതലത്തിങ്കലെല്ലാമന്നുതൊട്ടനുദിനം
ഭൂതിയും വർദ്ധിച്ചിതു ലോകവുമാനന്ദിച്ചു.

## ബാല്യവും കൗമാരവും

ദമ്പതിമാരെബ്ബാല്യം കൊണ്ടേവം രഞ്ജിപ്പിച്ചു
സമ്പ്രതി കൌമാരവും സമ്പ്രാപിച്ചിതു മെല്ലെ.
വിധിനന്ദനനായ വസിഷ്ഠമഹാമുനി
വിധിപൂർവ്വകമുപനിച്ചിതു ബാലന്മാരെ.
ശ്രുതികളോടുപുനരംഗങ്ങളുപാംഗങ്ങൾ
സ്മൃതികളുപസ്മൃതികളുമശ്രമമെല്ലാം
പാഠമായതു പാർത്താലെന്തൊരൽഭുത, മവ-
പാടവമേറും നിജശ്വാസങ്ങൾ തന്നെയല്ലോ.
സകലചരാചരഗുരുവായ് മരുവീടും
ഭഗവാൻ തനിയ്ക്കോരു ഗുരുവായ് ചമഞ്ഞീടും

സഹസ്രപത്രോൽഭവപുത്രനാം വസിഷ്ഠന്റെ
മഹത്വമേറും ഭാഗ്യമെന്തുചൊല്ലാവതോർത്താൽ
ധനുർവേദാംഭോനിധിപാരഗന്മാരായ്‌വന്നു
തനയന്മാരെന്നതു കണ്ടൊരു ദശരഥൻ
മനസി വളർന്നൊരു പരമാനന്ദം പൂണ്ടു
മുനിനായകനേയുമാനന്ദിപ്പിച്ചു നന്നായ്
ആമോദം വളർന്നുള്ളിൽ സേവ്യസേവകഭാവം
രാമലക്ഷ്മണന്മാരും കൈക്കൊണ്ടാ, രതുപോലെ
കോമളന്മാരായ്‌മേവും ഭരതശത്രുഘ്നന്മാർ
സ്വാമിഭൃത്യകഭാവം കൈക്കൊണ്ടാരനുദിനം.
രാഘവനതുകാലമേകദാ കുതൂഹലാൽ
വേഗമേറീടുന്നൊരു തുരഗരത്നമേറി
പ്രാണസമ്മിതനായ ലക്ഷ്മണനോടും ചേർന്നു
ബാണതൂണീരബാണാസനപൂണികൾ പൂണ്ടു
കാനനദേശേ നടന്നീടിനാൻ നായാട്ടിനായ്
കാണായ ദുഷ്ടമൃഗസഞ്ചയം കൊലചെയ്താൻ.
ഹരിണഹരികരികരടിഗിരികിരി
ഹരിശാർദ്ദൂലാദികളമിതവന്യമൃഗം
വധിച്ചു കൊണ്ടുവന്നു ജനകൻ കാല്ക്കൽവച്ചു
വിധിച്ചവണ്ണം നമസ്കരിച്ചു വണങ്ങിനാൻ.
നിത്യവുമുഷസ്യുഷസ്യുത്ഥായ കുളിച്ചൂത്തു
ഭക്തികൈക്കൊണ്ടു സന്ധ്യാവന്ദനം ചെയ്തശേഷം
ജനകജനനിമാർ ചരണാംബുജം വന്ദി–
ച്ചനുജനോടു ചേർന്നു പൌരകാര്യങ്ങളെല്ലാം
ചിന്തിച്ചു ദണ്ഡനീതി നീങ്ങാതെ ലോകം തങ്കൽ
സന്തതം രഞ്ജിപ്പിച്ചു ധർമ്മപാലനം ചെയ്തു
ബന്ധുക്കളോടും ഗുരുഭൂതന്മാരോടും ചേർന്നു
സന്തുഷ്ടാത്മനാ മൃഷ്ടഭോജനം കഴിച്ചഥ

ധർമ്മശാസ്ത്രാദിപുരാണേതിഹാസങ്ങൾ കേട്ടു
നിർമ്മലബ്രഹ്മാനന്ദലീനചേതസാ നിത്യം
പരമൻ പരാപരൻ പരബ്രഹ്മാഖ്യൻ പരൻ'
പുരുഷൻ പരമാത്മാ പരമാനന്ദമൂർത്തി
ഭൂമിയിൽ മനുഷ്യനായവതാരം ചെയ്തേവം
ഭൂമിപാലകവൃത്തി കൈക്കൊണ്ടു വാണീടിനാൻ.
ചേതസാ വിചാരിച്ചുകാൺകിലോ പരമാർത്ഥ
മേതുമേ ചെയ്യുന്നോന,ല്ലില്ലല്ലോ വികാരവും.
ചിന്തിയ്ക്കിൽ പരിണാമമില്ലാതൊരാത്മാനന്ദ–
മെന്തൊരു മഹാമായാവൈഭവം ചിത്രം! ചിത്രം!

## വിശ്വാമിത്രന്റെ യാഗരക്ഷ

അക്കാലം വിശ്വാമിത്രനാകിയ മുനികുല–
മുഖ്യനുമയോദ്ധ്യയ്ക്കാമ്മാറെഴുന്നള്ളീടിനാൻ.
രാമനായവനിയിൽ മായയാ ജനിച്ചൊരു
കോമളമായ രൂപം പൂണ്ടൊരു പരാത്മാനം
സത്യജ്ഞാനാനന്താനന്ദാമൃതം കണ്ടുകൊൾവാൻ
ചിത്തത്തിൽ നിറഞ്ഞാശു വഴിഞ്ഞ ഭക്തിയോടെ.
കൌശികൻതന്നെക്കണ്ടു ഭൂപതി ദശരഥ–
നാശു സംഭ്രമത്തോടും പ്രത്യുത്ഥാനവും ചെയ്തു
വിധിനന്ദനനോടും ചെന്നെതിരേറ്റു യഥാ–
വിധി പൂജയുംചെയ്തു വന്ദിച്ചുനിന്നു ഭക്ത്യാ.
സസ്മിതം മുനിവരൻതന്നൊടു ചൊല്ലീടിനാ–
നസ്മജ്ജന്മവുമിന്നു വന്നിതു സഫലമായ്.
നിന്തിരുവടിയെഴുന്നള്ളിയമൂലം കൃതാർ–
ത്ഥാന്തരാത്മാവായിതു ഞാനിഹ തപോനിധേ!
ഇങ്ങനെയുള്ള നിങ്ങളെഴുന്നള്ളീടും ദേശം
മംഗളമായ്വന്നാശു സമ്പത്തും താനേവരും.

എന്തൊന്നു ചിന്തിച്ചെഴുന്നള്ളിയതെന്നുമിപ്പോൾ
നിന്തിരുവടിയരുൾചെയ്യണം ദയാനിധേ!
എന്നാലാകുന്നതെല്ലാം ചെയ്‌വൻ ഞാൻ മടിയാതെ
ചൊന്നാലും പരമാർത്ഥം താപസകുലപതേ!'
വിശ്വാമിത്രനും പ്രീതനായരുൾചെയ്തീടിനാൻ
വിശ്വാസത്തോടു ദശരഥനോടതുനേരം:
'ഞാനമാവാസ്യതോറും പിതൃദേവാദികളെ
ധ്യാനിച്ചു ചെയ്തീടുന്ന ഹോമത്തെ മുടക്കുന്നോർ
മാരീചസുബാഹുമുഖ്യന്മാരാം നക്തഞ്ചര-
ന്മാരിരുവരുമനുചരന്മാരായുള്ളോരും.
അവരെ നിഗ്രഹിച്ചു യാഗത്തെ രക്ഷിപ്പാനാ-
യവനീപതേ! രാമദേവനെയയയ്ക്കേണം.
പുഷ്കരോൽഭവപുത്രൻതന്നോടും നിരൂപിച്ചു
ലക്ഷ്മണനേയും കൂടെ നൽകണം മടിയാതെ
നല്ലതു വന്നീടുക നിനക്കു മഹീപതേ!
കല്യാണമതേ! കരുണാനിധേ! നരപതേ!
ചിന്താചഞ്ചലനായ പംക്തിസ്യന്ദനനൃപൻ
മന്ത്രിച്ചു ഗുരുവിനോടേകാന്തേ ചൊല്ലീടിനാൻ:
എന്തു ചൊൽവതു ഗുരോ! നന്ദനൻതന്നെ മമ
സന്ത്യജിച്ചീടുവതിനില്ലല്ലോ ശക്തിയൊട്ടും.
എത്രയും കൊതിച്ചകാലത്തിങ്കൽ ദൈവവശാൽ
സിദ്ധിച്ച തനയനാം രാമനെപ്പിരിയുമ്പോൾ
നിർണ്ണയം മരിയ്ക്കും ഞാൻ, രാമനെ നൽകിടാഞ്ഞാ-
ലന്വയനാശംകൂടെ വരുത്തും വിശ്വാമിത്രൻ.
എന്തൊന്നു നല്ലതിപ്പോളെന്നു നിന്തിരുവടി
ചിന്തിച്ചു തിരിച്ചരുളിച്ചെയ്തീടുക വേണം.'
'എങ്കിലോ ദേവഗുഹ്യം കേട്ടാലുമതിഗോപ്യം
സങ്കടമുണ്ടാകേണ്ട സന്തതം ധരാപതേ!

മാനുഷനല്ല രാമൻ മാനവശിഖാമണേ!
മാനമില്ലാത പരമാത്മാവു സദാനന്ദൻ
പത്മസംഭവൻ മുന്നം പ്രാർത്ഥിയ്ക്ക മൂലമായി
പത്മലോചനൻ ഭൂമിഭാരത്തെക്കളവാനായ്
നിന്നുടെ തനയനായ് കൌസല്യാദേവിതന്നിൽ
വന്നവതരിച്ചിതു വൈകുണ്ഠൻ നാരായണൻ.
നിന്നുടെ പൂർവ്വജന്മം ചൊല്ലുവൻ ദശരഥ!
മുന്നം നീ ബ്രഹ്മാത്മജൻ കശ്യപപ്രജാപതി
നിന്നുടെ പത്നിയാകുമദിതി കൌസല്ല്യ കേ–
ളന്നിരുവരുംകൂടിസ്സന്തതിയുണ്ടാവാനായ്
ബഹുവത്സരമുഗ്രം തപസ്സുചെയ്തു നിങ്ങൾ
മുഹുരാത്മനി വിഷ്ണുപൂജാധ്യാനാദിയോടും
ഭക്തവത്സലൻ ദേവൻ വരദൻ ഭഗവാനും
പ്രത്യക്ഷീഭവിച്ചു 'നീ വാങ്ങിക്കൊൾ വര'മെന്നാൻ.
'പുത്രനായ് പിറക്കേണമെനിയ്ക്കു ഭവാ'നെന്നു
സത്വരമപേക്ഷിച്ച കാരണമിന്നു നാഥൻ
പുത്രനായ് പിറന്നിതു രാമനെന്നറിഞ്ഞാലും
പൃഥ്വീന്ദ്ര! ശേഷൻതന്നെ ലക്ഷ്മണനാകുന്നതും
ശംഖചക്രങ്ങളല്ലോ ഭരതശത്രുഘ്നന്മാർ
ശങ്ക കൈവിട്ടു കേട്ടുകൊണ്ടാലുംമിനിയും നീ.
യോഗമായാദേവിയും സീതയായ് മിഥിലിയിൽ
യാഗവേലായാമയോനിജയായുണ്ടായ്വന്നു.
ആഗതനായാൻ വിശ്വാമിത്രനുമവർ തമ്മിൽ
യോഗം കൂട്ടീടുവതിനെന്നറിഞ്ഞീടേണം നീ
എത്രയും ഗുഹ്യമിതു വക്തവ്യമല്ലതാനും
പുത്രനെക്കൂടെയയച്ചീടുക മടിയാതെ.''
സന്തുഷ്ടനായ ദശരഥനും കൌശികനെ
വന്ദിച്ചു യഥാവിധി പൂജിച്ചു ഭക്തിപൂർവ്വം

രാമലക്ഷ്മണന്മാരെക്കൊണ്ടുപോയ്ക്കോണ്ടാലുമെ-
ന്നാമോദംപൂണ്ടു നൽകി ഭൂപതി പുത്രന്മാരെ.
'വരിക രാമ! രാമ! ലക്ഷ്മണ! വരിക'യെ
ന്നരികെച്ചേർത്തു മാറിലണച്ചു ഗാഢം ഗാഢം
പുണർന്നു പുണർന്നുടൻ നുകർന്നു ശിരസ്സിങ്കൽ
ഗുണങ്ങൾ വരുവാനായ് പോവിനെന്നുരചെയ്താൻ.
ജനകജനനിമാർ ചരണാംബുജം കൂപ്പി
മുനിനായകൻ ഗുരുപാദവും വന്ദിച്ചുടൻ
വിശ്വാമിത്രനെച്ചെന്നു വന്ദിച്ചു കുമാരന്മാർ
വിശ്വരക്ഷാർത്ഥം പരിഗ്രഹിച്ചു മുനീന്ദ്രനും.
ചാപതൂണീരബാണഖഡ്ഗപാണികളായ
ഭൂപതികുമാരന്മാരോടും കൌശികമുനി
യാത്രയുമയപ്പിച്ചാശീർവാദങ്ങളും ചൊല്ലി
തീർത്ഥപാദന്മാരോടും നടന്നു വിശ്വാമിത്രൻ.
മന്ദം പോയ്ചില ദേശം കടന്നോരനന്തരം
മന്ദഹാസവും ചെയ്തിട്ടരുളിച്ചെയ്തു മുനി:
രാമ! രാഘവ! രാമ! ലക്ഷ്മണ! കുമാര! കേൾ
കോമളന്മാരായുള്ള ബാലന്മാരല്ലോ! നിങ്ങൾ
ദാഹമെന്തെന്നും വിശപ്പെന്തെന്നുമറിയാത
ദേഹങ്ങളല്ലോ മുന്നം നിങ്ങൾക്കെന്നതുമൂലം
ദാഹവും വിശപ്പുമുണ്ടാകാതെയിരിപ്പിനായ്
മാഹാത്മ്യമേറുന്നൊരു വിദ്യകളിവ രണ്ടും
ബാലകന്മാരേ! നിങ്ങൾ പഠിച്ചു ജപിച്ചാലും
ബലയും പുനരതിബലയും മടിയാതെ.
ദേവനിർമ്മിതകളീവിദ്യക' ളെന്നു രാമ-
ദേവനുമനുജനുമുപദേശിച്ചു മുനി.
ക്ഷുല്പിപാസാദികളും തീർന്ന ബാലന്മാരുമാ -
യപ്പൊളേ ഗംഗ കടന്നീടിനാൻ വിശ്വമിത്രൻ.

## താടകാവധം

താടകാവനം പ്രാപിച്ചീടിനോരനന്തരം
ഗൂഢസ്മേരവും പൂണ്ടു പറഞ്ഞു വിശ്വാമിത്രൻ:
'രാഘവ! സത്യപരാക്രമവാരിധേ! രാമ!
പോകുമാറില്ലീവഴിയാരുമേയിതു കാലം.
കാടിതു കണ്ടായോ നീ? കാമരൂപിണിയായ
താടക ഭയങ്കരി വാണീടും ദേശമല്ലോ.
അവളെപ്പേടിച്ചാരും നേർവഴി നടപ്പീല
ഭുവനവാസിജനം ഭുവനേശ്വര! പോറ്റി!
കൊല്ലണമവളെ നീ വല്ലജാതിയുമതി–
നില്ലൊരു ദോഷമെന്നു മാമുനി പറഞ്ഞപ്പോൾ
മെല്ലവെയൊന്നു ചെറുഞാണൊലി ചെയ്തു രാമ–
നെല്ലാലോകവുമൊന്നു വിറച്ചിതതുനേരം.
ചെറുഞാണൊലി കേട്ടു കോപിച്ചു നിശാചരി
പെരികെ വേഗത്തോടുമടുത്തു ഭക്ഷിപ്പാനായ്
അന്നേരമൊരു ശരമയച്ചു രാഘവനും
ചെന്നു താടകമാറിൽ കൊണ്ടിതു രാമബാണം
പാരതിൽ മല ചിറകറ്റു വീണതു പോലെ
ഘോരരൂപിണിയായ താടക വീണാളല്ലോ.
സ്വർണ്ണരത്നാഭരണഭൂഷിതഗാത്രിയായി
സുന്ദരിയായ യക്ഷിതന്നെയും കാണായ്‌വന്നു.
ശാപത്താൽ നക്തംചരിയായൊരു യക്ഷിതാനും
പ്രാപിച്ചു ദേവലോകം രാമദേവാനുജ്ഞയാ
കൌശികമുനീന്ദ്രനും ദിവ്യാസ്ത്രങ്ങളെയെല്ലാ–
മാശു രാഘവനുപദേശിച്ചു സലക്ഷ്മണം.
നിർമ്മലന്മാരാം കുമാരന്മാരും മുനീന്ദ്രനും
രമ്യകാനനേ തത്ര വസിച്ചു കാമാശ്രമേ

രാത്രിയും പിന്നിട്ടവർ സന്ധ്യാവന്ദനം ചെയ്തു
യാത്രയും തുടങ്ങിനാർ ആസ്ഥയാ പുലർകാലേ.
പുക്കിതു സിദ്ധാശ്രമം വിശ്വാമിത്രനും മുനി–
മുഖ്യന്മാരെതിരേറ്റു വന്ദിച്ചാരതുനേരം
രാമലക്ഷ്മണന്മാരും വന്ദിച്ചു മുനികളെ
പ്രേമമുൾക്കൊണ്ടു മുനിമാരും സല്ക്കാരം ചെയ്താർ.
വിശ്രമിച്ചനന്തരം രാഘവൻ തിരുവടി
വിശ്വാമിത്രനെ നോക്കി പ്രീതിപൂണ്ടരുൾ ചെയ്തു:
'താപസോത്തമ! ഭവാൻ ദീക്ഷിയ്ക്ക യാഗമിനി
താപം കൂടാതെ രക്ഷിച്ചീടുവനേതും ചെയ്തും.
ദുഷ്ടരാം നിശാചരേന്ദ്രന്മാരെക്കാട്ടിത്തന്നാൽ
നഷ്ടമാക്കുവൻ ബാണംകൊണ്ടു ഞാൻ തപോനിധേ!'
യാഗവും ദീക്ഷിച്ചിതു കൌശികനതു കാല–
മാഗമിച്ചിതു നക്തഞ്ചരന്മാർ പടയോടും.
മധ്യാഹ്നകാലേ മേൽഭാഗത്തിങ്കൽ നിന്നു തത്ര
രക്തവൃഷ്ടിയും തുടങ്ങീടിനാരതുനേരം.
പാരാതെ രണ്ടു ശരം തൊടുത്തു രാമദേവൻ
മാരീചസുബാഹുവീരന്മാരെ പ്രയോഗിച്ചാൻ
കൊന്നിതു സുബാഹുവാമവനെയൊരു ശര–
മന്നേരം മാരീചനും ഭീതി പൂണ്ടോടീടിനാൻ.
ചെന്നിതു രാമബാണം പിന്നലെ കൂടെക്കൂടെ
ഖിന്നനായേറിയൊരു യോജന പാഞ്ഞാനവൻ.
അർണ്ണവം തന്നിൽ ചെന്നു വീണിതു മാരീചനു–
മന്നേരമവിടെയും ചെന്നിതു ദഹിപ്പാനായ്.
പിന്നെ മറ്റെങ്ങുമൊരു ശരണമില്ലാഞ്ഞവ–
'നെന്നെ രക്ഷിയ്ക്കേണ'മെന്നഭയം പുക്കീടിനാൻ.
ഭക്തവത്സലനഭയം കൊടുത്തതുമൂലം
ഭക്തനായ് വന്നാനന്നുതുടങ്ങി മാരീചനും.

പറ്റലർ കുലകാലനാകിയ സൌമിത്രിയും
മറ്റുള്ള പടയെല്ലാം കൊന്നിതു ശരങ്ങളാൽ.
ദേവകൾ പുഷ്പവൃഷ്ടി ചെയ്തിതു സന്തോഷത്താൽ
ദേവദുന്ദുഭികളും ഘോഷിച്ചിതതുനേരം.
യക്ഷകിന്നരസിദ്ധചാരണഗന്ധർവന്മാർ
തൽക്ഷണേ കൂപ്പി സ്തുതിച്ചേറ്റവുമാനന്ദിച്ചാർ.
വിശ്വാമിത്രനും പരമാനന്ദം പൂണ്ടു പുണർ–
ന്നശ്രുപൂർണ്ണാർദ്രാകുലനേത്രപത്മങ്ങളോടും
ഉത്സംഗേ ചേർത്തു പരമാശീർവാദവും ചെയ്തു
വത്സന്മാരെയും ഭുജിപ്പിച്ചിതു വാത്സല്യത്താൽ.
ഇരുന്നു മൂന്നുദിനമോരോരോ പുരാണങ്ങൾ
പറഞ്ഞു രസിപ്പിച്ചു കൌശികനവരുമായ്.
അരുൾ ചെയ്തിതു നാലാം ദിവസം പിന്നെ മുനി:
'അരുതു വൃഥാ കാലം കളകെന്നുള്ളതേതും.
ജനകമഹീപതിതന്നുടെ മഹായജ്ഞ–
മിനി വൈകാതെ കാണ്മാൻ പോക നാം വത്സന്മാരേ!
ചൊല്ലേഴും ത്ര്യൈയംബകമാകിന മാഹേശ്വര–
വില്ലുണ്ടു വിദേഹരാജ്യത്തിങ്കലിരിക്കുന്നു.
ശ്രീമഹാദേവൻ തന്നെ വച്ചിരിക്കുന്നു പുരാ
ഭൂമിപാലേന്ദ്രന്മാരാലർച്ചിതമനുദിനം,
ക്ഷോണിപാലേന്ദ്രകുലജാതനാകിയ ഭവാൻ
കാണണം മഹാസത്ത്വമാകിയ ധനൂരത്നം.'
താപസേന്ദ്രന്മാരോടുമീവണ്ണമരുൾചെയ്തു
ഭൂപതിബാലന്മാരും കൂടെപ്പോയ് വിശ്വാമിത്രൻ
പ്രാപിച്ചു ഗംഗാതീരം ഗൌതമാശ്രമം തത്ര
ശോഭപൂണ്ടോരു പുണ്യദേശമാനന്ദപ്രദം.
ദിവ്യപാദപലതാകുസുമഫലങ്ങളാൽ
സർവ്വമോഹനകരം ജന്തുസഞ്ചയഹീനം.

കണ്ടു കൌതുകംപൂണ്ടു വിശ്വാമിത്രനെ നോക്കി
പുണ്ഡരീകേക്ഷണനുമീവണ്ണമരുൾചെയ്തു;
'ആശ്രമപദമിദമാർക്കുള്ളൂ മനോഹര-
മാശ്രയയോഗ്യം നാനാജന്തുസംവീതം താനും
എത്രയുമാഹ്ലാദമുണ്ടായിതു മനസി മേ
തത്ത്വമെന്തെന്നതരുൾചെയ്യണം തപോനിധേ!'

## അഹല്യാമോക്ഷം

എന്നതു കേട്ടു വിശ്വാമിത്രനുമുരചെയ്തു
പന്നഗശായി പരൻ തന്നോടു പരമാർത്ഥം:
'കേട്ടാലും പുരാവൃത്തമെങ്കിലോ കുമാര! നീ
വാട്ടമില്ലാത തപസ്സുള്ള ഗൌതമമുനി
ഗംഗാരോധസി നല്ലോരാശ്രമത്തിങ്കലത്ര
മംഗളം വർദ്ധിച്ചീടും തപസാ വാഴുംകാലം
ലോകേശൻ നിജസുതയായുള്ളോരഹല്യയാം
ലോകസുന്ദരിയായ ദിവ്യകന്യകാരത്നം
ഗൌതമമുനീന്ദ്രനു കൊടുത്തു വിധാതാവും;
കൌതുകംപൂണ്ടു ഭാര്യാഭർത്താക്കന്മാരാമവർ,
ഭർത്തൃശുശ്രൂഷാബ്രഹ്മചര്യാദിഗുണങ്ങൾക-
ണ്ടെത്രയും പ്രസാദിച്ചു ഗൌതമമുനീന്ദ്രനും
തന്നുടെ പത്നിയായോരഹല്യയോടും ചേർന്നു
പർണ്ണശാലയിലത്ര വസിച്ചു ചിരകാലം.
വിശ്വമോഹിനിയായോരഹല്യാരൂപംകണ്ടു
ദുശ്ച്യവനനും കുസുമായുധവശനായാൻ.
ചെന്തൊണ്ടിവായ്മലരും പന്തൊക്കും മുലകളും
ചന്തമേറീടും തുടക്കാമ്പുമാസ്വദിപ്പതി-
നെന്തൊരു കഴിവെന്നു ചിന്തിച്ചു ശതമഖൻ
ചെന്താർബാണാർത്തികൊണ്ടു സന്താപം മുഴുക്കയാൽ

സന്തതം മനക്കാമ്പിൽ സുന്ദരഗാത്രീരൂപം
ചിന്തിച്ചു ചിന്തിച്ചനംഗാന്ധനായ് വന്നാനല്ലോ.
അന്തരാത്മനി വിബുധേന്ദ്രനുമിതിനിപ്പോ–
ളന്തരം വരാതെയൊരന്തരമെന്തെന്നോർത്തു
ലോകേശാത്മജസുതനന്ദനനുടെ രൂപം
നാകനായകൻ കൈക്കൊണ്ടന്ത്യയാമാദിയിങ്കൽ
സന്ധ്യാവന്ദനത്തിനു ഗൌതമൻ പോയനേര–
മന്തരാ പുക്കാനുടജാന്തരേ പരവശാൽ.
സുത്രാമാവഹല്യയെ പ്രാപിച്ചു സസംഭ്രമം
സത്വരം പുറപ്പെട്ടനേരത്തു ഗൌതമനും
മിത്രൻ തന്നുദയമൊട്ടടുത്തീലെന്നുകണ്ടു
ബദ്ധസന്ദേഹം ചെന്നനേരത്തു കാണായ്‌വന്നു
വൃത്രാരാതിയ്ക്കു മുനിശ്രേഷ്ഠനെ ബലാലപ്പോൾ
വിത്രസ്തനായെത്രയും വേപഥുപൂണ്ടു നിന്നാൻ.
തന്നുടെ രൂപം പരിഗ്രഹിച്ചു വരുന്നവൻ
തന്നെക്കണ്ടതികോപം കൈക്കൊണ്ടു മുനീന്ദ്രനും
നില്ലുനില്ലാരാകുന്നതെന്തിതു ദുഷ്ടാത്മാവേ!
ചൊല്ലുചൊല്ലെന്നോടു നീയെല്ലാമേ പരമാർത്ഥം
വല്ലാതെ മമ രൂപം കൈക്കൊൾവാനെന്തുമൂലം?
നിർല്ലജ്ജനായ ഭവാനേതൊരു മഹാപാപി?
സത്യമെന്നോടു ചൊല്ലീടറിഞ്ഞേനല്ലോ തവ
വൃത്താന്തം പറയായ്കിൽ ഭസ്മമാക്കുവനിപ്പോൾ.'
ചൊല്ലിനാനതുനേരം താപസേന്ദ്രനെ നോക്കി
'സ്വർല്ലോകാധിപനായ കാമകിങ്കരനഹം
വല്ലായ്മയെല്ലാമകപ്പെട്ടിതു മൂഢത്വം കൊ–
ണ്ടെല്ലാം നിന്തിരുവടി പൊറുത്തുകൊള്ളേണമേ.'
'സഹസ്രഭഗനായി ഭവിയ്ക്ക ഭവാനിനി–
സ്സഹിച്ചീടുക ചെയ്ത ദുഷ്കർമ്മഫലമെല്ലാം.'

താപസേശ്വരനായ ഗൌതമൻ ദേവേന്ദ്രനെ–
ശ്ശപിച്ചാശ്രമമകം പുക്കപ്പോളഹല്യയും
വേപഥുപൂണ്ടു നില്ക്കുന്നതു കണ്ടരുൾചെയ്തു
താപസോത്തമനായ ഗൌതമൻ കോപത്തോടെ:
'കഷ്ടമെത്രയും തവ ദുർവൃത്തം ദുരാചാരേ!
ദുഷ്ടമാനസേ! തവ സാമർത്ഥ്യം നന്നു പാരം.
ദുഷ്കൃതമൊടുങ്ങുവാനിതിന്നു ചൊല്ലീടുവൻ
നിഷ്കൃതിയായുള്ളൊരു ദുർദ്ധരമഹാവ്രതം.
കാമകിങ്കരേ! ശിലാരൂപവും കൈക്കൊണ്ടു നീ
രാമപാദാബ്ജം ധ്യാനിച്ചിവിടെ വസിക്കണം,
നീഹാരാതപവായുവർഷാദികളും സഹി–
ച്ചാഹാരാദികളേതും കൂടാതെ ദിവാരാത്രം
നാനാജന്തുക്കളൊന്നുമിവിടെയുണ്ടായ്‌വരാ
കാനനദേശേ മദീയാശ്രമേ മനോഹരേ.
ഇങ്ങനെ പല ദിവ്യവത്സരം കഴിയുമ്പോ–
ളിങ്ങെഴുന്നള്ളും രാമദേവനുമനുജനും.
ശ്രീരാമപാദാംഭോജസ്പർശമുണ്ടായീടും നാൾ
തീരും നിൻ ദുരിതങ്ങളെല്ലാമെന്നറിഞ്ഞാലും.
പിന്നെ നീ ഭക്തിയോടെ പൂജിച്ചു വഴിപൊലെ
നന്നായി പ്രദക്ഷിണംചെയ്തു കുമ്പിട്ടു കൂപ്പി
നാഥനെ സ്തുതിക്കുമ്പോൾ ശാപമോക്ഷവും വന്നു
പൂതമാനസയായാലെന്നെയും ശുശ്രൂഷിക്കാം.'
എന്നരുൾചെയ്തു മുനി ഹിമവല്പാർശ്വം പുക്കാ–
നന്നുതൊട്ടിവിടെ വാണീടിനാളഹല്യയും
നിന്തിരുമലരടിച്ചെന്തളിർപ്പൊടിയേല്പാ–
നെന്തൊരു കഴിവെന്നു ചിന്തിച്ചു ചിന്തിച്ചുള്ളിൽ
സന്താപം പൂണ്ടുകൊണ്ടു സന്തതം വസിക്കുന്നു
സന്തോഷസന്താനസന്താനമേ! ചിന്താമണേ!

ആരാലും കണ്ടുകൂടാതൊരു പാഷാണാംഗിയായ്
ഘോരമാം തപസ്സോടുമിവിടെ വസിയ്ക്കുന്ന
ബ്രഹ്മനന്ദനയായ ഗൌതമപത്നിയുടെ
കൽമഷമശേഷവും നിന്നുടെ പാദങ്ങളാൽ
ഉന്മൂലനാശം വരുത്തീടണമിന്നുതന്നെ
നിർമ്മലയായ് വന്നീടുമഹല്യാദേവിയെന്നാൽ.’

ഗാധിനന്ദനൻ ദാശരഥിയോടേവം പറ-
ഞ്ഞാശു തൃക്കൈയും പിടിച്ചുടജാങ്കണം പുക്കാൻ.
ഉഗ്രമാം തപസ്സോടുമിരിയ്ക്കും ശിലാരൂപ-
മഗ്രേ കാൺകെന്നു കാട്ടിക്കൊടുത്തു മുനിവരൻ.
ശ്രീപാദാംബുജം മെല്ലെ വച്ചിതു രാമദേവൻ
ശ്രീപതി രഘുപതി സല്പതി ജഗല്പതി,
രാമോഹമെന്നു പറഞ്ഞാമോദം പൂണ്ടു നാഥൻ
കോമളരൂപൻ മുനിപത്നിയെ വണങ്ങിനാൻ.
അന്നേരം നാഥൻതന്നെക്കാണായിതഹല്യയ്ക്കും
വന്നൊരാനന്ദമേതും ചൊല്ലാവതല്ലയല്ലോ.
താപസശ്രേഷ്ഠനായ കൌശികമുനിയോടും
താപസഞ്ചയം നീങ്ങുമാറു സോദരനോടും
താപനാശനകരനായൊരു ദേവൻ തന്നെ-
ച്ചാപബാണങ്ങളോടും പീതമാം വസ്ത്രത്തോടും
ശ്രീവത്സവക്ഷസ്സോടും സുസ്മിതവക്ത്രത്തോടും
ശ്രീവാസാംബുജദലസന്നിഭനേത്രത്തോടും
വാസവനീലമണിസങ്കാശഗാത്രത്തോടും
വാസവാദ്യമരൌഘവന്ദിതപാദത്തോടും
പത്തുദിക്കിലുമൊക്കെ നിറഞ്ഞ കാന്തിയോടും
ഭക്തവത്സലൻ തന്നെക്കാണായിതഹല്യയ്ക്കും.
തന്നുടെ ഭർത്താവായ ഗൌതമതപോധനൻ

തന്നോടു മുന്നമുരചെയ്തതുമോർത്താളപ്പോൾ.
നിർണ്ണയം നാരായണൻതാനിതു ജഗന്നാഥ-
നർണ്ണോജവിലോചനൻ പത്മജാമനോഹരൻ.
ഇത്ഥമാത്മനി ചിന്തിച്ചുത്ഥാനംചെയ്തു ഭക്ത്യാ
സത്വരമർഘ്യാദികൾകൊണ്ടു പൂജിച്ചീടിനാൾ.
സന്തോഷാശ്രുക്കളൊഴുകീടും നേത്രങ്ങളോടും
സന്താപം തീർന്നു ദണ്ഡനമസ്കാരവും ചെയ്താൾ
ചിത്തകാമ്പിങ്കലേറ്റം വർദ്ധിച്ച ഭക്തിയോടു-
മുത്ഥാനം ചെയ്തു മുഹുരഞ്ജലിബന്ധത്തോടും
വ്യക്തമായൊരു പുളകാഞ്ചിതദേഹത്തോടും
വ്യക്തമല്ലാതെ വന്ന ഗദ്ഗദവർണ്ണത്തോടും.
അദ്വയനായോരനാദ്യസ്വരൂപനെക്കണ്ടു
സദ്യോജാതാനന്ദാബ്ധിമഗ്നയായ്സ്തുതിചെയ്താൾ

## അഹല്യാസ്തുതി

'ഞാനഹോ! കൃതാർത്ഥയായേൻ ജഗന്നാഥ! നിന്നെ-
ക്കാണായ്വന്നതുമൂലമത്രയുമല്ല ചൊല്ലാം.
പത്മജരുദ്രാദികളാലപേക്ഷിതം പാദ-
പത്മസംലഗ്നപാംസുലേശമിന്നെനിയ്ക്കല്ലോ
സിദ്ധിച്ചു ഭവൽപ്രസാദാതിരേകത്താലതി-
ന്നെത്തുമോ ബഹുകല്പകാലമാരാധിച്ചാലും?
ചിത്രമെത്രയും തവ ചേഷ്ടിതം ജഗല്പതേ!
മർത്ത്യഭാവേന വിമോഹിപ്പിച്ചീടുന്നിതേവം.
ആനന്ദമയനായോരതിമായികൻ പൂർണ്ണൻ
ന്യൂനാതിരേകശൂന്യനചലനല്ലോ ഭവാൻ.
ത്വല്പാദാംബുജപാംസുപവിത്രാ ഭാഗീരഥീ
സർപ്പഭൂഷണവിരിഞ്ചാദികളെല്ലാരെയും
ശുദ്ധമാക്കീടുന്നതും ത്വൽപ്രഭാവത്താലല്ലോ;

സിദ്ധിച്ചേനല്ലോ ഞാനും ത്വല്പാദസ്പർശമിപ്പോൾ!
പണ്ടു ഞാൻ ചെയ്ത പുണ്യമെന്തു വർണ്ണിപ്പതു വൈ–
കുണ്ഠ! തല്ക്കുണ്ഠാത്മനാം ദുർല്ലഭമൂർത്തേ! വിഷ്ണോ!
മർത്ത്യനായവതരിച്ചോരു പൂരുഷം ദേവം
ചിത്തമോഹനം രമണീയദേഹിനം രാമം
ശുദ്ധമൽഭുതവീര്യം സുന്ദരം ധനുർദ്ധരം
തത്ത്വമദ്വയം സത്യസന്ധമാദ്യന്തഹീനം
നിത്യമവ്യയം ഭജിച്ചീടുന്നേനിനി നിത്യം
ഭക്ത്യൈവ മറ്റാരെയും ഭജിച്ചീടുന്നേനില്ല.
യാതൊരു പാദാംബുജമാരായുന്നിതു വേദം,
യാതൊരു നാഭിതന്നിലുണ്ടായി വിരിഞ്ചനും
യാതൊരു നാമം ജപിയ്ക്കുന്നിതു മഹാദേവൻ,
ചേതസാ തത്സ്വാമിയെ ഞാൻ നിത്യം വണങ്ങുന്നേൻ.
നാരദമുനീന്ദ്രനും ചന്ദ്രശേഖരൻതാനും
ഭാരതീരമണനും ഭാരതീദേവിതാനും
ബ്രഹ്മലോകത്തിങ്കൽനിന്നന്വഹം കീർത്തിയ്ക്കുന്നു
കൽമഷഹരം രാമചരിതം രസായനം.
കാമരാഗാദികൾ തീർന്നാനന്ദം വരുവാനായ്
രാമദേവനെ ഞാനും ശരണം പ്രാപിയ്ക്കുന്നേൻ.
ആദ്യനദ്വയനേകനവ്യക്തനനാകുലൻ
വേദ്യനല്ലാരാലുമെന്നാലും വേദാന്തവേദ്യൻ
പരമൻ പരാപരൻ പരമാത്മാവു പരൻ
പരബ്രഹ്മാഖ്യൻ പരമാനന്ദമൂർത്തി നാഥൻ
പുരുഷൻ പുരാതനൻ കേവലസ്സ്വയംജ്യോതി
സ്സകലചരാചരഗുരു കാരുണ്യമൂർത്തി
ഭുവനമനോഹരമായൊരു രൂപംപൂണ്ടു
ഭുവനത്തിങ്കലനുഗ്രഹത്തെ വരുത്തുവാൻ
അങ്ങനെയുള്ള രാമചന്ദ്രനെസ്സദാകാലം

തിങ്ങിന ഭക്ത്യാ ഭജിച്ചീടുന്നേൻ മനസി ഞാൻ
സ്വതന്ത്രൻ പരിപൂർണ്ണനാനന്ദനാത്മാരാമ–
നതന്ദ്രൻ നിജമായാഗുണബിംബിതനായി
ജഗദുൽഭവസ്ഥിതിസംഹാരാദികൾചെയ്‌വാ–
നഖണ്ഡൻ ബ്രഹ്മവിഷ്ണുരുദ്രനാമങ്ങൾപൂണ്ടു
ഭേദരൂപങ്ങൾ കൈക്കൊണ്ടൊരു നിർഗ്ഗുണമൂർത്തി
വേദാന്തവേദ്യൻ മമ ചേതസി വസിയ്ക്കണം.
രാമ! രാഘവ! പാദപങ്കജം നമോസ്തു തേ
ശ്രീമയം ശ്രീദേവിപാണിദ്വയപത്മാർച്ചിതം
മാനഹീനന്മാരാം ദിവ്യന്മാരാലനുധ്യേയം
മാനാർത്ഥം മൂന്നിലകമാക്രാന്തജഗൽത്രയം.
ബ്രഹ്മാവിൻ കരങ്ങളാൽ ക്ഷാളിതം പത്മോപമം
നിർമ്മലം ശംഖചക്രകുലിശമത്സ്യാങ്കിതം
മന്മനോനികേതനം കൽമഷവിനാശനം
നിർമ്മലാത്മനാം പരമാസ്പദം നമോസ്തു തേ
ജഗതാശ്രയൻ ഭവാൻ ജഗത്തായതും ഭവാൻ
ജഗതാമാദിഭൂതനായതും ഭവാനല്ലോ.
സർവ്വഭൂതങ്ങളിലുമസക്തനല്ലോ ഭവാൻ
നിർവ്വികാരാത്മാ സാക്ഷിഭൂതനായതും ഭവാൻ
അജനവ്യയൻ ഭവാനജിതൻ നിരഞ്ജനൻ
വചസാം വിഷയമല്ലാതൊരാനന്ദമല്ലോ.
വാച്യവാചകോഭയഭേദേന ജഗന്മയൻ
വാച്യനായ്‌വരേണമെ വാക്കിനു സദാ മമ.
കാര്യകാരണകർത്തൃഫലസാധനഭേദം
മായയാ ബഹുവിധരൂപയാ തോന്നിയ്ക്കുന്നു.
കേവലമെന്നാകിലും നിന്തിരുവടിയതു
സേവകന്മാർക്കുപോലുമറിവാനരുതല്ലോ.
ത്വന്മായാവിമോഹിതചേതസാമജ്ഞാനിനാം

ത്വന്മാഹാത്മ്യങ്ങൾ നേരെയറിഞ്ഞുകൂടായല്ലോ
മാനസേ വിശ്വാത്മാവാം നിന്തിരുവടിതന്നെ
മാനുഷനെന്നു കല്പിച്ചീടുവോരജ്ഞാനികൾ.
പുറത്തുമകത്തുമെല്ലാടവുമൊക്കെ നിറ–
ഞ്ഞിരിയ്ക്കുന്നതു നിത്യം നിന്തിരുവടിയല്ലോ.
ശുദ്ധനദ്വയൻ സമൻ നിത്യൻ നിർമ്മലനേകൻ
ബുദ്ധനവ്യക്തൻ ശാന്തനസംഗൻ നിരാകാരൻ.
സത്വാദിഗുണത്രയയുക്തയാം ശക്തിയുക്തൻ
സത്വങ്ങളുള്ളിൽ വാഴും ജീവാത്മാവായ നാഥൻ.
ഭക്താനാം മുക്തിപ്രദൻ യുക്താനാം യോഗപ്രദൻ
സക്താനാം ഭുക്തിപ്രദൻ സിദ്ധാനാം സിദ്ധിപ്രദൻ
തത്വാധാരാത്മാ ദേവൻ സകലജഗന്മയൻ
തത്വജ്ഞൻ നിരുപമൻ നിഷ്കളൻ നിരഞ്ജനൻ
നിർഗ്ഗുണൻ നിശ്ചഞ്ചലൻ നിർമ്മലൻ നിരാധാരൻ
നിഷ്ക്രിയൻ നിഷ്കാരണൻ നിരഹങ്കാരൻ നിത്യൻ
സത്യജ്ഞാനാനന്താനന്ദാമൃതാത്മകൻ പരൻ
സത്താമാത്രാത്മാ പരമാത്മാ സർവ്വാത്മാ വിഭു
സച്ചിൽബ്രഹ്മാത്മാ സമസ്തേശ്വരൻ മഹേശ്വരൻ
അച്യുതനാദിനാഥൻ സർവ്വദേവതാമയൻ.
നിന്തിരുവടിയായതെത്രയും മൂഢാത്മാവാ–
യന്ധയായുള്ളോരു ഞാനെങ്ങനെയറിയുന്നു?
നിന്തിരുവടിയുടെ തത്വമെന്നാലും ഞാനോ
സന്തതം ഭൂയോ ഭൂയോ നമസ്തേ നമോ നമഃ
യത്ര കുത്രാപി വസിച്ചീടിലുമെല്ലാനാളും
പൊൽത്തളിരടികളിലിളക്കം വരാതൊരു
ഭക്തിയുണ്ടാകവേണമെന്നൊഴിഞ്ഞപരം ഞാ–
നർത്ഥിച്ചീടുന്നേയില്ല നമസ്തേ നമോ നമഃ
നമസ്തേ! രാമ! രാമ! പുരുഷാദ്ധ്യക്ഷ! വിഷ്ണോ!

നമസ്തേ! രാമ! രാമ! ഭക്തവത്സല! രാമ!
നമസ്തേ ഹൃഷീകേശ! രാമ! രാഘവ! രാമ!
നമസ്തേ! നാരായണ! സന്തതം നമോസ്തു തേ
സമസ്തകർമ്മാർപ്പണം ഭവതി കരോമി ഞാൻ
സമസ്തമപരാധം ക്ഷമസ്വ ജഗല്പതേ!
ജനനമരണദുഃഖാപഹം ജഗന്നാഥം
ദിനനായകകോടിസദൃശപ്രഭം രാമം
കരസാരസയുഗസുധൃതശരചാപം
കരുണാകരം കാളജലദാഭാസം രാമം
കനകരുചിരദിവ്യാംബരം രമാവരം
കനകോജ്ജ്വലരത്നകുണ്ഡലാഞ്ചിതഗണ്ഡം
കമലദളലോലവിമലവിലോചനം
കമലോൽഭവനതം മനസാ രാമമീഡേ.'
പുരതഃസ്ഥിതം സാക്ഷാദീശ്വരം രഘുനാഥം
പുരുഷോത്തമം കൂപ്പി സ്തുതിച്ചാൾ ഭക്തിയോടെ.
ലോകേശാത്മജയാകുമഹല്യതാനും പിന്നെ
ലോകേശ്വരാനുജ്ഞയാ പോയിതു പവിത്രയായ്.
ഗൌതമനായ തന്റെ പതിയെ പ്രാപിച്ചുട-
നാധിയും തീർത്തു വസിച്ചീടിനാളഹല്യയും.
ഇസ്തുതി ഭക്തിയോടെ ജപിച്ചീടുന്ന പുമാൻ
ശുദ്ധനായഖിലപാപങ്ങളും നശിച്ചുടൻ
പരമം ബ്രഹ്മാനന്ദം പ്രാപിയ്ക്കുമത്രയല്ല
വരുമൈഹികസൌഖ്യം മനുജന്മാർക്കു നൂനം.
ഭക്ത്യാ നാഥനെ ഹൃദി സന്നിധാനം ചെയ്തുകൊ-
ണ്ടിസ്തുതി ജപിച്ചീടിൽ സാധിയ്ക്കും സകലവും.
പുത്രാർത്ഥി ജപിയ്ക്കിലോ നല്ല പുത്രന്മാരുണ്ടാ-
മർത്ഥാർത്ഥി ജപിച്ചീടിലർത്ഥവുമേറ്റമുണ്ടാം.
ഗുരുതല്പഗൻ കനകസ്തേയി സുരാപായി

ധരണീസുരഹന്താ പിതൃമാതൃഹാ ഭോഗി
പുരുഷാധമനേറ്റമെങ്കിലുമവൻ നിത്യം
പുരുഷോത്തമം ഭക്തവത്സലം നാരായണം
ചേതസി രാമചന്ദ്രം ധ്യാനിച്ചു ഭക്ത്യാ ജപി–
ച്ചാദരാൽ വണങ്ങുകിൽ സാധിയ്ക്കുമല്ലോ മോക്ഷം.
സദ്വൃത്തനെന്നായീടിൽ പറയേണമോ മോക്ഷം
സദ്യഃ സംഭവിച്ചീടും സന്ദേഹമില്ലയേതും.

## സീതാസ്വയംവരം

വിശ്വാമിത്രനും പരമാനന്ദം പ്രാപിച്ചപ്പോൾ
വിശ്വനായകൻ തന്നോടീവണ്ണമരുൾചെയ്താൻ:
'ബാലകന്മാരേ! പോക മിഥിലാപുരിയ്ക്കു നാം
കാലവും വൃഥാ കളഞ്ഞീടുകയരുതല്ലോ.
യാഗവും മഹാദേവചാപവും കണ്ടു പിന്നെ
വേഗമോടയോദ്ധ്യയും പുക്കു താതനെക്കാണാം.'
ഇത്തരമരുൾചെയ്തു ഗംഗയും കടന്നവർ
സത്വരം ചെന്നു മിഥിലാപുരമകം പുക്കു.
മുനിനായകനായ കൌശികൻ വിശ്വാമിത്രൻ
മുനിവാടം പ്രാപിച്ചിതെന്നതു കേട്ടനേരം
മനസി നിറഞ്ഞൊരു പരമാനന്ദത്തോടും
ജനകമഹീപതി സംഭ്രമസമന്വിതം
പൂജാസാധനങ്ങളുമെടുത്തു ഭക്തിയോടു
മാചാര്യനോടുമൃഷിവാടം പ്രാപിച്ച നേരം
ആമോദപൂർവ്വം പൂജിച്ചാചാരം പൂണ്ടുനിന്ന
രാമലക്ഷ്മണന്മാരെക്കാണായി നൃപേന്ദ്രനും.
ചന്ദ്രസൂര്യന്മാരെന്നപോലെ ഭൂപാലേശ്വര–
നന്ദനന്മാരെക്കണ്ടു ചോദിച്ചു നൃപേന്ദ്രനും:
'കന്ദർപ്പൻകണ്ടു വന്ദിച്ചീടിന ജഗദേക–

സുന്ദരന്മാരാമിവരാരെന്നു കേൾപ്പിയ്ക്കേണം.
നരനാരായണന്മാരാകിയ മൂർത്തികളോ
നരവീരാകാരം കൈക്കൊണ്ടു കാണായതിപ്പോൾ?'
വിശ്വാമിത്രനുമതുകേട്ടരുൾചെയ്തീടിനാൻ:
വിശ്വസിച്ചാലും മമ വാക്യം നീ നരപതേ!
വീരനാം ദശരഥൻ തന്നുടെ പുത്രന്മാരിൽ
ശ്രീരാമൻ ജ്യേഷ്ഠനിവൻ ലക്ഷ്മണൻ മൂന്നാമവൻ
എന്നുടെ യാഗം രക്ഷിച്ചീടുവാനിവരെ ഞാൻ
ചെന്നു കൂട്ടിക്കൊണ്ടു പോന്നീടിനേനിതുകാലം.
കാടകം പുക്കനേരം വന്നൊരു നിശാചരി
താടകതന്നെയൊരു ബാണം കൊണ്ടെയ്തു കൊന്നാൻ
പേടിയും തീർന്നു സിദ്ധാശ്രമവും പുക്കു യാഗ-
മാടൽ കൂടാതെ രക്ഷിച്ചീടിനാൻ വഴിപോലെ.
ശ്രീപാദാംബുജരജഃസ്പൃഷ്ടികൊണ്ടഹല്യതൻ
പാപവും നശിപ്പിച്ചു പാവനയാക്കീടിനാൻ.
പാരമേശ്വരമായ ചാപത്തെക്കാണ്മാനുള്ളിൽ
പാരമാഗ്രഹമുണ്ടു നീയതു കാട്ടീടേണം.'
ഇത്തരം വിശ്വാമിത്രൻതന്നുടെ വാക്യം കേട്ടു
സത്വരം ജനകനും പൂജിച്ചു വഴിപോലെ.
സല്ക്കാരയോഗ്യന്മാരാം രാജപുത്രന്മാരെക്ക-
ണ്ടുൾക്കുരുന്നിങ്കൽ പ്രീതി വർദ്ധിച്ചു ജനകനും
തന്നുടെ സചിവനെ വിളിച്ചു നിയോഗിച്ചു:
'ചെന്നു നീ വരുത്തേണമീശ്വരനുടെ ചാപം.'
എന്നതു കേട്ടു മന്ത്രിപ്രവരൻ നടകൊണ്ടാ-
നന്നേരം ജനകനും കൌശികനോടു ചൊന്നാൻ:
'രാജനന്ദനനായ ബാലകൻ രഘുവരൻ
രാജീവവിലോചനൻ സുന്ദരൻ ദാശരഥി
വില്ലിതു കുലച്ചുടൻ വലിച്ചു മുറിച്ചീടിൽ

വല്ലഭനിവൻ മമ നന്ദനയ്ക്കെന്നു നൂനം.’
‘എല്ലാമീശ്വരനെന്നേ ചൊല്ലവാതെനിയ്ക്കിപ്പോൾ
വില്ലിഹ വരുത്തീടു’ കെന്നരുൾചെയ്തു മുനി.
കിങ്കരന്മാരെ നിയോഗിച്ചിതു മഹീന്ദ്രനും
ഹുങ്കാരത്തോടു വന്നു ചാപവാഹകന്മാരും.
സത്വരമയ്യായിരം കിങ്കരന്മാരും കൂടി
മൃത്യുശാസനചാപമെടുത്തു കൊണ്ടുവന്നാർ.
ഘണ്ടാസഹസ്രമണിവസ്ത്രാദിവിഭൂഷിതം
കണ്ടാലും ത്രൈയംബകമെന്നിതു മന്ത്രീന്ദ്രനും.
ചന്ദ്രശേഖരനുടെ പള്ളിവിൽ കണ്ടു രാമ–
ചന്ദ്രനുമാനന്ദമുൾക്കൊണ്ടു വന്ദിച്ചീടിനാൻ.
‘വില്ലെടുക്കാമോ? കുലച്ചീടാമോ? വലിയ്ക്കാമോ?
ചൊല്ലുകെ’ന്നതു കേട്ടു ചൊല്ലിനാൽ വിശ്വാമിത്രൻ:
‘എല്ലാമാ,മാകുന്നതു ചെയ്താലും മടിയ്ക്കേണ്ട
കല്യാണമിതുമൂലം വന്നുകൂടീടുമല്ലോ.’
മന്ദഹാസവും പൂണ്ടൂ രാഘവനതു കേട്ടു
മന്ദമന്ദം പോയ് ചെന്നു നിന്നു കണ്ടിതു ചാപം.
ജ്വലിച്ച തേജസ്സോടുമെടുത്തു വേഗത്തോടെ
കുലച്ചു വലിച്ചുടൻ മുറിച്ചു ജിതശ്രമം.
നിന്നരുളുന്ന നേരമീരേഴുലോകങ്ങളു–
മൊന്നു മാറ്റൊലിക്കൊണ്ടു, വിസ്മയപ്പെട്ടു ജനം.
പാട്ടുമാട്ടവും കൂത്തും പുഷ്പവൃഷ്ടിയുമോരോ–
കൂട്ടമേ വാദ്യങ്ങളും മംഗളസ്തുതികളും
ദേവകളൊക്കെപ്പരമാനന്ദം പൂണ്ടു ദേവ–
ദേവനെ *സ്തുതിയ്ക്കയുമപ്സരസ്ത്രീകളെല്ലാം
ഉത്സാഹം കൈക്കൊണ്ടു വിശ്വേശ്വരനുടെ വിവാ–
ഹോത്സവാരംഭാഘോഷം കണ്ടു കൌതുകം പൂണ്ടാർ.
ജനകൻ ജഗത്സ്വാമിയാകിയ ഭഗവാനെ

ജനസംസദി ഗാഢാശ്ലേഷവും ചെയ്താനല്ലോ.
ഇടിവെട്ടീടും വണ്ണം വിൽമുറിഞ്ഞൊച്ചകേട്ടു
നടുങ്ങി രാജാക്കന്മാരുരഗങ്ങളെപ്പോലെ.
മൈഥിലി മയിൽപേടപൊലെ സന്തോഷം പൂണ്ടാൾ.
കൌതുകമുണ്ടായ്‌വന്നു ചേതസി കൌശികനും.
മൈഥിലിതന്നെപ്പരിചാരികമാരും നിജ-
മാതാക്കന്മാരും കൂടി നന്നായിച്ചമയിച്ചാർ.
സ്വർണ്ണവർണ്ണത്തെപ്പൂണ്ട മൈഥിലി മനോഹരി
സ്വർണ്ണഭൂഷണങ്ങളുമണിഞ്ഞു ശോഭയോടെ
സ്വർണ്ണമാലയും ധരിച്ചാദരാൽ മന്ദം മന്ദ-
മർണ്ണോജനേത്രൻമുമ്പിൽ സത്രപം വിനീതയായ്
വന്നുടൻ നേത്രോല്പലമാലയുമിട്ടാൾ മുന്നേ,
പിന്നാലെ വരണാർത്ഥമാലയുമിട്ടീടിനാൾ.
മാലയും ധരിച്ചു നീലോല്പലകാന്തി തേടും
ബാലകൻ ശ്രീരാമനുമേറ്റവും വിളങ്ങിനാൻ.
ഭൂമിനന്ദനയ്ക്കനുരൂപനായ് ശോഭിച്ചീടും
ഭൂമിപാലകബാലൻതന്നെക്കണ്ടവർകളും
ആനന്ദാംബുധിതന്നിൽ വീണുടൻമുഴുകിനാർ
മാനവവീരൻ വാഴ്കെന്നാശിയും ചൊല്ലീടിനാർ.
അന്നേരം വിശ്വാമിത്രൻതന്നോടു ജനകനും
വന്ദിച്ചു ചൊന്നാ 'നിനിക്കാലത്തെക്കളയാതെ
പത്രവും കൊടുത്തയച്ചീടേണം ദൂതന്മാരെ-
സ്സത്വരം ദശരഥഭൂപനെ വരുത്തുവാൻ.'
വിശ്വാമിത്രനും മിഥിലാധിപൻതാനും കൂടി
വിശ്വാസം ദശരഥൻതനിയ്ക്കു വരുംവണ്ണം
നിശ്ശേഷവൃത്താന്തങ്ങളെഴുതിയയച്ചിതു
വിശ്രമത്തോടു നടകൊണ്ടിതു ദൂതന്മാരും.
സാകേതപുരി പുക്കു ഭൂപാലൻ തന്നെക്കണ്ടു

ലോകൈകാധിപൻ കൈയിൽ കൊടുത്തു പത്രമതും
സന്ദേശം കണ്ടു പംക്തിസ്യന്ദനൻതാനുമിനി-
സ്സന്ദേഹമില്ല പുറപ്പെടുകെന്നുരചെയ്തു.
അഗ്നിമാനുപാദ്ധ്യായനാകിയ വസിഷ്ഠനും
പത്നിയാമരുന്ധതിതാനുമായ്പുറപ്പെട്ടു
കൌതുകം പൂണ്ടു ചതുരംഗവാഹിനിയോടും
കൌസല്യാദികളായ ഭാര്യമാരോടും കൂടി
ഭരതശത്രുഘ്നന്മാരാകിയ പുത്രന്മാരും
പരമോത്സവയോഗ്യവാദ്യഘോഷങ്ങളോടും
മിഥിലാപുരമകം പുക്കിതു ദശരഥൻ
മിഥിലാധിപൻതാനും ചെന്നെതിരേറ്റുകൊണ്ടാൻ.
വന്ദിച്ചു ശതാനന്ദൻതന്നോടും കൂടെച്ചെന്നു
വന്ദ്യനാം വസിഷ്ഠനെത്തദനു പത്നിയേയും
അർഘ്യപാദ്യാദികളാലർച്ചിച്ചു യഥാവിധി
സല്ക്കരിച്ചിതു യഥായോഗ്യമുർവീന്ദ്രൻതാനും.
രാമലക്ഷ്മണന്മാരും വന്ദിച്ചു പിതാവിനെ-
സ്സാമോദം വസിഷ്ഠനാമാചാര്യപാദാബ്ജവും
തൊഴുതു മാതൃജനങ്ങളേയും യഥാക്രമം
തൊഴുതു ശ്രീരാമപാദാംഭോജമനുജന്മാർ.
തൊഴുതു ഭരതനെ ലക്ഷ്മണകുമാരനും
തൊഴുതു ശത്രുഘ്നനും ലക്ഷ്മണപാദാംഭോജം.
വക്ഷസി ചേർത്തു താതൻ രാമനെപ്പുണർന്നിട്ടു
ലക്ഷ്മണനേയും ഗാഢാശ്ലേഷവും ചെയ്തു നൃപൻ.
ജനകൻ ദശരഥൻതന്നുടെ കൈയും പിടി-
ച്ചനുമോദത്തോടുരചെയ്തിതു മധുരമായ്:
'നാലു കന്യകമാരുണ്ടെനിയ്ക്കു കൊടുപ്പാനായ്
നാലു പുത്രന്മാർ ഭവാൻതനിയ്ക്കുണ്ടല്ലോ താനും
ആകയാൽ നാലു കുമാരന്മാർക്കും വിവാഹം ചെ-

യ്താകിലോ നിരൂപിച്ചാലേതുമേ മടിയ്ക്കേണ്ട
വസിഷ്ഠൻതാനും ശതാനന്ദനും കൌശികനും
വിധിച്ചു മുഹൂർത്തവും നാൽവർക്കും യഥാക്രമം
ചിത്രമായിരിപ്പൊരു മണ്ഡപമതും തീർത്തു
മുത്തുമാലകൾ പുഷ്പഫലങ്ങൾതൂക്കി നാനാ-
രത്നമണ്ഡിതസ്തംഭതോരണങ്ങളും നാട്ടി
രത്നമണ്ഡിതസ്വർണ്ണപീഠവും വച്ചു ഭക്ത്യാ
ശ്രീരാമപാദാംഭോജം കഴുകിച്ചനന്തരം
ഭേരിദുന്ദുഭിമുഖ്യവാദ്യഘോഷങ്ങളോടും
ഹോമവും കഴിച്ചു തൻ പുത്രിയാം വൈദേഹിയെ
രാമനു നൽകീടിനാൻ ജനകമഹീന്ദ്രനും.
തല്പാദതീർത്ഥം നിജശിരസി ധരിച്ചുട-
നുൾപ്പുളകാംഗത്തോടെ നിന്നിതു ജനകനും
യാതൊരു പാദതീർത്ഥം ശിരസി ധരിയ്ക്കുന്നു
ഭൂതേശവിധിമുനീന്ദ്രാദികൾ ഭക്തിയോടെ.
ഊർമ്മിളതന്നെ വേട്ടു ലക്ഷ്മണകുമാരനും
കാമ്യാംഗിമാരാം ശ്രുതകീർത്തിയും മാണ്ഡവിയും
ഭരതശത്രുഘ്നന്മാർതമ്മുടെ പത്നിമാരായ്;
പരമാനന്ദം പൂണ്ടു വസിച്ചാരെല്ലാവരും.
കുശികാത്മജനോടും വസിഷ്ഠനോടും കൂടി
വിശദസ്മിതപൂർവ്വം പറഞ്ഞു ജനകനും:
മുന്നം നാരദനരുൾചെയ്തു കേട്ടിരിപ്പൂ ഞാ-
നെന്നുടെ മകളായ സീതാവൃത്താന്തമെല്ലാം
യാഗഭൂദേശം വിശുദ്ധ്യർത്ഥമായുഴുതപ്പോ-
ളേകദാ സിതാമദ്ധ്യേ കാണായി കന്യാരത്നം
ജാതയായോരു ദിവ്യകന്യകതനിയ്ക്കു ഞാൻ
സീതയെന്നൊരു നാമം വിളിച്ചേനതുമൂലം
പുത്രിയായ്‌വളർത്തു ഞാനിരിയ്ക്കും കാലത്തിങ്ക-

ലത്ര നാരദനെഴുന്നള്ളിനാനൊരു ദിനം.
എന്നോടു മഹാമുനി താനരുൾചെയ്താനപ്പോൾ:
‘നിന്നുടെ മകളായ സീതാവൃത്താന്തം കേൾ നീ:
പരമാനന്ദമൂർത്തി ഭഗവാൻ നാരായണൻ
പരമാത്മാവാമജൻ ഭക്തവത്സലൻ നാഥൻ
ദേവകാര്യാർത്ഥം പംക്തികണ്ഠനിഗ്രഹത്തിനായി
ദേവേന്ദ്രവിരിഞ്ചരുദ്രാദികളർത്ഥിയ്ക്കയാൽ
ഭൂമിയിൽ സൂര്യാന്വയേ വന്നവതരിച്ചിതു
രാമനായ് മായാമർത്ത്യവേഷം പൂണ്ടറിഞ്ഞാലും.
യോഗേശൻ മനുഷ്യനായീടുമ്പോളിതുകാലം
യോഗമായാദേവിയും മാനുഷവേഷത്തോടെ
ജാതയായിതു തവ വേശ്മനി തല്ക്കാരണാൽ
സാദരം ശ്രീരാമനു കൊടുക്ക മടിയാതെ’,
ഇത്ഥം നാരദനരുളിച്ചെയ്തു മറഞ്ഞിതു
പുത്രിയായ് വളർത്തിതു ഭക്തികൈക്കൊണ്ടു ഞാനും.
സീതയെ ശ്രീരാഘവനെങ്ങനെ കൊടുക്കാവൂ!
ചേതസി നിരൂപിച്ചാലെങ്ങനെയറിയുന്നു?
എന്നതോർത്തിരിയ്ക്കുമ്പോളൊന്നു മാനസേ തോന്നി
പന്നഗവിഭൂഷണൻ തന്നനുഗ്രഹശക്ത്യാ.
മൃത്യുശാസനചാപം മുറിച്ചീടുന്ന പുമാൻ
ഭർത്താവാകുന്നതു മല്പുത്രിയ്ക്കെന്നൊരു പണം
ചിത്തത്തിൽ നിരൂപിച്ചു വരുത്തി നൃപന്മാരെ
ശക്തിയില്ലിതിനെന്നു പൃഥ്വീപാലകന്മാരും
ഉദ്ധതഭാവമെല്ലാമകലെക്കളഞ്ഞുടൻ
ബുദ്ധിയും കെട്ടുപോയങ്ങടങ്ങിക്കൊണ്ടാരല്ലോ.
അൽഭുതപുരുഷനാമുല്പലനേത്രൻതന്നെ
ത്വൽപ്രസാദത്താലിന്നു സിദ്ധിച്ചേൻ ഭാഗ്യവശാൽ’.
ദർപ്പകസമനായ ചില്പുരുഷനെ നോക്കി

പില്പാടു തെളിഞ്ഞുരചെയ്തിതു ജനകനും:
'അദ്യ മേ സഫലമായ് വന്നു മാനുഷജന്മം
ഖദ്യോതായുതസഹസ്രോദ്യോതരൂപത്തോടും
ഖദ്യോതാന്വയേ പിറന്നൊരു നിന്തിരുവടി
വിദ്യുത്സംയുക്തമായ ജീമൂതമെന്നപോലെ
ശക്തിയാം ദേവിയോടും യുക്തനായ് കാൺക മൂലം
ഭക്തവത്സല! മമ സിദ്ധിച്ചു മനോരഥം.
രക്തപങ്കജചരണാഗ്രേ സന്തതം മമ
ഭക്തി സംഭവിക്കേണം മുക്തിയും ലഭിക്കേണം.
ത്വല്പാദാംബുജഗളിതാംബുബിന്ദുക്കൾ ധരി-
ച്ചുല്പലോൽഭവൻ ജഗത്തൊക്കവേ സൃഷ്ടിക്കുന്നു;
ത്വല്പാദാംബുജഗളിതാംബുധാരണം കൊണ്ടു
സർപ്പഭൂഷണൻ ജഗത്തൊക്കെ സംഹരിക്കുന്നു;
ത്വല്പാദാംബുജഗളിതാംബുധാരണം കൊണ്ടു
സല്പുമാൻ മഹാബലി സിദ്ധിച്ചാനൈന്ദ്രം പദം.
ത്വല്പാദാംബുജരജഃസ്പൃഷ്ടികൊണ്ടഹല്യയും
കിൽബിഷത്തോടു വേറുപെട്ടു നിർമ്മലയായാൾ.
നിന്തിരുവടിയുടെ നാമകീർത്തനം കൊണ്ടു
ബന്ധവുമകന്നു മോക്ഷത്തെയും പ്രാപിക്കുന്നു.
സന്തതം യോഗസ്ഥന്മാരാകിയ മുനീന്ദ്രന്മാർ;
ചിന്തിക്കായ്‌വരേണമേ പാദപങ്കജദ്വയം.'
ഇത്ഥമോരോന്നേ ചൊല്ലി സ്തുതിച്ചു ജനകനും
ഭക്തികൈക്കൊണ്ടു കൊടുത്തീടിനാൻ മഹാധനം.
കരികളറുനൂറും പതിനായിരം തേരും
തുരഗങ്ങളെയും നൽകീടിനാൻ നൂറായിരം;
പത്തിയുമൊരുലക്ഷം മുന്നൂറു ദാസികളും
വസ്ത്രങ്ങൾദിവ്യങ്ങളായുള്ളതും ബഹുവിധം.
മുത്തുമാലകൾ ദിവ്യരത്നങ്ങൾ പലതരം

പ്രത്യേകം നൂറുകോടി കാഞ്ചനഭാരങ്ങളും
സീതാദേവിയ്ക്കു കൊടുത്തീടിനാൻ ജനകനും;
പ്രീതികൈക്കൊണ്ടു പരിഗ്രഹിച്ചു രാഘവനും.
വിധിനന്ദനപ്രമുഖന്മാരാം മുനികളെ
വിധിപൂർവ്വകം ഭക്ത്യാ പൂജിച്ചു വണങ്ങിനാൻ.
സമ്മാനിച്ചിതു സുമന്ത്രാദിമന്ത്രികളെയും
സമ്മോദംപൂണ്ടു ദശരഥനും പുറപ്പെട്ടു.
കൽമഷമകന്നൊരു ജനകനൃപേന്ദ്രനും
തന്മകളായ സീതതന്നെയുമാശ്ലേഷിച്ചു
നിർമ്മലഗാത്രിയായ പുത്രിയ്ക്കു പതിവ്രതാ-
ധർമ്മങ്ങളെല്ലാമുപദേശിച്ചു വഴിപോലെ.
ചിന്മയൻ മായാമയനായ രാഘവൻനിജ-
ധർമ്മദാരങ്ങളോടും കൂടവേ പുറപ്പെട്ടു.
മൃദംഗാനകഭേരീതൂര്യഘോഷങ്ങളോടും
മൃദുനാദങ്ങൾതേടും വീണയും കുഴലുകൾ
ശൃംഗകാഹളങ്ങളും മദ്ദളമിടയ്ക്കകൾ
ശൃംഗാരരസപരിപൂർണ്ണവേഷങ്ങളോടും
ആനതേർകുതിരകാലാളായ പടയോടു-
മാനന്ദമോടും പിതൃമാതൃഭ്രാതാക്കളോടും
കൗശികവസിഷ്ഠാദിതാപസേന്ദ്രന്മാരായ
ദേശികന്മാരോടും ഭൃത്യാമാത്യാദികളോടും
വേഗമോടയോദ്ധ്യയ്ക്കാമ്മാറങ്ങു തിരിച്ചപ്പോ-
ളാകാശദേശേ വിമാനങ്ങളും നിറഞ്ഞുതേ.
സന്നാഹത്തോടു നടന്നീടുമ്പോൾ ജനകനും
പിന്നാലെ ചെന്നു യാത്രയയച്ചോരനന്തരം
വെൺകൊറ്റക്കുട തഴ വെൺചാമരങ്ങളോടും
തിങ്കൾമണ്ഡലം തൊഴുമാലവട്ടങ്ങളോടും
ചെങ്കൊടിക്കൂറകൾകൊണ്ടങ്കിതധ്വജങ്ങളും

കുങ്കുമമലയജകസ്തൂരിഗന്ധത്തോടും
നടന്നു വിരവോടു മൂന്നു യോജന വഴി
കടന്നനേരം കണ്ടു ദുർന്നിമിത്തങ്ങളെല്ലാം.

## ഭാർഗ്ഗവഗർവ്വശമനം

അന്നേരം വസിഷ്ഠനെ വന്ദിച്ചു ദശരഥൻ
'ദുർന്നിമിത്തങ്ങളുടെ കാരണം ചൊല്ലുകെ'ന്നാൻ.
'മന്നവ! കുറഞ്ഞൊരു ഭീതിയുണ്ടാകുമിപ്പോൾ
പിന്നേടമഭയവുമുണ്ടാമെന്നറിഞ്ഞാലും,
ഏതുമേ പേടിയ്ക്കേണ്ട നല്ലതേ വന്നുകൂടു
ഖേദവുമുണ്ടാകേണ്ട കീർത്തിയും വർദ്ധിച്ചീടും.'
ഇത്തരം വിധിസുതനരുളിച്ചെയ്യുന്നേരം
പദ്ധതിമദ്ധ്യേ കാണായ്വന്നു ഭാർഗ്ഗവനെയും.
നീലനീരദനിഭനിർമ്മലവർണ്ണത്തോടും
നീലലോഹിതശിഷ്യൻ ബദ്ധവാനലസമൻ.
ക്രുദ്ധനായ് പരശുബാണാസനങ്ങളും പൂണ്ടു
പദ്ധതിമദ്ധ്യേ വന്നുനിന്നപ്പോൾ ദശരഥൻ
ബദ്ധസാദ്ധ്വസം വീണു നമസ്കാരവും ചെയ്താൻ
ബുദ്ധിയുംകെട്ടു നിന്നു മറ്റുള്ള ജനങ്ങളും.
ആർത്തനായ് പംക്തിരഥൻ ഭാർഗ്ഗവരാമൻതന്നെ
പേർത്തു വന്ദിച്ചു ഭക്ത്യാ കീർത്തിച്ചാൻ പലതരം:
'കാർത്തവീര്യാരേ! പരിത്രാഹി മാം തപോനിധേ!
മാർത്താണ്ഡകുലം പരിത്രാഹി കാരുണ്യാംബുധേ!
ക്ഷത്രിയാന്തക! പരിത്രാഹി മാം ജമദഗ്നി–
പുത്ര! മാം പരിത്രാഹി രേണുകാത്മജ! വിഭോ!
പരശുപാണേ! പരിപാലയ കുലം മമ
പരമേശ്വരപ്രിയ! പരിപാലയ നിത്യം.
പാർത്ഥിവസമുദായരക്തതീർത്ഥത്തിൽ കുളി–

ച്ചാസ്ഥയാ പിതൃഗണതർപ്പണം ചെയ്ത നാഥ!
കാത്തുകൊള്ളുക തപോവാരിധേ! ഭൃഗുപതേ!
കാൽത്തളിരിണ തവ ശരണം മമ വിഭോ!'
ഇത്തരം ദശരഥൻ ചൊന്നതാദരിയാതെ
ബദ്ധരോഷേണ വഹ്നിജ്വാല പൊങ്ങീടും വണ്ണം.
വക്ത്രവും മദ്ധ്യാഹ്നാർക്കമണ്ഡലം പോലെ ദീപ്ത്യാ
സത്വരം ശ്രീരാമനോടരുളിച്ചെയ്തീടിനാൻ:
'ഞാനൊഴിഞ്ഞുണ്ടോ രാമനിത്രിഭൂവനത്തിങ്കൽ?
മാനവനായ ഭവാൻ, ക്ഷത്രിയനെന്നാകിലോ
നില്ലുനില്ലരക്ഷണമെന്നോടു യുദ്ധം ചെയ്‌വാൻ;
വില്ലിങ്കൽ നിനക്കേറ്റം വല്ലഭമുണ്ടല്ലോ കേൾ.
നീയല്ലോ ബലാൽ ശൈവചാപം ഖണ്ഡിച്ചതെന്റെ
കയ്യിലുണ്ടൊരു ചാപം വൈഷ്ണവം മഹാസാരം.
ക്ഷത്രിയകുലജാതനാകിൽ നീയിതുകൊണ്ടു
സത്വരം പ്രയോഗിക്കിൽ നിന്നോടു യുദ്ധം ചെയ്‌വൻ.
അല്ലായ്കിൽ കൂട്ടത്തോടെ സംഹരിച്ചീടുന്നതു-
ണ്ടില്ല സന്ദേഹമെനിക്കെന്നതു ധരിച്ചാലും.
ക്ഷത്രിയകുലാന്തകൻ ഞാനെന്നതറിഞ്ഞീലേ?
ശത്രുത്വം നമ്മിൽ പണ്ടുപണ്ടേയുണ്ടെന്നോർക്ക നീ.'
രേണുകാത്മജനേവം പറഞ്ഞോരനന്തരം
ക്ഷോണിയും പാരമൊന്നു വിറച്ചു ഗിരകളും.
അന്ധകാരംകൊണ്ടൊക്കെ മറഞ്ഞു ദിക്കുകളും
സിന്ധുവാരിയുമൊന്നു കലങ്ങിമറിഞ്ഞിതു
എന്തൊന്നു വരുന്നിതെന്നോർത്തു ദേവാദികളും
ചിന്തപൂണ്ടുഴന്നിതു താപസവരന്മാരും.
പംക്തിസ്യന്ദനൻ ഭീതികൊണ്ടു വേപഥുപൂണ്ടു,
സന്താപമുണ്ടായ്‌വന്നു വിരിഞ്ചതനയനും.
മുഗ്ദ്ധഭാവവും പൂണ്ടു രാമനാം കുമാരനും

ക്രുദ്ധനാം പരശുരാമൻതന്നോടരുൾചെയ്തു:
‘ചൊല്ലേഴും മഹാനുഭാവന്മാരാം പ്രൌഢാത്മാക്കൾ
വല്ലാതെ ബാലന്മാരോടിങ്ങനെ തുടങ്ങിയാൽ
ആശ്രയമവർക്കെന്തോന്നുള്ളതു തപോനിധേ!
സ്വാശ്രമകുലധർമ്മമെങ്ങനെ പാലിയ്ക്കുന്നു?
നിന്തിരുവടി തിരുവുള്ളത്തിലേറുന്നതി-
നന്തരമുണ്ടോ പിന്നെ വരുന്നു നിരൂപിച്ചാൽ?
അന്ധനായിരിപ്പൊരു ബാലകനുണ്ടോ ഗുണ-
ബന്ധനം ഭവിയ്ക്കുന്നു സന്തതം ചിന്തിച്ചാലും.
ക്ഷത്രിയകുലത്തിങ്കലുൽഭവിയ്ക്കയും ചെയ്തേൻ
ശസ്ത്രാസ്ത്രപ്രയോഗസാമർത്ഥ്യമില്ലല്ലോതാനും.
ശത്രുമിത്രോദാസീനഭേദവുമെനിയ്ക്കില്ല
ശത്രുസംഹാരം ചെയ്‌വാൻ ശക്തിയുമില്ലയല്ലോ.
അന്തകാന്തകൻ പോലും ലംഘിച്ചീടുന്നതല്ല
നിന്തിരുവടിയുടെ ചിന്തിത, മതുമൂലം
വില്ലിങ്ങു തന്നാലും ഞാനാകിലോ കുലച്ചീടാ-
മല്ലെങ്കിൽ തിരുവുള്ളക്കേടുമുണ്ടാകവേണ്ട.’
സുന്ദരൻ സുകുമാരനിന്ദിരാപതി രാമൻ
കന്ദർപ്പകളേബരൻ കഞ്ജലോചനൻ പരൻ
ചന്ദ്രചൂഡാരവിന്ദമന്ദിരമഹേന്ദ്രാദി
വൃന്ദാരകേന്ദ്രമുനിവൃന്ദവന്ദിതൻ ദേവൻ
മന്ദഹാസവും പൂണ്ടു വന്ദിച്ചു മന്ദേതരം
നന്ദിച്ചു ദശരഥനന്ദനൻ വില്ലും വാങ്ങി
നിന്നരുളുന്നനേരമീരേഴു ലോകങ്ങളു-
മൊന്നിച്ചു നിറഞ്ഞൊരു തേജസ്സു കാണായ്‌വന്നു.
കുലച്ചു ബാണമേകമെടുത്തു തൊടുത്താശു
വലിച്ചു നിറച്ചുടൻ നിന്നിതു ജിതശ്രമം
ചോദിച്ചു ഭൃഗുപതിതന്നോടു രഘുപതി:

'മോദത്തോടരുളിച്ചെയ്തീടണം ദയാനിധേ!
മാർഗ്ഗണം നിഷ്ഫലമായ്‌വരികയില്ല മമ
ഭാർഗ്ഗവരാമ! ലക്ഷ്യം കാട്ടിത്തന്നീടവേണം!'
ശ്രീരാമവചനംകേട്ടന്നേരം ഭാർഗ്ഗവനു-
മാരൂഢാനന്ദമതിനുത്തരമരുൾചെയ്തു:
ശ്രീരാമ! രാമ! മഹാബാഹോ! ജാനകീപതേ!
ശ്രീരമണാത്മാരാമ! ലോകാഭിരാമ! രാമ!
ശ്രീരാമ! സീതാഭിരാമാനന്ദാത്മക! വിഷ്ണോ!
ശ്രീരാമ രാമ! രമാരമണ! രഘുപതേ!
ശ്രീരാമ രാമ! പുരുഷോത്തമ! ദയാനിധേ!
ശ്രീരാമ! സൃഷ്ടിസ്ഥിതിപ്രളയഹേതുമൂർത്തേ!
ശ്രീരാമ! ദശരഥനന്ദന! ഹൃഷീകേശ!
ശ്രീരാമരാമരാമ! കൌസല്യാത്മജ! ഹരേ!
എങ്കിലോ പുരാവൃത്തം കേട്ടുകൊണ്ടാലും മമ
പങ്കജവിലോചന! കാരുണ്യവാരാന്നിധേ!
ചക്രതീർത്ഥത്തിങ്കൽചെന്നെത്രയും ബാല്യകാലേ
ചക്രപാണിയെത്തന്നെ തപസ്സു ചെയ്തേൻ ചിരം
ഉഗ്രമാം തപസ്സുകൊണ്ടിന്ദ്രിയങ്ങളെയെല്ലാം
നിഗ്രഹിച്ചനുദിനം സേവിച്ചേൻ ഭഗവാനെ.
വിഷ്ണു കൈവല്യമൂർത്തി ഭഗവാൻ നാരായണൻ
ജിഷ്ണുസേവിതൻ ഭജനീയനീശ്വരൻ നാഥൻ
മാധവൻ പ്രസാദിച്ചു മല്പുരോഭാഗേ വന്നു
സാദരം പ്രത്യക്ഷനായരുളിച്ചെയ്തീടിനാൻ!
'ഉത്തിഷ്ഠോത്തിഷ്ഠ ബ്രഹ്മൻ! തുഷ്ടോഽഹം തപസാ തേ
സിദ്ധിച്ചു സേവാഫലം നിനക്കെന്നറിഞ്ഞാലും
മത്തേജോയുക്തൻ ഭവാനെന്നതുമറിഞ്ഞാലും.
കർത്തവ്യം പലതുണ്ടു ഭവതാ ഭൃഗുപതേ!
കൊല്ലണം പിതൃഹന്താവാകിയ ഹേഹയനെ

ചൊല്ലെഴും കാർത്തവീര്യാർജ്ജുനനാം നൃപേന്ദ്രനെ
വല്ലജാതിയു,മവൻ മല്ലലാംശജനല്ലോ
വല്ലഭം ധനുർവേദത്തിന്നവനേറുമല്ലോ.
ക്ഷത്രിയവംശമിരുപത്തൊന്നു പരിവൃത്തി
യുദ്ധേ നിഗ്രഹിച്ചു കശ്യപനു ദാനം ചെയ്തു
പൃഥ്വീമണ്ഡലമൊക്കെ, പ്പിന്നെശ്ശാന്തിയെപ്രാപി-
ച്ചുത്തമമായ തപോനിഷ്ഠയാ വസിച്ചാലും.
പിന്നെ ഞാൻ ത്രേതായുഗേ ഭൂമിയിൽ ദശരഥൻ
തന്നുടെ തനയനായ്‌വന്നവതരിച്ചീടും.
അന്നു കണ്ടീടാം തമ്മിലെന്നാലെന്നുടെ തേജ-
സ്സന്യൂനം ദാശരഥിതന്നിലാക്കീടുക നീ.
പിന്നെയും തപസ്സുചെയ്താബ്രഹ്മപ്രളയാന്ത-
മെന്നെസ്സേവിച്ചു വസിച്ചീടുക മഹാമുനേ!'
എന്നരുൾചെയ്തു മറഞ്ഞീടിനാൻ നാരായണൻ
തന്നിയോഗങ്ങളെല്ലാം ചെയ്തിതു ഞാനും നാഥ!
നിന്തിരുവടിതന്നെ വന്നവതരിച്ചോരു
പംക്തിസ്യന്ദനസുതനല്ലോ നീ ജഗല്പതേ!
എങ്കലുള്ളൊരു മഹാവൈഷ്ണവതേജസ്സെല്ലാം
നിങ്കലാക്കീടുവാനായ് തന്നിതു ശരാസനം
ബ്രഹ്മാദിദേവകളാൽ പ്രാർത്ഥിയ്ക്കപ്പെട്ടുള്ളോരു
കർമ്മങ്ങൾ മായാബലംകൊണ്ടു സാധിപ്പിയ്ക്ക നീ.
സാക്ഷാൽ ശ്രീനാരായണൻതാനല്ലോ ഭവാൻ ജഗൽ-
സാക്ഷിയായിടും വിഷ്ണു ഭഗവാൻ ജഗന്മയൻ.
ഇന്നിപ്പോൾ സഫലമായ് വന്നിതു മമ ജന്മം
മുന്നം ചെയ്തൊരു തപസ്സാഫല്യമെല്ലാം വന്നു.
ബ്രഹ്മമുഖ്യന്മാരാലും കണ്ടു കിട്ടീടാതൊരു
നിർമ്മലമായ രൂപം കാണായ് വന്നതുമൂലം
ധന്യനായ് കൃതാർത്ഥനായ് സ്വസ്ഥനായ് വന്നേനല്ലോ;

നിന്നുടെ രൂപമുള്ളിൽ സന്തതം വസിയ്ക്കേണം.
അജ്ഞാനോൽഭവങ്ങളാം ജന്മാദിഷഡ്ഭാവങ്ങൾ
സുജ്ഞാനസ്വരൂപനാം നിങ്കലില്ലല്ലോ പോറ്റീ!
നിർവ്വികാരത്മാ പരിപൂർണ്ണനായിരിപ്പൊരു
നിർവ്വാണപ്രദനല്ലോ നിന്തിരുവടി പാർത്താൽ.
വഹ്നിയിൽ ധൂമം പോലെ വാരിയിൽ നുര പോലെ
നിന്നുടെ മഹാമായാവൈഭവം ചിത്രം! ചിത്രം!
യാവല്പര്യന്തം മായാസംവൃതം ലോകമോർത്താൽ
താവല്പര്യന്തമറിയാവതല്ല ഭവത്തത്വം.
സത്സംഗംകൊണ്ടു ലഭിച്ചീടിന ഭക്തിയോടും
ത്വൽസേവാരതന്മാരാം മാനുഷർ മെല്ലെ മെല്ലെ
ത്വന്മായാരചിതമാം സംസാരപാരാവാരം
തന്മറുകരയേറീടുന്നിതു കാലംകൊണ്ടേ.
ത്വൽജ്ഞാനപരന്മാരാം മാനുഷജനങ്ങൾക്കു–
ള്ളജ്ഞാനം നീക്കുവോരു സൽഗുരു ലഭിച്ചീടും.
സൽഗുരുവരങ്കൽനിന്നമ്പോടു വാക്യജ്ഞാന–
മുൾക്കാമ്പിലുദിച്ചീടും ത്വൽപ്രസാദത്താലപ്പോൾ.
കർമ്മബന്ധത്തിങ്കൽനിന്നാശു വേർപെട്ടു ഭവ–
ച്ചിന്മയപദത്തിങ്കലാഹന്ത! ലയിച്ചീടും.
ത്വൽഭക്തിവിഹീനന്മാരായുള്ള ജനങ്ങൾക്കു
കല്പകോടികൾകൊണ്ടും സിദ്ധിയ്ക്കയില്ലയല്ലോ.
വിജ്ഞാനജ്ഞാനസുഖം മോക്ഷമെന്നറിഞ്ഞാലും
അജ്ഞാനം നീക്കി ത്വൽബോധം മമ സിദ്ധിയ്ക്കേണം.,
ആകയാൽ ത്വല്പാദപത്മങ്ങളിൽ സദാകാല–
മാകുലംകൂടാതൊരു ഭക്തി സംഭവിയ്ക്കേണം.
നമസ്തേ ജഗത്പതേ! നമസ്തേ രമാപതേ!
നമസ്തേ ദാശരഥേ! നമസ്തേ സതാം പതേ!
നമസ്തേ വേദപതേ! നമസ്തേ ദേവപതേ!

നമസ്തേ മഖപതേ! നമസ്തേ ധരാപതേ!
നമസ്തേ ധർമ്മപതേ! നമസ്തേ സീതാപതേ!
നമസ്തേ കാരുണ്യാബ്ധേ! നമസ്തേ ചാരുമൂർത്തേ!
നമസ്തേ രാമ രാമ! നമസ്തേ രാമചന്ദ്ര!
നമസ്തേ രാമ രാമ! നമസ്തേ രാമഭദ്ര!
സന്തതം നമോസ്തു തേ ഭഗവൻ! നമോസ്തു തേ
ചിന്തയേ ഭവച്ചരണാംബുജം നമോസ്തു തേ
സ്വർഗ്ഗതിയ്ക്കായിട്ടെന്നാൽ സഞ്ചിതമായ പുണ്യ-
മൊക്കെ നിൻ ബാണത്തിനു ലക്ഷ്യമായ് ഭവിയ്ക്കേണം.'

എന്നതു കേട്ടു തെളിഞ്ഞന്നേരം ജഗന്നാഥൻ
മന്ദഹാസവും ചെയ്തു ഭാർഗ്ഗവനോടു ചൊന്നാൻ:
'സന്തോഷം പ്രാപിച്ചേൻ ഞാൻ നിന്തിരുവടിയുള്ളി-
ലെന്തൊന്നു ചിന്തിച്ചതെന്നാലവയെല്ലാം തന്നേൻ'
പ്രീതികൈക്കൊണ്ടു ജമദഗ്നിപുത്രനുമപ്പോൾ
സാദരം ദശരഥപുത്രനോടരുൾ ചെയ്തു:
'ഏതാനുമനുഗ്രഹമുണ്ടെന്നെക്കുറിച്ചെങ്കിൽ
പാദഭക്തന്മാരിലും പാദപത്മങ്ങളിലും
ചേതസി സദാകാലം ഭക്തി സംഭവിയ്ക്കേണം
മാധവ! രഘുപതേ! രാമ! കാരുണ്യാംബുധേ!
ഇസ്തോത്രം മയാ കൃതം ജപിച്ചീടുന്ന പുമാൻ
ഭക്തനായ് തത്വജ്ഞനായീടേണം, വിശേഷിച്ചും
മൃത്യു വന്നടുക്കുമ്പോൾ ത്വല്പാദാംബുജസ്മൃതി
ചിത്തേ സംഭവിപ്പതിന്നായനുഗ്രഹിയ്ക്കേണം.'
'അങ്ങനെ തന്നെ'യെന്നു രാഘവൻ നിയോഗത്താൽ
തിങ്ങിന ഭക്തിപൂണ്ടു രേണുകാതനയനും
സാദരം പ്രദക്ഷിണം ചെയ്തു കുമ്പിട്ടു കൂപ്പി
പ്രീതനായ്ചെന്നു മഹേന്ദ്രാചലം പുക്കീടിനാൻ.

ഭൂപതി ദശരഥൻതാനതിസന്തുഷ്ടനായ്
താപവുമകന്നു തൻപുത്രനാം രാമൻതന്നെ
ഗാഢമായാശ്ലേഷം ചെയ്താനന്ദാശ്രുക്കളോടും
പ്രൌഢാത്മാവായ വിധിനന്ദനനോടും കൂടി
പുത്രന്മാരോടും പടയോടും ചെന്നയോദ്ധ്യയിൽ
സ്വസ്ഥമാനസനായ് വാണീടിനാൻ കീർത്തിയോടെ.
ശ്രീരാമാദികൾ നിജഭാര്യമാരോടും കൂടി
സ്വൈരമായ് രമിച്ചുവാണീടിനാരെല്ലാവരും.
വൈകുണ്ഠപുരിതന്നിൽ ശ്രീഭഗവതിയോടും
വൈകുണ്ഠൻ വാഴും പോലെ രാഘവൻ സീതയോടും
ആനന്ദമൂർത്തി മായാമാനുഷവേഷം കൈക്കൊ-
ണ്ടാനന്ദം പൂണ്ടു വസിച്ചീടിനാനനുദിനം.
കേകയനരാധിപനാകിയ യുധാജിത്തും
കൈകേയീതനയനെ കൂട്ടിക്കൊണ്ടങ്ങു ചെൽവാൻ
ദൂതനെയയച്ചതു കണ്ടൊരു ദശരഥൻ
സോദരനായ് മേവീടും ശത്രുഘ്നനോടും കൂടി
സാദരം ഭരതനെപ്പോവാനായ് നിയോഗിച്ചാ-
നാദരവോടും നടന്നീടിനാരവർകളും.
മാതുലൻതന്നെക്കണ്ടു ഭരതശത്രുഘ്നന്മാർ
മോദമുൾക്കൊണ്ടു വസിച്ചീടിനാരതുകാലം.
മൈഥിലിയോടും നിജനന്ദനനോടും ചേർന്നു
കൌസല്യാദേവിതാനും പരമാനന്ദം പൂണ്ടാൾ.
രാമലക്ഷ്മണന്മാരാം പുത്രന്മാരോടും നിജ-
ഭാമിനിമാരോടുമാനന്ദിച്ചു ദശരഥൻ
സാകേതപുരിതന്നിൽ സുഖിച്ചു വാണീടിനാൻ
പാകശാസനനമരാലയേ വാഴുംപോലെ.
നിർവ്വികാരാത്മാവായ പരമാനന്ദമൂർത്തി
സർവ്വലോകാനന്ദാർത്ഥം മനുഷ്യാകൃതിപൂണ്ടു

തന്നുടെ മായാദേവിയാകിയ സീതയോടു–
മൊന്നിച്ചുവാണാനയോദ്ധ്യാപുരിതന്നിലന്നേ.

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ബാലകാണ്ഡം സമാപ്തം

# അയോദ്ധ്യാകാണ്ഡം

താർമകൾക്കൻപുള്ള തത്തേ! വരികെടോ
താമസശീലമകറ്റേണമാശു നീ
രാമദേവൻ ചരിതാമൃതമിന്നിയു-
മാമോദമുൾക്കൊണ്ടു ചൊല്ലു സരസമായ്
എങ്കിലോ കേൾപ്പിൻ ചുരുക്കി ഞാൻ ചൊല്ലുവൻ
പങ്കമെല്ലാമകലും പലജാതിയും
സങ്കടമേതും വരികയുമില്ലല്ലോ
പങ്കജനേത്രൻ കഥകൾ കേട്ടീടിനാൽ.
ഭാർഗ്ഗവിയാകിയ ജാനകിതന്നുടെ
ഭാഗ്യജലനിധിയാകിയ രാഘവൻ
ഭാർഗ്ഗവൻതന്നുടെ ദർപ്പം ശമിപ്പിച്ചു
മാർഗ്ഗവും പിന്നിട്ടയോദ്ധ്യാപുരി പുക്കു
താതനോടും നിജമാതൃജനത്തോടും
ധാതൃസുതനാം ഗുരുവരൻതന്നോടും
ഭ്രാതാക്കളോടും പടയോടുമൊന്നിച്ചു
മേദിനീപുത്രിയാം ഭാമിനിതന്നോടും
വന്നെതിരേറ്റൊരു പൗരജനത്തോടും
ചെന്നു മഹാരാജധാനിയകം പുക്കു
വന്നിതു സൗഖ്യം ജഗത്തിനു രാഘവൻ
തന്നുടെ നാനാഗുണഗണം കാൺകയാൽ
രുദ്രൻ പരമേശ്വരൻ ജഗദീശ്വരൻ
കദ്രുസുതഗണഭൂഷണഭൂഷിതൻ
ചിദ്രൂപനദ്വയൻ മൃത്യുഞ്ജയൻ പരൻ
ഭദ്രപ്രദൻ ഭഗവാൻ ഭവഭഞ്ജനൻ
രുദ്രാണിയാകിയ ദേവിയ്ക്കുടൻ രാമ-
ഭദ്രകഥാമൃതസാരം കൊടുത്തപ്പോൾ

വിദ്രുമതുല്യാധരിയായ ഗൗരിയാ–
മദ്രിസുതയുമാനന്ദവിവശയായ്
ഭർത്തൃപാദപ്രണാമംചെയ്തു സംപൂർണ്ണ–
ഭക്തിയോടും പുനരേവമരുൾചെയ്തു:
'നാരായണൻ നളിനായതലോചനൻ
നാരീജനമനോമോഹനൻ മാധവൻ
നാരദസേവ്യൻ നളിനാസനപ്രിയൻ
നാരകാരാതി നളിനശരഗുരു
നാഥൻ നരസഖൻ നാനാജഗന്മയൻ
നാദവിദ്യാത്മകൻ നാമസഹസ്രവാൻ
നാളീകരമ്യവദനൻ നരകാരി
നാളീകബാന്ധവവംശസമുത്ഭവൻ
ശ്രീരാമദേവൻ പരൻ പുരുഷോത്തമൻ
കാരുണ്യവാരിധി കാമഫലപ്രദൻ
രാക്ഷസവംശവിനാശനകാരണൻ
സാക്ഷാൽ മുകുന്ദനാനന്ദപ്രദൻ പുമാൻ
ഭക്തജനോത്തമഭുക്തിമുക്തിപ്രദൻ
സക്തിവിമുക്തൻ വിമുക്തഹൃദിസ്ഥിതൻ
വ്യക്തനവ്യക്തനനന്തനനാമയൻ
ശക്തിയുക്തൻ ശരണാഗതവത്സലൻ
നക്തഞ്ചരേശ്വരനായ ദശാസ്യനു
മുക്തി കൊടുത്തവൻതന്റെ ചരിത്രങ്ങൾ
നക്തംദിവം ജീവിതാവധി കേൾക്കിലും
തൃപ്തിവരാ മമ വേണ്ടീല മുക്തിയും.'
ഇത്ഥം ഭഗവതി ഗൗരി മഹേശ്വരി
ഭക്ത്യാ പരമേശ്വരനോടു ചൊന്നപ്പോൾ
മന്ദസ്മിതം ചെയ്തു മന്മഥനാശനൻ
സുന്ദരീ! കേട്ടുകൊൾകെന്നരുളിച്ചെയ്തു.

## നാരദരാഘവസംവാദം

എങ്കിലൊരുദിനം ദാശരഥി രാമൻ
പങ്കജലോചനൻ ഭക്തപരായണൻ
മംഗളദേവതാകാമുകൻ രാഘവ-
നംഗജനാശനവന്ദിതൻ കേശവൻ
അംഗജലീലപൂണ്ടന്തഃപുരത്തിങ്കൽ
മംഗളഗാത്രിയാം ജാനകിതന്നോടും
നീലോല്പലദളശ്യാമളവിഗ്രഹൻ
നീലോല്പലദളലോലവിലോചനൻ
നീലോപലാഭൻ നിരുപമൻ നിർമ്മലൻ
നീലഗളപ്രിയൻ നിത്യൻ നിരാമയൻ
രത്നാഭരണവിഭൂഷിതദേഹനായ്
രത്നസിംഹാസനം തന്മേലനാകുലം
രത്നദണ്ഡംപൂണ്ട വെൺചാമരംകൊണ്ടു
പത്നിയാൽ വീജിതനായതികോമളൻ
ബാലനിശാകരഭാലദേശേ ലസൻ
മാലേയപങ്കമലങ്കരിച്ചങ്ങനെ
ബാലാർക്കസന്നിഭകൗസ്തുഭകന്ധരൻ
പ്രാലേയഭാനുസമാനനയാ സമം
ലീലയാ താംബൂലചർവ്വണാദ്യൈരനു-
വേലം വിനോദിച്ചിരുന്നരുളുന്നേരം.
ആലോകനാർത്ഥം മഹാമുനി നാരദൻ
ഭൂലോകമപ്പോളലങ്കരിച്ചീടിനാൻ.
മുഗ്ദ്ധശരച്ചന്ദ്രതുല്യതേജസ്സോടും
ശുദ്ധസ്ഫടികസങ്കാശശരീരനായ്
സത്വരമംബരത്തിങ്കൽ നിന്നാദരാൽ
തത്രൈവ വേഗാലവതരിച്ചീടിനാൻ.

ശ്രീരാമദേവനും സംഭ്രമം കൈക്കൊണ്ടു
നാരദനെക്കണ്ടെഴുന്നേറ്റു സാദരം
നാരീമണിയായ ജാനകിതന്നോടും
പാരിൽ വീണാശു നമസ്കരിച്ചീടിനാൻ.
പാദ്യാസനാചമനീയാർഘ്യപൂർവ്വക-
മാദ്യേന പൂജിതനായൊരു നാരദൻ
തന്നിയോഗത്താലിരുന്നൊരു രാഘവൻ
മന്ദസ്മിതം പൂണ്ടു നന്ദിച്ചു സാദരം
മന്ദം മുനിവരൻ തന്നോടരുൾചെയ്തു:
'വന്ദേ പദം കരുണാനിധേ! സാമ്പ്രതം
നാനാവിഷയസംഗംപൂണ്ടു മേവിന
മാനസത്തോടു സംസാരികളായുള്ള
മാനവന്മാരായ ഞങ്ങൾക്കു ചിന്തിച്ചാൽ
ജ്ഞാനിയാകും തവ പാദപങ്കേരുഹം
കണ്ടുകൊൾവാനതിദുർല്ലഭം നിർണ്ണയം;
പണ്ടു ഞാൻ ചെയ്തൊരു പുണ്യഫലോദയം
കൊണ്ടു കണ്മാനവകാശവും വന്നിതു
പുണ്ഡരീകോത്ഭവപുത്ര! മഹാമുനേ!
എന്നുടെ വംശവും ജന്മവും രാജ്യവു-
മിന്നു വിശുദ്ധമായ് വന്നു തപോനിധേ!
എന്നാലിനിയെന്തു കാര്യമെന്നും പുന-
രെന്നോടരുൾചെയ്കവേണം ദയാനിധേ!
എന്തൊരു കാര്യം നിരൂപിച്ചെഴുന്നള്ളി?
സന്തോഷമുൾക്കൊണ്ടരുൾചെയ്കയും വേണം.
മന്ദനെന്നാകിലും കാരുണ്യമുണ്ടെങ്കിൽ
സന്ദേഹമില്ല സാധിപ്പിപ്പനെല്ലാമേ.'
ഇത്ഥമാകർണ്ണ്യ രഘുവരൻതന്നോടു
മുഗ്ദ്ധഹാസേന മുനിവരനാകിയ

നാരദനും ഭക്തവത്സലനാം മനു–
വീരനെ നോക്കിസ്സരസമരുൾചെയ്തു:
‘എന്തിനിന്നെന്നെ മോഹിപ്പിപ്പതിന്നു നീ
സന്തതം ലോകാനുകാരികളായതി–
ചാതുര്യമുള്ളൊരു വാക്കുകളേറ്റവും
മാധുര്യമോടു ചൊല്ലീടുന്നതിങ്ങനെ?
മുഗ്ദ്ധങ്ങളായുള്ള വാക്യങ്ങളെക്കൊണ്ടു
ചിത്തമോഹം വളർക്കേണ്ട രഘുപതേ!
ലൗകികമായുള്ള വാക്യങ്ങളെന്നാലും
ലോകോത്തമന്മാർക്കു വേണ്ടിവരുമല്ലോ.
യോഗേശനായ നീ സംസാരി ഞാനെന്നു
ലോകേശ! ചൊന്നതു സത്യമത്രേ ദൃഢം.
സർവജഗത്തിനും കാരണഭൂതയായ്
സർവമാതാവായ മായാഭഗവതി
സർവജഗല്ലിതാവാകിയ നിന്നുടെ
ദിവ്യഗൃഹിണിയാകുന്നതു നിർണ്ണയം.
ഈരേഴുലോകവും നിന്റെ ഗൃഹമപ്പോൾ
ചേരും ഗൃഹസ്ഥനാകുന്നതെന്നുള്ളതും
നിന്നുടെ സന്നിധിമാത്രേണ മായയിൽ
നിന്നു ജനിയ്ക്കുന്നു നാനാപ്രജകളും.
അർണ്ണോജസംഭവനാദിതൃണാന്തമാ–
യൊന്നൊഴിയാതെ ചരാചരജന്തുക്ക–
ളൊക്കവേ നിന്നപത്യം, പുനരാകയാ–
ലൊക്കും പറഞ്ഞതു സംസാരിയെന്നതും.
ഇക്കണ്ട ലോകജന്തുക്കൾക്കു സർവദാ
മുഖ്യനാകും പിതാവായതും നീയല്ലോ.
ശുക്ലരക്താസിതവർണ്ണഭേദം പൂണ്ടു
സത്വരജസ്തമോനാമഗുണത്രയ–

യുക്തയായീടിന വിഷ്ണുമഹാമായാ–
ശക്തിയല്ലോ തവ പത്നിയാകുന്നതും.
സത്വങ്ങളെജ്ജനിപ്പിയ്ക്കുന്നതുമവൾ
സത്യം ത്വയോക്തമതിനില്ല സംശയം.
പുത്രമിത്രാർത്ഥകളത്രവസ്തുക്കളിൽ
സക്തനായുള്ളു ഗൃഹസ്ഥൻ മഹാമതേ!
ലോകത്രയമഹാഗേഹത്തിനു ഭവാ–
നേകനായോരു ഗൃഹസ്ഥനാകുന്നതും.
നാരായണൻ നീ രമാദേവി ജാനകി
മാരാരിയും നീയുമാദേവി ജാനകി.
സാരസസംഭവനായതും നീ തവ
ഭാരതീദേവിയാകുന്നതും ജാനകി.
ആദിത്യനല്ലോ ഭവാൻ പ്രഭാ ജാനകി
ശീതകിരണൻ നീ രോഹിണി ജാനകി
ആദിതേയാധിപൻ നീ ശചീ ജാനകി
ജാതവേദസ്സു നീ സ്വാഹാ മഹീസുത.
അർക്കജൻ നീ ദണ്ഡനീതിയും ജാനകി
രക്ഷോവരൻ ഭവാൻ താമസി ജാനകി
പുഷ്കരേന്ദ്രൻ ഭവാൻ ഭാർഗ്ഗവി ജാനകി
ശക്രദൂതൻ നീ സദാഗതി ജാനകി
രാജരാജൻ ഭവാൻ സമ്പല്ക്കരീ സീതാ
രാജരാജൻ നീ വസുന്ധരാ ജാനകി
രാജപ്രവരകുമാര! രഘുപതേ!
രാജീവലോചന! രാമ! ദയാനിധേ!
രുദ്രനല്ലോ ഭവാൻ രുദ്രാണി ജാനകി
സ്വർദ്രുമം നീ ലതാരൂപിണി ജാനകി
വിസ്തരിച്ചെന്തിനേറെപ്പറഞ്ഞീടുന്നു?
സത്യപരാക്രമ! സദ്ഗുണവാരിധേ!

യാതൊന്നു യാതൊന്നു പുല്ലിംഗവാചകം
വേദാന്ത്യവേദ്യ! തത്സർവവുമേവ നീ.
ചേതോവിമോഹനസ്ത്രീലിംഗവാചകം
യാതൊന്നതൊക്കവേ ജാനകീദേവിയും.
നിങ്ങളിരുവരുമെന്നിയേ മറ്റൊന്നു
മെങ്ങുമേ കണ്ടീല കേൾപ്പാനുമില്ലല്ലോ.
അങ്ങനെയുള്ളൊരു നിന്നെത്തിരഞ്ഞറി–
ഞ്ഞെങ്ങനെ സേവിച്ചുകൊൾവൂ ജഗല്പതേ!
മായയാൽ മൂടി മറഞ്ഞിരിയ്ക്കുന്നൊരു
നീയല്ലോ നൂനമവ്യാകൃതമായതും.
പിന്നെയതിങ്കൽനിന്നുണ്ടായ് മഹത്തത്വ–
മെന്നതതിങ്കൽനിന്നുണ്ടായി സൂത്രവും.
സർവാത്മകമായ ലിംഗമതിങ്കൽനി–
ന്നുർവ്വീപതേ! പുനരുണ്ടായ് ചമഞ്ഞതും
എന്നതഹങ്കാരബുദ്ധി പഞ്ചപ്രാണ–
നിന്ദ്രിയജാലസംയുക്തമായോന്നല്ലോ.
ജന്മമൃതിസുഖദുഃഖാദികളുണ്ടു
നിർമ്മലന്മാർ ജീവനെന്നു ചൊല്ലുന്നതും.
ചൊല്ലാവതല്ലാതനാദ്യവിദ്യാഖ്യയെ
ച്ചൊല്ലുന്നു കാരണോപാധിയെന്നും ചിലർ.
സ്ഥൂലവും സൂക്ഷ്മവും കാരണമെന്നതും
മൂലമാം ചിത്തിനുള്ളോരുപാധിത്രയം.
എന്നിവറ്റാൽ വിശിഷ്ടം ജീവനായതു–
മന്യൂനനാം പരൻ  തദ്വിയുക്തൻ വിഭോ!
സർവ്വപ്രപഞ്ചത്തിനും ബിംബഭൂതനായ്
സർവോപരിസ്ഥിതനായ് സർവ്വസാക്ഷിയായ്
തേജോമയനാം പരൻ പരമാത്മാവു
രാജീവലോചനനാകുന്ന നീയല്ലോ.

നിങ്കൽനിന്നുണ്ടായ് വരുന്നിതു ലോകങ്ങൾ
നിങ്കൽ പ്രതിഷ്ഠിതമായിരിക്കുന്നതും
നിങ്കലത്രേ ലയിക്കുന്നതുമൊക്കവേ
നിൻകളിയാകുന്നിതൊക്കെയോർക്കും വിധൗ.
കാരണമെല്ലാറ്റിനും ഭവാൻ നിർണ്ണയം.
നാരായണ! നരകാരേ! നരാധിപ!
ജീവനും രജ്ജുവിങ്കൽ സർപ്പമെന്നുള്ള
ഭാവനകൊണ്ടു ഭയത്തെ വഹിക്കുന്നു.
നേരേ പരമാത്മാ ഞാനെന്നറിയുമ്പോൾ
തീരും ഭവഭയമൃത്യുദുഃഖാദികൾ.
ത്വല്ക്കഥാനാമശ്രവണാദികൊണ്ടുട-
നുൾക്കാമ്പിലുണ്ടായ് വരും ക്രമാൽ ഭക്തിയും.
ത്വല്പാദപങ്കജഭക്തി മുഴുക്കുമ്പോൾ
ത്വൽബോധവും മനക്കാമ്പിലുദിച്ചിടും
ഭക്തി മുഴുത്തു തത്ത്വജ്ഞാനമുണ്ടായാൽ
മുക്തിയും വന്നീടുമില്ലൊരു സംശയം.
ത്വത്ഭക്തഭൃത്യഭൃത്യന്മാരിലേകനെ-
ന്നല്പജ്ഞനാമെന്നെയും കരുതേണമേ!
മായയാലെന്നെ മോഹിപ്പിയാതേ ജഗ-
ന്നായക! നിത്യമനുഗ്രഹിക്കേണമേ!
ത്വന്നാഭിപങ്കജത്തിങ്കൽനിന്നേകദാ
മുന്നമുണ്ടായി ചതുർമ്മുഖൻ മല്പിതാ.
നിന്നുടെ പൗത്രനായ് ഭക്തനായ് മേവിനോ-
രെന്നെയനുഗ്രഹിക്കേണം വിശേഷിച്ചും'.

പിന്നേയും പിന്നേയും വീണു നമസ്കരി-
ച്ചെന്നിവണ്ണം പറഞ്ഞീടിനാൻ നാരദൻ.
ആനന്ദബാഷ്പപരിപ്ലുതനേത്രനായ്

വീണാധരൻ മുനി പിന്നെയും ചൊല്ലിനാൻ:

'ഇപ്പോളിവിടേയ്ക്കു ഞാൻ വന്ന കാരണ-
മുല്പലസംഭവൻ തന്റെ നിയോഗത്താൽ
രാവണനെക്കൊന്നു ലോകങ്ങൾ പാലിപ്പാൻ
ദേവകളോടരുൾചെയ്തതുകാരണം
മർത്ത്യനായ് വന്നു ജനിച്ചു ദശരഥ-
പുത്രനായെന്നതോ നിശ്ചയമെങ്കിലും
പൂജ്യനായോരു ഭവാനെദ്ദശരഥൻ
രാജ്യരക്ഷാർത്ഥമഭിഷേകമിക്കാലം
ചെയ്യുമാറെന്നൊരുമ്പെട്ടിരിയ്ക്കുന്നിതു
നീയുമതിന്നനുകൂലനായ് വന്നീടും
പിന്നെദ്ദശമുഖനെക്കൊന്നുകൊള്ളുവാ-
നെന്നുമവകാശമുണ്ടായ് വരായല്ലോ.
സത്യത്തെ രക്ഷിച്ചുകൊള്ളുകെന്നെന്നോടു
സത്വരം ചെന്നു പറകെന്നരുൾ ചെയ്തു
സത്യസന്ധൻ ഭവാനെങ്കിലും മാനസേ
മർത്ത്യജന്മം കൊണ്ടു വിസ്മൃതനായ് വരും.'
ഇത്തരം നാരദൻ ചൊന്നതു കേട്ടതി-
നുത്തരമായരുൾ ചെയ്തിതു രാഘവൻ:
'സത്യത്തെ ലംഘിയ്ക്കയില്ലൊരുനാളും ഞാൻ
ചിത്തേ വിഷാദമുണ്ടാകായ്കതുമൂലം
കാലവിളംബനമെന്തിനെന്നല്ലല്ലീ
മൂലമതിനുണ്ടതും പറഞ്ഞീടുവൻ.
കാലാവലോകനം കാര്യസാദ്ധ്യം നൃണാം.
കാലസ്വരൂപനല്ലോ പരമേശ്വരൻ.
പ്രാരബ്ധകർമ്മഫലൗഘക്ഷയം വരു-
ന്നേരത്തൊഴിഞ്ഞു മറ്റാവതില്ലാർക്കുമേ.

കാരണമാത്രം പുരുഷപ്രയാസമെ–
ന്നാരുമറിയാതിരിയ്ക്കയുമില്ലല്ലോ.
നാളെ വനത്തിനു പോകുന്നതുണ്ടു ഞാൻ
നാളീകലോചനൻ പാദങ്ങൾ തന്നാണെ.
പിന്നെച്ചതുർദ്ദശസംവത്സരം വനം
തന്നിൽ മുനിവേഷമോടു വാണീടുവൻ.
എന്നാൽ നിശാചരവംശവും രാവണൻ
തന്നെയും കൊന്നു മുടിയ്ക്കുന്നതുണ്ടല്ലോ.
സീതയെക്കാരണഭൂതയാക്കിക്കൊണ്ടു
യാതുധാനാന്വയനാശം വരുത്തുവൻ.
സത്യമിതെ'ന്നരുൾ ചെയ്തു രഘുപതി
ചിത്തപ്രമോദേന നാരദനന്നേരം
രാഘവൻതന്നെ പ്രദക്ഷിണവും ചെയ്തു
വേഗേന ദണ്ഡനമസ്കാരവും ചെയ്തു
ദേവമുനീന്ദ്രനനുജ്ഞയും കൈക്കൊണ്ടു
ദേവലോകം ഗമിച്ചീടിനാനാദരാൽ.
നാരദരാഘവസംവാദമിങ്ങനെ
നേരെ പഠിയ്ക്കതാൻ കേൾക്കതാനോർക്കതാൻ
ഭക്തികൈക്കൊണ്ടു ചെയ്യുന്ന മനുഷ്യനു
മുക്തി ലഭിയ്ക്കുമതിനില്ല സംശയം.
ശേഷമിന്നും കഥ കേൾക്കണമെങ്കിലോ
ദോഷമകലുവാൻ ചൊല്ലുണ്ടുന്നതുണ്ടു ഞാൻ.

## ശ്രീരാമാഭിഷേകാരംഭം

എങ്കിലോ രാജാ ദശരഥനേകദാ
സങ്കലിതാനന്ദമാമ്മാറിരിയ്ക്കുമ്പോൾ
പങ്കജസംഭവപുത്രൻ വസിഷ്ഠനാം
തൻ കുലാചാര്യനെ വന്ദിച്ചു ചൊല്ലിനാൻ:
'പൗരജനങ്ങളും മന്ത്രിമുഖ്യന്മാരും

ശ്രീരാമനെ പ്രശംസിയ്ക്കുന്നിതെപ്പൊഴും.
ഓരോ ഗുണഗണം കണ്ടവർക്കുണ്ടക–
താരിലാനന്ദമതിനില്ല സംശയം.
വൃദ്ധനായ് വന്നിതു ഞാനുമൊട്ടാകയാൽ
പുത്രരിൽ ജ്യേഷ്ഠനാം രാമകുമാരനെ
പൃത്ഥ്വീപരിപാലനാർത്ഥമഭിഷേക–
മെത്രയും വൈകാതെ ചെയ്യണമെന്നു ഞാൻ
കല്പിച്ചിതിപ്പോഴതങ്ങിനെയെങ്കില–
തുൾപ്പൂവിലോർത്തു നിയോഗിയ്ക്കയും വേണം.
ഇപ്രജകൾക്കനുരാഗമവങ്കലു––
ണ്ടെപ്പോഴുമേറ്റമതോർത്തുകണ്ടീലയോ?
വന്നീല മാതുലനെക്കാണ്മതിന്നേറെ
മുന്നമേ പോയ ഭരതശത്രുഘ്നന്മാർ.
വന്നു മുഹൂർത്തമടുത്തദിനം തന്നെ
പുണ്യമതീവ പുഷ്യം നല്ല നക്ഷത്രം.
എന്നാലവർ വരുവാൻ പാർക്കയില്ലിനി–
യൊന്നുകൊണ്ടുമതു നിർണ്ണയം മാനസേ.
എന്നാലതിനു വേണ്ടുന്ന സംഭാരങ്ങ–
ളിന്നുതന്നേ ബത സംഭരിച്ചീടണം.
രാമനോടും നിന്തിരുവടി വൈകാതെ
സാമോദമിപ്പോഴേ ചെന്നറിയിയ്ക്കണം.
തോരണപംക്തികളെല്ലാമുയർത്തുക
ചാരുപതാകകളോടുമത്യുന്നതം.
ഘോരമായുള്ള പെരുമ്പറനാദവും
പൂരിയ്ക്ക ദിക്കുകളൊക്കെ മുഴങ്ങവേ'.
മന്നവനായ ദശരഥനാദരാൽ
പിന്നെസ്സുമന്ത്രരെ നോക്കിയരുൾചെയ്തു:
'എല്ലാം വസിഷ്ഠനരുളിച്ചെയ്യുംവണ്ണം

കല്യാണമുൾക്കൊണ്ടൊരുക്കിക്കൊടുക്ക നീ.
നാളെ വേണമഭിഷേകമിളമയായ്
നാളീകനേത്രനാം രാമനു നിർണ്ണയം.'

നന്ദിതനായ സുമന്ത്രരുമന്നേരം
വന്ദിച്ചു ചൊന്നാൻ വസിഷ്ഠനോടാദരാൽ:
'എന്തോന്നു വേണ്ടുന്നതെന്നരുൾചെയ്താലു
മന്തരമെന്നിയേ സംഭരിച്ചീടുവൻ.'
ചിത്തേ നിരുപിച്ചുകണ്ടു സുമന്ത്രേരോ-
ടിത്ഥം വസിഷ്ഠമുനിയുമരുൾചെയ്തു:
'കേൾക്ക നാളെപ്പുലർകാലേ ചമയിച്ചു
ചേല്ക്കണ്ണിമാരായ കന്യകമാരെല്ലാം
മദ്ധ്യകക്ഷ്യേ പതിനാറുപേർ നില്ക്കണം
മത്തഗജങ്ങളെ പൊന്നണിയിയ്ക്കണം.
ഐരാവതകുലജാതനാം നാൽക്കൊമ്പ-
നാരാൽ വരേണമലങ്കരിച്ചങ്കണേ;
ദിവ്യനാനാതീർത്ഥവാരിപൂർണ്ണങ്ങളായ്
ദിവ്യരത്നങ്ങളമുഴ്ത്തി വിചിത്രമായ്
സ്വർണ്ണകലശസഹസ്രം മലയജ-
പർണ്ണങ്ങൾ കൊണ്ടു വായ്കെട്ടി വച്ചീടണം.
പുത്തൻ പുലിത്തോൽ വരുത്തുക മുന്നിഹ
ഛത്രം സുവർണ്ണദണ്ഡം മണിശോഭിതം.
മുക്താമണിമാല്യരാജിതനിർമ്മല-
വസ്ത്രങ്ങൾ മാല്യങ്ങളാഭരണങ്ങളും
സല്ക്കൃതന്മാരാം മുനിജനം വന്നിഹ
നില്ക്ക കുശപാണികളായ് സഭാന്തികേ.
നർത്തകിമാരോടു വാരവധൂജനം
നർത്തകഗായകവൈണികവർഗ്ഗവും

ദിവ്യവാദ്യങ്ങളെല്ലാം പ്രയോഗിക്കണ-
മുർവീശ്വരാങ്കണേ നിന്നു മനോഹരം.
ഹസ്ത്യശ്വപത്തിരഥാദിമഹാബലം
വസ്ത്രാദ്യലങ്കാരമോടു വന്നീടണം.
ദേവാലങ്ങൾതോറും ബലിപൂജയും
ദീപാവലികളും വേണം മഹോത്സവം.
ഭൂപാലരേയും വരുവാൻ നിയോഗിക്ക
ശോഭയോടെ രാഘവാഭിഷേകാർത്ഥമായ്.'
ഇത്ഥം സുമന്ത്രരേയും നിയോഗിച്ചതി-
സത്വരം തേരില്ക്കരേറി വിസിഷ്ഠനും
ദാശരഥിഗൃഹമെത്രയും ഭാസ്വര-
മാശു സന്തോഷേണ സമ്പ്രാപ്യ സാദരം
നിന്നതുനേരമറിഞ്ഞു രഘുവരൻ
ചെന്നുടൻ ദണ്ഡനമസ്കാരവും ചെയ്താൻ.
രത്നാസനവും കൊടുത്തിരുത്തീ തദാ
പത്നിയോടുമതിഭക്ത്യാ രഘൂത്തമൻ
പൊല്ക്കലശസ്ഥിതനിർമ്മലവാരിണാ
തൃക്കാൽ കഴുകിച്ചു പാദാബ്ജതീർത്ഥവും
ഉത്തമാംഗേന ധരിച്ചു വിശുദ്ധനായ്
ചിത്തമോദേന ചിരിച്ചരുളിച്ചെയ്തു:
'പുണ്യവാനായേനടിയനതീവ കേ-
ളിന്നു പാദോദകതീർത്ഥം ധരിക്കയാൽ.'
എന്നിങ്ങനേ രാമചന്ദ്രവാക്യം കേട്ടു
നന്നായ്ച്ചിരിച്ചു വസിഷ്ഠനരുൾചെയ്തു:
'നന്നുനന്നെത്രയും നിന്നുടെ വാക്കുക-
ളൊന്നുണ്ടു ചൊല്ലുന്നിതിപ്പോൾ നൃപാത്മജ!
ത്വല്പാദപങ്കജതീർത്ഥം ധരിക്കയാൽ
ദർപ്പകവൈരിയും ധന്യനായീടിനാൻ.

ത്വല്പാദതീർത്ഥവിശുദ്ധനായ് വന്നിതു
മല്പിതാവായ വിരിഞ്ചനും ഭൂപതേ!
ഇപ്പോൾ മഹാജനങ്ങൾക്കുപദേശാർത്ഥ-
മത്ഭുതവിക്രമ! ചൊന്നതു നീയെടോ
നന്നായറിഞ്ഞിരിയ്ക്കുന്നിതു നിന്നെ ഞാ-
നിന്നവനാകുന്നതെന്നതുമിന്നെടോ!
സാക്ഷാൽ പരബ്രഹ്മമാം പരമാത്മാ
മോക്ഷദൻ നാനാജഗൽമയനീശ്വരൻ
ലക്ഷ്മീഭഗവതിയോടും ധരണിയി-
ലിക്കാലമത്ര ജനിച്ചിതു നിശ്ചയം.
ദേവകാര്യാർത്ഥസിദ്ധ്യർത്ഥം കരുണയാ
രാവണനെക്കൊന്നു താപം കെടുപ്പാനും
ഭക്തജനങ്ങൾക്കു മുക്തി സിദ്ധിപ്പാനു-
മിത്ഥമവതരിച്ചീടിന ശ്രീപതേ!
ദേവകാര്യാർത്ഥമതീവ ഗുഹ്യം പുന
രേവം വെളിച്ചത്തിടാഞ്ഞിതു ഞാനിദം.
കാര്യങ്ങളെല്ലാമനുഷ്ഠിച്ചു സാധിയ്ക്ക
മായയാ മായാമനുഷ്യനായ് ശ്രീനിധേ!
ശിഷ്യനല്ലോ ഭവാനാചാര്യനേഷ ഞാൻ
ശിക്ഷിയ്ക്കവേണം ജഗദ്ധിതാർത്ഥം പ്രഭോ!
സാക്ഷാൽ ചരാചരാചാര്യനല്ലോ ഭവാ-
നോർക്കിൽ പിതൃണാം പിതാമഹമനും ഭവാൻ
സർവേഷഗോചരനായന്തര്യാമിയായ്
സർവജഗദ്യന്ത്രവാഹകനായ നീ
ശുദ്ധതത്ത്വാത്മകമായൊരു വിഗ്രഹം
ധൃത്വാ നിജാധീനസംഭവനായുടൻ
മർത്ത്യവേഷേണ ദശരഥപുത്രനായ്
പൃത്ഥ്വീതലേ യോഗമായയാ ജാതനാം.

എന്നതു മുന്നേ ധരിച്ചിരിയ്ക്കുന്നു ഞാ–
നെന്നോടു ധാതാവുതാനരുൾചെയ്കയാൽ.
എന്നറിഞ്ഞത്രേ സൂര്യാന്വയത്തിനു
മുന്നേ പുരോഹിതനായിരുന്നു മുദാ.
ഞാനും ഭവാനോടു സംബന്ധകാംക്ഷയാ
നൂനം പുരോഹിതകർമ്മമനുഷ്ഠിച്ചു,
നിന്ദ്യമായുള്ളതു ചെയ്താലൊടുക്കത്തു
നന്നായ് വരികിലതും പിഴയല്ലല്ലോ? .
ഇന്നു സഫലമായ് വന്നു മനോരഥ–
മൊന്നപേക്ഷിയ്ക്കുന്നതുണ്ടു ഞാനിന്നിയും.
യോഗേശ! തേ മഹാമായാഭഗവതി
ലോകൈകമോഹിനി മോഹിപ്പിയായ്ക മാം.
ആചാര്യനിഷ്കൃതികാമൻ ഭവാനെങ്കി–
ലാശയം മായയാ മോഹിപ്പിയായ്ക മേ.
ത്വൽപ്രസംഗാൽ സർവമുക്തമിപ്പോളിദ–
മപ്രവക്തവ്യം മയാ രാമ! കുത്രചിൽ
രാജാ ദശരഥൻ ചൊന്നതുകാരണം
രാജീവനേത്ര! വന്നേനിവിടേയ്ക്കു ഞാൻ
ഉണ്ടഭിഷേകമടുത്തനാളെന്നതു
കണ്ടു ചൊൽവാനായുഴറിവന്നേനഹം.
വൈദേഹിയോടുമുപവാസവും ചെയ്തു
മേദിനിതന്നിൽ ശയനവും ചെയ്യണം.
ബ്രഹ്മചര്യത്തോടിരിയ്ക്ക ഞാനോരോരോ
കർമ്മങ്ങൾ ചെന്നങ്ങൊരുക്കുവൻ വൈകാതെ
വന്നീടുഷസ്സിനു നീ'യെന്നരുൾ ചെയ്തു
ചെന്നു തേരിൽ കരേറി മുനിശ്രേഷ്ഠനും
പിന്നെ ശ്രീരാമനും ലക്ഷ്മണൻതന്നോടു
നന്നേ ചിരിച്ചരുൾചെയ്തു രഹസ്യമായ്:

'താതനെനിയ്ക്കഭിഷേകമിളമയായ്
മോദേന ചെയ്യുമടുത്തനാൾ നിർണ്ണയം.
തത്ര നിമിത്തമാത്രം ഞാനതിന്നൊരു
കർത്താവു നീ രാജ്യഭോക്താവും നീയത്രേ.
വത്സ! മമ ത്വം ബഹിഃപ്രാണനാകയാ–
ലുത്സവത്തിനു കോപ്പിട്ടുകൊണ്ടാലും നീ.
മത്സമനാകുന്നതും ഭവാൻ നിശ്ചയം
മത്സരിപ്പാനില്ലിതിന്നു നമ്മോടാരും.'
ഇത്തരമോരോന്നരുൾചെയ്തിരിയ്ക്കുമ്പോൾ
പൃത്ഥ്വീന്ദ്രഗേഹം പ്രവിശ്യ വസിഷ്ഠനും
വൃത്താന്തമെല്ലാം ദശരഥൻതന്നോടു
ചിത്തമോദാലറിയിച്ചു സമസ്തവും.
രാജീവസംഭവനന്ദൻ തന്നോടു
രാജാ ദശരഥനാനന്ദപൂർവകം
രാജീവനേത്രാഭിഷേകവൃത്താന്തങ്ങൾ
പൂജാവിധാനേന ചൊന്നതു കേൾക്കയാൽ
കൗസല്യയോടും സുമിത്രയോടും ചെന്നു
കൗതുകമോടറിയിച്ചാനൊരു പുമാൻ.
സമ്മോദമുൾക്കൊണ്ടതു കേട്ട നേരത്തു
നിർമ്മലമായൊരു മാല്യവും നൽകിനാൾ.
കൗസല്യയും, തനയാഭ്യുദയാർത്ഥമായ്
കൗതുകമോടു പൂജിച്ചിതു ലക്ഷ്മിയെ.
'നാഥേ! മഹാദേവി! നീയേ തുണ'യെന്നു
ചേതസി ഭക്ത്യാ വണങ്ങി! വാണീടിനാൾ.

## അഭിഷേകവിഘ്നം

'സത്യസന്ധൻ നൃപവീരൻ ദശരഥൻ
പുത്രാഭിഷേകം കഴിച്ചീടുമെന്നുമേ.

കേകയപുത്രീവശഗതനാകയാ–
ലാകുലമുള്ളിൽ വളരുന്നിതേറ്റവും.
ദുർഗ്ഗേ! ഭഗവതി! ദുർഗ്ഗതിനാശിനി!
ദുർഗ്ഗതി നീക്കിത്തുണച്ചീടുകംബികേ!
കാമുകനല്ലോ നൃപതി ദശരഥൻ
കാമിനി കൈകേയീചിത്തമെന്തീശ്വരാ!
നല്ലവണ്ണം വരുത്തേണ'മെന്നിങ്ങനെ
ചൊല്ലി വിഷാദിച്ചിരിയ്ക്കുന്നതുനേരം
വാനവരെല്ലാരുമൊത്തു നിരൂപിച്ചു
വാണീഭഗവതിതന്നോടപേക്ഷിച്ചു:
ലോകമാതാവേ! സരസ്വതീ! ഭാരതീ!
വേഗാലയോദ്ധ്യയ്ക്കെഴുന്നള്ളുക വേണം.
രാമാഭിഷേകവിഘ്നം വരുത്തീടുവാ–
നാമവരാരും മറ്റില്ല നിരുപിച്ചാൽ.
ചെന്നുടൻ മന്ഥരതന്നുടെ നാവിന്മേൽ
ത്തന്നെ വസിച്ചവളെക്കൊണ്ടു ചൊല്ലിച്ചു
പിന്നെ വിരവോടു കൈകേയിയെക്കൊണ്ടു
തന്നെ പറയിച്ചുകൊണ്ടു മുടക്കണം.
പിന്നെയിങ്ങോട്ടെഴുന്നള്ളാം മടിയ്ക്കരു–
തെ'ന്നമരന്മാർ പറഞ്ഞോരനന്തരം
വാണിയും മന്ഥരതൻ വദനാന്തരേ
വാണീടിനാൾ ചെന്നു ദേവകാര്യാർത്ഥമായ്.
അപ്പോൾ ത്രിവക്രയാം കുബ്ജയും മാനസേ
കല്പിച്ചുറച്ചുടൻ പ്രാസാദമേറിനാൾ.
വേഗേന ചെന്നൊരു മന്ഥരയെക്കണ്ടു
കൈകേയിതാനുമവളോടു ചൊല്ലിനാൾ:
'മന്ഥരേ! ചൊല്ലു നീ രാജ്യമെല്ലാടവു–
മെന്തൊരുമൂലമലങ്കരിച്ചീടുവാൻ?'

'നാളീകലോചനനാകിയ രാമനു
നാളെയഭിഷേകമുണ്ടെന്നു നിർണ്ണയം.
ദുർഭഗേ! മൂഢേ! മഹാഗർവിതേ! കിട
ന്നെപ്പൊഴും നീയുറങ്ങീടൊന്നറിയാതെ
ഏറിയോരാപത്തു വന്നടുത്തൂ നിന-
ക്കാരുമൊരു ബന്ധുവില്ലെന്നു നിർണ്ണയം.
രാമാഭിഷേകമടുത്തനാളുണ്ടെടോ!
കാമിനിമാർ കുലമൗലിമാണിക്യമേ!'
ഇത്ഥമവൾ ചൊന്നതുകേട്ടു സംഭ്രമി
ച്ചുത്ഥാനവും ചെയ്തു കേകയപുത്രിയും.
ചിത്രമായോരു ചാമീകരനൂപുരം
ചിത്തമോദേന നല്കീടിനാളാദരാൽ.
'സന്തോഷമാർന്നിരിയ്ക്കുന്ന കാലത്തിങ്ക-
ലെന്തൊരു താപമുപാഗതമെന്നു നീ
ചൊല്ലുവാൻ കാരണം ഞാനറിഞ്ഞീലതി-
നില്ലൊരവകാശമേതും നിരൂപിച്ചാൽ.
എന്നുടെ രാമകുമാരനോളം പ്രിയ-
മെന്നുള്ളിലാരെയുമില്ല മറ്റോർക്ക നീ
അത്രയുമല്ല ഭരതനേക്കാൾ മമ
പുത്രനാം രാമനെ സ്നേഹമെനിയ്ക്കേറും.
രാമനും കൗസല്യാദേവിയെക്കാളെന്നെ
പ്രേമമേറും നൂനമില്ലൊരു സംശയം.
ഭക്തിയും വിശ്വാസവും ബഹുമാനവു-
മിത്ര മറ്റാരെയുമില്ലെന്നറിക നീ.
നല്ല വസ്തുക്കളെനിയ്ക്കു തന്നേ മറ്റു
വല്ലവർക്കും കൊടുപ്പൂ മമ നന്ദനൻ.
ഇഷ്ടമല്ലാതൊരു വാക്കു പറകയി-
ല്ലൊട്ടുമേ ഭേദമവനില്ലൊരിയ്ക്കലും.

അശ്രാന്തമെന്നെയത്രേ മടികൂടാതെ
ശുശ്രൂഷചെയ്തു ഞായം പ്രീതിപൂർവ്വകം.
മൂഢേ! നിനക്കെന്തു രാമങ്കൽ നിന്നൊരു
പേടിയുണ്ടാവാനവകാശമായതും?
സർവജനപ്രിയനല്ലോ മമാത്മജൻ
നിർവൈരമാനസൻ ശാന്തൻ ദയാപരൻ.'
കേകയപുത്രി തൻ വാക്കുകൾ കേട്ടള–
വാകുലചേതസാ പിന്നെയും ചൊല്ലിനാൾ:
'പാവേ! മഹാഭയകാരണം കേൾക്ക നീ
ഭൂപതി നിന്നെ വഞ്ചിച്ചതറിഞ്ഞീലേ?
ത്വല്പുത്രനായ ഭരതനേയും ബലാൽ
തൽപ്രിയനായ ശത്രുഘ്നനേയും നൃപൻ
മാതുലനെക്കാൺമതിന്നായയച്ചതും.
ചേതസി കല്പിച്ചുകൊണ്ടുതന്നേയിതും.
രാജ്യാഭിഷേകം കൃതം രാമനെങ്കിലോ
രാജ്യാനുഭൂതി സൗമിത്രിയ്ക്കു നിർണ്ണയം.
ഭാഗ്യമത്രേ സുമിത്രയ്ക്ക്,തും കണ്ടു നിർ–
ഭാഗ്യയായോരു നീ ദാസിയായ് നിത്യവും
കൗസല്യതന്നെപ്പരിചരിച്ചീടുക;
കൗസല്യാനന്ദനന്തന്നെബ്ഭരതനും
സേവിച്ചുകൊണ്ടു പൊറുക്കെന്നതും വരും.
ഭാവിയ്ക്കയും വേണ്ട രാജത്വമേതുമേ.
നാട്ടിൽ നിന്നാട്ടിക്കളകിലുമാമൊരു
വാട്ടം വരാതെ വധിച്ചീടുകിലുമാം.
സാപത്ന്യജാതപരാഭവംകൊണ്ടുള്ള
താപവും പൂണ്ടു ധരണിയിൽ വാഴ്കയിൽ
നല്ലൂ മരണമതിനില്ല സംശയം.
ചൊല്ലുവൻ ഞാൻ തവ നല്ലതു കേൾക്ക നീ

ഉത്സാഹമുണ്ടു നിനക്കെങ്കിലിക്കാലം
ത്വത്സുതൻ തന്നെ വാഴിക്ക്യും നരവരൻ.
രാമനീരേഴാണ്ടു കാനനവാസവും
ഭൂമിപാലാജ്ഞയാ ചെയ്യുമാറാക്കണം.
നാടടക്കം ഭരതന്നു വരുമതി
പ്രൗഢകീർത്ത്യാ നിനക്കും വസിക്ക്യാം ചിരം.
വേണമെന്നാകിലതിന്നൊരുപായവും
പ്രാണസമേ! തവ ചൊല്ലിത്തരുവൻ ഞാൻ.
മുന്നം സുരാസുരയുദ്ധേ ദശരഥൻ
തന്നെ മിത്രാർത്ഥം മഹേന്ദ്രനർത്ഥിക്ക്യയാൽ
മന്നവൻ ചാപബാണങ്ങളും കൈക്കൊണ്ടു
തന്നുടെ സൈന്യസമം തേരിലേറിനാൻ
നിന്നോടുകൂടവേ വിണ്ണിലകം പൂക്കു
സന്നദ്ധനായ് ചെന്നസുരരോടേറ്റപ്പോൾ
ഛിന്നമായ് വന്നു രഥാക്ഷകീലം പോരി–
ലെന്നതറിഞ്ഞതുമില്ല ദശരഥൻ.
സത്വരം കീലരന്ധ്രത്തിങ്കൽ നിന്നുടെ
ഹസ്തദണ്ഡം സമാവേശ്യ ധൈര്യേണ നീ
ചിത്രമത്രേ പതിപ്രാണരക്ഷാർത്ഥമായ്
യുദ്ധം കഴിവോളമങ്ങനെ നിന്നതും.
ശത്രുക്കളേ വധം ചെയ്തു പൃത്ഥീന്ദ്രനും
യുദ്ധനിവൃത്തനായോരു ദശാന്തരേ
നിൻ തൊഴിൽ കണ്ടതിസന്തോഷമുൾക്കൊണ്ടു
ചെന്തളിർമേനി പുണർന്നു പുണർന്നുടൻ
പുഞ്ചിരിപൂണ്ടു പറഞ്ഞിതു ഭൂപനും:
'നിൻ ചരിതം നന്നുനന്നു നിരൂപിച്ചാൽ
രണ്ടു വരം തരാം നീയെന്നെ രക്ഷിച്ചു–
കൊണ്ടതുമൂലം വരിച്ചുകൊണ്ടാലും നീ .'

ഭർത്തൃവാക്യം കേട്ടു നീയുമന്നേരത്തു
ചിത്തസമ്മോദംകലർന്നു ചൊല്ലീടിനാൾ:
'ദത്തമായോരു വരദ്വയം സാദരം
ന്യസ്തം ഭവതി മയാ നൃപതീശ്വര!
ഞാനൊരവസരത്തിങ്കലപേക്ഷിച്ചാ–
ലൂനം വരാതെ തരികെന്നതേ വേണ്ടു.'
എന്നു പറഞ്ഞിരിയ്ക്കുന്ന വരദ്വയ–
മിന്നപേക്ഷിച്ചുകൊള്ളേണം മടിയാതെ.
ഞാനും മറന്നുകിടന്നിതു മുന്നമേ
മാനസേ തോന്നീ ബലാലീശ്വരാജ്ഞയാ.
ധീരതയോടിനി ക്ഷിപ്രമിപ്പോൾ ക്രോധാ–
ഗാരം പ്രവിശ്യ കോപേന കിടക്ക നീ.
ആഭരണങ്ങളും പൊട്ടിച്ചെറിഞ്ഞതി–
ശോഭപൂണ്ടോരു കാർകൂന്തലഴിച്ചിട്ടു
പൂമേനിയും പൊടികൊണ്ടങ്ങണിഞ്ഞിഹ
ഭൂമിയിൽത്തന്നേ മലിനാംബരത്തോടും
കണ്ണുനീരാലേ മുഖവും മുലകളും
നന്നായ് നനച്ചു,കരഞ്ഞുകരഞ്ഞുകൊ–
ണ്ടർത്ഥിച്ചുകൊൾക വരദ്വയം ഭൂപതി
സത്യം പറഞ്ഞാലുറപ്പിച്ചു മാനസം.'
മന്ഥര ചൊന്നപോലേയതിനേതുമൊ–
രന്തരം കൂടാതെ ചെന്നു കൈകേയിയും
പത്ഥ്യമിതൊക്കെത്തനിയ്ക്കെന്നു കല്പിച്ചു
ചിത്തമോഹേന കോപാലയം മേവിനാൾ.
കൈകേയി മന്ഥരയോടു ചൊന്നാ 'ളിനി
രാഘവൻ കാനനത്തിനു പോവോളവും
ഞാനിവിടെക്കിടന്നീടുവനല്ലായ്കിൽ
പ്രാണനേയും കളഞ്ഞീടുവൻ നിർണ്ണയം.

ഭൂപരിത്രാണാർത്ഥമിന്നു ഭരതനു
ഭൂപതി ചെയ്താനഭിഷേകമെങ്കിൽ ഞാൻ
വേറെ നിനക്കു ഭോഗാർത്ഥമായ് നല്കുവൻ
നൂറു ദേശങ്ങളതിനില്ല സംശയം.'
'ഏതുമിതിന്നൊരിളക്കം വരായ്കിൽ നീ
ചേതസി ചിന്തിച്ച കാര്യം വരും ദൃഢം.'
എന്നു പറഞ്ഞു പോയീടിനാൾ മന്ഥര.
പിന്നെയവ്വണ്ണമനുഷ്ഠിച്ചു രാജ്ഞിയും.
ധീരനായേറ്റം ദയാന്വിതനായ് ഗുണാ-
ചാരസംയുക്തനായ് നീതിജ്ഞനായ് നിജ-
ദേശികവാക്യസ്ഥിതനായ് സുശീലനാ-
യാശയശുദ്ധനായ് വിദ്യാനിരതനായ്
ശിഷ്ടനായുള്ളവനെന്നങ്ങിരിക്കിലും
ദുഷ്ടസംഗംകൊണ്ടു കാലാന്തരത്തിനാൽ
സജ്ജനനിന്ദ്യനായ് വന്നുകൂടും ദൃഢം.
ദുർജ്ജനസംസർഗ്ഗമേറ്റമകലവേ
വർജ്ജിക്കവേണം പ്രയത്നേനന സല്പുമാൻ
കജ്ജളം പറ്റിയാൽ സ്വർണ്ണവും നിഷ്പ്രഭം.

എങ്കിലോ രാജാ ദശരഥനാദരാൽ
പങ്കജനേത്രാഭ്യുദയംനിമിത്തമായ്
മന്ത്രിപ്രഭൃതികളോടും പറഞ്ഞുകൊ-
ണ്ടന്തഃപുരമകം പുക്കരുളീടിനാൻ.
അന്നേരമാത്മപ്രിയതമയാകിയ
തന്നുടെ പത്നിയെക്കാണായ്ക കാരണം
എത്രയും വിഹ്വലനായോരു ഭൂപനും
ചിത്തതാരിങ്കൽ നിരൂപിച്ചിതീദൃശം:
'മന്ദിരം തന്നിൽ ഞാൻ ചെന്നുകൂടുംവിധൗ

മന്ദസ്മിതം ചെയ്തരികേ വരും പുരാ.
സുന്ദരിയാമിവളിന്നെങ്ങു പോയിനാൾ?
മന്ദമാകുന്നിതുന്മേഷമെന്മാനസേ.'
'ചൊല്ലുവിൻ ദാസികളേ! ഭവത്സ്വാമിനി
കല്യാണഗാത്രി മറ്റെങ്ങു പോയിടിനാൾ?'
ഏവം നരപതി ചോദിച്ചനേരത്തു
ദേവിതന്നാളികളും പറഞ്ഞീടിനാർ:
'ക്രോധാലയം പ്രവേശിച്ചിതതിന്മൂല-
മേതുമറിഞ്ഞീല ഞങ്ങളോ മന്നവ!
തത്ര ഗത്വാ നിന്തിരുവടി ദേവിതൻ
ചിത്തമനുസരിച്ചീടുക വൈകാതെ.'
എന്നതു കേട്ടു ഭയേന മഹീപതി
ചെന്നങ്ങരികത്തിരുന്നു സസംഭ്രമം
മന്ദമന്ദം തലോടിത്തലോടി 'പ്രിയേ!
സുന്ദരീ! ചൊല്ലുചൊല്ലെന്തിതു വല്ലഭേ!
നാഥേ! വെറും നിലത്തുള്ള പൊടിയണി-
ഞ്ഞാതങ്കമോടുകിടക്കുന്നതെന്തു നീ?
ചേതോവിമോഹനരൂപേ! ഗുണശീലേ!
ഖേദമുണ്ടായതെന്തെന്നോടു ചൊൽകെടോ
മൽപ്രജാവൃന്ദമായുള്ളവരാരുമേ
വിപ്രിയം ചെയ്കയുമില്ല നിനക്കെടോ.
നാരികളോ നരന്മാരോ ഭവതിയോ-
ടാരൊരു വിപ്രിയം ചെയ്തതു വല്ലഭേ!
ദണ്ഡ്യനെന്നാകിലും വദ്ധ്യനെന്നാകിലും
ദണ്ഡമെനിക്കതിനില്ല നിരൂപിച്ചാൽ.
നിർദ്ധനനെത്രയുമിഷ്ടൻ നിനക്കെങ്കി-
ലർത്ഥപതിയാക്കിവൈപ്പനവനെ ഞാൻ
അർത്ഥവാനേറ്റമനിഷ്ടൻ നിനക്കെങ്കിൽ

നിർദ്ധനനാക്കുവനെന്നുമവനെ ഞാൻ.
വദ്ധ്യനെ നൂനമവദ്ധ്യനാക്കീടുവൻ
വദ്ധ്യനാക്കീടാമവദ്ധ്യനെ വേണ്ടുകിൽ
നൂനം നിനക്കധീനം മമ ജീവനം
മാനിനീ! ഖേദിപ്പതിനെന്തു കാരണം?
മൽപ്രാണനേക്കാൾ പ്രിയതമനാകുന്ന–
തിപ്പോളെനിയ്ക്കു മല്പുത്രനാം രാഘവൻ
അങ്ങനെയുള്ളരാമൻ മമ നന്ദനൻ
മംഗളശീലനാം ശ്രീരാമനാണെ ഞാൻ
അംഗനാരത്നമേ! ചെയ്‌വൻ തവ ഹിത–
മിങ്ങനെ ഖേദിപ്പിയായ്ക മാം വല്ലഭേ!'
ഇത്ഥം ദശരഥൻ കൈകേയിതന്നോടു
സത്യം പറഞ്ഞതു കേട്ടു തെളിഞ്ഞവൾ
കണ്ണുനീരും തുടച്ചുത്ഥാനവും ചെയ്തു.
മന്നവൻതന്നോടു മന്ദമുരചെയ്താൾ:
'സത്യപ്രതിജ്ഞനായുള്ള ഭവാൻ മമ
സത്യം പറഞ്ഞതു നേരെങ്കിലെന്നുടെ
പത്ഥ്യമായുള്ളതിനെപ്പറഞ്ഞീടുവൻ
വ്യർത്ഥമാക്കീടായ്ക സത്യത്തെ മന്നവ!
എങ്കിലോ പണ്ടു സുരാസുരായോധനേ
സങ്കടം തീർത്തു രക്ഷിച്ചേൻ ഭവാനെ ഞാൻ
സന്തുഷ്ടചിത്തനായന്നു ഭവാൻ മമ
ചിന്തിച്ചു രണ്ടു വരങ്ങൾ നൽകീലയോ?
വേണ്ടുന്ന നാളപേക്ഷിയ്ക്കുന്നതു,ണ്ടന്നു
വേണ്ടും വരങ്ങൾ തരികെന്നു ചൊല്ലി ഞാൻ
വെച്ചിരിയ്ക്കുന്നു ഭവാങ്കലതു രണ്ടു
മിച്ഛയുണ്ടിന്നു വാങ്ങീടുവാൻ ഭൂപതേ!
എന്നതിലൊന്നു രാജ്യാഭിഷേകം ഭവാ–

നിന്നു ഭരതനു ചെയ്യണമെന്നതും ;
പിന്നെ മറ്റേതു രാമൻ വനവാസത്തി–
നിന്നുതന്നേ ഗമിയ്ക്കേണമെന്നുള്ളതും.
ഭൂപതിവീരൻ ജടാവല്ക്കലം പൂണ്ടു
താപസവേഷം ധരിച്ചു വനാന്തരേ
കാലം പതിന്നാലുവത്സരം വാഴണം
മൂലഫലങ്ങൾ ഭുജിച്ചു മഹീപതേ!
ഭൂമി പാലിപ്പാൻ ഭരതനെയാക്കണം
രാമനുഷസി വനത്തിന്നു പോകണം.
എന്നിവ രണ്ടു വരങ്ങളും നൽകുകി–
ലിന്നു മരണമെനിയ്ക്കില്ല നിർണ്ണയം.'

എന്നു കൈകേയി പറഞ്ഞോരനന്തരം
മന്നവൻ മോഹിച്ചു വീണാനവനിയിൽ
വജ്രമേറ്റദ്രി പതിച്ചപോലെ ഭൂവി
സജ്വരചേതസാ വീണിതു ഭൂപനും
പിന്നെ മുഹൂർത്തമാത്രം ചെന്ന നേരത്തു
കണ്ണുനീർ വാർത്തു വിറച്ചു നൃപാധിപൻ,
'ദുസ്സഹവാക്കുകൾ കേൾക്കായതെന്തയ്യോ!
ദുസ്സ്വപ്നമാഹന്ത! കാൺകയോ ഞാനിഹ.
ചിത്തഭ്രമം ബലാലുണ്ടാകയോ മമ
മൃത്യുസമയമുപസ്ഥിതമാകയോ?
കിംകിമേതല്ക്കൃതം ശങ്കര! ദൈവമേ!
പങ്കജലോചന! ഹാ! പരബ്രഹ്മമേ!'
വ്യാഘ്രിയെപ്പോലെ സമീപേ വസിയ്ക്കുന്ന
മൂർഖമതിയായ കൈകേയിതന്മുഖം
നോക്കിനോക്കിബ്ഭയം പൂണ്ടു ദശരഥൻ
ദീർഘമായ് വീർത്തുവീർത്തേവമുരചെയ്തു:

'എന്തീവണ്ണം പറയുന്നതു ഭദ്രേ! നീ–
യെന്തു നിന്നോടു പിഴച്ചതു രാഘവൻ?
മൽപ്രാണഹാനികരമായ വാക്കു നീ–
യിപ്പോളുരചെയ്‌വതിനെന്തു കാരണം?
എന്നോടു രാമഗുണങ്ങളെ വർണ്ണിച്ചു
മുന്നമെല്ലാം നീ പറഞ്ഞു കേൾപ്പുണ്ടു ഞാൻ.
'എന്നെയും കൗസല്യാദേവിയേയുമവൻ
തന്നുള്ളിലില്ലൊരു ഭേദമൊരിയ്ക്കലും.'
എന്നല്ലോ മുന്നം പറഞ്ഞിരുന്നു, നിന–
ക്കിന്നിതു തോന്നുവാനെന്തൊരു കാരണം?
നിന്നുടെ പുത്രനു രാജ്യം തരാമല്ലോ
ധന്യശീലേ! രാമൻ പോകണമെന്നുണ്ടോ?
രാമനാലേതും ഭയം നിനക്കുണ്ടാകാ.
ഭൂമിപതിയായ് ഭരതനിരുന്നാലും.'
എന്നു പറഞ്ഞു കരഞ്ഞു കരഞ്ഞു പോയ്
ചെന്നുടൻ കാല്ക്കൽ വീണു മഹീപാലനും.
നേത്രങ്ങളും ചുവപ്പിച്ചു കൈകേയിയും
ധാത്രീപതീശ്വരനോടു ചൊല്ലീടിനാൾ:
'ഭ്രാന്തനെന്നാകയോ ഭൂമിപതേ! ഭവാൻ
ഭ്രാന്തിവാക്യങ്ങൾ ചൊല്ലുന്നതെന്തിങ്ങനെ?
ഘോരങ്ങളായ നരകങ്ങളിൽച്ചെന്നു
ചേരുമസത്യവാക്യങ്ങൾ ചൊല്ലീടിനാൽ.
പങ്കജനേത്രനാം രാമനുഷസ്സിനു
ശങ്കാവിഹീനം വനത്തിനു പോകായ്കിൽ
എന്നുടെ ജീവനെ ഞാൻ കളഞ്ഞീടുവൻ
മന്നവൻമുമ്പിൽനിന്നില്ലൊരു സംശയം.
സത്യസന്ധൻ ഭൂവി രാജാ ദശരഥ–
നെത്രയുമെന്നുള്ള കീർത്തി രക്ഷിയ്ക്കണം

സാധുമാർഗ്ഗത്തെ വെടിഞ്ഞതുകാരണം
യാതനാദുഃഖാനുഭൂതിയുണ്ടാക്കേണ്ട.
രാമോപരി ഭവാൻ ചെയ്ത ശപഥവും
ഭൂമീപതേ! വൃഥാ മിത്ഥ്യയാക്കീടൊലാ.'
കൈകേയിതന്നുടെ നിർബ്ബന്ധവാക്യവും
രാഘവനോടു വിയോഗം വരുന്നതും
ചിന്തിച്ചു ദുഃഖസമുദ്രേ നിമഗ്നനായ്
സന്താപമോടു മോഹിച്ചു വീണീടിനാൻ.
പിന്നെയുണർന്നിരുന്നും കിടന്നും മകൻ
തന്നെയോർത്തും പറഞ്ഞും കരഞ്ഞും സദാ
രാമരാമേതി രാമേതി പ്രലാപേന
യാമിനി പോയിതു വത്സരതുല്യയായ്.
ചെന്നാരരുണോദയത്തിനു സാദരം
വന്ദികൾ ഗായകന്മാരെന്നിവരെല്ലാം.
മംഗളവാദ്യസ്തുതിജയശബ്ദേന
സംഗീതഭേദങ്ങളെന്നിവറ്റെക്കൊണ്ടും
പള്ളിക്കുറുപ്പുണർത്തീടിനാരന്നേര-
മുള്ളിലുണ്ടായ കോപേന കൈകേയിയും
ക്ഷിപ്രമവരെ നിവാരണവും ചെയ്താൾ ;
വിഭ്രമം കൈക്കൊണ്ടു നിന്നാരവർകളും.
അപ്പോളഭിഷേകകോലാഹലാർത്ഥമായ്
തല്പുരമൊക്കെ നിറഞ്ഞു ജനങ്ങളാൽ.
ഭൂമിദേവന്മാരും ഭൂമിപാലന്മാരും
ഭൂമിസ്പൃശോ വൃഷലാദി ജനങ്ങളും
താപസവർഗ്ഗവും കന്യകാവൃന്ദവും
ശോഭതേടുന്ന വെൺകൊറ്റക്കുട തഴ
ചാമരം താലവൃന്തം കൊടി തോരണം
ചാമീകരാഭരണാദ്യലങ്കാരവും

വാരണവാജിരഥങ്ങൾ പദാദിയും
വാരനാരീജനം പൗരജനങ്ങളും
ഹേമരത്നോജ്ജ്വലദിവ്യസിംഹാസനം
ഹേമകുംഭങ്ങളും ശാർദ്ദൂലചർമ്മവും
മറ്റും വസിഷ്ഠൻ നിയോഗിച്ചതൊക്കവേ
കുറ്റമൊഴിഞ്ഞാശു സംഭരിച്ചീടിനാർ.
സ്ത്രീബാലവൃദ്ധാവധിപുരവാസിക-
ളാബദ്ധകൗതുഹലാബ്ധി നിമഗ്നരായ്
രാത്രിയിൽ നിദ്രയും കൈവിട്ടു മാനസേ
ചീർത്ത പരമാനന്ദത്തോടു മേവിനാർ.
നമ്മുടെ ജീവനാം രാമകുമാരനെ
നിർമ്മലരത്നകിരീടമണിഞ്ഞതി-
രമ്യമകരായിതമണികുണ്ഡല-
സമ്മുഗ്ദ്ധശോഭിതഗണ്ഡസ്ഥലങ്ങളും
പുണ്ഡരീകച്ഛദലോചനഭംഗിയും
പുണ്ഡരീകാരാതി മണ്ഡലകുണ്ഡവും
ചന്ദ്രികാസുന്ദരമന്ദസ്മിതാഭയും
കുന്ദമുകുളസമാനദന്തങ്ങളും
ബന്ധൂകസൂനസമാനാധരാഭയും
കന്ധരരാജിതകൗസ്തുഭരത്നവും
ബന്ധുരാഭം തിരുമാറുമുദരവും
സന്ധ്യാഭ്രസന്നിഭപീതാംബരാഭയും
പൂഞ്ചേലമീതേ വിളങ്ങി മിന്നീടുന്ന
കാഞ്ചനകാഞ്ചികളും തനുമദ്ധ്യവും
കുംഭികുലോത്തമൻ തുമ്പിക്കരം കൊണ്ടു
കുമ്പിട്ടു കൂപ്പീടുമൂരുകാണ്ഡങ്ങളും
കുംഭീന്ദ്രമസ്തകസന്നിഭജാനുവും
അംഭോജബാണനിഷംഗാഭജംഘയും

കമ്പംകലർന്നു കമഠപ്രവരനും
കുമ്പിടുന്നോരു പുറവടിശോഭയും
അംഭോജതുല്യമാമംഘ്രിതലങ്ങളും
ജംഭാരിരത്നം തൊഴും തിരുമേനിയും
ഹാരകടകവലായയാംഗുലീയാദി
ചാരുതരാഭരണാവലിയും പൂണ്ടു
വാരണവീരൻ കഴുത്തിൽ തിറത്തോടു
ഗൗരാതപത്രം ധരിച്ചരികേ നിജ–
ലക്ഷ്മണനാകിയ സോദരൻതന്നോടും
ലക്ഷ്മീനിവാസനാം രാമചന്ദ്രം മുദാ
കാണായ് വരുന്നു നമുക്കിനിയെന്നിദം
മാനസതാരിൽ കൊതിച്ച നമുക്കെല്ലാം
ക്ഷോണീപതിസുതനാകിയ രാമനെ
ക്കാണായ് വരും പ്രഭാതേ ബത നിർണ്ണയം.
രാത്രിയാം രാക്ഷസി പോകുന്നതില്ലെന്നു
ചീർത്ത വിഷാദമോടൗത്സുക്യമുൾക്കൊണ്ടു
മാർത്താണ്ഡദേവനെക്കാണാഞ്ഞു നോക്കിയും
പാർത്തുപാർത്താനന്ദപൂർണ്ണാമൃതാബ്ധിയിൽ
വീണു മുഴുകിയും പിന്നെയും പൊങ്ങിയും
വാണീടിനാർ പുരവാസികളാദരാൽ

## വിച്ഛിന്നാഭിഷേകം

അന്നേരമാദിത്യനുമുദിച്ചീടിനാൻ
മന്നവൻ പള്ളിക്കുറുപ്പുണർന്നീലിന്നും
എന്തൊരു മൂലമതിനെന്നു മാനസേ
ചിന്തിച്ചു ചിന്തിച്ചു മന്ദമന്ദം തദാ
മന്ത്രിപ്രവരനാകുന്ന സുമന്ത്രരു–
മന്തഃപുരമകം പുക്കാനതിദ്രുതം

‘രാജീവമിത്രഗോത്രോൽഭൂത! ഭൂപതേ!
രാജരാജേന്ദ്രപ്രവര! ജയ ജയ!’
ഇത്ഥം നൃപനെ സ്തുതിച്ചു നമസ്കരി–
ച്ചുത്ഥാനവുംചെയ്തു വന്ദിച്ചു നിന്നപ്പോൾ
എത്രയും ഖിന്നനായ് കണ്ണുനീരും വാർത്തു
പൃത്ഥ്വിയിൽത്തന്നെ കിടക്കും നരേന്ദ്രനെ
ചിത്താകുലതയാ കണ്ടു സുമന്ത്രരും
സത്വരം കൈകേയിതന്നോടു ചോദിച്ചാൻ:
ദേവനാരീസമേ! രാജപ്രിയതമേ!
ദേവി! കൈകേയി! ജയ ജയ സന്തതം
ഭൂലോകപാലൻ പ്രകൃതി പകരുവാൻ
മൂലമെന്തോന്നു മഹാരാജവല്ലഭേ!
ചൊല്ലുകെന്നോടെ’ന്നു കേട്ടു കൈകേയിയും
ചൊല്ലിനാളാശു സുമന്ത്രരോടന്നേരം:
‘ധാത്രിപതീന്ദ്രനു നിദ്രയുണ്ടായീല
രാത്രിയിലെന്നതു കാരണമാകയാൽ
സ്വസ്ഥനല്ലാതെ ചമഞ്ഞിതു തന്നുടെ
ചിത്തത്തിനസ്വതന്ത്രത്വം ഭവിക്കയാൽ.
രാമരാമേതി രാമേതി ജപിക്കയും
രാമനെത്തന്നെ മനസി ചിന്തിക്കയും
ഉദ്യൽപ്രജാകരസേവയും ചെയ്കയാ–
ലത്യന്തമാകുലനായിതു മന്നവൻ.
രാമനെക്കാണാഞ്ഞു ദുഃഖം നൃപേന്ദ്രനു
രാമനെച്ചെന്നു വരുത്തുക വൈകാതെ.’
എന്നതു കേട്ടു സുമന്ത്രരും ചൊല്ലിനാൻ:
‘ചെന്നു കുമാരനെക്കൊണ്ടു വരാമല്ലോ.
രാജവചനമനാകർണ്യ ഞാനിഹ
രാജീവലോചനേ! പോകുന്നതെങ്ങനെ?

എന്നതു കേട്ടു ഭൂപാലനും ചൊല്ലിനാൻ:
'ചെന്നു നീതന്നെ വരുത്തുക രാമനെ.
സുന്ദരനായോരു രാമകുമാരനാം
നന്ദനൻതന്മുഖം വൈകാതെ കാണണം.'
എന്നതു കേട്ടു സുമന്ത്രരുഴറിപ്പോയ്-
ച്ചെന്നു കൗസല്യാസുതനോടു ചൊല്ലിനാൻ:
താതൻ ഭവാനെയുമല്ലോ വിളിയ്ക്കുന്നു
സാദരം വൈകാതെഴുന്നള്ളുകവേണം.'
മന്ത്രിപ്രവരവാക്യം കേട്ടു രാഘവൻ
മന്ദേതരമവൻ തന്നോടുകൂടവേ
സൗമിത്രിയോടും കരേറി രഥോപരി
പ്രേമവിവശനാം താതൻ മരുവീടും
മന്ദിരേ ചെന്നു പിതാവിൻ പദദ്വയം
വന്ദിച്ചു വീണു നമസ്കരിച്ചീടിനാൻ.
രാമനെച്ചെന്നെടുത്താലിംഗനം ചെയ്‌വാൻ
ഭൂമിപനാശു സമുത്ഥായ സംഭ്രമാൽ
ബാഹുക്കൾ നീട്ടിയ നേരത്തു ദുഃഖേന
മോഹിച്ചു ഭൂമിയിൽ വീണിതു ഭൂപനും
രാമരാമേതി പറഞ്ഞു മോഹിച്ചോരു
ഭൂമിപനെക്കണ്ടു വേഗേന രാഘവൻ
താതനെച്ചെന്നെടുത്താശ്ലേഷവും ചെയ്തു
സാദരം തന്റെ മടിയിൽ കിടത്തിനാൻ.
നാരീജനങ്ങളതുകണ്ടനന്തര-
മാരൂഢശോകം വിലാപം തുടങ്ങിനാർ.
രോദനം കേട്ടു വസിഷ്ഠമുനീന്ദ്രനും
ഖേദേന മന്ദിരം പുക്കിതു സത്വരം
ശ്രീരാമദേവനും ചോദിച്ചിതന്നേരം:
കാരണമെന്തോന്നു താതദുഃഖത്തിനു

നേരെ പറവിനറിഞ്ഞവരെന്നതു
നേരം പറഞ്ഞിതു കേകയപുത്രിയും:
‘കാരണം താതദുഃഖത്തിനു നീതന്നെ
പാരിൽ സുഖം ദുഃഖമൂലമല്ലോ നൃണാം
ചേതസി നീ നിരൂപിയ്ക്കിലെളുതിനി
താതനു ദുഃഖനിവൃത്തി വരുത്തുവാൻ.
ഭർത്തൃദുഃഖാപശാന്തിയ്ക്കു കിഞ്ചിൽ ത്വയാ
കർത്തവ്യമായൊരു കർമ്മമെന്നായ് വരും.
സത്യവാദിശ്രേഷ്ഠനായ പിതാവിനെ
സത്യപ്രതിജ്ഞനാക്കീടുക നീയതു
ചിത്തഹിതം നൃപതീന്ദ്രനു നിർണ്ണയം;
പുത്രരിൽ ജ്യേഷ്ഠനാകുന്നതു നീയല്ലോ.
രണ്ടു വരം മമ ദത്തമായിട്ടുണ്ടു
പണ്ടു നിൻതാതനാൽ സന്തുഷ്ടചേതസാ
നിന്നാലെ സാദ്ധ്യമായുള്ളോന്നതു രണ്ടു-
മിന്നു തരേണമെന്നർത്ഥിയ്ക്കയും ചെയ്തേൻ
നിന്നോടതു പറഞ്ഞീടുവാൻ നാണിച്ചു
ഖിന്നനായ് വന്നിതു താതനറിക നീ.
സത്യപാശേന സംബദ്ധനാം താതനെ-
സ്സത്വരം രക്ഷിപ്പതിനു യോഗ്യൻ ഭവാൻ.
പുന്നാമമാകും നരകത്തിൽനിന്നുടൻ
തന്നുടെ താതനെ ത്രാണനം ചെയ്കയാൽ
പുത്രനെന്നുള്ള ശബ്ദം വിധിച്ചു ശത-
പത്രസമുത്ഭവനെന്നതറിക നീ.’
മാതൃവചനശൂലാഭിഹതനായ
മേദിനീപാലകുമാരനാം രാമനും
എത്രയുമേറ്റം വ്യഥിതനായ് ചൊല്ലിനാൻ:
ഇത്രയെല്ലാം പറയേണമോ മാതാവേ!

താതാർത്ഥമായിട്ടു ജീവനെത്തന്നെയും
മാതാവുതന്നെയും സീതയെത്തന്നെയും
ഞാനുപേക്ഷിപ്പനതിനില്ല സംശയം
മാനസേ ഖേദമതിനില്ലെനിക്കേതും
രാജ്യമെന്നാകിലും താതൻ നിയോഗിക്കിൽ
ത്യാജ്യമെന്നാലെന്നറിക നീ മാതാവേ.!
ലക്ഷ്മണൻതന്നെ ത്യജിക്കെന്നു ചൊല്കിലും
തൽക്ഷണം ഞാനുപേക്ഷിപ്പനറിക നീ.
പാവകൻതങ്കൽ പതിക്കേണമെങ്കിലു-
മേവം വിഷം കുടിക്കേണമെന്നാകിലും
താതൻ നിയോഗിക്കിലേതുമേ സംശയം
ചേതസി ചെറ്റില്ലെനിക്കെന്നറിക നീ
താതകാര്യമനാജ്ഞപ്തമെന്നാകിലും
മോദേന ചെയ്യുന്ന നന്ദനനുത്തമൻ.
പിത്രാ നിയുക്തനായിട്ടു ചെയ്യുന്നവൻ
മദ്ധ്യമനായുള്ള പുത്രനറിഞ്ഞാലും.
ഉക്തമെന്നാകിലുമിക്കാര്യമെന്നാലെ
കർത്തവ്യമല്ലെന്നു വെച്ചടങ്ങുന്നവൻ
പിത്രോർമ്മലമെന്നു ചൊല്ലുന്നു സജ്ജന-
മിത്ഥമെല്ലാം പരിജ്ഞാതം മയാധുനാ.
ആകയാൽ താതനിയോഗമനുഷ്ഠിപ്പാ-
നാകുലമേതുമെനിക്കില്ല നിർണ്ണയം.
സത്യം കരോമ്യഹം സത്യം കരോമ്യഹം
സത്യം മയോക്തം മറിച്ചു രണ്ടായ് വരാ
രാമപ്രതിജ്ഞ കേട്ടോരു കൈകേയിയും
രാമനോടാശു ചൊല്ലീടിനാളാദരാൽ:
'താതൻ നിനക്കഭിഷേകാർത്ഥമായുട-
നാദരാൽ സംഭരിച്ചോരു സംഭാരങ്ങൾ

കൊണ്ടഭിഷേകം ഭരതനു ചെയ്യണം;
രണ്ടാംവരം പിന്നെയൊന്നുണ്ടു വേണ്ടുന്നു.
നീ പതിന്നാലു സംവത്സരം കാനനേ
താപസവേഷേണ വാഴുകയും വേണം.
നിന്നോടതു നിയോഗിപ്പാൻ മടിയുണ്ടു
മന്നവനിന്നതു ദുഃഖമാകുന്നതും.'
എന്നതു കേട്ടു ശ്രീരാമനും ചൊല്ലിനാൻ:
'ഇന്നതിനെന്തൊരു വൈഷമ്യമായതു?
ചെയ്കഭിഷേകം ഭരതനു ഞാനിനി
വൈകാതെ പോവൻ വനത്തിനു മാതാവേ!
എന്തതെന്നോടു ചൊല്ലാഞ്ഞു പിതാവതു
ചിന്തിച്ചു ദുഃഖിപ്പതിനെന്തു കാരണം?
രാജ്യത്തെ രക്ഷിപ്പതിന്നു മതിയവൻ
രാജ്യമുപേക്ഷിപ്പതിന്നു ഞാനും മതി.
ദണ്ഡമത്രേ രാജ്യഭാരം വഹിപ്പതു
ദണ്ഡകവാസത്തിനേറ്റമെളുതല്ലോ.
സ്നേഹമെന്നെക്കുറിച്ചേറുമമ്മയ്ക്കുമ-
ദ്ദേഹമാത്രം ഭരിയ്ക്കെന്നു വിധിയ്ക്കയാൽ.
ആകാശഗംഗയെ പാതാളലോകത്തു
വേഗേന കൊണ്ടു ചെന്നാക്കീ ഭഗീരഥൻ
തൃപ്തി വരുത്തി പിതൃക്കൾക്കു, പൂരുവും
തൃപ്തനാക്കീടിനാൻ താതനു തന്നുടെ
യൗവനം നല്കിജ്ജരാനരയും വാങ്ങി,
ദിവ്യന്മാരായാർ പിതൃപ്രസാദത്തിനാൽ.
അല്പമായുള്ളോരു കാര്യം നിരൂപിച്ചു
മല്പിതാ ദുഃഖിപ്പതിനില്ലവകാശം.'
രാഘവവാക്യമേവം കേട്ടു ഭൂപതി
ശോകേന നന്ദനൻതന്നോടു ചൊല്ലിനാൻ:

‘സ്ത്രീജിതനായതികാമുകനായൊരു
രാജാധമനാകുമെന്നെയും വൈകാതെ
പാശേന ബന്ധിച്ചു രാജ്യം ഗ്രഹിയ്ക്ക നീ
ദോഷം നിനക്കതിനേതുമകപ്പെടാ.
അല്ലായ്കിലെന്നോടു സത്യദോഷം പറ്റു-
മല്ലോ കുമാര! ഗുണാംബുധേ! രാഘവ!
പൃത്ഥീപതീന്ദ്രൻ ദശരഥനും പുന-
രിത്ഥം പറഞ്ഞു കരഞ്ഞുതുടങ്ങിനാൻ:
ഹാ! രാമ! ഹാ ജഗന്നാഥ! ഹാ ഹാ! രാമ!
ഹാ രാമ! ഹാ ഹാ മമ പ്രാണവല്ലഭ!
നിന്നെപ്പിരിഞ്ഞു പൊറുക്കുന്നതെങ്ങനെ?
എന്നെപ്പിരിഞ്ഞു നീ ഘോരമഹാവനം
തന്നിൽ ഗമിയ്ക്കുന്നതെങ്ങനെ നന്ദന?
എന്നിത്തരം പലജാതി പറകയും.
കണ്ണുനീരോലോല വാർത്തു കരകയും
നന്നായ് മുറുകെമുറുകെത്തഴുകിയും
പിന്നെച്ചുടുചുടെ ദീർഘമായ് വീർക്കയും
ഖിന്നനായോരു പിതാവിനേക്കണ്ടുടൻ
തന്നുടെ കൈയാൽ കുളുർത്ത ജലംകൊണ്ടു
കണ്ണും മുഖവും തുടച്ചു രഘൂത്തമൻ.
ആശ്ലേഷനീതിവാഗ്വൈഭവാദ്യങ്ങളാ-
ലാശ്വസിപ്പിച്ചാൻ നയകോവിദൻ തദാ.
‘എന്തിനെൻ താതൻ വൃഥൈവ ദുഃഖിയ്ക്കുന്ന-
തെന്തൊരു ദണ്ഡമിതിന്നു, മഹീപതേ!
സത്യത്തെ രക്ഷിച്ചുകൊള്ളുവാൻ ഞങ്ങൾക്കു
ശക്തി പോരായ്കയുമില്ലിതു രണ്ടിനും.
സോദരൻ നാടു ഭരിച്ചിരുന്നീടുക
സാദരം ഞാനരണ്യത്തിലും വാഴുവൻ.

ഓർക്കിലീ രാജ്യഭാരം വഹിയ്ക്കുന്നതിൽ
സൗഖ്യമേറും വനത്തിങ്കൽ വാണീടുവാൻ.
ഏതുമേ ദണ്ഡമില്ലാത കർമ്മം മമ
മാതാവെനിയ്ക്കു വിധിച്ചതും നന്നല്ലോ.
മാതാവു കൗസല്യതന്നെയും വന്ദിച്ചു
മൈഥലിയോടും പറഞ്ഞിനി വൈകാതെ
പോവതിന്നായ് വരുന്നേ'നെന്നരുൾചെയ്തു
ദേവനും മാതൃഗേഹം പുക്കതുനേരം.
ധാർമ്മികയാകിയ മാതാ സുസമ്മത–
ബ്രാഹ്മണരെക്കൊണ്ടു ഹോമപൂജാദികൾ
പുത്രാഭ്യുദയത്തിനായ്ക്കൊണ്ടു ചെയ്യിച്ചു
വിത്തമതീവ ദാനങ്ങൾ ചെയ്താദരാൽ
ഭക്തികൈക്കൊണ്ടു ഭഗവല്പാദാംബുജം
ചിത്തത്തിൽ നന്നായുറപ്പിച്ചിളകാതെ
നന്നായ് സമാധിയുറച്ചിരിയ്ക്കുന്നേരം
ചെന്നോരു പുത്രനെയും കണ്ടതില്ലല്ലോ.
അന്തികേ ചെന്നു കൗസല്യയോടന്നേരം
സന്തോഷമോടു സുമിത്ര ചൊല്ലീടിനാൾ:
'രാമനുപഗതനായതു കണ്ടീലേ
ഭൂമിപാലപ്രിയേ! നോക്കീടുകെ 'ന്നപ്പോൾ
വന്ദിച്ചു നില്ക്കുന്ന രാമകുമാരനെ
മന്ദേതരം മുറുകെപ്പുണർന്നീടിനാൾ.
പിന്നെ മടിയിലിരുത്തി നെറുകയിൽ
നന്നായ് മുകർന്നു മുകർന്നു കുതൂഹലാൽ
ഇന്ദീവരദളശ്യാമകളേബരം
മന്ദമന്ദം തലോടിപ്പറഞ്ഞീടിനാൾ:
'എന്തെന്മകനേ മുഖാംബുജം വാടുവാൻ
ബന്ധമുണ്ടായതു പാരം വിശക്കയോ?

വന്നിരുന്നീടു ഭുജിപ്പതിനാശു നീ'
എന്നു മാതാവു പറഞ്ഞോരനന്തരം
വന്ന ശോകത്തെയടക്കി രഘുവരൻ
തന്നുടെ മാതാവിനോടരുളിച്ചെയ്തു:
'ഇപ്പോൾ ഭുജിപ്പാനവസരമില്ലമ്മേ! ;
ക്ഷിപ്രമരണ്യവാസത്തിനു പോകണം.
മുല്പാടു കേകയപുത്രിയാമമ്മയ്ക്കു
മല്പിതാ രണ്ടു വരം കൊടുത്തീടിനാൻ
ഒന്നു ഭരതനെ വാഴിക്കയെന്നതു-
മെന്നെ വനത്തിന്നയയ്ക്കെന്നു മറ്റേതും.
തത്ര പതിന്നാലു സംവത്സരം വസി-
ച്ചത്ര വന്നീടുവൻ പിന്നെ ഞാൻ വൈകാതെ.
സന്താപമേതും മനസ്സിലുണ്ടാകാതെ
സന്തുഷ്ടയായ് വസിച്ചീടുക മാതാവും
ശ്രീരാമവാക്യമേവം കേട്ടു കൗസല്യ
പാരിൽ മോഹിച്ചു വീണീടിനാളാകുലാൽ.
പിന്നെ മോഹംതീർന്നിരുന്നു ദുഃഖാർണ്ണവം
തന്നിൽ മുഴുകിക്കരഞ്ഞു കരഞ്ഞുടൻ
തന്നുടെ നന്ദനൻതന്നോടു ചൊല്ലിനാ-
'ളിന്നു നീ കാനനത്തിനു പോയീടുകിൽ
എന്നെയും കൊണ്ടു പോകേണം മടിയാതെ.
നിന്നെപ്പിരിഞ്ഞാൽ ക്ഷണാർദ്ധം പൊറുക്കുമോ?
ദണ്ഡകാരണ്യത്തിനാശു നീ പോകിൽ ഞാൻ
ദണ്ഡധരാലയത്തിന്നു പോയീടുവൻ.
പൈതലേ വേർവിട്ടു പോയ പശുവിനു-
ള്ളാധി പറഞ്ഞറിയിച്ചീടരുതല്ലോ.
നാടു വാഴേണം ഭരതനെന്നാകിൽ നീ
കാടു വാഴേണമെന്നുണ്ടോ വിധിമതം?

എന്തു പിഴച്ചിതു കൈകേയിയോടു നീ
ചിന്തിയ്ക്ക ഭൂപനോടും കുമാരാ! ബലാൽ
താതനും ഞാനുമൊക്കും ഗുരുത്വംകൊണ്ടു
ഭേദം നിനക്കു ചെറ്റില്ലെന്നു നിർണ്ണയം
പോകേണമെന്നു താതൻ നിയോഗിയ്ക്കിൽ, ഞാൻ
പോകരുതെന്നു ചെറുക്കുന്നതുണ്ടല്ലോ .
എന്നുടെ വാക്യത്തെ ലംഘിച്ചു ഭൂപതി
തന്നുടെ വാചാ ഗമിയ്ക്കുന്നതാകിലോ
ഞാനുമെൻ പ്രാണങ്ങളെ ത്യജിച്ചീടുവൻ
മാനവവംശവും പിന്നെ മുടിഞ്ഞുപോം.'

തത്ര കൗസല്യാവചനങ്ങളിങ്ങനെ
ചിത്തതാപേന കേട്ടോരു സൗമിത്രിയും
ശോകരോഷങ്ങൾ നിറഞ്ഞ നേത്രാഗ്നിനാ
ലോകങ്ങളെല്ലാം ദഹിച്ചുപോകും വണ്ണം
രാഘവൻതന്നെ നോക്കിപ്പറഞ്ഞീടിനാൻ:
'ആകുലമെന്തിതു കാരണമുണ്ടാവാൻ?
ഭ്രാന്തചിത്തം ജഡം വൃദ്ധം വധൂജിതം
ശാന്തേതരം ത്രപാഹീനം ശഠപ്രിയം
ബന്ധിച്ചു താതനേയും പിന്നെ ഞാൻ പരി-
പന്ഥികളായുള്ളവരേയുമൊക്കവേ
അന്തകൻവീട്ടിന്നയച്ചഭിഷേകമൊ-
രന്തരംകൂടാതെ സാധിച്ചുകൊള്ളുവൻ
ബന്ധമില്ലേതുമിതിന്നു ശോകിപ്പതി-
നന്തർമ്മുദാ വസിച്ചീടുക മാതാവേ!
ആര്യപുത്രാഭിഷേകം കഴിച്ചീടുവാൻ
ശൗര്യമെനിയ്ക്കതിനുണ്ടെന്നു നിർണ്ണയം
കാര്യമല്ലാത്തതു ചെയ്യുന്നതാകിലാ-

ചാര്യനും ശാസനം ചെയ്കെന്നതേ വരൂ.'
ഇത്ഥം പറഞ്ഞു ലോകത്രയം തദ്രുഷാ
ദഗ്ദ്ധമാമ്മാറു സൗമിത്രി നില്ക്കുന്നേരം
മന്ദഹാസം ചെയ്തു മന്ദേതരം ചെന്നു
നന്ദിച്ചു ഗാഢമായാലിംഗനം ചെയ്തു
സുന്ദരനിന്ദിരാമന്ദിരവത്സനാ-
നന്ദസ്വരൂപനിന്ദിന്ദിരവിഗ്രഹൻ
ഇന്ദീവരാക്ഷനിന്ദ്രാദിവൃന്ദാരക-
വൃന്ദവന്ദ്യാംഘ്രിയുഗ്മാരവിന്ദൻ പൂർണ്ണ-
ചന്ദ്രബിംബാനനനിന്ദുചൂഡപ്രിയൻ
വന്ദാരുവൃന്ദമന്ദാരദാരൂപമൻ.

## ലക്ഷ്മണസാന്ത്വനം

font size increased.

'വത്സ സൗമിത്രേ! കുമാര! നീ കേൾക്കണം
മത്സരാദ്യം വെടിഞ്ഞെന്നുടെ വാക്കുകൾ,
നിന്നുടെ തത്ത്വമറിഞ്ഞരിയ്ക്കുന്നിതു
മുന്നമേ ഞാനെടോ, നിന്നുള്ളിലെപ്പൊഴും
എന്നെക്കുറിച്ചുള്ള വാത്സല്യപൂരവും
നിന്നോളമില്ല മറ്റാർക്കുമെന്നുള്ളതും.
നിന്നാലസാദ്ധ്യമായില്ലൊരു കർമ്മവും
നിർണ്ണയമെങ്കിലുമൊന്നിതു കേൾക്ക നീ.
ദൃശ്യമായുള്ളൊരു രാജ്യദേഹാദിയും
വിശ്വവും നിശ്ശേഷധാന്യധനാദിയും
സത്യമെന്നാകിലേ തല്പ്രയാസം തവ
യുക്ത,മതല്ലായ്കിലെന്തതിനാൽ ഫലം?
ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ

സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം
ചക്ഷുഃശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിയ്ക്കുന്നതുപോലെ
കാലാഹിനാ പരിഗ്രസ്തമാം ലോകവു-
മാലോലചേതസാ ഭോഗങ്ങൾ തേടുന്നു.
പുത്രമിത്രാർത്ഥകളത്രാദിസംഗമ-
മെത്രയുമല്പകാലസ്ഥിതമോർക്ക നീ
പാന്ഥർ പെരുവഴിയമ്പലംതന്നിലേ
താന്തരായ് കൂടി വിയോഗം വരുമ്പോലെ
നദ്യാമൊഴുകുന്ന കാഷ്ഠങ്ങൾപോലെയു-
മെത്രയും ചഞ്ചലമാലയസംഗമം
ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു
നില്ക്കുമോ യൗവനവും പുനരധ്രുവം?
സ്വപ്നസമാനം കളത്രസുഖം നൃണാ-
മല്പമായുസ്സും നിരൂപിയ്ക്ക ലക്ഷ്മണ!
രാഗാദിസങ്കുലമായുള്ള സംസാര-
മാകെ നിരൂപിയ്ക്കിൽ സ്വപ്നതുല്യം സഖേ!
ഓർക്ക ഗന്ധർവനഗരസമമതിൽ
മൂർഖന്മാർ നിത്യമനുവർത്തിച്ചീടുന്നു
ആദിത്യദേവനുദിച്ചിതു വേഗേന
യാദഃപതിയിൽ മറഞ്ഞിതു സത്വരം,
നിദ്രയും വന്നിതുദയശൈലോപരി
വിദ്രുതം വന്നിതു പിന്നെയും ഭാസ്കരൻ.
ഇത്ഥം മതിഭ്രമമുള്ളോരു ജന്തുക്കൾ
ചിത്തേ വിചാരിപ്പതില്ല കാലാന്തരം
ആയുസ്സു പോകുന്നതേതുമറിവീല
മായാസമുദ്രത്തിൽ മുങ്ങിക്കിടക്കയാൽ.
വാർദ്ധക്യമോടു ജരാനരയും പൂണ്ടു

ചീർത്ത മോഹേന മരിയ്ക്കുന്നിതു ചിലർ.
നേത്രേന്ദ്രിയംകൊണ്ടു കണ്ടിരിയ്ക്കേ പുന-
രോർത്തറിയുന്നീല മായതൻ വൈഭവം
ഇപ്പോളിതു പകൽ പില്പാടു രാത്രിയും
പില്പാടു പിന്നെപ്പകലുമുണ്ടായ് വരും.
ഇപ്രകാരം നിരൂപിച്ചു മൂഢാത്മാക്കൾ
ചില്പുരുഷൻ ഗതിയേതുമറിയാതെ
കാലസ്വരൂപനാമീശ്വരൻ തന്നുടെ
ലീലാവിശേഷങ്ങളൊന്നുമോരായ്കയാൽ
ആമകുഭാംബുസമാനമായുസ്സുടൻ
പോമതേതും ധരിയ്ക്കുന്നതില്ലാരുമേ.
രോഗങ്ങളായുള്ള ശത്രുക്കളും വന്നു
ദേഹം നശിപ്പിയ്ക്കുമേവനും നിർണ്ണയം.
വ്യാഘ്രിയെപ്പോലെ ജരയുമടുത്തുവ-
ന്നാക്രമിച്ചീടും ശരീരത്തെ നിർണ്ണയം.
മൃത്യുവും കൂടൊരുനേരം പിരിയാതെ
ഛിദ്രവും പാർത്തുപാർത്തുള്ളിലിരിയ്ക്കുന്നു.
ദേഹം നിമിത്തമഹംബുദ്ധി കൈക്കൊണ്ടു
മോഹം കലർന്നു ജന്തുക്കൾ നിരൂപിയ്ക്കും,
ബ്രാഹ്മണോഹം നരേന്ദ്രോഹമാഢ്യോഹമെ-
ന്നാമ്രേഡിതം കലർന്നീടും ദശാന്തരേ
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തു വെണ്ണീറായ് ചമഞ്ഞുപോയീടിലാം.
മണ്ണിനു കീഴായ് കൃമികളായ് പോകിലാം
നന്നല്ല ദേഹം നിമിത്തം മഹാമോഹം.
ത്വങ്മാംസരക്താസ്ഥിവിൺമൂത്രരേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായാമയമായ് പരിണാമിയായോരു

കായം വികാരിയായുള്ളൊന്നിതധ്രുവം
ദേഹാഭിമാനം നിമിത്തമായുണ്ടായ
മോഹേന ലോകം ദഹിപ്പിപ്പതിന്നു നീ
മാനസതാരിൽ നിരൂപിച്ചതും തവ
ജ്ഞാനമില്ലായ്കെന്നറിക നീ ലക്ഷ്മണ!
ദോഷങ്ങളൊക്കവേ ദേഹാഭിമാനിനാം
രോഷേണ വന്നു ഭവിയ്ക്കുന്നതോർക്ക നീ.
ദേഹോഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും.
ദേഹമല്ലോർക്കിൽ ഞാനായതാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതു വിദ്യ കേൾ:
സംസാരകാരിണിയായതവിദ്യയും.
സംസാരനാശിനിയായതു വിദ്യയും.
ആകയാൽ മോക്ഷാർത്ഥിയാകിൽ വിദ്യാഭ്യാസ–
മേകാന്തചേതസാ ചെയ്ക വേണ്ടുന്നതും.
തത്ര കാമക്രോധലോഭമോഹാദികൾ
ശത്രുക്കളാകുന്നതെന്നുമറിക നീ.
മുക്തിയ്ക്കു വിഘ്നം വരുത്തുവാനെത്രയും
ശക്തിയുള്ളൊന്നതിൽ ക്രോധമറികെടോ.
മാതാപിതൃഭ്രാതൃമിത്രസഖികളെ
ക്രോധം നിമിത്തം ഹനിയ്ക്കുന്നിതു പൂമാൻ
ക്രോധമൂലം മനസ്താപമുണ്ടായ് വരും
ക്രോധമൂലം നൃണാം സംസാരബന്ധനം
ക്രോധമല്ലോ നിജധർമ്മക്ഷയകരം
ക്രോധം പരിത്യജിയ്ക്കേണം ബുധജനം.
ക്രോധമല്ലോ യമനായതു നിർണ്ണയം
വൈതരണ്യാഖ്യയാകുന്നതു തൃഷ്ണയും
സന്തോഷമാകുന്നതു നന്ദനം വനം

സന്തതം ശാന്തിയേ കാമസുരഭി കേൾ
ചിന്തിച്ചു ശാന്തിയെത്തന്നെ ഭജിയ്ക്ക നീ
സന്താപമെന്നാലൊരുജാതിയും വരാ.
ദേഹേന്ദ്രിയപ്രാണബുദ്ധ്യാദികൾക്കെല്ലാ-
മാഹന്ത! മേലേ വസിപ്പതാത്മാവു കേൾ
ശുദ്ധസ്വയംജ്യോതിരാനന്ദപൂർണ്ണമായ്
തത്ത്വാർത്ഥമായ് നിരാകാരമായ് നിത്യമായ്
നിർവികല്പം പരം നിർവികാരം ഘനം
സർവൈകകാരണം സർവജഗന്മയം
സർവൈകസാക്ഷിണം സർവജ്ഞമീശ്വരം
സർവദാ ചേതസി ഭാവിച്ചുകൊൾക നീ.
സാരജ്ഞനായ നീ കേൾ സുഖദുഃഖദം
പ്രാരബ്ധമെല്ലാമനുഭവിച്ചീടണം
കർമ്മേന്ദ്രിയങ്ങളാൽ കർത്തവ്യമൊക്കവേ
നിർമ്മായമാചരിച്ചീടുകെന്നേ വരൂ.
കർമ്മങ്ങൾ സംഗങ്ങളൊന്നിലും കൂടാതെ
കർമ്മഫലങ്ങളിൽ കാംക്ഷയും കൂടാതെ
കർമ്മങ്ങളെല്ലാം വിധിച്ചവണ്ണം പര-
ബ്രഹ്മണി നിത്യം സമർപ്പിച്ചു ചെയ്യണം
നിർമ്മലമായുള്ളൊരാത്മാവുതന്നോടു
കർമ്മങ്ങളൊന്നുമേ പറ്റുകയില്ലെന്നാൽ
ഞാനിപ്പറഞ്ഞതെല്ലാമേ ധരിച്ചു തൽ-
ജ്ഞാനസ്വരൂപം വിചാരിച്ചു സന്തതം
മാനത്തെയൊക്കെ ത്യജിച്ചു നിത്യം പര-
മാനന്ദമുൾക്കൊണ്ടു മായാവിമോഹങ്ങൾ
മാനസത്തിങ്കൽനിന്നാശു കളക നീ
മാനമല്ലോ പരമാപദാമാസ്പദം.'
സൗമിത്രിതന്നോടിവണ്ണമരുൾ ചെയ്തു

സൗമുഖ്യമോടു മാതാവോടു ചൊല്ലിനാൻ:
'കേൾക്കേണമമ്മേ! തെളിഞ്ഞു നീയെന്നുടെ
വാക്കുകളേതും വിഷാദമുണ്ടാകൊലാ.
ആത്മാവിനേതുമേ പീഡയുണ്ടാക്കരു-
താത്മാവിനെയറിയാതവരെപ്പോലെ
സർവലോകങ്ങളിലും വസിച്ചീടുന്ന
സർവജനങ്ങളും തങ്ങളിൽ തങ്ങളിൽ
സർവദാ കൂടിവാഴ്കെന്നുള്ളതില്ലല്ലോ
സർവജ്ഞയല്ലോ ജനനി! നീ കേവലം.
ആശു പതിന്നാലുസംവത്സരം വന-
ദേശേ വസിച്ചു വരുന്നതുമുണ്ടു ഞാൻ.
ദുഃഖങ്ങളെല്ലാമകലെക്കളഞ്ഞുട-
നുൾക്കനിവോടുമനുഗ്രഹിച്ചീടണം.
അച്ഛനങ്ങെന്തുള്ളിലിച്ഛയെന്നാലതി-
ങ്ങിച്ഛയെന്നങ്ങുറച്ചീടേണമമ്മയും.
ഭർത്തൃകർമ്മാനുകരണമത്രേ പാതി-
വ്രത്യനിഷ്ഠാ വധൂനാമെന്നു നിർണ്ണയം.
മാതാവു മോദാലനുവദിച്ചീടുകി-
ലേതുമേ ദുഃഖമെനിയ്ക്കില്ല കേവലം
കാനനവാസം സുഖമായ് വരും, തവ
മാനസേ ഖേദം കുറച്ചു വാണീടുകിൽ
എന്നു പറഞ്ഞു നമസ്കരിച്ചീടിനാൻ
പിന്നെയും പിന്നെയും മാതൃപാദാന്തികേ.
പ്രീതികൈക്കൊണ്ടെടുത്തുത്സംഗസീമ്നി ചേ-
ർത്താദരാൽ മൂർദ്ധ്നി ബാഷ്പാഭിഷേകം ചെയ്തു
ചൊല്ലിനാളാശീർവചനങ്ങളാശു കൗ-
സല്യയും ദേവകളോടിരന്നീടിനാൾ:
'സൃഷ്ടികർത്താവേ! വിരിഞ്ച! പത്മാസന!

പുഷ്ടദയാബ്ധേ! പുരുഷോത്തമ! ഹരേ!
മൃത്യുഞ്ജയ! മഹാദേവ! ഗൗരീപതേ!
വൃത്രാരിമുമ്പായ ദിക്പാലകന്മാരേ!
ദുർഗ്ഗേ! ഭഗവതീ! ദുഃഖവിനാശിനീ!
സർഗ്ഗസ്ഥിതിലയകാരിണി! ചണ്ഡികേ!
എന്മകനാശു നടക്കുന്ന നേരവും
കൽമഷം തീർന്നിരുന്നീടുന്ന നേരവും
തന്മതികെട്ടുറങ്ങീടുന്നനേരവും
സമ്മോഹമാർന്നു രക്ഷിച്ചീടുവിൻ നിങ്ങൾ.'
ഇത്ഥമർത്ഥിച്ചു തൻപുത്രനാം രാമനെ-
ബ്ബദ്ധബാഷ്പം ഗാഢഗാഢം പുണർന്നുടൻ,
'ഈരേഴുസംവത്സരം കാനനേ വസി-
ച്ചാരാൽ വരികെ' ന്നനുവദിച്ചീടിനാൾ
തൽക്ഷണേ രാഘവം നത്വാ സഗദ്ഗദം
ലക്ഷ്മണൻതാനും പറഞ്ഞാനനാകുലം:
'എന്നുള്ളിലുണ്ടായിരുന്നോരു സംശയം
നിന്നരുളപ്പാടു കേട്ടു തീർന്നൂ തുലോം
ത്വല്പാദസേവാർത്ഥമായിന്നടിയനു-
മിപ്പോൾ വഴിയേ വിടകൊൾവനെന്നുമേ
മോദാലതിന്നായനുവദിച്ചീടണം
സീതാപതേ! രാമചന്ദ്ര! ദയാനിധേ!
പ്രാണങ്ങളെക്കളഞ്ഞീടുവനല്ലായ്കി-
ലേണാങ്കതുല്യവദന! രഘുപതേ!
'എങ്കിൽ നീ പോന്നുകൊണ്ടാലു'മെന്നാദരാൽ
പങ്കജലോചനൻതാനുമരുൾചെയ്തു.
വൈദേഹിതന്നോടു യാത്രചൊല്ലീടുവാൻ
മോദേന സീതാഗൃഹം പുക്കരുളിനാൻ
ആഗതനായ ഭർത്താവിനെക്കണ്ടവൾ

വേഗേന സസ്മിതമുത്ഥാനവും ചെയ്തു
കാഞ്ചനപാത്രസ്ഥമായ തോയംകൊണ്ടു
വാഞ്ഛയാ തൃക്കാൽ കഴുകിച്ചു സാദരം
മന്ദാക്ഷമുൾക്കൊണ്ടു മന്ദസ്മിതംചെയ്തു
സുന്ദരി മന്ദമന്ദം പറഞ്ഞീടിനാൾ:
'ആരുമകമ്പടികൂടാതെ ശ്രീപാദ-
ചാരേണവന്നതുമെന്തു കൃപാനിധേ?
വാരണവീരനെങ്ങു മമ വല്ലഭ!
ഗൗരാതപത്രവും താലവൃന്താദിയും
ചാമരദ്വന്ദ്വവും വാദ്യഘോഷങ്ങളും
ചാമീകരാഭരണാദ്യലങ്കാരവും
സാമന്തഭൂപാലരേയും പിരിഞ്ഞതി-
രോമാഞ്ചമോടെഴുന്നള്ളിയതെന്തയ്യോ.'
ഇത്ഥം വിദേഹാത്മജാവചനം കേട്ടു
പൃത്ഥ്വീപതിസുതൻ താനുമരുൾചെയ്തു:
'തന്നിതു ദണ്ഡകാരണ്യരാജ്യം മമ
പുണ്യം വരുത്തുവാൻ താതനറികെടോ
ഞാനതു പാലിപ്പതിന്നാശു പോകുന്നു
മാനസേ ഖേദമിളച്ചു വാണീടുക.
മാതാവു കൗസല്യതന്നെയും ശുശ്രൂഷ-
ചെയ്തു സുഖേന വസിയ്ക്ക നീ വല്ലഭേ!'
ഭർത്തൃവാക്യം കേട്ടു ജാനകിയും രാമ
ഭദ്രനോടിത്ഥമാഹന്ത! ചൊല്ലീടിനാൾ:
'രാത്രിയിലിക്കൂടെപ്പിരിഞ്ഞാൽ പൊറാതോള-
മാസ്ഥയുണ്ടല്ലോ ഭവാനെപ്പിതാവിനും ;
എന്നിരിക്കേ വനരാജ്യം തരുവതി-
നിന്നു തോന്നീടുവാനെന്തൊരു കാരണം?
മന്നവൻതാനല്ലയോ കൗതുകത്തോടു-

മിന്നലെ രാജ്യാഭിഷേകമാരംഭിച്ചു.
സത്യമോ ചൊൽക ഭർത്താവേ! വിരവോടു
വൃത്തന്തമെത്രയും ചിത്രമോർത്താലിദം.'
എന്നതുകേട്ടരുൾചെയ്തു രഘുവരൻ
'തന്വീകുലമൗലിമാലികേ! കേൾക്ക നീ.
മന്നവൻ കേകയപുത്രിയാമമ്മയ്ക്കു
മുന്നമേ രണ്ടു വരം കൊടുത്തീടിനാൻ,
വിണ്ണവർനാട്ടിൽ സുരാസുരയുദ്ധത്തി-
നന്യൂനവിക്രമം കൈക്കൊണ്ടു പോയ നാൾ.
ഒന്നു ഭരതനെ വാഴിക്കയെന്നതു-
മെന്നെ വനത്തിന്നയയ്ക്കെന്നു മറ്റേതും.
സത്യവിരോധം വരുമെന്നു തന്നുടെ
ചിത്തേ നിരൂപിച്ചു പേടിച്ചു താതനും
മാതാവിനാശു വരവും കൊടുത്തിതു
താത,നതുകൊണ്ടു ഞാനിന്നു പോകുന്നു
ദണ്ഡകാരണ്യേ പതിന്നാലുവത്സരം
ദണ്ഡമൊഴിഞ്ഞു വസിച്ചു വരുവൻ ഞാൻ.
നീയതിന്നേതും മുടക്കം പറകൊല്ല
മയ്യൽ കളഞ്ഞു മാതാവുമായ് വാഴ്ക നീ.'
രാഘവനിത്ഥം പറഞ്ഞതു കേട്ടൊരു
രാകാശശിമുഖിതാനുമരുൾചെയ്തു:
'മുന്നിൽ നടപ്പൻ വനത്തിനു ഞാൻ, മമ
പിന്നാലെ വേണമെഴുന്നള്ളുവാൻ ഭവാൻ.
എന്നെപ്പിരിഞ്ഞുപോകുന്നതുചിതമ-
ല്ലൊന്നുകൊണ്ടും ഭവാനെന്നു ധരിക്കണം.'
കാകുൽസ്ഥനും പ്രിയവാദിനിയാകിയ
നാഗേന്ദ്രഗാമിനിയോടു ചൊല്ലീടിനാൻ:
'എങ്ങനെ നിന്നെ ഞാൻ കൊണ്ടുപോകുന്നതു

തിങ്ങി മരങ്ങൾ നിറഞ്ഞ വനങ്ങളിൽ?
ഘോരസിംഹവ്യാഘ്രസൂകരസൈരിഭ-
വാരണവ്യാളഭല്ലൂകവൃകാദികൾ
മാനുഷഭോജികളായുള്ള രാക്ഷസർ
കാനനംതന്നിൽ മറ്റും ദുഷ്ടജന്തുക്കൾ
സംഖ്യയില്ലാതോളമുണ്ടവറ്റെക്കണ്ടാൽ
സങ്കടംപൂണ്ടു ഭയമാം നമുക്കെല്ലാം
നാരീജനത്തിനെല്ലാം വിശേഷിച്ചുമൊ-
ട്ടേറെയുണ്ടാം ഭയമെന്നറിഞ്ഞീടെടോ.
മൂലഫലങ്ങൾ കടാമ്ലകഷായങ്ങൾ
ബാലേ! ഭുജിപ്പതിനാകുന്നതും തത്ര.;
നിർമ്മലവ്യഞ്ജനാപൂപാന്നപാനാദി
സന്മധുക്ഷീരങ്ങളില്ലൊരുനേരവും
നിമ്നോന്നതഗുഹാഗഹ്വരശർക്കരാ-
ദുർമ്മാർഗ്ഗമെത്രയും കണ്ടകവൃന്ദവും
നേരേ പെരുവഴിയുമറിയാവത-
ല്ലാരെയും കാണ്മാനുമില്ലറിഞ്ഞീടുവാൻ
ശീതവാതാതപപീഡയും പാരമാം
പാദചാരേണ വേണം നടന്നീടുവാൻ
ദുഷ്ടരായുള്ളൊരു രാക്ഷസരെക്കണ്ടാ-
ലൊട്ടും പൊറുക്കയില്ലാർക്കുമറികെടോ!
എന്നുടെ ചൊല്ലിനാൽ മാതാവുതന്നെയും
നന്നായ് പരിചരിച്ചിങ്ങിരുന്നീടുക.
വന്നീടുവൻ പതിന്നാലു സംവത്സരം
ചെന്നാലതിന്നുടനില്ലൊരു സംശയം.'

ശ്രീരാമവാക്കു കേട്ടോരു വൈദേഹിയു-
മാരൂഢതാപേന പിന്നേയും ചൊല്ലിനാൾ:

‘നാഥ! പതിവ്രതയാം ധർമ്മപത്നി ഞാ–
നാധാരവുമില്ല മറ്റെനിയ്ക്കാരുമേ.
ഏതുമേ ദോഷവുമില്ല ദയാനിധേ!
പാദശുശ്രൂഷാവ്രതം മുടക്കായ്ക മേ
നിന്നുടെ സന്നിധൌ സന്തതം വാണീടു–
മെന്നെ മറ്റാർക്കാനും പീഡിച്ചുകൂടുമോ?
വല്ലതും മൂലഫലജലാഹാരങ്ങൾ
വല്ലഭോച്ഛിഷ്ടമെനിയ്ക്കമൃതോപമം.
ഭർത്താവുതന്നോടുകൂടെ നടക്കുമ്പോ–
ളെത്രയും കൂർത്തുമൂർത്തുള്ള കല്ലും മുള്ളും
പുഷ്പാസ്തരണതുല്യങ്ങളെനിയ്ക്കതും
പുഷ്പബാണോപമ! നീ വെടിഞ്ഞീടൊലാ.
ഏതുമേ പീഡയുണ്ടാകയില്ലെന്മൂലം
ഭീതിയുമേതുമെനിയ്ക്കില്ല ഭർത്താവേ!
കശ്ചിൽ ദ്വിജൻ ജ്യോതിശ്ശാസ്ത്രവിശാരദൻ
നിശ്ചയിച്ചെന്നോടു പണ്ടരുളിച്ചെയ്തു:
ഭർത്താവിനോടും വനത്തിൽ വസിപ്പതി–
നെത്തും ഭവതിയ്ക്കു സംശയമില്ലേതും,
ഇത്ഥം പുരൈവ ഞാൻ കേട്ടിരിയ്ക്കുന്നതു
സത്യമതിന്നിയുമൊന്നു ചൊല്ലീടുവൻ.
രാമായണങ്ങൾ പലവും കവിവര–
രാമോദമോടു പറഞ്ഞു കേൾപ്പുണ്ടു ഞാൻ
ജാനകിയോടുകൂടാതെ രഘുവരൻ
കാനനവാസത്തിനുനെന്നു പോയിട്ടുള്ളൂ?
ഉണ്ടോ പുരുഷൻ പ്രകൃതിയെ വേറിട്ടു?
രണ്ടുമൊന്നത്രേ വിചാരിച്ചുകാൺകിലോ.
പാണിഗ്രഹണമന്ത്രാർത്ഥവുമോർക്കണം
പ്രാണാവസാനകാലത്തും പിരിയുമോ?

എന്നിരിക്കേ പുനരെന്നെയുപേക്ഷിച്ചു
തന്നേ വനത്തിനായ്ക്കൊണ്ടെഴുന്നെള്ളുകിൽ
എന്നുമെൻ പ്രാണപരിത്യാഗവും ചെയ്‌വ-
നിന്നുതന്നേ നിന്തിരുവടിതന്നാണെ.'
എന്നിങ്ങനെ ദേവി ചൊന്നതു കേട്ടൊരു
മന്നവൻ മന്ദസ്മിതംപൂണ്ടരുൾചെയ്തു:
'എങ്കിലോ വല്ലഭേ? പോരിക വൈകാതെ
സങ്കടമിന്നിതു ചൊല്ലിയുണ്ടാകേണ്ടാ.
ദാനമരുന്ധതിയ്ക്കായ്ക്കൊണ്ടു ചെയ്ക നീ
ജാനകി! ഹാരാദിഭൂഷണമൊക്കവേ.
ഇത്ഥമരുൾചെയ്തു ലക്ഷ്മണൻതന്നോടു
പൃത്ഥ്വീസുരോത്തമന്മാരെ വരുത്തുകെ-
ന്നത്യാദരമരുൾചെയ്തനേരം ദ്വിജേ-
ന്ദ്രോത്തമന്മാരെ വരുത്തി കുമാരനും.
വസ്ത്രങ്ങളാഭരണങ്ങൾ പശുക്കളു-
മർത്ഥമവധിയില്ലാതോളമാദരാൽ
സദ്വൃത്തരായ് കുലശീലഗുണങ്ങളാ-
ലുത്തമന്മാരായ് കുടുംബികളാകിയ
വേദവിജ്ഞാനികളാം ദ്വിജേന്ദ്രന്മാർക്കു
സാദരം ദാനങ്ങൾ ചെയ്തു ബഹുവിധം
മാതാവുതന്നുടെ സേവകന്മാരായ
ഭൂദേവസത്തമന്മാർക്കും കൊടുത്തിതു
പിന്നെ നിജാന്തഃപുരവാസികൾക്കും മ-
റ്റന്യരാം സേവകന്മാർക്കും ബഹുവിധം
ദാനങ്ങൾചെയ്കയാലാനന്ദമഗ്നരായ്
മാനവനായകനാശീർവചനവും
ചെയ്തിതു താപസന്മാരും ദ്വിജന്മാരും.
പെയ്തുപെയ്തീടുന്നിതശ്രുകണങ്ങളും

ജാനകീദേവിയുമമ്പോടരുന്ധതി-
യ്ക്കാനന്ദമുൾക്കൊണ്ടു ദാനങ്ങൾ നല്കിനാൾ.
ലക്ഷ്മണവീരൻ സുമിത്രയാമമ്മയെ
ത്തൽക്ഷണേ കൗസല്യ കൈയിൽ സമർപ്പിച്ചു
വന്ദിച്ചനേരം സുമിത്രയും പുത്രനെ
നന്ദിച്ചെടുത്തു സമാശ്ലേഷവും ചെയ്തു
നന്നായനുഗ്രഹം ചെയ്തു തനയനു
പിന്നെയുപദേശവാക്കുമുരചെയ്താൾ:
'അഗ്രജൻതന്നെപ്പരിചരിച്ചെപ്പൊഴു-
മഗ്രേ നടന്നുകൊള്ളേണം പിരിയാതെ,
രാമനേ നിത്യം ദശരഥനെന്നുള്ളി-
ലാമോദമോടു നിരൂപിച്ചുകൊള്ളണം
എന്നെജ്ജനകാത്മജയെന്നുറച്ചുകൊൾ
പിന്നെയയോദ്ധ്യയെന്നോർത്തീടടവിയെ.
മായാവിഹീനമീവണ്ണമുറപ്പിച്ചു
പോയാലുമെങ്കിൽ സുഖമായ് വരിക തേ.'
മാതൃവചനം ശിരസി ധരിച്ചുകൊ-
ണ്ടാദരവോടു തൊഴുതു സൗമിത്രിയും
തന്നുടെ ചാപശരാദികൾ കൈക്കൊണ്ടു
ചെന്നു രാമാന്തികേ നിന്നു വണങ്ങിനാൻ
തൽക്ഷണേ രാഘവൻ ജാനകിതന്നോടും .
ലക്ഷ്മണനോടും ജനകനെ വന്ദിപ്പാൻ
പോകുന്ന നേരത്തു പൗരജനങ്ങളെ
രാഗമോടെ കടാക്ഷിച്ചു കുതുഹലാൽ.
കോമളനായ കുമാരൻ മനോഹരൻ
ശ്യാമളരമ്യകളേബരൻ രാഘവൻ
കാമദേവോപമൻ കാമദൻ സുന്ദരൻ
രാമൻതിരുവടി നാനാജഗദഭി-

രാമനാത്മാരാമനംബുജലോചനൻ
കാമാരിസേവിതൻ നാനാജഗന്മയൻ.
താതാലയംപ്രതി പോകുന്ന നേരത്തു
സാദം കലർന്നോരു പൗരജനങ്ങളും
പാദചാരേണ നടക്കുന്നതു കണ്ടു
ഖേദം കലർന്നു പരസ്പരം ചൊല്ലിനാർ:
കഷ്ടമാഹന്ത കഷ്ടം! പശ്യ പശ്യ! ഹാ!
'കഷ്ടമെന്തിങ്ങനെ വന്നതു ദൈവമേ!
സോദരനോടും പ്രണയിനിതന്നോടും
പാദചാരേണ സഹായവും കൂടാതെ
ശർക്കരാകണ്ടകനിമ്നോന്നതയുത-
ദുർഘടമായുള്ള ദുർഗ്ഗമാർഗ്ഗങ്ങളിൽ
രക്തപത്മത്തിന്നു കാഠിന്യമേകുന്ന
മുഗ്ദ്ധമൃദുതരസ്നിഗ്ദ്ധപാദങ്ങളാൽ
നിത്യം വനാന്തേ നടക്കെന്നു കല്പിച്ച
പൃത്ഥ്വീശചിത്തം കഠോരമത്രേ തുലോം
പുത്രവാത്സല്യം ദശരഥൻതന്നോളം
മർത്ത്യരിലാർക്കുമില്ലിന്നലെയോളവും
ഇന്നിതു തോന്നുവാനെന്തൊരു കാരണം?'
എന്നതു കേട്ടുടൻ ചൊല്ലിനാനന്യനും:
കേകയപുത്രിയ്ക്കു രണ്ടു വരം നൃപ-
നേകിനാൻപോലതു കാരണം രാഘവൻ
പോകുന്നിതു വനത്തിനു,ഭരതനും
വാഴ്കെന്നു വന്നുകൂടും ധരാമണ്ഡലം.
പോക നാമെങ്കിൽ വനത്തിനു കൂടവേ
രാഘവൻതന്നെപ്പിരിഞ്ഞാൽ പൊറുക്കുമോ?
ഇപ്രകാരം പുരവാസികളായുള്ള
വിപ്രാദികൾ വാക്കു കേട്ടോരനന്തരം

വാമദേവൻ പുരവാസികൾ തമ്മോടു
സാമോദമേവമരുൾചെയ്തിതന്നേരം:

## രാമസീതാതത്ത്വം

'രാമനെച്ചിന്തിച്ചു ദുഃഖിയായ്ക്കാരുമേ
കോമളഗാത്രിയാം ജാനകിമൂലവും
തത്ത്വമായുള്ളതു ചൊല്ലുന്നതുണ്ടു ഞാൻ
ചിത്തം തെളിഞ്ഞു കേട്ടീടുവിനേവരും.
രാമനാകുന്നതു സാക്ഷാൽ മഹാവിഷ്ണു
താമരസാക്ഷനാമാദിനാരായണൻ
ലക്ഷ്മണനായതനന്തൻ ജനകജാ
ലക്ഷ്മീഭഗവതീ ലോകമായാ പരാ
മായാഗുണങ്ങളെത്താനവലംബിച്ചു
കായഭേദം ധരിയ്ക്കുന്നിതാത്മാ പരൻ
രാജസമായ ഗുണത്തോടുകൂടവേ
രാജീവസംഭവനായ് പ്രപഞ്ചദ്വയം
വ്യക്തമായ് സൃഷ്ടിച്ചു സത്വപ്രധാനനായ്
ഭക്തപരായണൻ വിഷ്ണുരൂപംപൂണ്ടു
നിത്യവും രക്ഷിച്ചുകൊള്ളുന്നതീശ്വര–
നാദ്യനജൻ പരമാത്മാവു സാദരം.
രുദ്രവേഷത്താൽ തമോഗുണയുക്തനാ–
യദ്രിജാവല്ലഭൻ സംഹരിയ്ക്കുന്നതും
വൈവസ്വതമനു ഭക്തിപ്രസന്നനായ്
ദേവൻ മകരാവതാരമനുഷ്ഠിച്ചു
വേദങ്ങളെല്ലാം ഹയഗ്രീവനെക്കൊന്നു
വേധാവിനാക്കിക്കൊടുത്തതീ രാഘവൻ
പാഥോനിധിമഥനേ പണ്ടു മന്ദരം
പാതാളലോകം പ്രവേശിച്ചതുനേരം

നിഷ്ഠുരമായൊരു കൂർമ്മാകൃതിപൂണ്ടു
പൃഷ്ഠേ ഗിരീന്ദ്രം ധരിച്ചതീ രാഘവൻ.
ദുഷ്ടനായോരു ഹിരണ്യാക്ഷനെക്കൊന്നു
ഘൃഷ്ടിയായ് തേറ്റമേൽ ക്ഷോണിയെപ്പൊങ്ങിച്ചു
കാരണവാരിധിതന്നില്ക്കളിച്ചതും
കാരണപൂരുഷനാകുമീ രാഘവൻ.
നിർഹ്രാദമോടു നരസിംഹരൂപമായ്
പ്രഹ്ലാദനെപ്പരിപാലിച്ചുകൊള്ളുവാൻ
ക്രൂരങ്ങളായ നഖരങ്ങളെക്കൊണ്ടു
ഘോരനായോരു ഹിരണ്യകശിപുതൻ
വക്ഷഃപ്രദേശം പ്രപാടനം ചെയ്തതും
രക്ഷാചതുരനാം ലക്ഷ്മീവരനിവൻ.
പുത്രലാഭാർത്ഥമദിതിയും ഭക്തിപൂ-
ണ്ടർത്ഥിച്ചു സാദരമർച്ചിയ്ക്കകാരണം
എത്രയും കാരുണ്യമോടവൾതന്നുടെ
പുത്രനായിന്ദ്രാനുജനായ് പിറന്നതി-
ഭക്തനായോരു മഹാബലിയോടു ചെ-
ന്നർത്ഥിച്ചു മൂന്നടിയാക്കി ജഗത്ത്രയം
സത്വരം വാങ്ങി മരുത്വാനു നല്കിയ
ഭക്തപ്രിയനാം ത്രിവിക്രമനുമിവൻ.
ധാത്രീസുരദ്വേഷികളായ് ജനിച്ചൊരു
ധാത്രീപതികുലനാശം വരുത്തുവാൻ
ധാത്രിയിൽ ഭാർഗ്ഗവനായിപ്പിറന്നതും
ധാത്രീവരനായ രാഘവനാമിവൻ.
ധാത്രിയിലിപ്പോൾ ദശരഥപുത്രനായ്
ധാത്രീസുതാവരനായ് പിറന്നീടിനാൻ,
രാത്രിഞ്ചരകുലമൊക്കെ നശിപ്പിച്ചു
ധാത്രീഭാരം തീർത്തു ധർമ്മത്തെ രക്ഷിപ്പാൻ

ആദ്യനജൻ പരമാത്മാ പരാപരൻ
വേദ്യനല്ലാത വേദാന്തവേദ്യൻ പരൻ
നാരായണൻ പുരുഷോത്തമനവ്യയൻ
കാരണമാനുഷൻ രാമൻ മനോഹരൻ
രാവണനിഗ്രഹാർത്ഥം വിപിനത്തിനു
ദേവഹിതാർത്ഥം ഗമിയ്ക്കുന്നിതിന്നതിൻ
കാരണം മന്ഥരയല്ല കൈകേയിയ–
ല്ലാരും ഭ്രമിയ്ക്കായ്ക രാജാവുമല്ലല്ലോ.
വിഷ്ണുഭഗവാൻ ജഗന്മയൻ മാധവൻ
വിഷ്ണുമഹാമായാദേവി ജനകജാ
സൃഷ്ടിസ്ഥിതിലയകാരിണിതന്നോടും
പുഷ്ടപ്രമോദം പുറപ്പെട്ടതിന്നിപ്പോൾ.
ഇന്നലെ നാരദൻ വന്നു ചൊന്നാനവൻ
തന്നോടു രാഘവൻതാനുമരുൾചെയ്തു:
'നക്തഞ്ചരാന്വയനിഗ്രഹത്തിന്നു ഞാൻ
വ്യക്തം വനത്തിനു നാളെപ്പുറപ്പെടും'
എന്നതുമൂലം ഗമിയ്ക്കുന്നു രാഘവ–
നിന്നു വിഷാദം കളവിനെല്ലാവരും.
രാമനെച്ചിന്തിച്ചു ദുഃഖിയായ്കാരുമേ
രാമരാമേതി ജപിപ്പിനെല്ലാവരും.
നിത്യവും രാമരാമേതി ജപിയ്ക്കുന്ന
മർത്തനു മൃത്യുഭയാദികളൊന്നുമേ
സിദ്ധിയ്ക്കയില്ലതേയല്ല കൈവല്യവും
സിദ്ധിയ്ക്കുമേവനുമെന്നതു നിർണ്ണയം.
ദുഃഖസൗഖ്യാദി വികല്പങ്ങളില്ലാതെ
നിഷ്കളൻ നിർഗ്ഗുണനാത്മാ രഘൂത്തമൻ.
ന്യൂനാതിരേകവിഹീനൻ നിരഞ്ജന–
നാനന്ദപൂർണ്ണനന്തനനാകുലൻ.

അങ്ങനെയുള്ള ഭഗവത്സ്വരൂപത്തി-
നെങ്ങനേ ദുഃഖാദി സംഭവിച്ചീടുന്നു?
ഭക്തജനാനാം ഭജനാർത്ഥമായ് വന്നു
ഭക്തപ്രിയൻ പിറന്നീടിനാൻ ഭൂതലേ
പംക്തിരഥാഭീഷ്ടസിദ്ധ്യർത്ഥമായ് വന്നു
പംക്തികണ്ഠൻതന്നെക്കൊന്നു ജഗത്ത്രയം
പാലിപ്പതിന്നായവതരിച്ചീടിനാൻ
ബാലിശന്മാരേ! മനുഷ്യനായീശ്വരൻ.'

രാമസീതാരഹസ്യം മുഹുരീദൃശ-
മാമോദപൂർവകം ധ്യാനിപ്പവർക്കെല്ലാം
രാമദേവങ്കലുറച്ചോരു ഭക്തിയു-
മാമയനാശവും സിദ്ധിയ്ക്കുമേവനും.
ഗോപനീയം രഹസ്യം പരമീദൃശം
പാപവിനാശനം ചൊന്നതിൻകാരണം
രാമപ്രിയന്മാർ ഭവാന്മാരെന്നോർത്തു ഞാൻ
രാമതത്വം പരമോപദേശം ചെയ്തു'

രാമവിഷയമീവണ്ണമരുൾചെയ്തു
വാമദേവൻ വിരമിച്ചോരനന്തരം
വാമദേവവചനാമൃതം സേവിച്ചു
രാമനെ നാരായണനെന്നറിഞ്ഞുടൻ
പൗരജനം പരമാനന്ദമായൊരു
വാരാന്നിധിയിൽ മുഴുകിനാരേവരും.
താപവും തീർന്നിതു പൗരജനങ്ങൾക്കും
താപസശ്രേഷ്ഠനും മോദാലെഴുന്നള്ളി.
രാഘവൻ താതഗേഹം പ്രവേശിച്ചുടൻ
വ്യാകുലഹീനം വണങ്ങിയരുൾചെയ്തു

കൈകേയിയാകിയ മാതാവുതന്നോടു:
‘ശോകം കളഞ്ഞാലുമമ്മേ! മനസി തേ
സൗമിത്രിയും ജനകാത്മജയും ഞാനും
സൗമുഖ്യമാർന്നു പോവാനായ് പുറപ്പെട്ടു
ഖേദമകലെക്കളഞ്ഞിനി ഞങ്ങളെ
താതനാജ്ഞാപിയ്ക്ക വേണ്ടതു വൈകാതെ.’
ഇഷ്ടവാക്യം കേട്ടു കൈകേയി സാദരം
പെട്ടെന്നെഴുന്നേറ്റിരുന്നു സസംഭ്രമം.
ശ്രീരാമനും മൈഥിലിയ്ക്കുമനുജനും
ചീരങ്ങൾ വെവ്വേറെ നല്കിനാളമ്മയും.
ധന്യവസ്ത്രങ്ങളുപേക്ഷിച്ചു രാഘവൻ
വന്യചീരങ്ങൾ പരിഗ്രഹിച്ചീടിനാൻ.
പുഷ്കരലോചനാനുജ്ഞയാ വല്കലം
ലക്ഷ്മണൻതാനുമുടുത്താനതുനേരം.
ലക്ഷ്മീ ഭഗവതിയാകിയ ജാനകി
വല്കലം കൈയില്പിടിച്ചുകൊണ്ടാകുലാൽ
പക്ഷമെന്തുള്ളിലെന്നുള്ളതറിവാനായ്
തൽക്ഷണേ ലജ്ജയാ ഭർത്തൃമുഖാംബുജം
ഗൂഢമായ് നോക്കിനാളെങ്ങനെ ഞാനിതു
ഗാഢമുടുക്കുന്നതെന്നുള്ള ചിന്തയാ.
മംഗളദേവതാവല്ലഭൻ രാഘവ–
നിംഗിതജ്ഞൻ തദാ വാങ്ങിപ്പരുഷമാം
വല്കലം ദിവ്യാംബരോപരി വേഷ്ടിച്ചു
സല്കാരമാനം കലർന്നു നിന്നീടിനാൻ.
എന്നതു കണ്ടൊരു രാജദാരങ്ങളു–
മന്യരായുള്ള ജനങ്ങളുമൊക്കവേ
വന്ന ദുഃഖത്താൽ കരയുന്നതു കേട്ടു
നിന്നരുളീടും വസിഷ്ഠമഹാമുനി

കോപേന ഭർത്സിച്ചു കൈകേയിതന്നോടു
താപേന ചൊല്ലിനാ 'നെന്തിതു തോന്നുവാൻ?
ദുഷ്ടേ നിശാചരി! ദുർവൃത്തമാനസേ!
കഷ്ടമോർത്തോളം കഠോരശീലേ! ഖലേ!
രാമൻ വനത്തിന്നു പോകേണമെന്നല്ലോ
താമസശീലേ! വരത്തെ വരിച്ചു നീ?
ജാനകീദേവിക്കു വല്ക്കലം നല്കുവാൻ
മാനസേ തോന്നിയതെന്തൊരു കാരണം?
ഭക്ത്യാ പതിവ്രതയാകിയ ജാനകി
ഭർത്താവിനോടുകൂടെ പ്രയാണം ചെയ്കിൽ
സർവാഭരണവിഭൂഷിതഗാത്രിയായ്
ദിവ്യാംബരംപൂണ്ടനുഗമിച്ചീടുക.
കാനനദുഃഖനിവാരണാർത്ഥം പതി
മാനസവും രമിപ്പിച്ചു സദാകാലം
ഭർത്തൃശുശ്രൂഷയും ചെയ്തു പിരിയാതെ
ചിത്തശുദ്ധ്യാ ചരിച്ചീടുകെന്നേ വരൂ.'

ഇത്ഥം വസിഷ്ഠോക്തി കേട്ടു ദശരഥൻ
നത്വാ സുമന്ത്രരോടേവമരുൾചെയ്തു:
'രാജയോഗ്യം രഥമാശു വരുത്തുക
രാജീവനേത്രപ്രയാണായ സത്വരം.
ഇത്ഥമുക്ത്വാ രാമവക്ത്രാബ്ജം പാർത്തു
പുത്ര! ഹാ! രാമ! സൗമിത്രേ! ജനകജേ!
രാമ! രാമ! ത്രിലോകാഭിരാമാംഗ! ഹാ!
ഹാ! മമ പ്രാണസമാന! മനോഹര!
ദുഃഖിച്ചു ഭൂമിയിൽ വീണു ദശരഥ-
നുൾക്കാമ്പഴിഞ്ഞു കരയുന്നതുനേരം
തേരുമൊരുമിച്ചു നിർത്തി സുമന്ത്രരും

ശ്രീരാമദേവനുമപ്പോളരുൾചെയ്തു:
‘തേരിൽ കരേറുക സീതേ! വിരവിൽ നീ
നേരമിനിക്കളഞ്ഞീടരുതേതുമേ’
സുന്ദരി വന്ദിച്ചു തേരിൻ കരേറിനാ–
ളിന്ദിരാവല്ലഭനാകിയ രാമനും
മാനസേ ഖേദം കളഞ്ഞു ജനകനെ
വീണുവണങ്ങി പ്രദക്ഷിണവും ചെയ്തു
താണുതൊഴുതുടൻ തേരിൽ കരേറിനാൻ ;
ബാണചാപാസിതൂണീരാദികളെല്ലാം
കൈക്കൊണ്ടു വന്ദിച്ചു താനും കരേറിനാൻ.
ലക്ഷ്മണനപ്പോൾ സുമന്ത്രരുമാകുലാൽ
ദുഃഖേന തേർ നടത്തീടിനാൻ, ഭൂപനും
നില്ക്ക നില്ക്കെന്നു ചൊന്നാൻ, രഘുനാഥനും
ഗച്ഛ ഗച്ഛേതി വേഗാലരുൾചെയ്തിതു;
നിശ്ചലമായിതു ലോകവുമന്നേരം.
രാജീവലോചനൻ ദൂരേ മറഞ്ഞപ്പോൾ
രാജാവു മോഹിച്ചു വീണിതു ഭൂതലേ.
സ്ത്രീബാലവൃദ്ധാവധിപുരവാസികൾ
താപം മുഴുത്തു വിലപിച്ചു പിന്നാലെ
‘തിഷ്ഠ തിഷ്ഠ പ്രഭോ! രാമ! ദയാനിധേ!
ദൃഷ്ടിയ്ക്കമൃതമായോരു തിരുമേനി
കാണായ്കിലെങ്ങനെ ഞങ്ങൾ പൊറുക്കുന്നു?
പ്രാണനോ പോയിതല്ലോ മമ ദൈവമേ!’
ഇത്തരം ചൊല്ലി വിലപിച്ചു സർവരും
സത്വരം തേരിൻപിറകേ നടകൊണ്ടാർ.
മന്നവൻതാനും ചിരം വിലപിച്ചഥ
ചൊന്നാൻ പരിചാരകന്മാരൊടാകുലാൽ:
‘എന്നെയെടുത്തിനിക്കൊണ്ടുപോയ് ശ്രീരാമൻ

തന്നുടെ മാതൃഗേഹത്തിങ്കലാക്കുവിൻ
രാമനെ വേറിട്ടു ജീവിച്ചു ഞാനിനി
ഭൂമിയിൽ വാഴ്കെന്നതില്ലെന്നു നിർണ്ണയം'
എന്നതു കേട്ടോരു ഭൃത്യജനങ്ങളും
മന്നവൻതന്നെയെടുത്തു കൗസല്യതൻ
മന്ദിരത്തിങ്കലാക്കീടിനാരന്നേരം,
വന്നോരു ദുഃഖേന മോഹിച്ചു വീണിതു
പിന്നെയുണർന്നു കരഞ്ഞുതുടങ്ങിനാൻ,
ഖിന്നയായ് മേവുന്ന കൗസല്യതന്നോടും.

## വനയാത്ര

ശ്രീരാമനും തമസാനദിതന്നുടെ
തീരം ഗമിച്ചു വസിച്ചു നിശാമുഖേ
പാനീയമാത്രമുപജീവനംചെയ്തു
ജാനകിയോടും നിരാഹാരനായൊരു
വൃക്ഷമൂലേ ശയനംചെയ്തുറങ്ങിനാൻ;
ലക്ഷ്മണൻ വില്ലുമമ്പും ധരിച്ചന്തികേ
രക്ഷിച്ചുനിന്നു സുമന്ത്രരുമായോരോ
ദുഃഖവൃത്തന്തങ്ങളും പറഞ്ഞാകുലാൽ
പൗരജനങ്ങളും ചെന്നരികേ പുക്കു
ശ്രീരാമനെയങ്ങു കൊണ്ടുപോയ്ക്കൂടായ്കിൽ
കാനനവാസം നമുക്കുമെന്നേവരും
മാനസത്തിങ്കലുറച്ചു മരുവിനാർ.
പൗരജനത്തിൻ പരിദേവനം കണ്ടു
ശ്രീരാമദേവനുമുള്ളിൽ നിരൂപിച്ചു:
'സൂര്യനുദിച്ചാലയയ്ക്കയുമില്ലിവർ
കാര്യത്തിനും വരും വിഘ്നമെന്നാലിവർ
ഖേദം കലർന്നു തളർന്നുറങ്ങുന്നിതു ;

ബോധമില്ലിപ്പോളിനിയുണരുംമുൻപേ
പോക നാമിപ്പൊഴേ കൂട്ടുക തേരെ'ന്നു
രാഘവൻ വാക്കുകൾ കേട്ടു സുമന്ത്രരും
വേഗേന തേരുമൊരുമിച്ചിതന്നേരം
രാഘവന്മാരും ജനകതനൂജയും
തേരിലേറീടിനാരേതുമറിഞ്ഞീല
പൗരനങ്ങള,ന്നേരം സുമന്ത്രരും
ചെറ്റയോദ്ധ്യാഭിമുഖം ഗമിച്ചിട്ടഥ
തെറ്റെന്നു തെക്കോട്ടുതന്നേ നടകൊണ്ടു.
ചുറ്റും കിടന്ന പുരവാസികളെല്ലാം
പിറ്റേന്നാൾ തങ്ങളുണർന്നു നോക്കുന്നേരം
കണ്ടീല രാമനെയെന്നു കരഞ്ഞതി-
കുണ്ഠിതന്മാരായ് പുരി പുക്കുമേവിനാർ.
സീതാസമേതനാം രാമനെസ്സന്തതം
ചേതസി ചിന്തിച്ചു ചിന്തിച്ചനുദിനം
പുത്രമിത്രാദികളോടുമിടചേർന്നു
ചിത്തശുദ്ധ്യാ വസിച്ചീടിനാരേവരും
മംഗളദേവതാവല്ലഭൻ രാഘവൻ
ഗംഗാതടം പുക്കു ജാനകിതന്നോടും
മംഗളസ്നാനവുംചെയ്തു സഹാനുജം
ശൃംഗിവേരാവിദൂരേ മരുവീടിനാൻ.
ദാശരഥിയും വിദേഹതനൂജയും
ശിംശപാമൂലേ സുഖേന വാണീടിനാർ

## ഗുഹസംഗമം

രാമാഗമനമഹോത്സവമെത്രയു-
മാമോദമുൾക്കൊണ്ടു കേട്ടു ഗുഹൻ തദാ
സ്വാമിയായിഷ്ടവയസ്യനായുള്ളോരു
രാമൻതിരുവടിയെക്കണ്ടു വന്ദിപ്പാൻ
പക്വമനസ്സോടു ഭക്ത്യൈവ സത്വരം

പക്വഫലമധുപുഷ്പാദികളെല്ലാം
കൈക്കൊണ്ടു ചെന്നു രാമാഗ്രേ വിനിക്ഷിപ്യ
ഭക്ത്യൈവ ദണ്ഡനമസ്കാരവും ചെയ്തു.
പെട്ടെന്നെടുത്തെഴുന്നേല്പിച്ചു വക്ഷസി
തുഷ്ട്യാ ദൃഢമണച്ചാശ്ലേഷവും ചെയ്തു
മന്ദഹാസംപൂണ്ടു മാധുര്യപൂർവകം
മന്ദേതരം കുശലപ്രശ്നവുംചെയ്തു
കഞ്ജവിലോചനൻതൻ തിരുമേനി ക–
ണ്ടഞ്ജലിപൂണ്ടു ഗുഹനുമുരചെയ്തു:
'ധന്യനായേനടിയനിന്നു കേവലം
നിർണ്ണയം നൈഷാദജന്മവും പാവനം.
നൈഷാദമായുള്ളരാജ്യമിതുമൊരു
ദൂഷണഹീനമധീനമല്ലോ തവ.
കിങ്കരനാമടിയനേയും രാജ്യവും
സങ്കടംകൂടാതെ രക്ഷിച്ചുകൊള്ളുക.
സന്തോഷമുൾക്കൊണ്ടിനി നിന്തിരുവടി
സന്തതമത്ര വസിച്ചരുളീടണം.
അന്തഃപുരം മമ ശുദ്ധമാക്കീടണ–
മന്തർമുദാ പാദപത്മരേണുക്കളാൽ.
മൂലഫലങ്ങൾ പരിഗ്രഹിക്കേണമേ!
കാലേ കനിവോടനുഗ്രഹിക്കേണമേ!'
ഇത്തരം പ്രാർത്ഥിച്ചുനില്ക്കും ഗുഹനോടു
മുഗ്ദ്ധഹാസംപൂണ്ടരുൾചെയ്തു രാഘവൻ:
'കേൾക്ക നീ വാക്യം മദീയം മമ സഖേ!
സൗഖ്യമിതില്പരമില്ലെനിക്കേതുമേ
സംവത്സരം പതിന്നാലു കഴിയണം
സംവസിച്ചീടുവാൻ ഗ്രാമാലയങ്ങളിൽ
അന്യദത്തം ഭുജിക്കെന്നതുമില്ലെന്നു

മന്യേ വനവാസകാലം കഴിവോളം.
രാജ്യം മമൈതൽ ഭവാൻ മത്സഖിയല്ലോ
പൂജ്യനാം നീ പരിപാലിയ്ക്ക സന്തതം.
കുണ്ഠഭാവം ചെറുതുണ്ടാകയും വേണ്ട
കൊണ്ടുവരിക വടക്ഷീരമാശു നീ.'
തൽക്ഷണം കൊണ്ടുവന്നു വടക്ഷീരവും
ലക്ഷ്മണനോടും കലർന്നു രഘൂത്തമൻ
ശുദ്ധവടക്ഷീരഭൂതികളെക്കൊണ്ടു
ബദ്ധമായോരു ജടാമകുടത്തൊടും
സോദരൻതന്നാൽ കുശദലാദ്യങ്ങളാൽ
സാദരമാസ്തൃതമായ തല്പസ്ഥലേ
പാനീയമാത്രമശിച്ചു വൈദേഹിയും
താനുമായ് പള്ളിക്കുറുപ്പുകൊണ്ടീടിനാൻ.
പ്രാസാദമൂർദ്ധ്നി പര്യങ്കേ യഥാ പുരാ
വാസവും ചെയ്തുറങ്ങീടുന്നതുപോലെ
ലക്ഷ്മണൻ വില്ലുമമ്പും ധരിച്ചന്തികേ
രക്ഷിച്ചുനിന്നു ഗുഹനോടുകൂടവേ.

## ലക്ഷ്മണഗുഹസംവാദം

ലക്ഷ്മീപതിയായ രാഘവസ്വാമിയും
ലക്ഷ്മീഭഗവതിയാകിയ സീതയും
വൃക്ഷമൂലേ കിടക്കുന്നതു കണ്ടതി–
ദുഃഖം കലർന്നു ബാഷ്പാകുലനായ് ഗുഹൻ
ലക്ഷ്മണനോടു പറഞ്ഞുതുടങ്ങിനാൻ:
'പുഷ്കരനേത്രനെക്കണ്ടീലയോ സഖേ!
പർണ്ണതല്പേ ഭുവി ദാരുമൂലേ കിട–
ന്നർണ്ണോജനേത്രനുറങ്ങുമാറായിതു.
സ്വർണ്ണതല്പേ ഭവനോത്തമേ സല്പുരേ

പുണ്യപുരുഷൻ ജനകാത്മജയോടും
പള്ളിക്കുറുപ്പുകൊള്ളും മുന്നമിന്നിഹ
പല്ലവപല്യങ്കസീമ്നി വനാന്തരേ,
ശ്രീരാമദേവനു ദുഃഖമുണ്ടാകുവാൻ
കാരണഭൂതയായ് വന്നിതു കൈകേയി
മന്ഥരാചിത്തമാസ്ഥായ കൈകേയിതാൻ
ഹന്ത! മഹാപാപമാചരിച്ചാളല്ലോ.'
ശ്രുത്വാ ഗുഹോക്തികളിത്ഥമാഹന്ത! സൗ-
മിത്രിയും സത്വരമുത്തരം ചൊല്ലിനാൻ:
'ഭദ്രമതേ! ശൃണു മദ്വചനം രാമ-
ഭദ്രനാമം ജപിച്ചീടുക സന്തതം
കസ്യ ദുഃഖസ്യ കോ ഹേതുർജഗത്ത്രയേ
കസ്യ സുഖസ്യാ വാ കോപി ഹേതുസ്സഖേ!
പൂർവജന്മാർജിത കർമ്മമത്രേ ഭുവി
സർവ്വലോകർക്കും സുഖദുഃഖകാരണം
ദുഃഖസുഖങ്ങൾ ദാനം ചെയ്വതിന്നാരു-
മുൾക്കാമ്പിലോർത്തുകണ്ടാലില്ല നിർണ്ണയം.
ഏകൻ മമ സുഖദാതാ ജഗതി മ-
റ്റേകൻ മമ ദുഃഖദാതാവിതി വൃഥാ
തോന്നുന്നിതജ്ഞാനബുദ്ധികൾക്കെപ്പൊഴും
തോന്നുകയില്ല ബുധന്മാർക്കതേതുമേ.
ഞാനിതിനിന്നു കർത്താവെന്നു തോന്നുന്നു.
മാനസതാരിൽ വൃഥാഭിമാനേന കേൾ
ലോകം നിജകർമ്മസൂത്രബദ്ധം സഖേ!
ഭോഗങ്ങളും നിജകർമ്മാനുസാരികൾ.
മിത്രാര്യുദാസീന ബാന്ധവദ്വേഷ-
മദ്ധ്യസ്ഥസുഹൃജ്ജനഭേദബുദ്ധിഭ്രമം
ചിത്രമത്രേ നിരൂപിച്ചാൽ സ്വകർമ്മങ്ങൾ

യത്ര വിഭാവ്യതേ തത്ര യഥാ തഥാ.
ദുഃഖം സുഖം നിജകർമ്മവശാഗത-
മൊക്കെയെന്നുൾക്കാമ്പുകൊണ്ടു നിനച്ചിതിൽ
യദ്യദ്യദാഗതം തത്ര കാലാന്തരേ
തത്തൽഭുജിച്ചതിസ്വസ്ഥനായ് വാഴണം.
ഭോഗത്തിനായ്ക്കൊണ്ടു കാമിയ്ക്കയുംവേണ്ട
ഭോഗം വിധികൃതം വർജ്ജിയ്ക്കയുംവേണ്ട.
വ്യർത്ഥമോർത്തോളം വിഷാദഹർഷാദികൾ
ചിത്തേ ശുഭാശുഭകർമ്മഫലോദയേ
മർത്ത്യദേഹം പുണ്യപാപങ്ങളെക്കൊണ്ടു
നിത്യമുൽപ്പന്നം വിധിവിഹിതം സഖേ!
സൗഖ്യദുഃഖങ്ങൾ സഹജമേവർക്കുമേ
നീക്കാവതല്ല സുരാസുരന്മാരാലും
ലോകേ സുഖാനന്തരം ദുഃഖമായ് വരു-
മാകുലമില്ല ദുഃഖാനന്തരം സുഖം
നൂനം ദിനരാത്രിപോലെ ഗതാഗതം
മാനസേ ചിന്തിയ്ക്കിലിത്രയുമല്ലെടോ!
ദുഃഖമദ്ധ്യേ സുഖമായും വരും പിന്നെ
ദുഃഖം സുഖമദ്ധ്യസംസ്ഥമായും വരും
രണ്ടുമന്യോന്യസംയുക്തമായേവനു-
മുണ്ടു ജലപങ്കമെന്നപോലേ സഖേ!
ആകയാൽ ധൈര്യേണ വിദ്വജ്ജനം ഹൃദി
ശോകഹർഷങ്ങൾ കൂടാതെ വസിയ്ക്കുന്നു.
ഇഷ്ടമായുള്ളതുതന്നെ വരുമ്പോഴു-
മിഷ്ടമല്ലാത്തതുതന്നെ വരുമ്പോഴും
തുഷ്ടാത്മനാ മരുവുന്നു ബുധജനം
ദൃഷ്ടമെല്ലാം മഹാമായേതി ഭാവനാൽ.
ഇത്ഥം ഗുഹനും സുമിത്രാത്മജനുമായ്

വൃത്താന്തഭേദം പറഞ്ഞു നില്ക്കുന്നേരം
മിത്രനുദിച്ചിതു, സത്വരം രാഘവൻ
നിത്യകർമ്മങ്ങളും ചെയ്തരുളിച്ചെയ്തു
'തോണിവരുത്തു'കെന്നപ്പോൾ ഗുഹൻ നല്ല
തോണിയും കൊണ്ടുവന്നാശു വണങ്ങിനാൻ.
സ്വാമിന്നിയം ദ്രോണികാ സമാരുഹ്യതാം
സൗമിത്രിണാ ജനകാത്മജയാ സമം
തോണിതുഴയുന്നതുമടിയൻ തന്നെ
മാനവവീര! മമ പ്രാണവല്ലഭ!
ശൃംഗിവേരാധിപൻ വാക്കുകേട്ടന്നേരം
മംഗളദേവതയാകിയ സീതയെ
കയ്യും പിടിച്ചു കരേറ്റിഗ്ഗുഹനുടെ
കയ്യും പിടിച്ചു താനും കരേറീടിനാൻ.
ആയുധമെല്ലാമെടുത്തു സൗമിത്രിയു-
മായതമായൊരു തോണി കരേറിനാൻ.
ജ്ഞാതിവർഗ്ഗത്തോടുകൂടെഗ്ഗുഹൻപര-
മാദരവോടു വഹിച്ചിതു തോണിയും.
മംഗളാപാംഗിയാം ജാനകീദേവിയും
ഗംഗയെ പ്രാർത്ഥിച്ചു നന്നായ് വണങ്ങിനാൾ:
'ഗംഗേ! ഭഗവതി ദേവി! നമോസ്തു തേ
സംഗേന ശംഭുതൻ മൗലിയിൽ വാഴുന്ന
സുന്ദരീ! ഹൈമവതി! നമസ്തേ നമോ
മന്ദാകിനീ! ദേവി ഗംഗേ! നമോസ്തു തേ
ഞങ്ങൾ വനവാസവും കഴിഞ്ഞാദരാ-
ലിങ്ങുവന്നാൽ ബലിപൂജകൾ നല്കുവൻ
രക്ഷിച്ചുകൊൾക നീയാപത്തുകൂടാതെ
ദക്ഷാരിവല്ലഭേ ഗംഗേ! നമോസ്തു തേ
ഇത്തരം പ്രാർത്ഥിച്ചു വന്ദിച്ചിരിക്കവേ

സത്വരം പാരകൂലം ഗമിച്ചീടിനാർ.
തോണിയിൽനിന്നു താഴത്തിറങ്ങീ ഗുഹൻ
താണുതൊഴുതപേക്ഷിച്ചാൻ മനോഗതം:
'കൂടെ വിടകൊൾവതിന്നടിയന്നുമൊ
രാടൽകൂടാതെയനുജ്ഞ നല്കീടണം.
പ്രാണങ്ങളെക്കളഞ്ഞീടുവനല്ലായ്കി-
ലേണാങ്കബിംബാനന! ജഗതീപതേ!
നൈഷാദവാക്യങ്ങൾ കേട്ടു മനസി സ-
ന്തോഷേണ രാഘവനേവമരുൾചെയ്തു:
'സത്യം പതിന്നാലു സംവത്സരം വിപി-
നത്തിൽ വസിച്ചു വരുവൻ വിരവിൽ ഞാൻ
ചിത്തവിഷാദമൊഴിഞ്ഞു വാണീടു നീ
സത്യവിരോധം വരാ രാമഭാഷിതം.'
ഇത്തരമോരോവിധമരുളിച്ചെയ്തു
ചിത്തമോദേന ഗാഢാശ്ലേഷവും ചെയ്തു.
ഭക്തനെപ്പോകെന്നയച്ചു രഘൂത്തമൻ
ഭക്ത്യാ നമസ്കരിച്ചഞ്ജലിയുംചെയ്തു
മന്ദമന്ദം തോണിമേലേ ഗുഹൻ വീണ്ടു-
മന്ദിരംപുക്കു ചിന്തിച്ചു മരുവിനാൻ.

## ഭരദ്വാജാശ്രമപ്രവേശം

വൈദേഹിതന്നോടുകൂടവേ രാഘവൻ
സോദരനോടുമൊരു മൃഗത്തെക്കൊന്നു
സാദരം ഭുക്ത്വാ സുഖേന വസിച്ചിതു
പാദപമൂലേ ദലാഢ്യതല്പസ്ഥലേ
മാർത്താണ്ഡദേവനുദിച്ചോരനന്തരം
പാർത്ഥിവനർഘ്യാദി നിത്യകർമ്മംചെയ്തു
ചെന്നു ഭരദ്വാജനായ തപോധനൻ

തന്നാശ്രമപദത്തിന്നടുത്താദരാൽ
ചിത്തമോദത്തോടിരുന്നോരുനേരത്തു
തത്ര കാണായിതൊരു വടുതന്നെയും
അപ്പോളവനോടരുൾചെയ്തു രാഘവ-
നിപ്പൊഴേ നീ മുനിയോടുണർത്തിയ്ക്കണം
രാമൻ ദശരഥനന്ദനനുണ്ടു തൻ-
ഭാമിനിയോടുമനുജനോടും വന്നു
പാർത്തിരിയ്ക്കുന്നിതുടജാന്തികേയെന്ന
വാർത്ത വൈകാതെയുണർത്തിയ്ക്കയെന്നപ്പോൾ
താപശ്രേഷ്ഠനോടബ്രഹ്മചാരി ചെ-
ന്നാഭോഗസന്തോഷമോടു ചൊല്ലീടിനാൻ:
ആശ്രമോപാന്തേ ദശരഥപുത്രനു-
ണ്ടാശ്രിതവത്സല! പാർത്തിരുന്നീടുന്നു
ശ്രുത്വാ ഭരദ്വാജനിത്ഥം സമുത്ഥായ
ഹസ്തേ സമാദായ സാർഘ്യപാദ്യാദിയും
ഗത്വാ രഘൂത്തമസന്നിധൗ സത്വരം
ഭക്ത്യൈവ പൂജയിത്വാ സഹലക്ഷ്മണം
ദൃഷ്ട്വാ രമാവരം രാമം ദയാപരം
തുഷ്ട്യാ പരമാനന്ദാബ്ധൗ മുഴുകിനാൻ
ദാശരഥിയും ഭരദ്വാജപാദങ്ങ-
ളാശു വണങ്ങിനാൻ ഭാര്യാനുജാന്വിതം
ആശീർവ്വചനപൂർവ്വം മുനിപുംഗവ-
നാശയാനന്ദമിയന്നരുളിച്ചെയ്തു.
പാദരജസാ പവിത്രയാക്കീടു നീ
വേദാത്മക! മമ പർണ്ണശാലാമിമാം
ഇത്ഥമുക്ത്വോടജമാനീയ സീതയാ
സത്യസ്വരൂപം സഹാനുജം സാദരം
പൂജാവിധാനേന പൂജിച്ചുടൻ ഭര-

ദ്വാജതപോധനശ്രേഷ്ഠനരുൾചെയ്തു:
നിന്നോടു സംഗമമുണ്ടാകകാരണ-
മിന്നുവന്നു തപസ്സാഫല്യമൊക്കവേ.
ജ്ഞാതം മായാ തവോദന്തം രഘുപതേ
ഭൂതമാഗാമികം വാ കരുണാനിധേ!
ഞാനറിഞ്ഞേൻ പരമാത്മാ ഭവാൻ കാര്യ-
മാനുഷനായിതു മായയാ ഭൂതലേ
ബ്രഹ്മണാ പണ്ടു സംപ്രാർത്ഥിതനാകയാൽ
ജന്മമുണ്ടായതു യാതൊന്നിനെന്നതും
കാനനവാസാവകാശമുണ്ടായതും
ഞാനറിഞ്ഞീടിനേനിന്നതിനെന്നെടോ!
ജ്ഞാനദൃഷ്ട്യാ തവ ധ്യാനൈകജാതയാ
ജ്ഞാനമൂർത്തേ! സകലത്തെയും കണ്ടു ഞാൻ.
എന്തിനു ഞാൻ വളരെപ്പറഞ്ഞീടുന്നു
സന്തുഷ്ടബുദ്ധ്യാ കൃതാർത്ഥനായേനഹം
ശ്രീപതി രാഘവൻ വന്ദിച്ചു സാദരം
താപസശ്രേഷ്ഠനോടേവമരുൾചെയ്തു
ക്ഷത്രബന്ധുക്കളായുള്ളോരു ഞങ്ങളെ
ചിത്തമോദത്തോടനുഗ്രഹിക്കേണമേ.
ഇത്ഥമന്യോന്യമാഭാഷണവും ചെയ്തു
തത്ര കഴിഞ്ഞിതു രാത്രി മുനിയുമായ്

## വാൽമീക്യാശ്രമപ്രവേശം

ഉത്ഥാനവും ചെയ്തുഷസി മുനിവര-
പുത്രരായുള്ള കുമാരകന്മാരുമായ്
ഉത്തമയായ കാളിന്ദീനദിയേയു-
മുത്തീര്യ താപസാദിഷ്ടമാർഗ്ഗേണ പോയ്
ചിത്രകൂടാദ്രിയെ പ്രാപിച്ചിതു ജവാൽ.

തത്ര വാൽമീകിതന്നാശ്രമം നിർമ്മലം
നാനാമുനികുലസംകുലം കേവലം
നാനാമൃഗദ്വിജാകീർണ്ണം മനോഹരം
ഉത്തമവൃക്ഷലതാപരിശോഭിതം
നിത്യകുസുമഫലദലസംയുതം
തത്ര ഗത്വാ സമാസീനം മുനികുല-
സത്തമം ദൃഷ്ട്വാ നമസ്കരിച്ചീടിനാൻ.
രാമം രമാവരം വീരം മനോഹരം
കോമളം ശ്യാമളം കാമദം മോഹനം
കന്ദർപ്പസുന്ദരമിന്ദീവരേക്ഷണ-
മിന്ദ്രാദിവൃന്ദാരകൈരഭിവന്ദിതം
ബാണതൂണീരധനുർദ്ധരം വിഷ്ടപ-
ത്രാണനിപുണം ജടാമകുടോജ്ജ്വലം
ജാനകീലക്ഷ്മണോപേതം രഘൂത്തമം
മാനവേന്ദ്രം കണ്ടു വാൽമീകിയും തദാ
സന്തോഷബാഷ്പാകുലാക്ഷനായ് രാഘവൻ
തൻതിരുമേനി ഗാഢം പുണർന്നീടിനാൻ.
നാരായണം പരമാനന്ദവിഗ്രഹം
കാരുണ്യപീയുഷസാഗരം മാനുഷം,
പൂജയിത്വാ ജഗല്പൂജ്യം ജഗന്മയം
രാജീവലോജനം രാജേന്ദ്രശേഖരം
ഭക്തിപൂണ്ടർഘ്യപാദ്യാദികൾ കൊണ്ടഥ
മുക്തിപ്രദനായ നാഥനു സാദരം
പക്വമധുരമധുഫലമൂലങ്ങ-
ളൊക്കെ നിവേദിച്ചു ഭോജനാർത്ഥം മുദാ.
ഭുക്ത്വാ പരിശ്രമംതീർത്തു രഘുവരൻ
നത്വാ മുനിവരൻതന്നോടരുൾചെയ്തു:
'താതാജ്ഞയാ വനത്തിന്നു പുറപ്പെട്ടു

സോദരനോടും ജനകാത്മജയോടും.
ഹേതുവോ ഞാൻ പറയേണമെന്നില്ലല്ലോ
വേദാന്തിനാം ഭവതാമറിയാമല്ലോ.
യാതൊരേടത്തു സുഖേന വസിയ്ക്കാവൂ
സീതയോടുംകൂടിയെന്നരുൾചെയ്യണം
ഇദ്ദിക്കിലൊട്ടുകാലം വസിച്ചീടുവാൻ
ചിത്തേ പെരികെയുണ്ടാശ മഹാമുനേ!
ഇങ്ങനെയുള്ള ദിവ്യന്മാരിരിയ്ക്കുന്ന
മംഗളദേശങ്ങൾ മുഖ്യവാസോചിതം.'
എന്നതുകേട്ടു വാൽമീകി മഹാമുനി
മന്ദസ്മിതം ചെയ്തിവണ്ണമരുൾചെയ്തു:
'സർവ്വലോകങ്ങളും നിങ്കൽ വസിയ്ക്കുന്നു
സർവ്വലോകേഷു നീയും വസിച്ചീടുന്നു
ഇങ്ങനെ സാധാരണം നിവാസസ്ഥല--
മങ്ങനെയാകയാലെന്തു ചൊല്ലാവതും
സീതാസഹിതനായ് വാഴുവാനിന്നൊരു
ദേശം വിശേഷേണ ചോദിയ്ക്ക കാരണം
സൗഖ്യേന തേ വസിപ്പാനുള്ള മന്ദിര-
മാഖ്യാവിശേഷേണ ചൊല്ലുന്നതുണ്ടു ഞാൻ
സന്തുഷ്ടരായ് സമദൃഷ്ടികളായ് ബഹു-
ജന്തുക്കളിൽ ദോഷഹീനമതികളായ്
ശാന്തരായ് നിന്നെബ്ഭജിപ്പവർ തമ്മുടെ
സ്വാന്തം നിനക്കു സുഖവാസമന്ദിരം.
നിത്യധർമ്മാധർമ്മമെല്ലാമുപേക്ഷിച്ചു
ഭക്ത്യാ ഭവാനെബ്ഭജിയ്ക്കുന്നവരുടെ
ചിത്തസരോജം ഭവാനിരുന്നീടുവാ-
നുത്തമമായ് വിളങ്ങീടുന്ന മന്ദിരം.
നിത്യവും നിന്നെശ്ശരണമായ് പ്രാപിച്ചു

നിർദ്വന്ദ്വരായ് നിസ്പൃഹരായ് നിരീഹരായ്
ത്വന്മന്ത്രജാപകരായുള്ള മാനുഷർ
തന്മനഃപങ്കജം തേ സുഖമന്ദിരം.
ശാന്തന്മാരായ് നിരഹങ്കാരികളുമായ്
ശാന്തരാഗദ്വേഷമാനസന്മാരുമായ്
ലോഷ്ടാശ്മകാഞ്ചനതുല്യമതികളാം
ശ്രേഷ്ഠമതികൾ മനസ്സ്തവ മന്ദിരം.
നിങ്കൽ സമസ്തകർമ്മങ്ങൾ സമർപ്പിച്ചു
നിങ്കലേ ദത്തമായോരു മനസ്സോടും
സന്തുഷ്ടരായ് മരുവുന്നവർ മാനസം
സന്തതം തേ സുഖവാസായ മന്ദിരം.
ഇഷ്ടം ലഭിച്ചിട്ടു സന്തോഷമില്ലൊട്ടു-
മിഷ്ടേതരാപ്തിയ്ക്കനുതാപവുമില്ല
സർവ്വവും മായേതി നിശ്ചിത്യ വാഴുന്ന
ദിവ്യമനസ്തവ വാസായ മന്ദിരം.
ഷഡ്ഭാവഭേദവികാരങ്ങളൊക്കെയു-
മുൾപ്പൂവിലോർക്കിലോ ദേഹത്തിനേയുള്ളു,
ക്ഷുത്തൃഡ്ഭവസുഖദുഃഖാദി സർവ്വവും
ചിത്തേ വിചാരിയ്ക്കിലാത്മാവിനില്ലേതും.
ഇത്ഥമുറച്ചു ഭജിയ്ക്കുന്നവരുടെ
ചിത്തം തവ സുഖവാസായ മന്ദിരം.
യാതൊരുത്തൻ ഭവന്തം പരം ചിൽഘനം
വേദസ്വരൂപമനന്തമേകം സതാം
വേദാന്തവേദ്യമാദ്യം ജഗല്കാരണം
നാദാന്തരൂപം പരബ്രഹ്മമച്യുതം
സർവ്വഗുഹാശയസ്ഥം സമസ്താധാരം
സർവ്വഗതം പരാത്മാനമലേപകം
വാസുദേവം വരദം വരേണ്യം ജഗ-

ദ്വാസിനാമാത്മനാ കാണുന്നതും സദാ
തസ്യ ചിത്തേ ജനകാത്മജയാ സമം
നിസ്സംശയം വസിച്ചീടുക ശ്രീപതേ!
സന്തതാഭ്യാസദൃഢീകൃതചേതസാ
സന്തതം ത്വല്പാദസേവാരതാത്മനാം
സന്തതം ത്വന്നാമമന്ത്രജപശുചി
സന്തോഷചേതസാം ഭക്തിദ്രവാത്മനാം
അന്തർഗ്ഗതനായ് വസിയ്ക്ക നീ സീതയാ
ചിന്തിതചിന്താമണേ! ദയാവാരിധേ!

## വാൽമീകിയുടെ ആത്മകഥ

കർണ്ണാമൃതം തവ നാമമാഹാത്മ്യമോ
വർണ്ണിപ്പതിന്നാർക്കുമാവതുമല്ലല്ലോ.
ചിന്മയനായ നിൻ നാമമഹിമയാൽ
ബ്രഹ്മമുനിയായ് ചമഞ്ഞിതു ഞാനെടോ!.
ദുർമ്മതി ഞാൻ കിരാതന്മാരുമായ് പുരാ
നിർമ്മരിയാദങ്ങൾ ചെയ്തേൻ പലതരം
ജന്മമാത്രദ്വിജത്വം മുന്നമുള്ളതും
ബ്രഹ്മകർമ്മങ്ങളുമൊക്കെ വെടിഞ്ഞു ഞാൻ
ശൂദ്രസമാചാരതല്പരനായൊരു
ശൂദ്രതരുണിയുമായ് വസിച്ചേൻ ചിരം.
പുത്രരേയും വളരെജ്ജനിപ്പിച്ചിതു
നിസ്ത്രപം ചോരന്മാരോടുകൂടെച്ചേർന്നു
നിത്യവും ചോരനായ് വില്ലുമമ്പും ധരി-
ച്ചെത്രജന്തുക്കളെക്കൊന്നേൻ ചതിച്ചു ഞാൻ!
എത്ര വസ്തു പറിച്ചേൻ ദ്വിജന്മാരോടു-
മത്ര മുനീന്ദ്രവനത്തിൽനിന്നേകദാ.
സപ്തമുനികൾ വരുന്നതു കണ്ടു ഞാൻ

തത്ര വേഗേന ചെന്നേൻ മുനിമാരുടെ
വസ്ത്രാദികൾ പറിച്ചീടുവാൻ മൂഢനായ്.
മദ്ധ്യാഹ്നമാർത്താണ്ഡതേജസ്സ്വരൂപികൾ
നിർദ്ദയം പ്രാപ്തനാം ദുഷ്ടനാമെന്നെയും
വിദ്രുതം നിർജ്ജനേ ഘോരമഹാവനേ
ദൃഷ്ട്വാ സസംഭ്രമമെന്നോടരുൾചെയ്തു:
'തിഷ്ഠ തിഷ്ഠ ത്വയാ കർത്തവ്യമത്ര കിം?
ദുഷ്ടമതേ! പരമാർത്ഥം പറ'കെന്നു
തുഷ്ട്യാ മുനിവരന്മാരരുൾചെയ്തപ്പോൾ
നിഷ്ഠുരാത്മാവായ ഞാനുമവർകളോ–
ടിഷ്ടം മദീയം പറഞ്ഞേൻ നൃപാത്മജ!:
'പുത്രദാരാദികളുണ്ടെനിയ്ക്കേത്രയും
ക്ഷുത്തൃട്പ്രപീഡിതന്മാരായിരിയ്ക്കുന്നു.
വൃത്തികഴിപ്പിൻ വഴിപോക്കരോടു ഞാൻ
നിത്യം പിടിച്ചു പറിയ്ക്കുമാറാകുന്നു.
നിങ്ങളോടും ഗ്രഹിച്ചീടണമേതാനു–
മിങ്ങനെ ചിന്തിച്ചു വേഗേന വന്നു ഞാൻ.
ചൊന്നാർ മുനിവരന്മാരതുകേട്ടുട–
നെന്നോടു മന്ദസ്മിതം ചെയ്തു സാദരം:
'എങ്കിൽ നീ ഞങ്ങൾ ചൊല്ലുന്നതു കേൾക്കണം
നിൻ കുടുംബത്തോടു ചെന്നു ചോദിയ്ക്ക നീ
നിങ്ങളെച്ചൊല്ലി ഞാൻ ചെയ്യുന്ന പാപങ്ങൾ
നിങ്ങൾകൂടെപ്പകുത്തൊട്ടു വാങ്ങീടുമോ?
എന്നു നീ ചെന്നു ചോദിച്ചു വരുവോളം
നിന്നീടുമത്രൈവ ഞങ്ങൾ നിസ്സംശയം.'
ഇത്ഥമാകർണ്യ ഞാൻ വീണ്ടുപോയ് ചെന്നു മൽ–
പുത്രദാരാദികളോടു ചോദ്യംചെയ്തേൻ:
'ദുഷ്കർമ്മസഞ്ചയംചെയ്തു ഞാൻ നിങ്ങളെ–

യൊക്കെ ഭരിച്ചുകൊള്ളുന്നു ദിനംപ്രതി
തൽഫലമൊട്ടൊട്ടു നിങ്ങൾ വാങ്ങീടുമോ?
മല്ലാപമൊക്കെ, ഞാൻ തന്നെ ഭുജിയ്ക്കുന്നോ?
സത്യം പറയേണ'മെന്നു ഞാൻ ചൊന്നതി–
നുത്തരമായവരെന്നോടു ചൊല്ലിനാർ:
'നിത്യവും ചെയ്യുന്ന കർമ്മഗണഫലം
കർത്താവൊഴിഞ്ഞു മറ്റന്യൻ ഭുജിയ്ക്കുമോ?
താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേ വരൂ'
ഞാനുമതുകേട്ടു ജാതനിർവ്വേദനായ്
മാനസേ ചിന്തിച്ചു ചിന്തിച്ചൊരോതരം
താപസന്മാർ നിന്നരുളുന്ന ദിക്കിനു
താപേന ചെന്നു നമസ്കരിച്ചീടിനേൻ
നിത്യതപോധനസംഗമഹേതുനാ
ശുദ്ധമായ് വന്നിതെന്നന്തഃകരണവും
ത്യക്ത്വാ ധനുശ്ശരാദ്യങ്ങളും ദൂരെ ഞാൻ
ഭക്ത്യാ നമസ്കരിച്ചേൻ പാദസന്നിധൗ
'ദുർഗ്ഗതിസാഗരേ മഗ്നനായീടുവാൻ
നിർഗ്ഗമിച്ചീടുമെന്നെക്കരുണാത്മനാ
രക്ഷിച്ചുകൊള്ളേണമേ ശരണാഗത–
രക്ഷണം ഭൂഷണമല്ലോ മഹാത്മനാം.'
സ്പഷ്ടമിത്യുക്ത്വാ പതിതം പദാന്തികേ
ദൃഷ്ട്വാ മുനിവരന്മാരുമരുൾചെയ്തു:
'ഉത്തിഷ്ഠ ഭദ്രമുത്തിഷ്ഠ തേ സന്തതം
സ്വസ്ത്യസ്തു ചിത്തശുദ്ധിസ്സദൈവാസ്തു തേ.
സദ്യഃ ഫലം വരും സജ്ജനസംഗമാ–
ദിദ്വജ്ജനാനാം മഹത്വമേതാദൃശം.
ഇന്നുതന്നേ തരുന്നുണ്ടൊരുപദേശ–

മെന്നാൽ നിനക്കതിനാലേ ഗതിവരും.'
അന്യോന്യമാലോകനം ചെയ്തു മാനസേ
ധന്യതപോധനന്മാരും വിചാരിച്ചു:
'ദുർവൃത്തനേറ്റം ദ്വിജാധമനാമിവൻ
ദിവ്യജനത്താലുപേക്ഷ്യനെന്നാകിലും
രക്ഷ രക്ഷേതി ശരണം ഗമിച്ചവൻ
രക്ഷണീയൻ പ്രയത്നേന ദുഷ്ടോപി വാ.
മോക്ഷമാർഗ്ഗോപദേശേന രക്ഷിയ്ക്കണം
സാക്ഷാൽ പരബ്രഹ്മബോധപ്രദാനേന.'
ഇത്ഥമുക്ത്വാ രാമനാമവർണ്ണദ്വയം
വ്യത്യസ്തവർണ്ണരൂപേണ ചൊല്ലിത്തന്നാർ.
'നിത്യം മരാമരേത്യേവം ജപിയ്ക്ക നീ
ചിത്തമേകാഗ്രമാക്കിക്കൊണ്ടനാരതം.
ഞങ്ങളിങ്ങോട്ടു വരുവോളവും പുന-
രിങ്ങനെത്തന്നെ ജപിച്ചിരുന്നിടു നീ.'

ഇത്ഥമനുഗ്രഹം ദത്വാ മുനീന്ദ്രന്മാർ
സത്വരം ദിവ്യപഥാ ഗമിച്ചീടിനാർ.
നത്വാ മരേതി ജപിച്ചിരുന്നേനഹം
ഭക്ത്യാ സഹസ്രയുഗം കഴിവോളവും
പുറ്റുകൊണ്ടെന്നുടൽ മൂടിച്ചമഞ്ഞിതു
മുറ്റും മറഞ്ഞു ചമഞ്ഞിതു ബാഹ്യവും.
താപസേന്ദ്രന്മാരുമന്നെഴുന്നള്ളിനാർ,
ഗോപതിമാരുദയം ചെയ്തതുപോലെ,
നിഷ്ക്രമിച്ചീടെന്നു ചൊന്നതുകേട്ടു ഞാൻ
നിർഗ്ഗമിച്ചീടിനേനാശു നാകൂദരാൽ.
വൽമീകമദ്ധ്യതോനിന്നു ജനിയ്ക്കയാ-
ലമ്മുനീന്ദ്രന്മാരഭിധാനവും ചെയ്താർ:

'വാൽമീകിയാം മുനിശ്രേഷ്ഠൻ ഭവാൻ ബഹു-
ലാമ്നായവേദിയായ് ബ്രഹ്മജ്ഞനാക നീ'
എന്നരുൾചെയ്തെഴുന്നള്ളി മുനികളു-
മന്നുതുടങ്ങി ഞാനിങ്ങനെ വന്നതും.
രാമനാമത്തിൻ പ്രഭാവം നിമിത്തമായ്
രാമ! ഞാനിങ്ങനെയായ് ചമഞ്ഞീടിനേൻ.
ഇന്നു സീതാസുമിത്രാത്മജന്മാരോടും
നിന്നെ മുദാ കാണ്മതിന്നവകാശവും
വന്നിതെനിയ്ക്കു, മുന്നം ചെയ്ത പുണ്യവും
നന്നായ് ഫലിച്ചു കരുണാജലനിധേ!
രാജീവലോചനം രാമം ദയാപരം
രാജേന്ദ്രശേഖരം രാഘവം ചക്ഷുഷാ
കാണായമൂലം വിമുക്തനായേനഹം
ത്രാണനിപുണ! ത്രിദശകുലപതേ!

## ചിത്രകൂടപ്രവേശം

'സീതയാ സാർദ്ധം വസിപ്പതിനായൊരു
മോദകരസ്ഥലം കാട്ടിത്തരുവൻ ഞാൻ
പോന്നാലു'മെന്നെഴുന്നള്ളിനാനന്തികേ
ചേർന്നുള്ള ശിഷ്യപരിവൃതനാം മുനി.
ചിത്രകൂടാചലഗംഗയോരന്തരാ
ചിത്രമായോരുടജം തീർത്തു മാമുനി
തെക്കും വടക്കും കിഴക്കും പടിഞ്ഞാറു-
മക്ഷിവിമോഹനമായ് രണ്ടു ശാലയും
നിർമ്മിച്ചവിടെയിരിയ്ക്കെന്നരുൾ ചെയ്തു;
മന്മഥതുല്യൻ ജനകജതന്നോടും
നിർമ്മലനാകിയ ലക്ഷ്മണൻതന്നോടും
ബ്രഹ്മാത്മനാ മരുവീടിനാൻ, രാമനും

വാൽമീകിയാൽ നിത്യപൂജിതനായ് സദാ.
കാമ്യാംഗിയായുള്ള ജാനകിതന്നോടും
സോദരനാകിയ ലക്ഷ്മണൻ തന്നോടും
സാദരമാനന്ദമുൾക്കൊണ്ടു മേവിനാൻ,
ദേവമുനിവരസേവിതനാകിയ
ദേവരാജൻ ദിവി വാഴുന്നതുപോലെ.

## ദശരഥന്റെ ചരമം

മന്ത്രിവരനാം സുമന്ത്രരുമേറിയോ-
രന്തശ്ശുചാ ചെന്നയോദ്ധ്യപുക്കീടിനാൻ.
വസ്ത്രേണ വക്ത്രവുമാച്ഛാദ്യ കണ്ണുനീ-
രത്യർത്ഥമിറ്റിറ്റു വീണും തുടച്ചുമ-
ത്തേരും പുറത്തുഭാഗത്തു നിർത്തിച്ചെന്നു
ധീരതയോടു നൃപനെ വണങ്ങിനാൻ.
'ധാത്രീപതേ! ജയ വീരമൗലേ! ജയ
ശാസ്ത്രമതേ! ജയ ശൗര്യാംബുധേ! ജയ
കീർത്തിനിധേ! ജയ സ്വാമിൻ! ജയ ജയ
മാർത്താണ്ഡഗോത്രജാതോത്തംസമേ! ജയ.
ഇത്തരം ചൊല്ലി സ്തുതിച്ചു വണങ്ങിയ
ഭൃത്യനോടാശു ചോദിച്ചു നൃപോത്തമൻ:
'സോദരനോടും ജനകാത്മജയോടു-
മേതൊരുദിക്കിലിരിയ്ക്കുന്നു രാഘവൻ?
നിർല്ലജ്ജനായതിപാപിയാമെന്നോടു
ചൊല്ലുവാനെന്തോന്നു ചൊല്ലിയതെന്നുടെ
ലക്ഷ്മണ,നെന്തു പറഞ്ഞു വിശേഷിച്ചു
ലക്ഷ്മീസമയായ ജാനകീദേവിയും?
ഹാ! രാമ! ഹാ! ഗുണവാരിധേ! ലക്ഷ്മണ!
വാരിജലോചനേ! ബാലേ മിഥിലജേ!

ദുഃഖം മുഴുത്തു മരിപ്പാൻ തുടങ്ങുന്ന
ദുഷ്കൃതിയാമെന്നരികത്തിരിപ്പാനും
മക്കളേയും കണ്ടെനിയ്ക്കു മരിപ്പാനു-
മിക്കാലമില്ലാതെവന്നു സുകൃതവും.'
ഇത്ഥം പറഞ്ഞു കേഴുന്ന നൃപേന്ദ്രനോ-
ടുൾത്താപമോടുരചെയ്തു സുമന്ത്രരും:
'ശ്രീരാമസീതാസുമിത്രാത്മജന്മാരെ-
ത്തേരിലേറ്റിക്കൊണ്ടു പോയേൻ തവാജ്ഞയാ.
ശൃംഗിവേരാഖ്യപുരസവിധേ ചെന്നു
ഗംഗാതടേ വസിച്ചീടും ദശാന്തരേ
കണ്ടു തൊഴുതിതു ശൃംഗിവേരാധിപൻ
കൊണ്ടുവന്നു ഗുഹൻ മൂലഫലാദികൾ.
തൃക്കൈകൾ കൊണ്ടതു തൊട്ടു പരിഗ്രഹി-
ച്ചക്കുമാരന്മാർ ജടയും ധരിച്ചിതു.
പിന്നെ രഘൂത്തമനെന്നോടു ചൊല്ലിനാ-
'നെന്നേ നിരൂപിച്ചു ദുഃഖിയായ്കാരുമേ.
ചൊല്ലേണമെന്നുടെ താതനോടും ബലാ-
ലല്ലലുള്ളത്തിലുണ്ടാകാതിരിയ്ക്കണം.
സൗഖ്യമയോദ്ധ്യയിലേറും വനങ്ങളിൽ
മോക്ഷസിദ്ധിയ്ക്കും പെരുവഴിയായ് വരും.
മാതാവിനു നമസ്കാരം വിശേഷിച്ചു
ഖേദമെന്നെക്കുറിച്ചുണ്ടാകരുതേതും.
പിന്നെയും പിന്നെയും ചൊൽക പിതാവതി-
ഖിന്നനായ് വാർദ്ധക്യപീഡിതനാകയാൽ
എന്നെപ്പിരിഞ്ഞുള്ള ദുഃഖമശേഷവും
ധന്യവാക്യാമൃതം കൊണ്ടടക്കീടണം.'
ജാനകിയും തൊഴുതെന്നോടു ചൊല്ലിനാ-
ളാനനപത്മവും താഴ്ത്തി മന്ദം മന്ദം

അശ്രുകണങ്ങളും വാർത്തു സഗദ്ഗദം:
'ശ്വശ്രുപാദേഷു സാഷ്ടാംഗ നമസ്കാരം.'
തോണി കരേറിഗ്ഗുഹനോടുകൂടവേ
പ്രാണവിയോഗേന നിന്നേനടിയനും
അക്കരെച്ചെന്നിറങ്ങിപ്പോയ് മറവോള-
മിക്കരെ നിന്നു ശവശരീരം പോലെ.
നാലഞ്ചുനാഴിക ചെന്നവാറെ ധൈര്യ-
മാലംബ്യ മന്ദം നിവൃത്തനായീടിനേൻ.'
തത്ര കൗസല്യ കരഞ്ഞു തുടങ്ങിനാൾ:
'ദത്തമല്ലോ പണ്ടു പണ്ടേ വരദ്വയം
ഇഷ്ടയായോരു കൈകേയിയ്ക്കു രാജ്യമോ
തുഷ്ടനായ് നൽകിയാൽപോരായിരുന്നിതോ?
മല്പുത്രനെക്കാനനാന്തേ കളവതി-
നിപ്പാപിയെന്തു പിഴച്ചിതു ദൈവമേ!
ഏവമെല്ലാം വരുത്തിത്തനിയേ പരി-
ദേവനം ചെയ്വതിനെന്തൊരു കാരണം?
ഭൂപതി കൗസല്യ ചൊന്നൊരു വാക്കുകൾ
താപേന കേട്ടു മന്ദം പറഞ്ഞീടിനാൻ:
'പുണ്ണിലൊരു കൊള്ളിവയ്ക്കുന്നതുപോലെ
പുണ്യമില്ലാത മാം ഖേദിപ്പിയായ്ക നീ.
ദുഃഖമുൾക്കൊണ്ടു മരിപ്പാൻ തുടങ്ങുമെ-
ന്നുൾക്കാമ്പുരുക്കിച്ചമയ്ക്കായ്ക വല്ലഭേ!
പ്രാണപ്രയാണമടുത്ത, തപോധനൻ
പ്രാണവിയോഗേ ശപിച്ചതു കാരണം.
കേൾക്ക നീ ശാപവൃത്താന്തം മനോഹരേ!
സാക്ഷാൽ തപസ്വികളീശ്വരന്മാരല്ലോ.
അർദ്ധരാത്രൗ ശരജാലവും ചാപവും
ഹസ്തേ ധരിച്ചു മൃഗയാ വിവിശനായ്

വാഹിനീതീരേ വനാന്തരേ മാനസ-
മോഹേന നില്ക്കുന്നനേരമൊരു മുനി
ദാഹേന മാതാപിതാക്കൾ നിയോഗത്താൽ
സാഹസത്തോടിരുട്ടത്തു പുറപ്പെട്ടു
കുംഭവുംകൊണ്ടു നീർ കോരുവാൻ വന്നവൻ
കുംഭേന വെള്ളമൻപോടു മുക്കുംവിധൗ
കുംഭത്തിൽ നീരകംപുക്ക ശബ്ദം കേട്ടു
കുംഭിതുമ്പിക്കയ്യിലംഭോഗദമിതി
ചിന്തിച്ചുടൻ നാദഭേദിനം സായകം
സന്ധായ ചാപേ ദൃഢമയച്ചീടിനേൻ
'ഹാ! ഹാ! ഹതോസ്മ്യഹം ഹാ! ഹാ! ഹതോസ്മ്യഹം
ഹാ! ഹേ'തി കേട്ടിതു മാനുഷവാക്യവും.
'ഞാനൊരുദോഷമാരോടുമേ ചെയ്തീല
കേന വാ ഹന്ത! ഹതോഹം വിധേ വൃഥാ?
പാർത്തിരിക്കുന്നിതു മാതാപിതാക്കന്മാ-
രാർത്തികൈക്കൊണ്ടു തണ്ണീർക്കു ദാഹിക്കയാൽ.
ഇത്തരം മർത്ത്യനാദംകേട്ടു ഞാനതി-
ത്രസ്തനായ് തത്ര ചെന്നത്തലോടും തദാ
താപസബാലകൻ പാദങ്ങളിൽവീണു
തപേന ചൊന്നേൻ മുനിസുതനോടു ഞാൻ:
'സ്വാമിൻ! ദശരഥനായ രാജാവു ഞാൻ
മാമപരാധിനം രക്ഷിക്കവേണമേ!
ഞാനറിയാതെ മൃഗയാവിവശനാ-
യാന തണ്ണീർകുടിക്കും നാദമെന്നോർത്തു
ബാണമെയ്തേനതിപാപിയായോരു ഞാൻ
പ്രാണൻ കളയുന്നതുണ്ടിനി വൈകാതെ.'
പാദങ്ങളിൽ വീണു കേണീടുമെന്നോടു
ഖേദം കലർന്നു ചൊന്നാൻ മുനിബാലകൻ:

‘കർമ്മമത്രേ തടുക്കാവതല്ലാർക്കുമേ
ബ്രഹ്മഹത്യാ പാപമുണ്ടാകയില്ല തേ.
വൈശ്യനത്രേ ഞാൻ മമ പിതാക്കന്മാരെ
യാശ്വസിപ്പിയ്ക്ക നീയേതുമേ വൈകാതെ.
വാർദ്ധക്യമേറിജ്ജരാനരയുംപൂണ്ടു
നേത്രവും കാണാതെ പാർത്തിരുന്നീടുന്നു
ദാഹേന ഞാൻ ജലം കൊണ്ടങ്ങു ചെല്ലുവാൻ
ദാഹം കെടുക്ക നീ തണ്ണീർ കൊടുത്തിനി
വൃത്താന്തമെല്ലാമവരോടറിയിയ്ക്ക
സത്യമെന്നാലവർ നിന്നെയും രക്ഷിയ്ക്കും.
എന്നുടെ താതനു കോപമുണ്ടാകിലോ
നിന്നെയും ഭസ്മമാക്കീടുമറിക നീ.
പ്രാണങ്ങൾ പോകാഞ്ഞു പീഡയുണ്ടേറ്റവും
ബാണം പറിയ്ക്ക നീ വൈകരുതേതുമേ.’
എന്നതു കേട്ടു ശല്യോദ്ധരണംചെയ്തു
പിന്നെസ്സജലം കലശവും കൈക്കൊണ്ടു
ദമ്പതിമാരിരിയ്ക്കുന്നവിടേയ്ക്കതി-
സംഭ്രമത്തോടു ഞാൻ ചെല്ലും ദശാന്തരേ,
‘വൃദ്ധതയോടു നേത്രങ്ങളും വേറുപെ-
ട്ടർദ്ധരാത്രിയ്ക്കു വിശന്നു ദാഹിച്ചഹോ
വർത്തിയ്ക്കുമെങ്ങൾക്കു തണ്ണീർക്കു പോയൊരു
പുത്രനുമിന്നു മറന്നുകളഞ്ഞിതോ?
മറ്റില്ലൊരാശ്രയം ഞങ്ങൾക്കൊരുനാളും
മുറ്റും ഭവാനൊഴിഞ്ഞെന്തു വൈകിടുവാൻ?
ഭക്തിമാനേറ്റവും മുന്നമെല്ലാമതി-
സ്വസ്ഥനായ് വന്നിതോ നീ കുമാര! ബലാൽ?’
ഇപ്രകാരം നിരുപിച്ചിരിക്കും വിധൗ
മല്ലാദവിന്യാസജധ്വാനി കേൾക്കായി

കാൽപ്പെരുമാറ്റം മദീയം തദാ കേട്ടു
താല്പര്യമോടു പറഞ്ഞു ജനകനും:
'വൈകുവാനെന്തുമൂലം മമ നന്ദന!
വേഗേന തണ്ണീർ തരിക നീ സാദരം.'
ഇത്ഥമാകർണ്ണ്യ ഞാൻ ദമ്പതിമാർ പദം
ഭക്ത്യാ നമസ്കരിച്ചെത്രയും ഭീതനായ്
വൃത്താന്തമെല്ലാമറിയിച്ചിതന്നേരം
'പുത്രനല്ലല്ലയോദ്ധ്യാധിപനാകിയ
പൃഥ്വീവരൻ ഞാൻ ദശരഥനെന്നു പേർ.
രാത്രൗ വനാന്തേ മൃഗയാവിവശനായ്
ശാർദ്ദൂലമുഖ്യമൃഗങ്ങളെയും കൊന്നു
പാർത്തിരുന്നേൻ നദീതീരേ മൃഗാശയാ.
കുംഭത്തിൽ നീരകം പുക്ക ശബ്ദം കേട്ടു
കുംഭിവരൻ നിജതുമ്പിക്കരംതന്നി–
ലംഭസ്സുകൊള്ളുന്ന ശബ്ദമെന്നോർക്കയാ–
ലമ്പയച്ചേനറിയാതെ,യതും ബലാൽ
പുത്രനു കൊണ്ടനേരത്തു കരച്ചിൽ കേ–
ട്ടെത്രയും ഭീതനായ് തത്ര ചെന്നീടിനേൻ.
ബാലനെക്കണ്ടു നമസ്കരിച്ചേനതു
മൂലമവനുമെന്നോടു ചൊല്ലീടിനാൻ:
'കർമ്മമത്രേ മമ വന്നതിതു തവ
ബ്രഹ്മഹത്യാപാപമുണ്ടാകയില്ല തേ.
കണ്ണും പൊടിഞ്ഞു വയസ്സുമേറെപ്പുക്കു
പർണ്ണശാലാന്തേ വിശന്നു ദാഹത്തൊടും
എന്നെയും പാർത്തിരിയ്ക്കും പിതാക്കന്മാർക്കു
തണ്ണീർകൊടുക്ക'യെന്നെന്നോടു ചൊല്ലിനാൻ.
ഞാനതു കേട്ടുഴറ്റോടു വന്നേനിനി
ജ്ഞാനികളാം നിങ്ങളൊക്കെ ക്ഷമിയ്ക്കണം.

ശ്രീപാദപങ്കജമെന്നിയേ മറ്റില്ല
പാപിയായോരടിയന്നവലംബനം.
ജന്തുവിഷയകൃപാവശന്മാരല്ലോ
സന്തതം താപസപുംഗവന്മാർ നിങ്ങൾ.'
ഇത്ഥമാകർണ്യ കരഞ്ഞുകരഞ്ഞവ-
രെത്രയും ദുഃഖം കലർന്നു ചൊല്ലീടിനാർ:
'പുത്രനെവിടെക്കിടക്കുന്നിതു ഭവാൻ
തത്രൈവ ഞങ്ങളെക്കൊണ്ടു പോയീടണം.'
ഞാനതുകേട്ടവർതമ്മെയെടുത്തതി-
ദീനതയോടു മകനുടൽ കാട്ടിനേൻ.
കഷ്ടമാഹന്ത! കഷ്ടം! കർമ്മമെന്നവർ
തൊട്ടു തലോടി തനയശരീരവും.
പിന്നെപ്പലതരം ചൊല്ലി വിലാപിച്ചു
ഖിന്നതയോടവരെന്നോടു ചൊല്ലിനാർ:
'നീയിനി നല്ല ചിത ചമച്ചീടണം
തീയുമേറ്റം ജ്വലിപ്പിച്ചു വൈകീടാതെ.'
തത്ര ഞാനും ചിതകൂട്ടിനേനന്നേരം
പുത്രേണ സാകം പ്രവേശിച്ചവർകളും
ദഗ്ദ്ധദേഹന്മാരുമായ് ചെന്നു മൂവരും
വൃത്രാരിലോകം ഗമിച്ചു വാണീടിനാർ.
വൃദ്ധതപോധനനന്നേരമെന്നോടു
പുത്രശോകത്താൽ മരിയ്ക്കെന്നു ചൊല്ലിനാൻ.
ശാപകാലം നമുക്കാഗതമായിതു
താപസവാക്യമസത്യമായും വരാ.'
മന്നവനേവം പറഞ്ഞു വിലാപിച്ചു
പിന്നെയും പിന്നെയും കേണുതുടങ്ങിനാൻ:
'ഹാ! രാമ! പുത്ര! ഹാ! സീതേ! ജനകജേ!
ഹാ! രാമ! ലക്ഷ്മണ! ഹാ ഹാ! ഗുണാംബുധേ!

നിങ്ങളെയും പിരിഞ്ഞെന്മരണം പുന-
രിങ്ങനെവന്നതു കൈകേയിസംഭവം.'
രാജീവനേത്രനെച്ചിന്തിച്ചു ചിന്തിച്ചു
രാജാ ദശരഥൻ പുക്കു സുരാലയം.

## ഭരതാഗമനം

ദുഃഖിച്ചു രാജനാരീജനവും പുന-
രൊക്കെ വാവിട്ടു കരഞ്ഞുതുടങ്ങിനാർ.
വക്ഷസി താഡിച്ചു കേഴുന്ന ഘോഷങ്ങൾ
തൽക്ഷണം കേട്ടു വസിഷ്ഠമുനീന്ദ്രനും
മന്ത്രികളോടുമുഴറിസ്സസംഭ്രമ-
മന്തഃപുരമകം പുക്കരുളിച്ചെയ്തു:
'തൈലമയദ്രോണിതന്നിലാക്കൂ ധരാ-
പലകൻതന്നുടൽ കേടുവന്നീടായ്വാൻ.'
എന്നരുൾചെയ്തു ദൂതന്മാരെയും വിളി-
'ച്ചിന്നുതന്നേ നിങ്ങൾ വേഗേന പോകണം.
വേഗമേറീടും കുതിരയേറിച്ചെന്നു
കേകയരാജ്യമകം പുക്കു ചൊല്ലുക
മാതുലനായ യുധാജിത്തിനോടിനി-
യേതുമേ കാലം കളയാതയയ്ക്കണം,
ശത്രുഘ്നനോടും ഭരതനെയെന്നതി-
വിദ്രുതം ചെന്നു ചൊൽകെ'ന്നയച്ചീടിനാൻ.
സത്വരം കേകയരാജ്യമകം പുക്കു
നത്വാ യുധാജിത്തിനോടു ചൊല്ലീടിനാർ:
'കേൾക്ക നൃപേന്ദ്ര! വസിഷ്ഠനരുൾചെയ്ത
വാക്കുകൾ, ശത്രുഘ്നനോടും ഭരതനെ
ഏതുമേ വൈകാതയോദ്ധ്യയ്ക്കയയ്ക്ക'ന്നു
ദൂതവാക്യം കേട്ടനേരം നരാധിപൻ

ബാലകന്മാരോടു പോകെന്നു ചൊല്ലിനാൻ
കാലേ പുറപ്പെട്ടിതു കുമാരന്മാരും.
ഏതാനുമങ്ങൊരാപത്തകപ്പെട്ടിതു
താതനെന്നാകിലും ഭ്രാതാവിനാകിലും.
എന്തകപ്പെട്ടിതെന്നുള്ളിൽ പലതരം
ചിന്തിച്ചു ചിന്തിച്ചു മാർഗ്ഗേ ഭരതനും
സന്താപമോടുമയോദ്ധ്യാപുരി പുക്കു
സന്തോഷവർജ്ജിതം ശബ്ദഹീനം തഥാ
ഭ്രഷ്ടലക്ഷ്മീകം ജനോദ്ബാധവർജ്ജിതം
ദൃഷ്ട്വാ വിഗതോത്സവം രാജ്യമെന്തിദം
തേജോവിഹീനമകം പുക്കിതു, ചെന്നു
രാജഗേഹം രാമലക്ഷ്മണവർജ്ജിതം
തത്ര കൈകേയിയെക്കണ്ടു കുമാരന്മാർ
ഭക്ത്യാ നമസ്കരിച്ചീടിനാരന്തികേ,
പുത്രനെക്കണ്ടു സന്തോഷേണ മാതാവു–
മുത്ഥായ ഗാഢമാലിംഗ്യ മടിയിൽവ–
ച്ചുത്തമാംഗേ മുകർന്നാശു ചോദിച്ചിതു:
‘ഭദ്രമല്ലീ മല്ക്കുലത്തിങ്കലൊക്കവേ?
മാതാവിനും പിതൃഭ്രാതൃജനങ്ങൾക്കു–
മേതുമേ ദുഃഖമില്ലല്ലീ പറക നീ.
ഇത്തരം കൈകേയി ചൊന്നനേരത്തതി–
നുത്തരമാശു ഭരതനും ചൊല്ലിനാൻ:
ഖേദമുണ്ടച്ഛനെക്കാണാഞ്ഞെനിയ്ക്കുള്ളിൽ
താതനെവിടെ വസിയ്ക്കുന്നു മാതാവേ!
മാതാവിനോടു പിരിഞ്ഞു രഹസി ഞാൻ
താതനെപ്പണ്ടു കാണ്ടീലൊരുനാളുമെ.
ഇപ്പോൾ ഭവതി താനേ വസിയ്ക്കുന്നതെ–
ന്തുൾപ്പൂവിലുണ്ടു മേ താപവും ഭീതിയും

മല്ലിതാവെങ്ങു? പറകെന്നതുകേട്ടു
തൽപ്രിയമാശു കൈകേയിയും ചൊല്ലിനാൾ:
എന്മകനെന്തു ദുഃഖിപ്പാനവകാശം
നിന്മനോവാഞ്ഛിതമൊക്കെ വരുത്തി ഞാൻ
അശ്വമേധാദിയാഗങ്ങളെല്ലാം ചെയ്തു
വിശ്വമെല്ലാടവും കീർത്തി പരത്തിയ
സല്പുരുഷന്മാർ ഗതി ലഭിച്ചീടിനാൻ
ത്വല്പിതാവെന്നു കേട്ടോരു ഭരതനും
ക്ഷോണീതലേ ദുഃഖവിഹ്വലചിത്തനായ്
വീണു വിലാപം തുടങ്ങിനാനെത്രയും

## ഭരതന്റെ വിലാപം

'ഹാ! താത! ദുഃഖസമുദ്രേ നിമജ്ജ്യ മാ-
മേതൊരു ദിക്കിനു പോയിതു ഭൂപതേ!
എന്നെയും രാജ്യഭാരത്തെയും രാഘവൻ
തന്നുടെ കയ്യിൽ സമർപ്പിയാതെ പിരി-
ഞ്ഞെങ്ങു പൊയ്ക്കൊണ്ടു പിതാവേ! ഗുണനിധേ!
ഞങ്ങൾക്കുമാരുടയോരിനി ദൈവമേ!'
പുത്രനീവണ്ണം കരയുന്നതുനേര-
മുത്ഥാപ്യ കൈകേയി കണ്ണുനീരും തുട-
'ച്ചാശ്വസിച്ചീടുക ദുഃഖേന കിം ഫല-
മീശ്വരകല്പിതമെല്ലാമറിക നീ.
അഭ്യുദയം വരുത്തീടിനേൻ ഞാൻ തവ
ലഭ്യമെല്ലാമെ ലഭിച്ചതറിക നീ.
മാതൃവാക്യം സമാകർണ്യ ഭരതനും
ഖേദപരവശചേതസാ ചോദിച്ചു:
'ഏതാനുമൊന്നു പറഞ്ഞതില്ലേ മമ
താതൻ മരിയ്ക്കുന്ന നേരത്തു മാതാവേ!'

‘ഹാ രാമ! രാമ! കുമാര! സീതേ! മമ
ശ്രീരാമ! ലക്ഷ്മണ! രാമ! രാമ! രാമ!
സീതേ! ജനകസുതേതി പുനഃപുന–
രാതുരനായ് വിലപിച്ചു മരിച്ചിതു
താത’ നതുകേട്ടനേരം ഭരതനും
മാതാവിനോടു ചോദിച്ചാ ‘നതെന്തയ്യോ!
താതൻ മരിയ്ക്കുന്ന നേരത്തു രാമനും
സീതയും സൗമിത്രിയുമരികത്തില്ലേ?’
എന്നതുകേട്ടു കൈകേയിയും ചൊല്ലിനാൾ:
‘മന്നവൻ രാമനഭിഷേകമാരംഭ്യ
സന്നദ്ധനായതുകണ്ട നേരത്തു ഞാ–
നെന്നുടെ നന്ദനൻതന്നെ വാഴിയ്ക്കേണം
എന്നുപറഞ്ഞഭിഷേകം മുടക്കിയേൻ
നിന്നോടതിൻപ്രകാരം പറയാമല്ലോ.
രണ്ടു വരം മമ തന്നു തവ പിതാ,
പണ്ടതിലൊന്നിനാൽ നിന്നെ വാഴിയ്ക്കെന്നും
രാമൻ വനത്തിനു പോകെന്നു മറ്റേതും
ഭൂമിപൻതന്നോടിതുകാലമർത്ഥിച്ചേൻ.
സത്യപരായണനായ നരപതി
പൃഥ്വീതലം നിനക്കും തന്നു രാമനെ
കാനനവാസത്തിനായയച്ചീടിനാൻ.
ജാനകീദേവി പാതിവ്രത്യമാലംബ്യ
ഭർത്രാ സമം ഗമിച്ചീടിനാളാശു സൗ–
മിത്രിയും ഭ്രാതാവിനോടുകൂടെപ്പോയാൻ.
താതനവരെ നിനച്ചു വിലപിച്ചു
ഖേദേന രാമരാമേതി ദേവാലയം
പുക്കാനറി’കെന്നു മാതൃവാക്യം കേട്ടു
ദുഃഖിച്ചു ഭൂമിയിൽ വീണു ഭരതനും

മോഹം കലർന്ന നേരത്തു കൈകേയിയു–
'മാഹന്ത! ശോകത്തിനെന്തൊരു കാരണം?
രാജ്യം നിനക്കു സമ്പ്രാപ്തമായ്‌വന്നിതു
പൂജ്യനായ് വാഴ്ക ചാപല്യം കളഞ്ഞു നീ.'
എന്നു കൈകേയി പറഞ്ഞതുകേട്ടുട–
നൊന്നു കോപിച്ചു നോക്കീടിനാൻ മാതരം
ക്രോധാഗ്നിതന്നിൽ ദഹച്ചുപോമമ്മയെ–
ന്നാധിപൂണ്ടീടിനാർ കണ്ടുനിന്നോർകളും.
'ഭർത്താവിനെക്കൊന്ന പാപേ! മഹാഘോരേ!
നിസ്ത്രപേ! നിർദ്ദയേ! ദുഷ്ടേ! നിശാചരി!
നിന്നുടെ ഗർഭത്തിലുത്ഭുവിച്ചേനൊരു
പുണ്യമില്ലാത മഹാപാപി ഞാനഹോ!
നിന്നോടുരിയാടരുതിനി ഞാൻ ചെന്നു
വഹ്നിയിൽ വീണു മരിപ്പ,നല്ലായ്കിലോ
കാളകൂടം കുടിച്ചീടുവ,നല്ലായ്കിൽ
വാളെടുത്താശു കഴുത്തറുത്തീടുവൻ.
വല്ലകണക്കിലും ഞാൻ മരിച്ചീടുവ–
നില്ലൊരു സംശയം ദുഷ്ടേ! ഭയങ്കരി!
ഘോരമായുള്ള കുംഭീപാകമാകിയ
നാരകംതന്നിൽ വസിയ്ക്കുമിതുമൂലം.'
ഇത്തരം മാതരം ഭർത്സിച്ചു ദുഃഖിച്ചു
സത്വരംചെന്നു കൗസല്യാഗൃഹം പുക്കാൻ.
പാദേ നമസ്കരിച്ചോരു ഭരതനെ
മാതാവു കൗസല്യയും പുണർന്നീടിനാൾ.
കണ്ണുനീരോടും മെലിഞ്ഞതി ദീനയായ്
ഖിന്നയായോരു കൗസല്യ ചൊല്ലീടിനാൾ:
'കർമ്മദോഷങ്ങളിതെല്ലാമകപ്പെട്ടി–
തെന്മകൻ ദൂരത്തകപ്പെട്ട കാരണം.

ശ്രീരാമനുമനുജാതനും സീതയും
ചീരാംബരജടാധാരികളായ് വനം
പ്രാപിച്ചിതെന്നെയും ദുഃഖാംബുരാശിയിൽ
താപേന മഗ്നയാക്കീടിനാർ നിർദ്ദയം.
ഹാ! രാമ! രാമ! രഘുവംശനായക!
നാരായണ! പരമാത്മൻ! ജഗല്പതേ
നാഥ! ഭവാൻ മമ നന്ദനനായ് വന്നു
ജാതനായീടിനാൻ കേവലമെങ്കിലും
ദുഃഖമെന്നെപ്പിരിയുന്നീലൊരിയ്ക്കലു-
മുൾക്കാമ്പിലോർത്താൽ വിധിബലമാം തുലോം.'
ഇത്ഥം കരയുന്ന മാതാവുതന്നെയും
നത്വാ ഭരതനും ദുഃഖേന ചൊല്ലിനാൻ:
'ആതുരമാനസയാകായ്കിതുകൊണ്ടു
മാതാവു ഞാൻ പറയുന്നതു കേൾക്കണം.
രാഘവരാജ്യാഭിഷേകം മുടക്കിയാൾ
കൈകേയിയാകിയ മാതാവു മാതാവേ!
ഞാനറിഞ്ഞിട്ടില്ല രാഘവൻ തന്നാണ
ഞാനറിഞ്ഞത്രേയതെങ്കിലോ മാതാവേ!
ബ്രഹ്മഹത്യാശതജാതമാം പാപവു-
മമ്മേ ഭുജിയ്ക്കുന്നതുണ്ടു ഞാൻ നിർണ്ണയം.
ബ്രഹ്മാത്മജനാം വസിഷ്ഠമുനിയെയും
ധർമ്മദാരങ്ങളരുന്ധതിതന്നെയും
ഖഡ്ഗേന നിഗ്രഹിച്ചാലുള്ള പാപവു-
മൊക്കെയനുഭവിച്ചീടുന്നതുണ്ടു ഞാൻ'
ഇങ്ങനെ നാനാശപഥങ്ങളും ചെയ്തു
തിങ്ങിന ദുഃഖം കലർന്നു ഭരതനും
കേഴുന്നനേരം ജനനിയും ചൊല്ലിനാൾ:
'ദോഷം നിനക്കേതുമില്ലെന്നറിഞ്ഞു ഞാൻ'

ഇത്ഥം പറഞ്ഞു പുണർന്നു ഗാഢംഗാഢ-
മുത്തമാംഗേ മുകർന്നാളതു കണ്ടവ-
രൊക്കെ വാവിട്ടു കരഞ്ഞുതുടങ്ങിനാ-
രക്കഥ കേട്ടു വസിഷ്ഠമുനീന്ദ്രനും
മന്ത്രിജനത്തോടുമൻപോടെഴുന്നള്ളി
സന്താപമോടു തൊഴുതു ഭരതനും
രോദനം കണ്ടരുൾചെയ്തു വസിഷ്ഠനും:
'ഖേദം മതിമതി കേളിതു കേവലം
വൃദ്ധൻ ദശരഥനായ രാജാധിപൻ
സത്യപരാക്രമൻ വിജ്ഞാനവീര്യവാൻ
മർത്ത്യസുഖങ്ങളാം രാജഭോഗങ്ങളും
ഭുക്ത്വാ യഥാവിധി യജ്ഞങ്ങളും ബഹു
കൃത്വാ ബഹുധനദക്ഷിണയും മുദാ
ദത്വാ ത്രിവിഷ്ടപം ഗത്വാ യഥാസുഖം
ലബ്ധ്വാ പുരന്ദരാർദ്ധാസനം ദുർല്ലഭം
വൃത്രാരിമുഖ്യത്രിദശൗഘവന്ദ്യനാ-
യാനന്ദമോടിരിയ്ക്കുന്നതിനെന്തു നീ-
യാനനം താഴ്ത്തി നേത്രാംബു തൂകീടുന്നു?
ശുദ്ധനാത്മാ ജന്മനാശാദിവർജ്ജിതൻ
നിത്യൻ നിരുപമനവ്യയനദ്വയൻ
സത്യസ്വരൂപൻ സകലജഗന്മയൻ
മൃത്യുജന്മാദിഹീനൻ ജഗല്ക്കാരണൻ.
ദേഹമതൃർത്ഥം ജഡം ക്ഷണഭംഗുരം
മോഹൈകകാരണം! മുക്തിവിരോധകം
ശുദ്ധിവിഹീനം പവിത്രമല്ലൊട്ടുമേ
ചിത്തേ വിചാരിച്ചു കണ്ടാലൊരിയ്ക്കലും
ദുഃഖിപ്പതിന്നവകാശമില്ലേതുമേ
ദുഃഖേന കിം ഫലം മൃത്യുവശാത്മനാം?

താതനെന്നാകിലും പുത്രനെന്നാകിലും
പ്രേതരായാലതിമൂഢരായുള്ളവർ
മാറത്തലച്ചു തൊഴിച്ചു മുറവിളി–
ച്ചേറെത്തളർന്നു മോഹിച്ചു വീണീടുവോർ
നിസ്സാരമെത്രയും സംസാരമോർക്കിലോ
സത്സംഗമൊന്നേ ശുഭകരമായുള്ളു.
തത്ര സൗഖ്യം വരുത്തീടുവാൻ നല്ലതു
നിത്യമായുള്ളൊരു ശാന്തിയറിക നീ.
ജന്മമുണ്ടാകിൽ മരണവും നിശ്ചയം
ജന്മം മരിച്ചവർക്കും വരും നിർണ്ണയം
ആർക്കും തടുക്കരുതാതോരവസ്ഥയെ
ന്നോർക്കണമെല്ലാം സ്വകർമ്മവശാഗതം.
തത്വമറിഞ്ഞുള്ള വിദ്വാനൊരിയ്ക്കലും
പുത്രമിത്രാർത്ഥകളത്രാദിവസ്തുനാ
വേർപെടുന്നേരവും ദുഃഖമില്ലേതുമേ
സ്വാപേതമെന്നാൽ സുഖവുമില്ലേതുമേ.
ബ്രഹ്മാണ്ഡകോടികൾ നഷ്ടങ്ങളായതും
ബ്രഹ്മണാ സൃഷ്ടങ്ങളായതും പാർക്കിലോ
സംഖ്യയില്ലാതോളമുണ്ടിതെന്നാൽ ക്ഷണ–
ഭംഗുരമായുള്ള ജീവിതകാലത്തി–
ലെന്തൊരാസ്ഥാ മഹാജ്ഞാനിനാമുള്ളതും?
ബന്ധമെന്തീ ദേഹദേഹികൾക്കെന്നതും
ചിന്തിച്ചു മായാഗുണവൈഭവങ്ങളു–
മന്തർമ്മുദാ കണ്ടവർക്കെന്തു സംഭ്രമം?
കമ്പിത പത്രാഗ്രലഗ്നാംബുബിന്ദുവൽ.
സംപതിച്ചീടുമായുസ്സതി നശ്വരം.
പ്രാക്തനദേഹസ്ഥകർമ്മണാ പിന്നെയും
പ്രാപ്തമാം ദേഹിയ്ക്കു ദേഹം പുനരപി.

ജീർണ്ണവസ്ത്രങ്ങളുപേക്ഷിച്ചു ദേഹികൾ
പൂർണ്ണശോഭം നവവസ്ത്രങ്ങൾ കൊള്ളുന്നു.
ജീർണ്ണദേഹങ്ങളവ്വണ്ണമുപേക്ഷിച്ചു
പൂർണ്ണശോഭം നവദേഹങ്ങൾ കൊള്ളുന്നു.
കാലചക്രത്തിൻ ഭ്രമണവേഗത്തിനു
മൂലമിക്കർമ്മഭേദങ്ങളറിക നീ.
ദുഃഖത്തിനെന്തൊരു കാരണം ചൊല്ലു നീ
മുഖ്യജനമതം കേൾക്ക ഞാൻ ചൊല്ലുവൻ.
ആത്മാവിനില്ല ജനനം മരണവു-
മാത്മനി ചിന്തിയ്ക്ക ഷഡ്ഭാവവുമില്ല.
നിത്യാനന്ദസ്വരൂപൻ നിരാകുലൻ
സത്യസ്വരൂപൻ സകലേശ്വരൻ ശാശ്വതൻ
ബുദ്ധ്യാദിസാക്ഷി സർവ്വാത്മാ സനാതന-
നദ്വയനേകൻ പരൻ പരമൻ ശിവൻ
ഇത്ഥമനാരതം ചിന്തിച്ചു ചിന്തിച്ചു
ചിത്തേ ദൃഢമായറിഞ്ഞു ദുഃഖങ്ങളും
ത്യക്ത്വാ തുടങ്ങുക കർമ്മസമൂഹവും
സത്വരമേതും വിഷാദമുണ്ടാകൊലാ.'

## സംസ്കാരകർമ്മം

ശ്രുത്വാ ഗുരുവചനം നൃപനന്ദനൻ
കൃത്വാ യഥാവിധി സംസ്കാരകർമ്മവും
മിത്രഭൃത്യാമാത്യസോദരോപാദ്ധ്യായ-
യുക്തനായോരു ഭരതകുമാരനും
താതശരീരമെണ്ണത്തോണിതന്നിൽനി-
ന്നാദരപൂർവ്വമെടുത്തു നീരാടിച്ചു
ദിവ്യാംബരാഭരണാലേപനങ്ങളാൽ
സർവ്വാംഗമെല്ലാമലങ്കരിച്ചീടിനാൻ.

അഗ്നിഹോത്രാഗ്നിതന്നാലഗ്നിഹോത്രിയെ
സംസ്കരിക്കുംവണ്ണമാചാര്യസംയുതം
ദത്വാ തിലോദകം ദ്വാദശവാസരേ
ഭക്ത്യാ കഴിച്ചിതു പിണ്ഡവുമാദരാൽ.
വേദപരായണന്മാരാം ദ്വിജാവലി-
ക്കോദനഗോധനഗ്രാമരത്നാംബര-
ഭൂഷണാലേപനതാംബൂലപൂഗങ്ങൾ
തോഷേണ ദാനവുംചെയ്തു സസോദരം
വീണുനമസ്കരിച്ചാശീർവ്വചനമാ-
ദാനവുംചെയ്തു വിശുദ്ധനായ് മേവിനാൻ.
ജാനകീലക്ഷ്മണസംയുക്തനായുടൻ
കാനനം പ്രാപിച്ച രാമകുമാരനെ
മാനസേ ചിന്തിച്ചു ചിന്തിച്ചനുദിനം
മാനവവീരനായോരു ഭരതനും
സാനുജനായ് വസിച്ചീടിനാനദ്ദിനം
നാനാസുഹൃജ്ജനത്തോടുമനാകുലം.
തത്ര വസിഷ്ഠമുനീന്ദ്രൻ മുനികുല-
സത്തമന്മാരുമായ് വന്നു സഭാന്തികേ
അർണ്ണോരുഹാസനസന്നിഭനാം മുനി
സ്വർണ്ണാസനേ മരുവീടിനാനാദരാൽ.
ശത്രുഘ്നസംയുക്തനായ ഭരതനെ-
ത്തത്ര വരുത്തിയ നേരമവർകളും
മന്ത്രികളോടും പുരവാസികളോടു-
മന്തരാനന്ദം വളർന്നു മരുവിനാർ.
കുമ്പിട്ടു നിന്ന ഭരതകുമാരനോ-
ടംഭോജസംഭവനന്ദനൻ ചൊല്ലിനാൻ:
'ദേശകാലോചിതമായുള്ള വാക്കുകൾ
ദേശികനായ ഞാനാശു ചൊല്ലീടുവൻ.

സത്യസന്ധൻ തവ താതൻ ദശരഥൻ
പൃഥ്വീതലം നിനക്കദ്യ നല്കീടിനാൻ
പുത്രാഭ്യുദയാർത്ഥമേഷ കൈകേയിക്കു
ദത്തമായോരു വരദ്വയംകാരണം.
മന്ത്രപൂർവ്വമഭിഷേകം നിനക്കു ഞാൻ
മന്ത്രികളോടുമൻപോടു ചെയ്തീടുവൻ.
രാജ്യമരാജകമാം, ഭവാനാലിനി
ത്യാജ്യമല്ലെന്നു ധരിക്ക കുമാര! നീ
താതനിയോഗമനുഷ്ഠിക്കയും വേണം
പാതകമുണ്ടാമതല്ലായ്കിലേവനും.
ഒന്നൊഴിയാതെ ഗുണങ്ങൾ നരന്മാർക്കു
വന്നുകൂടുന്നു ഗുരുപ്രസാദത്തിനാൽ.'
എന്നരുൾചെയ്ത വസിഷ്ഠമുനിയോടു
നന്നായ്ത്തൊഴുതുണർത്തിച്ചു ഭരതനും:
'ഇന്നടിയന്നു രാജ്യംകൊണ്ടു കിം ഫലം?
മന്നവനാകുന്നതും മമ പൂർവ്വജൻ.
ഞങ്ങളവനുടെ കിങ്കരന്മാരത്രേ
നിങ്ങളിതെല്ലാമറിഞ്ഞല്ലോ മേവുന്നു.

നാളെപ്പുലർകാലേ പോകുന്നതുകണ്ടു ഞാൻ
നാളീകനേത്രനെക്കൊണ്ടിങ്ങു പോരുവാൻ.
ഞാനും ഭവാനുമരുന്ധതീദേവിയും
നാനാപുരവാസികളുമമാത്യരും
ആന തേർ കാലാൾ കുതിരപ്പടയോടു–
മാനകശംഖപടഹവാദ്യത്തൊടും
സോദരഭൂസുരതാപസസാമന്ത–
മേദിനീപാലകവൈശ്യശൂദ്രാദിയും
സാദരമാശു കൈകേയിയൊഴിഞ്ഞുള്ള

മാതൃജനങ്ങളുമായിട്ടു പോകണം
രാമനിങ്ങാഗമിച്ചീടുവോളം ഞങ്ങൾ
ഭൂമിയിൽതന്നെ ശയിയ്ക്കുന്നതേയുള്ളു.
മൂലഫലങ്ങൾ ഭുജിച്ചു ഭസിതവു-
മാലേപനംചെയ്തു വല്ക്കലവും പൂണ്ടു
താപവേഷം ധരിച്ചു ജടപൂണ്ടു
താപം കലർന്നു വസിയ്ക്കുന്നതേയുള്ളു'
ഇത്ഥം ഭരതൻ പറഞ്ഞതുകേട്ടവ-
രെത്രയും നന്നുന്നെന്നു ചൊല്ലീടിനാർ.

## ഭരതന്റെ വനയാത്ര

'ചിത്തേ നിനക്കിതു തോന്നിയതൽഭുത-
മുത്തമന്മാരിലത്യുത്തമനല്ലോ നീ'
സാധുക്കളേവം പുകഴ്ത്തുന്നതുനേര-
മാദിത്യദേവനുദിച്ചു, ഭരതനും
ശത്രുഘ്നനോടുകൂടെപ്പുറപ്പെട്ടിതു;
തത്ര സുമന്ത്രനിയോഗേന സൈന്യവും
സത്വരം രാമനെക്കാണ്മാൻ നടന്നിതു
ചിത്തേ നിറഞ്ഞു വഴിഞ്ഞ മോദത്തോടും
രാജദാരങ്ങൾ കൗസല്യാദികൾ തദാ
രാജീവനേത്രനെക്കാണാൻ നടന്നിതു.
താപസശ്രേഷ്ഠൻ വസിഷ്ഠനും പത്നിയും
താപസവൃന്ദേന സാകം പുറപ്പെട്ടു.
ഭൂമി കിളർന്നു പൊങ്ങീടും പൊടികളും
വ്യോമനി ചെന്നു പരന്നു ചമഞ്ഞിതു.
രാഘവാലോകനാനന്ദവിവശരാം
ലോകരറിഞ്ഞില്ല മാർഗ്ഗഖേദങ്ങളും.
ശൃംഗിവേരാഖ്യപുരം ഗമിച്ചിട്ടുടൻ

ഗംഗാതടേചെന്നു നിന്നു പെരുമ്പട.
കേകയപുത്രീസുതൻ പടയോടുമി–
ങ്ങാഗതനായതു കേട്ടു ഗുഹൻ തദാ
ശങ്കിതമാനസനായ്‌വന്നു തന്നുടെ
കിങ്കരന്മാരോടു ചൊന്നാനതുനേരം:
‘ബാണചാപാദി ശസ്ത്രങ്ങളും കൈക്കൊണ്ടു
തോണികളൊക്കെ ബന്ധിച്ചു സന്നദ്ധരായ്
നില്പിനെല്ലാവരും ഞാനങ്ങു ചെന്നുക–
ണ്ടിപ്പോൾ വരുന്നതുമുണ്ടു വൈകീടാതെ.
അന്തികേ ചെന്നു വന്ദിച്ചാലവനുടെ
യന്തർഗ്ഗതമറിഞ്ഞീടുന്നതുണ്ടല്ലോ.
രാഘവനോടു വിരോധത്തിനെങ്കിലോ
പോകരുതാരുമവരിനി നിർണ്ണയം
ശുദ്ധരെന്നാകിൽ കടത്തുകയും വേണം
പദ്ധതിയ്ക്കേതും വിഷാദവും കൂടാതെ.
ഇത്ഥം വിചാരിച്ചുറച്ചു ഗുഹൻ ചെന്നു
സത്വരം കാല്ക്കൽ നമസ്കരിച്ചീടിനാൻ
നാനാവിധോപായനങ്ങളും കാഴ്ചവ–
ച്ചാനന്ദപൂർവ്വം തൊഴുതുനിന്നീടിനാൻ
ചീരാംബരം ഘനശ്യാമം ജടാധരം
ശ്രീരാമമന്ത്രം ജപന്തമനാരതം
ധീരം കുമാരം കുമാരോപമം മഹാ–
വീരം രഘുവരസോദരം സാനുജം
മാരസമാനശരീരം മനോഹരം
കാരുണ്യസാഗരം കണ്ടു ഗുഹൻ തദാ.
ഭൂമിയിൽവീണു ഗുഹോഹമിത്യുക്ത്വാ പ്ര–
ണാമവും ചെയ്തു, ഭരതനുമന്നേരം
ഉത്ഥാപ്യ ഗാഢമാലിംഗ്യ രഘുനാഥ–

ഭക്തം വയസ്യമനാമയവാക്യവു-
മുക്ത്വാ ഗുഹനോടു പിന്നെയും ചൊല്ലിനാ-
'നുത്തമപൂരുഷോത്തംസരത്നം ഭവാൻ
ആലിംഗനം ചെയ്തുവല്ലോ ഭവാനെ ലോ-
കാലംബനഭൂതനാകിയ രാഘവൻ.
ലക്ഷ്മീഭഗവതിദേവിയ്ക്കൊഴിഞ്ഞു സി-
ദ്ധിയ്ക്കുമോ മറ്റൊരുവർക്കുമതോർക്ക നീ
ധന്യനാകുന്നതു നീ ഭുവനത്തിങ്ക-
ലിന്നതിനില്ലൊരുസംശയം മത്സഖേ!
സോദരനോടും ജനകാത്മജയോടു-
മേതൊരിടത്തുനിന്നൻപോടു കണ്ടിതു
രാമനെ നീ,യവനെന്തു പറഞ്ഞതും,
നീ മുദാ രാമനോടെന്തോന്നു ചൊന്നതും.
യാതൊരിടത്തുറങ്ങീ രഘുനായകൻ
സീതയോടും കൂടി നീയവിടം മുദാ,
കാട്ടിത്തരികെ'ന്നു കേട്ടു, ഗുഹൻ തദാ
വാട്ടമില്ലാതൊരു സന്തോഷചേതസാ
ഭക്തൻ ഭരതനത്യുത്തമനെന്നു തൻ
ചിത്തേ നിരൂപിച്ചുടൻ നടന്നീടിനാൻ
യത്ര സുപ്തോ നിശി രാഘവൻ സീതയാ
തത്ര ഗത്വാ ഗുഹൻ സത്വരം ചൊല്ലിനാൻ:
'കണ്ടാലുമെങ്കിൽ കുശാസ്തൃതം സീതയാ
കൊണ്ടൽവർണ്ണൻതൻ മഹാശയനസ്ഥലം.'
കണ്ടു ഭരതനും മുക്തബാഷ്പോദകം
തൊണ്ട വിറച്ചു സഗദ്ഗദം ചൊല്ലിനാൻ:
'ഹാ! സുകുമാരീ! മനോഹരീ! ജാനകീ!
പ്രാസാദമൂർദ്ധ്നി സുവർണ്ണതല്പസ്ഥലേ
കോമളസ്നിഗ്ദ്ധധവളാംബരാസ്തൃതേ

രാമേണ ശേതേ മഹാസുഖം സാ കഥം?
ശേതേ കുശമയവിഷ്ടരേ നിഷ്ഠുരേ
ഖേദേന സീതാ മദീയാഗ്രജന്മനാ.
മദ്ദോഷകാരണാലെന്നതു ചിന്തിച്ചു-
മിദ്ദേഹമാശു പരിത്യജിച്ചീടുവൻ
കിൽബിഷകാരിണിയായ കൈകേയിതൻ
ഗർഭത്തിൽനിന്നു ജനിച്ചൊരു കാരണം
ദുഷ്കൃതിയായതിപാപിയാമെന്നെയും
ധിക്കരിച്ചീടിനേൻ പിന്നെയും പിന്നെയും.
ജന്മസാഫല്യവും വന്നിതനുജനു
നിർമ്മലമാനസൻ ഭാഗ്യവാനെത്രയും
അഗ്രജൻ തന്നെപ്പരിചരിച്ചെപ്പൊഴും
വ്യഗ്രം വനത്തിനു പോയതവനല്ലോ.
ശ്രീരാമദാസദാസന്മാർക്കു ദാസനാ-
യാരൂഢഭക്തിപൂണ്ടേഷ ഞാനും സദാ
നിത്യവും സേവിച്ചുകൊൾവനെന്നാൽ വരും
മർത്ത്യജന്മത്തിൻ ഫലമെന്നു നിർണ്ണയം.
ചൊല്ലു നീയെന്നോടെവിടെ വസതി കൗ-
സല്യാതനയനവിടേയ്ക്കു വൈകാതെ
ചെന്നുഞാനിങ്ങു കൂട്ടിക്കൊണ്ടു പോരുവ-
നെന്നതുകേട്ടു ഗുഹനുമുരചെയ്താൻ:
മംഗളദേവതാവല്ലഭൻ തങ്കലി-
ന്നിങ്ങനെയുള്ളൊരു ഭക്തിയുണ്ടാകയാൽ
പുണ്യവാന്മാരിൽ വച്ചഗ്രേസരൻ ഭവാൻ
നിർണ്ണയമെങ്കിലോ കേൾക്ക മഹാമതേ!
ഗംഗാനദികടന്നാലടുത്തെത്രയും
മംഗളമായുള്ള ചിത്രകൂടാചലം
തന്നികടേ വസിയ്ക്കുന്നിതു സീതയാ

തന്നുടെ സോദരനോടും യഥാസുഖം.'
ഇത്ഥം ഗുഹോക്തികൾ കേട്ടു ഭരതനും
തത്ര ഗച്ഛാമഹേ ശീഘ്രം പ്രിയസഖേ!
തർത്തുമമർത്ത്യതടിനിയെസ്സത്വരം
കർത്തുമുദ്യോഗം സമർത്ഥോ ഭവാദ്യ നീ.'
ശ്രുത്വാ ഭരതവാക്യം ഗുഹൻ സാദരം
ഗത്വാ വിബുധനദിയെക്കടത്തുവാൻ
ഭൃത്യജനത്തോടുകൂടെസ്സസംഭ്രമം
വിസ്താരയുക്തം മഹാക്ഷേപണീയുതം
അഞ്ജസാ കൂലദേശം നിറച്ചീടിനാ-
നഞ്ഞൂറുതോണി വരുത്തി നിരത്തിനാൻ.
ഊറ്റമായൊരു തുഴയുമെടുത്തതി-
ലേറ്റം വലിയൊരു തോണിയിൽ താൻ മുദാ
ശത്രുഘ്നനേയും ഭരതനേയും മുനി-
സത്തമനായ വസിഷ്ഠനേടും തദാ
രാമമാതാവായ കൗസല്യതന്നെയും
വാമശീലാംഗിയാം കൈകേയിതന്നെയും
ഉത്തമയാം സുമിത്രാദേവിതന്നെയും
പൃഥ്വീശപത്നിമാർ മറ്റുള്ളവരെയും
ഭക്ത്യാ തൊഴുതു കരേറ്റി മന്ദം തുഴ-
ഞ്ഞസ്തഭീത്യാ കടത്തീടിനാനാദരാൽ.
ഉമ്പർതടിനിയെക്കുമ്പിട്ടനാകുലം
മുമ്പേ കടന്നിതു വൻപടയും തദാ
ശീഘ്രം ഭരദ്വാജതാപസേന്ദ്രാശ്രമം
വ്യാഘ്രഗോവൃന്ദപൂർണ്ണം വിരോധം വിനാ
സമ്പ്രാപ്യ സമ്പ്രീതനായ ഭരതനും!
വൻപടയൊക്കവേ ദൂരെ നിർത്തീടിനാൻ.
താനുമനുജനുമായുടജാങ്കണേ

സാനന്ദമാവിശ്യ നിന്നോരനന്തരം
ഉജ്ജ്വലന്തം മഹാതേജസാ താപസം
വിജ്വരാത്മാനമാസീനം വിധിസമം
ദൃഷ്ട്വാ നനാമ സാഷ്ടാംഗം സസോദരം
പുഷ്ടഭക്ത്യാ ഭരദ്വാജമുനീശ്വരം.
ജ്ഞാത്വാ ദശരഥനന്ദനം ബാലകം
പ്രീത്യൈവ പൂജയാമാസ മുനീന്ദ്രനും.
ഹൃഷ്ടവാചാ കുശലപ്രശ്നവും ചെയ്തു
ദൃഷ്ട്വാ തദാ ജടാവല്ക്കലധാരിണം
തുഷ്ടികലർന്നരുൾചെയ്താ'നിതെന്തെടോ
കഷ്ടമിക്കോപ്പുപപന്നമല്ലൊട്ടുമേ.
രാജ്യവും പാലിച്ചു നാനാജനങ്ങളാൽ
പൂജ്യനായോരു നീയെന്തിനായിങ്ങനെ
വല്ക്കലവും ജടയുംപൂണ്ടു താപസ–
മുഖ്യവേഷത്തെപ്പരിഗ്രഹിച്ചീടുവാൻ?
എന്തൊരു കാരണം വൻപടയോടുമാ–
ഹന്ത! വനാന്തരേ വന്നതും ചൊല്ലു നീ.'
ശ്രുത്വാ ഭരദ്വാജവാക്യം ഭരതനു–
മിത്ഥം മുനിവരൻതന്നോടു ചൊല്ലിനാൻ:
'നിന്തിരുവുള്ളത്തിലേറാതെ ലോകത്തി–
ലെന്തൊരുവൃത്താന്തമുള്ളൂ മഹാമുനേ!
എങ്കിലും വാസ്തവം ഞാനുണർത്തിപ്പനി–
സ്സങ്കടം പോവാനനുഗ്രഹിക്കേണമേ.
രാമാഭിഷേകവിഘ്നത്തിനു കാരണം
രാമപാദാബ്ജങ്ങളാണെ തപോനിധേ!
ഞാനേതുമേയൊന്നറിഞ്ഞീല, രാഘവൻ
കാനനത്തിന്നെഴുന്നള്ളുവാൻ മൂലവും.
കേകയപുത്രിയാമമ്മതൻ വാക്കായ

കാകോളവേഗമേ മൂലമതിന്നുള്ളു.
ഇപ്പോളശുദ്ധനോ ശുദ്ധനോ ഞാനതി–
നിപ്പാദപത്മം പ്രമാണം ദയാനിധേ!
ശ്രീരാമചന്ദ്രനു ഭൃത്യനായ് തല്പാദ–
വാരിജയുഗ്മം ഭജിയ്ക്കെന്നിയേ മമ
മറ്റുള്ള ഭോഗങ്ങളാലെന്തൊരു ഫലം?
മുറ്റുമതിന്നൊഴിഞ്ഞില്ലൊരാകാംക്ഷിതം.
ശ്രീരാഘവൻ ചരണാന്തികേ വീണു സം–
ഭാരങ്ങളെല്ലാമവിടെസ്സമർപ്പിച്ചു
പൌരവസിഷ്ഠാദികളോടുകൂടവേ
ശ്രീരാമചന്ദ്രനഭിഷേകവും ചെയ്തു
രാജ്യത്തിനാശു കൂട്ടിക്കൊണ്ടു പോയിട്ടു
പൂജ്യനാം ജ്യേഷ്ഠനെസ്സേവിച്ചുകൊള്ളുവൻ.'
ഇങ്ങനെ കേട്ടു ഭരതവാക്യം മുനി
മംഗളാത്മാനമേനം പുണർന്നീടിനാൻ.
ചുംബിച്ചു മൂർദ്ധ്നി സന്തോഷിച്ചരുളിനാൻ:
'കിം ബഹുനാ വത്സ! വൃത്താന്തമൊക്കെ ഞാൻ
ജ്ഞാനദൃശാ കണ്ടറിഞ്ഞിരിയ്ക്കുന്നിതു
മാനസേ ശോകമുണ്ടാകൊലാ കേൾക്ക നീ.
ലക്ഷ്മണനെക്കാൾ നിനക്കേറുമേ ഭക്തി
ലക്ഷ്മീപതിയായ രാമങ്കൽ നിർണ്ണയം.
ഇന്നിനിസ്സല്ക്കരിച്ചീടുവൻ നിന്നെ ഞാൻ
വന്ന പടയൊടുമില്ലൊരു സംശയം.
ഊണും കഴിഞ്ഞിങ്ങുറങ്ങിപ്പുലർകാലേ
വേണം രഘുനാഥനെച്ചെന്നു കൂപ്പുവാൻ.'
എല്ലാമരുൾചെയ്തവണ്ണമെനിയ്ക്കതി–
നില്ലൊരുവൈമുഖ്യമെന്നു ഭരതനും
കാൽകഴുകിസ്സമാചമ്യ മുനീന്ദ്രനു–

മേകാഗ്രമാനസനായതിവിദ്രുതം
ഹോമഗേഹസ്ഥനായ് ധ്യാനവും ചെയ്തിതു
കാമസുരഭിയെത്തൽക്ഷണേ കാനനം
ദേവേന്ദ്രലോകസമാനമായ് വന്നിതു;.
ദേവകളായിച്ചമഞ്ഞു തരുക്കളും.
ദേവവനിതമാരായി ലതകളും.
ഭാവനാവൈഭവമെത്രയുമത്ഭുതം!
ഭക്തഭക്ഷ്യാദി പേയങ്ങൾ ഭോജ്യങ്ങളും
ഭുക്തിപ്രസാദനം മറ്റും ബഹുവിധം.
ഭോജനശാലകൾ സേനാഗൃഹങ്ങളും
രാജഗേഹങ്ങളുമെത്ര മനോഹരം!
സ്വർണ്ണരത്നവ്രാതനിർമ്മിതമൊക്കവേ
വർണ്ണിപ്പതിന്നു പണിയുണ്ടനന്തനും.
കർമ്മണാ ശാസ്ത്രദൃഷ്ടേന വസിഷ്ഠനെ
സമ്മോദമോടു പൂജിച്ചിതു മുമ്പിനാൽ.
പശ്ചാൽ സസൈന്യം ഭരതം സസോദര-
മിച്ഛാനുരൂപേണ പൂജിച്ചനന്തരം
തൃപ്തരായ് തത്ര ഭരദ്വാജമന്ദിരേ
സുപ്തരായാരമരാവതിസന്നിഭേ.
ഉത്ഥാനവും ചെയ്തുഷസി നിയമങ്ങൾ
കൃത്വാ ഭരദ്വാജപാദങ്ങൾ കൂപ്പിനാർ.
താപസൻതന്നോടനുജ്ഞയും കൈക്കൊണ്ടു
ഭൂപതിനന്ദനന്മാരും പുറപ്പെട്ടു
ചിത്രകൂടാചലം പ്രാപ്യ മഹാബലം
തത്ര പാർപ്പിച്ചു ദൂരെ കിഞ്ചിദന്തികേ
മിത്രമായോരു ഗുഹനും സുമന്ത്രരും
ശത്രുഘ്നനും താനുമായി ഭരതനും
ശ്രീരാമസന്ദർശനാകാംക്ഷയാ മന്ദ-

മാരാഞ്ഞു നാനാ തപോധനമണ്ഡലേ
കാണാഞ്ഞൊരോരോ മുനിവരന്മാരോടു
താണുതൊഴുതു ചോദിച്ചുമത്യാദരം:
'കുത്ര വാഴുന്നു രഘൂത്തമനത്ര സൗ-
മിത്രിയോടും മഹീപുത്രിയോടും മുദാ?'
ഉത്തമനായ ഭരതകുമാരനോ-
ടുത്തരം താപസന്മാരുമരുൾചെയ്തു:
'ഉത്തരതീരേ സുരസരിതഃസ്ഥലേ
ചിത്രകൂടാദ്രിതൻപാർശ്വേ മഹാശ്രമേ
ഉത്തമപുരുഷൻ വാഴുന്നി'തെന്നു കേ-
ട്ടെത്രയും കൗതുകത്തോടെ ഭരതനും
തത്രൈവ ചെന്ന നേരത്തു കാണായ് വന്നി-
തത്യൽഭുതമായ രാമചന്ദ്രാശ്രമം.
പുഷ്പഫലദലപൂർണ്ണവല്ലീതരു-
ശഷ്പരമണീയകാനനമണ്ഡലേ
ആമ്രകദളീബകുളപനസങ്ങ-
ളാമ്രാതകാർജ്ജുനനാഗപുന്നാഗങ്ങൾ
കേരപൂഗങ്ങളും കോവിദാരങ്ങളു-
മേരണ്ഡചമ്പകാശോകതാലങ്ങളും
മാലതീജാതി പ്രമുഖലതാവലീ-
ശാലികളായ തമാലസാലങ്ങളും
ഭൃംഗാദി നാനാവിഹംഗനാദങ്ങളും
തുംഗമാതംഗഭുജംഗപ്ലവംഗകു-
രംഗാദിനാനാമൃഗവ്രാതലീലയും
ഭംഗ്യാ സമാലോക്യ ദൂരെ ഭരതനും
വൃക്ഷാഗ്രസംലഗ്നവല്ക്കലാലംകൃതം
പുഷ്കരാക്ഷാശ്രമം ഭക്ത്യാ വണങ്ങിനാൻ.
ഭാഗ്യവാനായ ഭരതനതുനേരം

മാർഗ്ഗരജസി പതിഞ്ഞു കാണായ് വന്നു
സീതാരഘൂനാഥപാദാരവിന്ദങ്ങൾ
നൂതനമായതിശോഭനം പാവനം
അങ്കുശാബ്ജധ്വജവജ്രമത്സ്യാദികൊ–
ണ്ടങ്കിതം മംഗളമാനന്ദമഗ്നനായ്
വീണുരുണ്ടും പിണഞ്ഞും കരഞ്ഞും തദാ
രേണു തൻമൗലിയിൽ കോരിയിട്ടീടിനാൻ.
'ധന്യോഹമിന്നഹോ ധന്യോഹമിന്നഹോ!
മുന്നം മയാ കൃതം പുണ്യപൂരം പരം
ശ്രീരാമപാദപത്മാഞ്ചിതം ഭൂതല–
മാരാലെനിക്കു കാണ്മാനവകാശവും
വന്നിതല്ലോ മുഹുരിപ്പാദപാംസുക്ക–
ളന്വേഷണം ചെയ്തുഴലുന്നിതേറ്റവും
വേധാവുമീശനും ദേവകദംബവും
വേദങ്ങളും നാരദാദിമുനികളും.'
ഇത്ഥമോർത്തൽഭുതപ്രേമരസാപ്ലുത–
ചിത്തനായാനന്ദബാഷ്പാകുലാക്ഷനായ്
മന്ദമന്ദം പരമാശ്രമസന്നിധൗ
ചെന്നു നിന്നോരുനേരത്തു കാണായിതു
സുന്ദരം രാമചന്ദ്രം പരമാനന്ദ–
മന്ദിരമിന്ദ്രാദിവൃന്ദാരകവൃന്ദ–
വന്ദിതമിന്ദിരാമന്ദിരോരഃസ്ഥല–
മിന്ദ്രാവരജമിന്ദീവരലോചനം
ദൂർവ്വാദളനിഭശ്യാമളം കോമളം
പൂർവ്വജം നീലനളിനദലേക്ഷണം
രാമം ജടാമകുടം വല്ക്കലാംബരം
സോമബിംബാഭപ്രസന്നവക്ത്രാംബുജം
ഉദ്യത്തരുണാരുണായുതശോഭിതം

വിദ്യുത്സമാംഗിയാം ജാനകിയായൊരു
വിദ്യയുമായ് വിനോദിച്ചിരിയ്ക്കുന്നൊരു
വിദ്യോതമാനമാത്മാനമവ്യാകുലം
വക്ഷസി ശ്രീവത്സലക്ഷണമവ്യയം
ലക്ഷ്മീനിവാസം ജഗന്മയമച്യുതം
ലക്ഷ്മണസേവിതപാദപങ്കേരുഹം
ലക്ഷണലക്ഷ്യസ്വരൂപം പുരാതനം
ദക്ഷാരിസേവിതം പക്ഷീന്ദ്രവാഹനം
രക്ഷോവിനാശനം രക്ഷാവിചക്ഷണം
ചക്ഷുഃശ്രവണപ്രവരപല്യങ്കഗം
കുക്ഷിസ്ഥിതാനേകപത്മജാണ്ഡം പരം
കാരുണ്യപൂർണ്ണം ദശരഥനന്ദന-
മാരണ്യവാസരസികം മനോഹരം.
ദുഃഖവും പ്രീതിയും ഭക്തിയുമുൾക്കൊണ്ടു
തൃക്കാല്ക്കൽ വീണു നമസ്കരിച്ചീടിനാൻ.
രാമനവനെയും ശത്രുഘ്നനേയുമാ-
മോദാലെടുത്തു നിവർത്തിസ്സസംഭ്രമം
ദീർഘബാഹുക്കളാലാലിംഗനംചെയ്തു
ദീർഘനിശ്വാസവുമന്യോന്യമുൾക്കൊണ്ടു
ദീർഘനേത്രങ്ങളിൽനിന്നു ബാഷ്പോദകം
ദീർഘകാലംവാർത്തു സോദരന്മാരെയും
ഉത്സംഗസീമനി ചേർത്തു പുനരപി
വത്സങ്ങളുമണച്ചാനന്ദപൂർവ്വകം
സത്സംഗമേറെയുള്ളോരു സൗമിത്രിയും
തത്സമയേ ഭരതാംഘ്രികൾ കൂപ്പിനാൻ.
ശത്രുഘ്നനുമതിഭക്തികലർന്നു സൗ-
മിത്രിതൻ പാദാംബുജങ്ങൾ കൂപ്പീടിനാൻ.
ഉഗ്രതൃഷാർത്തമാരായ പശുകുല-

മഗ്രേ ജലാശയം കണ്ടപോലെ തദാ
വേഗേന സന്നിധൗ ചെന്നാശു കണ്ടിതു
രാഘവൻതൻ തിരുമേനി മനോധൃതം.
രോദനംചെയ്യുന്ന മാതാവിനെക്കണ്ടു
പാദങ്ങളിൽ നമിച്ചാൻ രഘുനാഥനും
ഏത്രയുമാർത്തി കൈക്കൊണ്ടു കൗസല്യയും
പുത്രനു ബാഷ്പധാരാഭിഷേകം ചെയ്തു
ഗാഢമാശ്ലിഷ്യ ശിരസി മുകർന്നുട–
നൂഢമോദം മുലയും ചുരന്നു തദാ.
അന്യരായുള്ളൊരു മാതൃജനത്തെയും
പിന്നെ നമസ്കരിച്ചീടിനാനാദരാൽ.
ലക്ഷ്മണൻ താനുമവ്വണ്ണം വണങ്ങിനാൻ
ലക്ഷ്മീസമയായ ജാനകീദേവിയും.
ഗാഢമാശ്ലിഷ്യ കൗസല്യാദികൾ സമാ–
രൂഢഖേദം തുടച്ചീടിനാർ കണ്ണുനീർ.
തത്ര സമാഗതം ദൃഷ്ട്വാ ഗുരുവരം
ഭക്ത്യാ വസിഷ്ഠം സാഷ്ടാംഗമാമ്മാറുടൻ
നത്വാ രഘൂത്തമനാശു ചൊല്ലീടിനാ–
'നെത്രയും ഭാഗ്യവാൻ ഞാനെന്നു നിർണ്ണയം.
താതനു സൗഖ്യമല്ലീ? നിജമാനസേ
ഖേദമുണ്ടോ പുനരെന്നെപ്പിരികയാൽ?
എന്തൊന്നു ചൊന്നതെന്നോടു ചൊല്ലീടുവാ–
നെന്തു സൗമിത്രിയെക്കൊണ്ടു പറഞ്ഞതും?'
രാമവാക്യംകേട്ടു ചെന്നാൻ വസിഷ്ഠനും:
'ധീമതാം ശ്രേഷ്ഠ! താതോദന്തമാശു കേൾ:
നിന്നെപ്പിരിഞ്ഞതുതന്നെ നിരൂപിച്ചു
മന്നവൻ പിന്നെയും പിന്നെയും ദുഃഖിച്ചു
രാമരാമേതി സീതേതി കുമാരേതി

രാമേതി ലക്ഷ്മണേതി പ്രലാപം ചെയ്തു
ദേവലോകം ചെന്നു പുക്കാനറിക നീ
ദേവഭോഗേന സുഖിച്ചു സന്തുഷ്ടനായ്.'
കർണ്ണശൂലാഭം ഗുരുവചനം സമാ–
കർണ്യ രഘുവരൻ വീണിതു ഭൂമിയിൽ
തൽക്ഷണമുച്ചൈർവ്വിലാപിച്ചിതേറ്റവും
ലക്ഷ്മണനോടു ജനനീജനങ്ങളും
ദുഃഖമാലോക്യ മറ്റുള്ള ജനങ്ങളു–
മൊക്കെ വാവിട്ടു കരഞ്ഞുതുടങ്ങിനാർ:
'ഹാ! താത! മാം പരിത്യജ്യ വിധിവശാ–
ലേതൊരു ദിക്കിനു പോയിതയ്യോ ഭവാൻ!
ഹാ! ഹാ! ഹതോഹമനാഥോസ്മി മാമിനി
സ്നേഹേന ലാളിപ്പതാരനുവാസരം
ദേഹമിനി ത്യജിച്ചീടുന്നതുണ്ടു ഞാൻ
മോഹമെനിക്കിനിയില്ല ജീവിക്കയിൽ.'
സീതയും സൗമിത്രിതാനുമവ്വണ്ണമേ
രോദനം ചെയ്തു വീണീടിനാർ ഭൂതലേ.
തദ്ദശായാം വസിഷ്ഠോക്തികൾ കേട്ടവ–
രുൾത്താപമൊട്ടു ചുരുക്കി മരുവിനാർ.
മന്ദാകിനിയിലിറങ്ങിക്കുളിച്ചവർ
മന്ദേതരമുദകക്രിയയും ചെയ്താർ.
പിണ്ഡം മധുസഹിതേംഗുലീസൽഫല–
പിണ്യാകനിർമ്മിതാന്നം കൊണ്ടു വച്ചിതു
യാതൊരന്നം താൻ ഭുജിക്കുന്നതുമതു
സാദരം നൽകു പിതൃക്കൾക്കുമെന്നല്ലോ
വേദസ്മൃതികൾ വിധിച്ചതെന്നോർത്തതി–
ഖേദേന പിണ്ഡദാനാനന്തരം തദാ
സ്നാനം കഴിച്ചു പുണ്യാഹവും ചെയ്തഥ

സ്നാനാദനന്തരം പ്രാപിച്ചിതാശ്രമം,
അന്നുപവാസവും ചെയ്തിതെല്ലാവരും.
വന്നുദിച്ചീടിനാനാദിത്യദേവനും
മന്ദാകിനിയിൽ കുളിച്ചുത്തു സന്ധ്യയും
വന്ദിച്ചുപോന്നാശ്രമേ വസിച്ചീടിനാർ.

## ഭരതരാഘവസംവാദം

അന്നേരമാശു ഭരതനും രാമനെ
ച്ചെന്നു തൊഴുതു പറഞ്ഞുതുടങ്ങിനാൻ:
'രാമ! രാമ! പ്രഭോ! രാമ! മഹാഭാഗ!
മാമകവാക്യം ചെവിതന്നു കേൾക്കണം
ഉണ്ടടിയനഭിഷേകസംഭാരങ്ങൾ
കൊണ്ടുവന്നിട്ടതുകൊണ്ടിനി വൈകാതെ
ചെയ്കവേണമഭിഷേകവും പാലനം
ചെയ്ക രാജ്യം തവ പൈത്ര്യം യഥോചിതം.
ജ്യേഷ്ഠനല്ലോ ഭവാൻ ക്ഷത്രിയാണാമതി
ശ്രേഷ്ഠമാം ധർമ്മം പ്രജാപരിപാലനം.
അശ്വമേധാദിയും ചെയ്തു കീർത്ത്യാ ചിരം
വിശ്വമെല്ലാം പരത്തിക്കുലതന്തവേ
പുത്രരേയും ജനിപ്പിച്ചു രാജ്യം നിജ-
പുത്രങ്കലാക്കി വനത്തിനു പോകണം.
ഇപ്പോളനുചിതമത്രേ വനവാസ-
മൽഭുതവിക്രമ! നാഥ! പ്രസീദ മേ.
മാതാവുതന്നുടെ ദുഷ്കൃതം താവക-
ചേതസി ചിന്തിയ്ക്കരുതു ദയാനിധേ!'
ഭ്രാതാവുതന്നുടെ പാദാംബുജം ശിര-
സ്യാദായ ഭക്തിപൂണ്ടിത്ഥമുരചെയ്തു
ദണ്ഡനമസ്കാരവും ചെയ്തു നിന്നിതു

പണ്ഡിതനായ ഭരതകുമാരനും.
ഉത്ഥാപ്യ രാഘവനുത്സംഗമാരോപ്യ
ചിത്തമോദേന പുണർന്നു ചൊല്ലീടിനാൻ:
'മദ്വാക്യമത്രകേട്ടാലും കുമാര! നീ
യത്ത്വയോക്തം മയാ തത്തൈവ ശ്രുതം.
താതനെന്നെപ്പതിന്നാലു സംവത്സരം
പ്രീതനായ്ക്കാനനം വാഴ്കെന്നു ചൊല്ലിനാൻ.
പിത്രാ നിനക്കു രാജ്യം മാതൃസമ്മതം
ദത്തമായി പുനരെന്നതുകരണം
ചേതസാ പാർക്കിൽ നമുക്കിരുവർക്കുമി-
ത്താതനിയോഗമനുഷ്ഠിയ്ക്കയും വേണം.
യാതൊരുത്തൻ പിതൃവാക്യത്തെ ലംഘിച്ചു
നീതിഹീനം വസിയ്ക്കുന്നിതു ഭൂതലേ
ജീവന്മൃതനവൻ പിന്നെ നരകത്തിൽ
മേവും മരിച്ചാലുമില്ലൊരു സംശയം.
ആകയാൽ നീ പരിപാലിയ്ക്ക രാജ്യവും
പോക, ഞാൻ ദണ്ഡകം തന്നിൽ വാണീടുവൻ'
രാമവാക്യം കേട്ടു ചൊന്നാൻ ഭരതനും:
'കാമുകനായ താതൻ മൂഢമാനസൻ
സ്ത്രീജിതൻ ഭ്രാന്തനുന്മത്തൻ വയോധികൻ
രാജഭാവം കൊണ്ടു രാജസമാനസൻ
ചൊന്ന വാക്യം ഗ്രാഹ്യമല്ല മഹാമതേ!
മന്നവനായ് ഭവാൻ വാഴ്ക മടിയാതെ.'
എന്നു ഭരതവാക്യംകേട്ടു രാഘവൻ
പിന്നെയും മന്ദസ്മിതംചെയ്തു ചൊല്ലിനാൻ:
'ഭൂമിഭർത്താ പിതാ നാരീജിതനല്ല
കാമിയുമല്ല മൂഢാത്മാവുമല്ല കേൾ.
താതനസത്യഭയംകൊണ്ടു ചെയ്തതി-

നേതുമേ ദോഷം പറയരുതോർക്ക നീ.
സാധുജനങ്ങൾ നരകത്തിലുമതി–
ഭീതിപൂണ്ടീടുമസത്യത്തിൽ മാനസേ.'
'എങ്കിൽ ഞാൻ വാഴ്‌വൻ വനേ നിന്തിരുവടി
സങ്കടമെന്നിയേ രാജ്യവും വാഴുക.'
സോദരനിത്ഥം പറഞ്ഞതു കേട്ടതി–
സാദരം രാഘവൻ പിന്നെയും ചൊല്ലിനാൻ:
'രാജ്യം നിനക്കുമെനിയ്ക്കു വിപിനവും
പൂജ്യനാം താതൻ വിധിച്ചതു മുന്നമേ.
വ്യത്യയമായനുഷ്ഠിച്ചാൽ നമുക്കതു
സത്യവിരോധം വരുമെന്നു നിർണ്ണയം'.
'എങ്കിൽ ഞാനും നിന്തിരുവടി പിന്നാലെ
കിങ്കരനായ് സുമിത്രാത്മജനെപ്പൊലെ
പോരുവൻ കാനനത്തിന്നതരുതെങ്കിൽ
ചേരുവൻ ചെന്നു പരലോകമാശു ഞാൻ
നിത്യോപവാസേന ദേഹമുപേക്ഷിപ്പ'
നിത്യേവമാത്മനി നിശ്ചയിച്ചന്തികേ
ദർഭ വിരിച്ചു കിഴക്കു തിരിഞ്ഞു നി–
ന്നപ്പോൾ വെയിലത്തു പുക്കു ഭരതനും
നിർബ്ബന്ധബുദ്ധി കണ്ടപ്പോൾ രഘുവരൻ
തൽബോധനാർത്ഥം നയനാന്തസംജ്ഞയാ
ചൊന്നാൻ ഗുരുവിനോടപ്പോൾ വസിഷ്ഠനും
ചെന്നുകൈകേയീസുതനോടു ചൊല്ലിനാൻ:
'മൂഢനായീടൊലാ കേൾക്ക നീയെങ്കിലോ
ഗൂഢമായോരു വൃത്താന്തം നൃപാത്മജ!
രാമനാകുന്നതു നാരായണൻ പരൻ
താമരസോൽഭവനർത്ഥിയ്ക്കകാരണം
ഭൂമിയിൽ സൂര്യകുലത്തിലയോദ്ധ്യയിൽ

ഭൂമിപാലാത്മജനായിപ്പിറന്നിതു.
രാവണനെക്കൊന്നു ധർമ്മത്തെ രക്ഷിച്ചു
ദേവകളെപ്പരിപാലിച്ചുകൊള്ളുവാൻ.
യോഗമായാദേവിയായതു ജാനകി
ഭോഗിപ്രവരനാകുന്നതു ലക്ഷ്മണൻ.
ലോകമാതാവും പിതാവും ജനകജാ-
രാഘവന്മാരെന്നറിക വഴിപോലെ.
രാവണനെക്കൊൽവതിന്നു വനത്തിനു
ദേവകാര്യാർത്ഥം പുറപ്പെട്ടു രാഘവൻ.
മന്ഥരാവാക്യവും കൈകേയി ചിത്തനിർ-
ബ്ബന്ധവും ദേവകൃതമെന്നറിക നീ.
ശ്രീരാമദേവനിവർത്തനത്തിങ്കലു-
ള്ളാഗ്രഹം നീയും പരിത്യജിച്ചീടുക.
കാരണപൂരുഷാനുജ്ഞയാ സത്വരം
നീ രാജധാനിയ്ക്കു പോക മടിയാതെ.
മന്ത്രികളോടും ജനനീജനത്തോടു-
മന്തമില്ലാത പടയോടുമിപ്പൊഴേ
ചെന്നയോദ്ധ്യാപുരി പുക്കു വസിയ്ക്ക നീ.
വന്നീടുമഗ്രജൻ താനുമനുജനും
ദേവിയുമീരേഴു സംവത്സരാവധൗ
രാവണന്തന്നെ വധിച്ചു സപുത്രകം.'

ഇത്ഥം ഗുരൂക്തികൾ കേട്ടു ഭരതനും
ചിത്തേ വളർന്നൊരു വിസ്മയം കൈക്കൊണ്ടു
ഭക്ത്യാ രഘൂത്തമസന്നിധൗ സാദരം
ഗത്വാ മുഹുർന്നമസ്കൃത്വാ സസോദരം:
'പാദുകാം ദേഹി രാജേന്ദ്ര! രാജ്യായ തേ
പാദബുദ്ധ്യാ മമ സേവിച്ചുകൊള്ളുവാൻ.
യാവത്തവാഗമനം ദേവദേവ! മേ

താവദേവാനാരതം ഭജിച്ചീടുവൻ.'
ഇത്ഥം ഭരതോക്തികേട്ടു രഘൂത്തമൻ
പൊൽത്താരടികളിൽ ചേർത്ത മെതിയടി
ഭക്തിമാനായ ഭരതനു നല്കിനാൻ;
നത്വാ പരിഗ്രഹിച്ചീടിനാൻ തമ്പിയും.
ഉത്തമരത്നവിഭൂഷിതപാദുകാ-
മുത്തമാംഗേ ചേർത്തു രാമനരേന്ദ്രനെ
ഭക്ത്യാ പ്രദക്ഷിണം കൃത്വാ നമസ്കരി-
ച്ചുത്ഥായ വന്ദിച്ചുചൊന്നാൻ സഗദ്ഗദം
'മന്വബ്ദപൂർണ്ണേ പ്രഥമദിനേ ഭവാൻ
വന്നതില്ലെന്നു വന്നീടുകിൽ പിന്നെ ഞാൻ
അന്യദിവസമുഷസി ജ്വലിപ്പിച്ചു
വഹ്നിയിൽച്ചാടി മരിയ്ക്കുന്നതുണ്ടല്ലോ.'

എന്നതുകേട്ടു രഘുപതിയും നിജ-
കണ്ണുനീരുംതുടച്ചൻപോടു ചൊല്ലിനാൻ:
'അങ്ങനെതന്നെയൊരന്തരമില്ലതി-
നങ്ങുഞാനന്നുതന്നേവരും നിർണ്ണയം.'
എന്നരുൾചെയ്തു വിടയുംകൊടുത്തിതു
ധന്യൻ ഭരതൻ നമസ്കരിച്ചീടിനാൻ.
പിന്നെ പ്രദക്ഷിണവും ചെയ്തു വന്ദിച്ചു
മന്ദേതരം പുറപ്പെട്ടു ഭരതനും
മാതൃജനങ്ങളും മന്ത്രിവരന്മാരും
ഭ്രാതാവുമാചാര്യനും മഹാസേനയും
ശ്രീരാമദേവനെച്ചേതസി ചേർത്തുകൊ-
ണ്ടാരൂഢമോദേന കൊണ്ടുപോയീടിനാർ.
ശൃംഗിവേരാധിപനായ ഗുഹനെയും
മംഗളവാചാ പറഞ്ഞയച്ചീടിനാൻ.
മുമ്പിൽ നടന്നു ഗുഹൻ വഴികാട്ടുവാൻ

പിൻപേ പെരുമ്പടയും നടകൊണ്ടിതു.
കൈകേയിതാനും സുതാനുവദംകൊണ്ടു
ശോകമകന്നു നടന്നു മകനുമായ്.
ഗംഗ കടന്നു ഗുഹാനുവാദേന നാ–
ലംഗപ്പടയോടും കൂടെക്കുമാരന്മാർ
ചെന്നയോദ്ധ്യാപുരി പുക്കു രഘുവരൻ
തന്നെയും ചിന്തിച്ചു ചിന്തിച്ചനുദിനം
ഭക്ത്യാ വിശുദ്ധബുദ്ധ്യാ പുരവാസികൾ
നിത്യസുഖേന വസിച്ചിതെല്ലാവരും
താപസവേഷം ധരിച്ചു ഭരതനും
താപേന ശത്രുഘ്നനും വ്രതത്തോടുടൻ
ചെന്നു നന്ദിഗ്രാമമൻപോടു പുക്കിതു
വന്നിതാനന്ദം ജഗദ്വാസികൾക്കെല്ലാം
പാദുകാംവച്ചു സിംഹാസനേ രാഘവ–
പാദങ്ങളെന്നു സങ്കല്പിച്ചു സാദരം
ഗന്ധപുഷ്പാദ്യങ്ങൾകൊണ്ടു പൂജിച്ചുകൊ–
ണ്ടന്തികേ സേവിച്ചുനിന്നാരിരുവരും.
നാനാമുനിജനസേവിതനായൊരു
മാനവവീരൻ മനോഹരൻ രാഘവൻ
ജാനകിയോടുമനുജനോടും മുദാ
മാനസാനന്ദം കലർന്നു ചിലദിനം
ചിത്രകൂടാചലേ വാണോരനന്തരം
ചിത്തേ നിരൂപിച്ചുകണ്ടു രഘുവരൻ
'മിത്രവർഗ്ഗങ്ങളയോദ്ധ്യയിൽനിന്നു വ–
ന്നെത്തുമിവിടെയിരുന്നാലിനിയുടൻ;
സത്വരം ദണ്ഡകാരണ്യത്തിനായ്ക്കൊണ്ടു
ബദ്ധമോദം ഗമിച്ചീടുക വേണ്ടതും.'
ഇത്ഥം വിചാര്യ ധരിത്രീസുതയുമ–

ത്യുത്തമനായ സൗമിത്രിയുമായ് തദാ
തത്യാജ ചിത്രകൂടാചലം രാഘവൻ
സത്യസന്ധൻ നടകൊണ്ടാൻ വനാന്തരേ.

## അത്ര്യാശ്രമപ്രവേശം

അത്രിതന്നാശ്രമം പുക്കു മുനീന്ദ്രനെ
ഭക്ത്യാ നമസ്കരിച്ചു രഘുനാഥനും
'രാമോഹമദ്യ ധന്യോസ്മി മഹാമുനേ!
ശ്രീമല്പദം തവ കാണായകാരണം.
സാക്ഷാൽ മഹാവിഷ്ണു നാരായണൻ പരൻ
മോക്ഷദനെന്നതറിഞ്ഞു മുനീന്ദ്രനും
പൂജിച്ചിതർഘ്യപാദ്യാദികൾകൊണ്ടു തം
രാജീവലോചനം ഭ്രാതൃഭാര്യാന്വിതം.
ചൊല്ലിനാൻ ഭൂപാലനന്ദനന്മാരോടു:
ചൊല്ലെഴുമെന്നുടെ പത്നിയുണ്ടത്ര കേൾ
എത്രയും വൃദ്ധ തപസ്വിനിമാരിൽവ-
ച്ചുത്തമയായ ധർമ്മജ്ഞാ തപോധനാ
പർണ്ണശാലാന്തർഗൃഹേ വസിയ്ക്കുന്നിതു
ചെന്നുകണ്ടാലും ജനകനൃപാത്മജേ!
എന്നതുകേട്ടു രാമാജ്ഞയാ ജാനകി
ചെന്നനസൂയാപദങ്ങൾ വണങ്ങിനാൾ.
'വത്സേ! വരികരികേ ജനകാത്മജേ!
സത്സംഗമം ജന്മസാഫല്യമോർക്ക നീ.'
വത്സേ പിടിച്ചുചേർത്താലിംഗനം ചെയ്തു
തത്സ്വഭാവം തെളിഞ്ഞു മുനിപത്നിയും,
വിശ്വകർമ്മാവിനാൽ നിർമ്മിതമായോരു
വിശ്വവിമോഹനമായ ദുകുലവും
കുണ്ഡലവുമംഗരാഗവുമെന്നിവ

മണ്ഡനാർത്ഥമനസൂയ നൽകീടിനാൾ.
'നന്നു പാതിവ്രത്യമാശ്രിത്യ രാഘവൻ
തന്നോടുകൂടെ നീ പോന്നതുമുത്തമം.
കാന്തി നിനക്കു കുറയായ്കൊരിയ്ക്കലും,
ശാന്തനാകും തവ വല്ലഭൻതന്നോടും
ചെന്നു മഹാരാജധാനിയകം പുക്കു
നന്നായ് സുഖിച്ചു സുചിരം വസിയ്ക്ക നീ.'
ഇത്ഥമനുഗ്രഹവും കൊടുത്താദരാൽ
ഭർത്തുരഗ്രേ ഗമിയ്ക്കെന്നയച്ചീടിനാൾ
മൃഷ്ടമായ് മൂവരേയും ഭുജിപ്പിച്ചഥ
തുഷ്ടികലർന്ന തപോധനനത്രിയും.
ശ്രീരാമനോടരുൾചെയ്തു, 'ഭവാനഹോ
നാരായണനായതെന്നറിഞ്ഞേനഹം.
നിന്മഹാമായ ജഗത്ത്രയവാസിനാം
സമ്മോഹകാരിണിയായതു നിർണ്ണയം.'

ഇത്തരമത്രിമുനീന്ദ്രവാക്യം കേട്ടു
തത്ര രാത്രൗ വസിച്ചു രഘുനാഥനും.
ദേവനുമാദേവിയോടരുളിച്ചെയ്തി–
തേവമെന്നാൾ കിളിപ്പൈതലക്കാലമേ.

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
അയോദ്ധ്യാകാണ്ഡം സമാപ്തം

# ആരണ്യകാണ്ഡം

ബാലികേ! ശുകകുലമൗലിമാലികേ! ഗുണ–
ശാലിനീ! ചാരുശീലേ! ചൊല്ലീടു മടിയാതെ
നീലനീരദനിഭൻ നിർമ്മലൻ നിരഞ്ജനൻ
നീലനീരജദളലോചനൻ നാരായണൻ
നീലലോഹിതസേവ്യൻ നിഷ്കളൻ നിത്യൻ പരൻ
കാലദേശാനുരൂപൻ കാരുണ്യനിലയനൻ
പാലനപരായണൻ പരമാത്മാവുതന്റെ
ലീലകൾ കേട്ടാൽ മതിയാകയില്ലൊരിക്കലും.
ശ്രീരാമചരിതങ്ങളതിലും വിശേഷിച്ചു
സാരമായൊരു മുക്തിസാധനം രസായനം.
ഭാരതീഗുണം തവ പരമാമൃതമല്ലോ
പാരാതെ പറകെന്നു കേട്ടു പൈങ്കിളി ചൊന്നാൾ.
ഫാലലോചനൻ പരമേശ്വരൻ പശുപതി
ബാലശീതാംശുമൗലി ഭഗവാൻ പരാപരൻ
പ്രാളേയാചലമകളോടരുൾചെയ്തീടിനാൻ
ബാലികേ! കേട്ടുകൊൾക പാർവ്വതി! ഭക്തപ്രിയേ!
രാമനാം പരമാത്മാവാനന്ദരൂപനാത്മാ–
രാമനദ്വയനേകനവ്യയനഭിരാമൻ
അത്രിതാപസപ്രവരാശ്രമേ മുനിയുമാ–
യെത്രയും സുഖിച്ചു വാണീടിനാനൊരു ദിനം.

## മഹാരണ്യപ്രവേശം

പ്രത്യുഷസ്യുത്ഥായ തൻ നിത്യകർമ്മവും ചെയ്തു
നത്വാ താപസം മഹാപ്രസ്ഥാനമാരംഭിച്ചാൻ.
'പുണ്ഡരീകോത്ഭവേഷ്ടപുത്ര! ഞങ്ങൾക്കു മുനി–
മണ്ഡലമണ്ഡിതമാം ദണ്ഡകാരണ്യത്തിനു

ദണ്ഡമെന്നിയേ പോവാനായനുഗ്രഹിക്കേണം
പണ്ഡിതശ്രേഷ്ഠ! കരുണാനിധേ! തപോനിധേ!
ഞങ്ങളെപ്പെരുവഴികൂട്ടേണമതിനിപ്പോ–
ളിങ്ങുനിന്നയയ്ക്കണം ശിഷ്യരിൽ ചിലരെയും.'
ഇങ്ങനെ രാമവാക്യമത്രിമാമുനി കേട്ടു
തിങ്ങീടും കൌതൂഹുലംപൂണ്ടുടനരുൾചെയ്തു:
'നേരുള്ള മാർഗ്ഗം ഭവാനേവർക്കും കാട്ടീടുന്നി–
താരുള്ളതഹോ തവ നേർവഴി കാട്ടീടുവാൻ!
എങ്കിലും ജഗദനുകാരിയാം നിനക്കൊരു
സങ്കടം വേണ്ടാ വഴി കാട്ടീടും ശിഷ്യരെല്ലാം.'
'ചെല്ലുവിൻ നിങ്ങൾമുമ്പിൽ നടക്കെ'ന്നവരോടു
ചൊല്ലി മാമുനിതാനുമൊട്ടു പിന്നാലെ ചെന്നാൻ.
അന്നേരം തിരിഞ്ഞുനിന്നരുളിച്ചെയ്തു മുനി–
തന്നോടു രാമചന്ദ്രൻ വന്ദിച്ചു ഭക്തിപൂർവ്വം:
'നിന്തിരുവടി കനിഞ്ഞങ്ങെഴുന്നള്ളീടണ–
മന്തികേ ശിഷ്യജനമുണ്ടല്ലോ വഴിയ്ക്കു മേ.'
എന്നു കേട്ടാശീർവാദം ചെയ്തുടൻ മന്ദം മന്ദം
ചെന്നു തൻ പർണ്ണശാല പുക്കിരുന്നരുളിനാൻ.
പിന്നെയും ക്രോശമാത്രം നടന്നാരവരപ്പോൾ
മുന്നിലാമ്മാറു മഹാവാഹിനി കണ്ടായ്വന്നു.
അന്നേരം ശിഷ്യർകളോടരുളിച്ചെയ്തു രാമ–
'നിന്നദി കടപ്പതിനെന്തുപായങ്ങളുള്ളൂ?'
എന്നു കേട്ടവർകളും ചൊല്ലിനാ 'രെന്തു ദണ്ഡം
മന്നവ! നല്ല തോണിയുണ്ടെന്നു ധരിച്ചാലും
വേഗേന ഞങ്ങൾ കടത്തീടുന്നതുണ്ടുതാനു–
മാകുലം വേണ്ടാ ഞങ്ങൾക്കുണ്ടല്ലോ പരിചയം
എങ്കിലോ തോണി കരേറീടാ'മെന്നവർ ചൊന്നാർ
ശങ്ക കൂടാതെ ശീഘ്രം തോണിയും കടത്തിനാർ.

ശ്രീരാമൻ പ്രസാദിച്ചു താപസകുമാരക-
ന്മാരോടു ‘നിങ്ങൾ കടന്നങ്ങു പോകെ’ന്നു ചൊന്നാൻ.
ചെന്നുടനത്രിപാദം വന്ദിച്ചു കുമാരന്മാ-
രൊന്നൊഴിയാതെ രാമവൃത്താന്തമറിയിച്ചാർ.
ശ്രീരാമസീതാസുമിത്രാത്മജന്മാരുമഥ
ഘോരമായുള്ള മഹാകാനനമകം പുക്കാർ.
ഝില്ലിഝംകാരനാദമണ്ഡിതം സിംഹവ്യാഘ്ര-
ശല്യാദിമൃഗഗണാകീർണ്ണമാതപഹീനം
ഘോരരാക്ഷസകുലസേവിതം ഭയാനകം
ക്രൂരസർപ്പാദിപൂർണ്ണം കണ്ടു രാഘവൻ ചൊന്നാൻ:
‘ലക്ഷ്മണ! നന്നായ് നാലുപുറവും നോക്കിക്കൊൾക
ഭക്ഷണാർത്ഥികളല്ലോ രക്ഷസാം പരിഷകൾ.
വില്ലിനി നന്നായ്ക്കുഴിയെ കുലയ്ക്കയും വേണം
നല്ലൊരു ശരമൂരിപ്പിടിച്ചുകൊൾക കയ്യിൽ.
മുന്നിൽ നീ നടക്കണം വഴിയേ വൈദേഹിയും
പിന്നാലേ ഞാനും നടന്നീടുവൻ ഗതഭയം.
ജീവാത്മാപരമാത്മാക്കൾക്കു മധ്യസ്ഥയാകും
ദേവിയാം മഹാമായാശക്തിയെന്നതുപോലെ
ആവയോർമ്മദ്ധ്യേ നടന്നീടുക വേണം സീതാ-
ദേവിയുമെന്നാലൊരു ഭീതിയുമുണ്ടായ്വരാ.
ഇത്തരമരുൾചെയ്തു തൽപ്രകാരേണ പുരു-
ഷോത്തമൻ ധനുർദ്ധരനായ്നടന്നോരുശേഷം
പിന്നിട്ടാനുടനൊരു യോജന വഴിയപ്പോൾ
മുന്നിലാമ്മാറങ്ങൊരു പുഷ്കരിണിയും കണ്ടാർ.
കൽഹാരോല്പലകുമുദാംബുജ രക്തോല്പല-
ഫുല്ലപുഷ്പേന്ദീവര ശോഭിതമച്ഛജലം
തോയപാനവും ചെയ്തു വിശ്രാന്തന്മാരായ് വൃക്ഷ-
ച്ഛായാഭൂതലേ പുനരിരുന്നു യഥാസുഖം.

## വിരാധവധം

അന്നേരമാശു കാണായ്‌വന്നിതു വരുന്നത-
ത്യുന്നതമായ മഹാസത്വമത്യുഗ്രാരവം
ഉദ്ധൃതവൃക്ഷം കരാളോജ്ജ്വലദംഷ്ട്രാന്വിത-
വക്ത്രഗഹ്വരം ഘോരാകാരമാരുണ്യനേത്രം
വാമാംസസ്ഥലന്യസ്തശൂലാഗ്രത്തിങ്കലുണ്ടു
ഭീമശാർദ്ദൂലസിംഹമഹിഷവരാഹാദി
വാരണമൃഗവനഗോചരജന്തുക്കളും
പൂരുഷന്മാരും കരഞ്ഞേറ്റവും തുള്ളിത്തുള്ളി
പച്ചമാംസങ്ങളെല്ലാം ഭക്ഷിച്ചു ഭക്ഷിച്ചുകൊ-
ണ്ടുച്ചത്തിലലറി വന്നീടിനാനതുനേരം
ഉത്ഥാനം ചെയ്തു ചാപബാണങ്ങൾകൈക്കൊണ്ടഥ
ലക്ഷ്മണൻതന്നോടരുൾ ചെയ്തിതു രാമചന്ദ്രൻ:
'കണ്ടോ നീ ഭയങ്കരനായൊരു നിശാചര-
നുണ്ടു നമ്മുടെ നേരേ വരുന്നു ലഘുതരം.
സന്നാഹത്തോടു ബാണം തൊടുത്തു നോക്കിക്കൊണ്ടു
നിന്നുകൊള്ളുക ചിത്തമുറച്ചു കുമാര! നീ
വല്ലഭേ! ബാലേ! സീതേ! പേടിയായ്കേതുമെടോ
വല്ലജാതിയും പരിപാലിച്ചുകൊൾവനല്ലോ.'
എന്നരുൾ ചെയ്തു നിന്നാനേതുമൊന്നിളകാതെ
വന്നുടനടുത്തിതു രാക്ഷസപ്രവരനും.
നിഷ്ഠുരതരമവനെട്ടാശ പൊട്ടും വണ്ണ-
മട്ടഹാസം ചെയ്തിടിവെട്ടീടും നാദം പോലെ.
ദൃഷ്ടിയിൽ നിന്നു കനല്ക്കട്ടകൾവീഴുംവണ്ണം
പുഷ്ടകോപേന ലോകം ഞെട്ടുമാറുരചെയ്താൻ:
'കഷ്ടമാഹന്ത! കഷ്ടം നിങ്ങളാരിരുവരും
ദുഷ്ടജന്തുക്കളേറ്റമുള്ള വൻകാട്ടിലിപ്പോൾ

നില്ക്കുന്നിതസ്ത്രഭയം ചാപതൂണീരബാണ-
വല്ക്കലജടകളും ധരിച്ചു മുനി വേഷം
കൈക്കൊണ്ടു മനോഹരിയായൊരു നാരിയോടു
മുൾക്കരുത്തേറുമതിബാലന്മാരല്ലോ നിങ്ങൾ.
കിഞ്ചനഭയം വിനാ ഘോരമാം കൊടുങ്കാട്ടിൽ
സഞ്ചരിച്ചീടുന്നതുമെന്തൊരുമൂലം ചൊൽവിൻ?'
രക്ഷോവാണികൾ കേട്ടു തൽക്ഷണമരുൾ ചെയ്താ-
നിക്ഷ്വാകുകുലനാഥൻ മന്ദഹാസാനന്തരം:
'രാമനെന്നെനിയ്ക്കു പേരെന്നുടെ പത്നിയിവൾ
വാമലോചന സീതാദേവിയെന്നല്ലോ നാമം
ലക്ഷ്മണനെന്നു നാമമിവനും മൽസോദരൻ
പുക്കിതു വനാന്തരം ജനകനിയോഗത്താൽ
രക്ഷോജാതികളാകുമിങ്ങനെയുള്ളവരെ
ശിക്ഷിച്ചു ജഗത്ത്രയം രക്ഷിപ്പാനറിക നീ.'
ശ്രുത്വാ രാഘവവാക്യമട്ടഹാസവും ചെയ്തു
വക്ത്രവും പിളർന്നൊരു സാലവും പറിച്ചോങ്ങി
ക്രുദ്ധനാം നിശാചരൻ രാഘവനോടു ചൊന്നാൻ:
'ശക്തനാം വിരാധനെന്നെന്നെ നീ കേട്ടിട്ടില്ലേ?
ഇത്രിലോകത്തിലെന്നെയാരറിയാതെയുള്ള-
തെത്രയും മൂഢൻ ഭവാനെന്നിഹ ധരിച്ചേൻ ഞാൻ.
മത്ഭയം നിമിത്തമായ് താപസരെല്ലാമിപ്പോ-
ളിപ്രദേശത്തെ വെടിഞ്ഞൊക്കവേ ദൂരെപ്പോയാർ.
നിങ്ങൾക്കു ജീവിയ്ക്കയിലാശയുണ്ടുള്ളിലെങ്കി-
ലംഗനാരത്നത്തെയുമായുധങ്ങളും വെടി-
ഞ്ഞെങ്ങാനുമോടിപ്പോവിനല്ലായ്കിലെനിയ്ക്കിപ്പോൾ
തിങ്ങീടും വിശപ്പടക്കീടുവൻ ഭവാന്മാരാൽ.'
ഇത്തരം പറഞ്ഞവൻ മൈഥിലി തന്നെ നോക്കി-
സ്സത്വരമടുത്തതുകണ്ടു രാഘവനപ്പോൾ

പത്രികൾകൊണ്ടുതന്നെ ഹസ്തങ്ങളറുത്തപ്പോൾ
ക്രുദ്ധിച്ചു രാമംപ്രതി വക്ത്രവും പിളർന്നതി-
സത്വരം നക്തഞ്ചരനടുത്താനതു നേര-
മസ്ത്രങ്ങൾകൊണ്ടു ഖണ്ഡിച്ചീടിനാൻ പാദങ്ങളും,
ബദ്ധരോഷത്തോടവൻ പിന്നെയുമടുത്തപ്പോ-
ളുത്തമാംഗവും മുറിച്ചീടിനാനെയ്തു രാമൻ.
രക്തവും പരന്നിതു ഭൂമിയിലതുകണ്ടു
ചിത്തകൌതുകത്തോടു പുണർന്നു വൈദേഹിയും.
നൃത്തവും തുടങ്ങിനാരപ്സരസ്ത്രീകളെല്ലാ-
മത്യുച്ചം പ്രയോഗിച്ചു ദേവദുന്ദുഭികളും.
അന്നേരം വിരാധൻതന്നുള്ളിൽ നിന്നുണ്ടായൊരു
ധന്യരൂപനെക്കാണായ്‌വന്നിതാകാശമാർഗ്ഗേ.
സ്വർണ്ണഭൂഷണം പൂണ്ടു സൂര്യസന്നിഭകാന്ത്യാ
സുന്ദരശരീരനായ്‌നിർമ്മലാംബരത്തൊടും
രാഘവം പ്രണതാർത്തിഹാരിണം ഘൃണാകരം
രാകേന്ദുമുഖം ഭവഭഞ്ജനം ഭയഹരം
ഇന്ദിരാരമണമിന്ദീവരദളശ്യാമ-
മിന്ദ്രാദിവൃന്ദാരകവൃന്ദവന്ദിതപദം
സുന്ദരം സുകുമാരം സുകൃതിജനമനോ-
മന്ദിരം രാമചന്ദ്രം ജഗതാമഭിരാമം
വന്ദിച്ചു ദണ്ഡനമസ്കാരവും ചെയ്തു ചിത്താ-
നന്ദം പൂണ്ടവൻ പിന്നെ സ്തുതിച്ചു തുടങ്ങിനാൻ:
'ശ്രീരാമ! രാമ! രാമ! ഞാനൊരു വിദ്യാധരൻ
കാരുണ്യമൂർത്തേ! കമലാപതേ! ധരാപതേ!
ദുർവാസാവായ മുനിതന്നുടെ ശാപത്തിനാൽ
ഗർവിതനായോരു രാത്രിഞ്ചരനായേനല്ലോ.
നിന്തിരുവടിയുടെ മാഹാത്മ്യം കൊണ്ടു ശാപ-
ബന്ധവും തീർന്നു മോക്ഷം പ്രാപിച്ചേനിന്നു നാഥാ!

സന്തതമിനിച്ചരണാംബുജയുഗം തവ
ചിന്തിയ്ക്കായ്‌വരേണമേ മാനസത്തിനുഭക്ത്യാ.
വാണികൾകൊണ്ടു നാമകീർത്തനം ചെയ്യാകേണം
പാണികൾകൊണ്ടു ചരണാർച്ചനം ചെയ്യാകേണം
ശ്രോത്രങ്ങൾകൊണ്ടു കഥാശ്രവണം ചെയ്യാകേണം
നേത്രങ്ങൾകൊണ്ടു രാമലിംഗങ്ങൾ കാണാകേണം
ഉത്തമാംഗേന നമസ്കരിയ്ക്കായ് വന്നീടേണ-
മുത്തമഭക്തന്മാർക്കു ഭൃത്യനായ്‌വരേണം ഞാൻ
നമസ്തേ ഭഗവതേ ജ്ഞാനമൂർത്തയേ നമോ
നമസ്തേ രാമായാത്മാരാമായ നമോനമഃ.
നമസ്തേ രാമായ സീതാഭിരാമായ നിത്യം
നമസ്തേ രാമായ ലോകാഭിരാമായ നമഃ
ദേവലോകത്തിന്നു പോവാനായനുഗ്രഹിയ്ക്കേണം
ദേവദേവേശ! പുനരൊന്നപേക്ഷിച്ചീടുന്നേൻ.
നിന്മഹാമായാദേവിയെന്നെ മോഹിപ്പിച്ചീടാ-
യ്കംബുജവിലോചന! സന്തതം നമസ്കാരം.'
ഇങ്ങനെ വിജ്ഞാപിതനാകിയ രഘുനാഥ-
നങ്ങനെത്തന്നെയെന്നു കൊടുത്തു വരങ്ങളും.
'മുക്തനെന്നിയേ കണ്ടുകിട്ടുകയില്ലയെന്നെ
ഭക്തിയുണ്ടായാലുടൻ മുക്തിയും ലഭിച്ചീടും.'
രാമനോടനുജ്ഞയും കൈക്കൊണ്ടു വിദ്യാധരൻ
കാമലാഭേന പോയി നാകലോകവും പുക്കാൻ
ഇക്കഥ ചൊല്ലി സ്തുതിച്ചീടുന്ന പുരുഷനു
ദുഷ്കൃതമകന്നു മോക്ഷത്തെയും പ്രാപിച്ചീടാം.

## ശരഭംഗമന്ദിരപ്രവേശം

രാമലക്ഷമണന്മാരും ജാനകിതാനും പിന്നെ
ശ്രീമയമായ ശരഭംഗമന്ദിരം പുക്കാർ.
സാക്ഷാലീശ്വരനെ മാംസേക്ഷണങ്ങളെക്കൊണ്ടു

വീക്ഷ്യ താപസവരൻ പൂജിച്ചു ഭക്തിയോടെ.
കന്ദപക്വാദികളാലാതിത്ഥ്യം ചെയ്തു ചിത്താ-
നന്ദമുൾക്കൊണ്ടു ശരഭംഗനുമരുൾചെയ്തു:
‘ഞാനനേകം നാളുണ്ടു പാർത്തിരിയ്ക്കുന്നിതത്ര
ജാനകിയോടും നിന്നെക്കാണ്മതിനാശയാലേ.
ആർജ്ജവബുദ്ധ്യാ ചിരം തപസാ ബഹുതര-
മാർജ്ജിച്ചേനല്ലോ പുണ്യമിന്നു ഞാനവയെല്ലാം
മർത്ത്യനായ് പിറന്നോരു നിനക്കു തന്നീടിനേ-
നദ്യ ഞാൻ മോക്ഷത്തിനായുദ്യോഗം പൂണ്ടേനല്ലോ.
നിന്നെയും കണ്ടു മമ പുണ്യവും നിങ്കലാക്കി-
യെന്നിയേ ദേഹത്യാഗം ചെയ്യരുതെന്നുതന്നെ
ചിന്തിച്ചു ബഹുകാലം പാർത്തു ഞാനിരുന്നിതു
ബന്ധവുമറ്റു കൈവല്യത്തേയും പ്രാപിയ്ക്കുന്നേൻ.’
യോഗീന്ദ്രനായ ശരഭംഗനാം തപോധനൻ
യോഗേശനായ രാമൻതൻ പദം വണങ്ങിനാൻ.
‘ചിന്തിച്ചീടുന്നേനനന്തസ്സന്തതം ചരാചര-
ജന്തുക്കളന്തർഭാഗേ വസന്തം ജഗന്നാഥം
ശ്രീരാമം ദൂർവാദളശ്യാമളമംഭോജാക്ഷം
ചീരവാസസം ജടാമകുടം ധനുർദ്ധരം
സൗമിത്രിസേവ്യം ജനകാത്മജാസമന്വിതം
സൗമുഖ്യമനോഹരം കരുണാരത്നാകരം.’
കുണ്ഠഭാവവും നീക്കി സീതയാ രഘുനാഥം
കണ്ടുകണ്ടിരിയ്ക്കവേ ദേഹവും ദഹിപ്പിച്ചു
ലോകേശപദം പ്രാപിച്ചീടിനാൻ തപോധാന-
നാകാശമാർഗ്ഗേ വിമാനങ്ങളും നിറഞ്ഞുതേ.
നാകേശാദികൾ പുഷ്പവൃഷ്ടിയും ചെയ്തീടിനാർ
പാകശാസനൻ പദാംഭോജവും വണങ്ങിനാൻ.
മൈഥില്യാ സൗമിത്രിണാ താപസഗതി കണ്ടു

കൌസല്യാതനയനും കൌതുകമുണ്ടായ്‌വന്നു
തത്രൈവ കിഞ്ചിൽകാലം കഴിഞ്ഞോരനന്തരം
വൃത്രാരിമുഖ്യന്മാരുമൊക്കെപ്പോയ് സ്വർഗ്ഗം പുക്കാർ.

## മുനിമണ്ഡലസമാഗമം

ദണ്ഡകാരണ്യതലവാസികളായ മുനി–
മണ്ഡലം ദാശരഥി വന്നതു കേട്ടു കേട്ടു
ചണ്ഡദീധിതികുലജാതനാം ജഗന്നാഥൻ
പുണ്ഡരീകാക്ഷൻതന്നെക്കാണ്മാനായ് വന്നീടിനാർ.
രാമലക്ഷ്മണന്മാരും ജാനകീദേവിതാനും
മാമുനിമാരെ വീണു നമസ്കാരവും ചെയ്താർ.
താപസന്മാരുമാശീർവ്വാദം ചെയ്തവർകളോ–
ടാഭോഗാനന്ദവിവശന്മാരായാരുൾചെയ്താർ:
‘നിന്നുടെ തത്ത്വം ഞങ്ങളിങ്ങറിഞ്ഞിരിയ്ക്കുന്നു
പന്നഗോത്തമതല്പേ പള്ളികൊള്ളുന്ന ഭവാൻ
ധാതാവർത്ഥിയ്ക്കമൂലം ഭൂഭാരം കളവാനായ്
ജാതനായിതു ഭുവി മാർത്താണ്ഡകുലത്തിങ്കൽ.
ലക്ഷ്മണനാകുന്നതു ശേഷനും, സീതാദേവി
ലക്ഷ്മിയാകുന്നതല്ലോ, ഭരതശത്രുഘ്നന്മാർ
ശംഖചക്രങ്ങ,ളഭിഷേകവിഘ്നാദികളും
സങ്കടം ഞങ്ങൾക്കു തീർത്തീടുവാനെന്നു നൂനം.
നാനാതാപസകുലസേവിതാശ്രമസ്ഥലം
കാനനം കാണ്മാനാശു നീ കൂടെപ്പോന്നീടേണം
ജാനകിയോടും സുമിത്രാത്മജനോടും കൂടി
മാനസേ കാരുണ്യമുണ്ടായ്‌വരുമല്ലോ കണ്ടാൽ.
എന്നരുൾ ചെയ്ത മുനിശ്രേഷ്ഠന്മാരോടുകൂടി

ചെന്നവരോരോ മുനിപർണ്ണശാലകൾ കണ്ടാർ.
അന്നേരം തലയോടുമെല്ലുകളെല്ലാമോരോ
കുന്നുകൾപോലെ കണ്ടു രാഘവൻ ചോദ്യം ചെയ്താൻ:
'മർത്ത്യമസ്തകങ്ങളുമസ്ഥിക്കൂട്ടവുമെല്ലാ-
മത്രൈവ മൂലമെന്തോന്നിത്രയുണ്ടാവാനഹോ!'
തദ്വാക്യം കേട്ടു ചൊന്നാർ താപസജനം രാമ-
ഭദ്ര! നീ കേൾക്ക മുനിസത്തമന്മാരെക്കൊന്നു
നിർദ്ദയം രക്ഷോഗണം ഭക്ഷിയ്ക്കനിമിത്തമാ-
യിദ്ദേശമസ്ഥിവ്യാപ്തമായ്ച്ചമഞ്ഞിതു നാഥാ!
ശ്രുത്വാ വൃത്താന്തമിത്ഥം കാരുണ്യപരവശ-
ചിത്തനായോരു പുരുഷോത്തമനരുൾചെയ്തു:
'നിഷ്ഠുരതരമായ ദുഷ്ടരാക്ഷസകുല-
മൊട്ടൊഴിയാതെ കൊന്നു നഷ്ടമാക്കീടുവൻ ഞാൻ.
ഇഷ്ടാനുരൂപം തപോനിഷ്ഠയാ വസിയ്ക്ക സ-
ന്തുഷ്ട്യാ താപസകുലമിഷ്ടിയും ചെയ്തു നിത്യം.'
സത്യവിക്രമനിതി സത്യവും ചെയ്തു തത്ര
നിത്യസംപൂജ്യമാനനായ് വനവാസികളാൽ
തത്ര തത്രൈവ മുനിസത്തമാശ്രമങ്ങളിൽ
പൃത്ഥ്വീനന്ദിനിയോടുമനുജനോടും കൂടി
സത്സംസർഗാനന്ദേന വസിച്ചു കഴിഞ്ഞിതു
വത്സരം ത്രയോദശ,മക്കാലം കാണായ്വന്നു.

## സുതീക്ഷ്ണാശ്രമപ്രവേശം

വിഖ്യാതമായ സുതീക്ഷ്ണാശ്രമം മനോഹരം
മുഖ്യതാപസകുലശിഷ്യസഞ്ചയപൂർണം
സർവ്വർത്തുഗുണഗണസമ്പന്നമനുപമം
സർവ്വകാലാനന്ദദാനോദയമത്യത്ഭുതം
സർവ്വപാദപലതാഗുൽമസംകുലസ്ഥലം

സർവ്വസല്ലക്ഷിമൃഗഭുജംഗനിഷേവിതം
രാഘവനവരജൻതന്നോടും സീതയോടു-
മാഗതനായിതെന്നു കേട്ടൊരു മുനിശ്രേഷ്ഠൻ
കംഭസംഭവനാകുമഗസ്ത്യശിഷ്യോത്തമൻ
സംപ്രീതൻ രാമമന്ത്രോപാസനാരതൻ മുനി
സംഭ്രമത്തോടു ചെന്നുകൂട്ടികൊണ്ടിങ്ങുപോന്നു
സംപൂജിച്ചരുളിനാനർഘ്യപാദ്യാദികളാൽ.
ഭക്തിപൂണ്ടശ്രുജലനേത്രനായ് സഗദ്ഗദം
ഭക്തവത്സലനായ രാഘവനോടു ചൊന്നാൻ
'നിന്തിരുവടിയുടെ നാമമന്ത്രത്തെത്തന്നെ
സന്തതം ജപിപ്പൂ ഞാൻ മൽഗുരുനിയോഗത്താൽ.
ബ്രഹ്മശങ്കരമുഖവന്ദ്യമാം പാദമല്ലോ
നിന്മഹാമായാർണവം കടപ്പാനൊരു പോതം.
ആദ്യന്തമില്ലാതൊരു പരമാത്മാവല്ലോ നീ
വേദ്യമല്ലൊരുനാളുമാരാലും ഭവത്തത്ത്വം.
ത്വദ്ഭക്തഭൃത്യഭൃത്യഭൃത്യനായീടണം ഞാൻ
ത്വത്പാദാംബുജം നിത്യമുൾക്കാമ്പിലുദിക്കണം
പുത്രഭാര്യാർത്ഥനിലയാന്ധകൂപത്തിൽ വീണു
ബദ്ധനായ്മുഴുകീടുമെന്നെ നിന്തിരുവടി
ഭക്തവാത്സല്യകരുണാകടാക്ഷങ്ങൾതന്നാ-
ലുദ്ധരിച്ചീടേണമേ സത്വരം ദയാനിധേ!
മൂത്രമാംസാമേദ്ധ്യാന്ത്രപുൽഗലപിണ്ഡമാകും
ഗാത്രമോർത്തോളമതികശ്മല,മതിങ്കലു-
ള്ളാസ്ഥയാം മഹാമോഹപാശബന്ധവും ഛേദി-
ച്ചാർത്തിനാശന! ഭവാൻ വാഴുകെന്നുള്ളിൽ നിത്യം.
സർവ്വഭൂതങ്ങളുടെയുള്ളിൽ വാണീടുന്നതും
സർവ്വദാ ഭവാൻതന്നെ കേവലമെന്നാകിലും
ത്വന്മന്ത്രജപരതന്മാരായ ജനങ്ങളെ

ത്വന്മഹാമായാദേവി ബന്ധിച്ചീടുകയില്ല.
ത്വന്മന്ത്രജപവിമുഖന്മാരാം ജനങ്ങളെ
ത്വന്മഹാമായാദേവി ബന്ധിപ്പിച്ചീടുന്നതും.
സേവാനുരൂപഫലദാനതല്പരൻ ഭവാൻ
ദേവപാദപങ്ങളെപ്പോലെ വിശ്വേശ! പോറ്റീ!
വിശ്വസംഹാരസൃഷ്ടിസ്ഥിതികൾ ചെയ്‌വാനായി
വിശ്വമോഹിനിയായ മായതൻ ഗുണങ്ങളാൽ
രുദ്രപങ്കജഭവവിഷ്ണുരൂപങ്ങളായി
ചിദ്രൂപനായ ഭവാൻ വാഴുന്നു മോഹാത്മനാം
നാനാരൂപങ്ങളായിത്തോന്നുന്നു ലോകത്തിങ്കൽ
ഭാനുമാൻ ജലംപ്രതി വെവ്വേറെ കാണുമ്പോലെ.
ഇങ്ങനെയുള്ള ഭഗവത്സ്വരുപത്തെ നിത്യ-
മെങ്ങനെയറിഞ്ഞുപാസിപ്പൂ ഞാൻ ദയാനിധേ!
അദ്യൈവ ഭവച്ചരണാംബുജയുഗം മമ
പ്രത്യക്ഷമായ്‌വന്നിതു മൽതപോബലവശാൽ
ത്വൻമന്ത്രജപവിശുദ്ധാത്മനാം പ്രസാദിയ്ക്കും
നിർമ്മലനായ ഭവാൻ ചിന്മയനെന്നാകിലും
സന്മയമായി പരബ്രഹ്മമായ രൂപമായ്
കർമ്മണാമഗോചരമായൊരു ഭവദ്‌രൂപം
ത്വന്മായാവിഡംബനരചിതം മാനുഷ്യകം
മന്മഥകോടി കോടി സുഭഗം കമനീയം
കാരുണ്യപൂർണ്ണനേത്രം കാർമുകബാണധരം
സ്മേരസുന്ദരമുഖമജിനാംബരധരം
സീതാസംയുതം സുമിത്രാത്മജനിഷേവിത-
പാദപങ്കജം നീലനീരദകളേബരം
കോമളമതിശാന്തമനന്തഗുണമഭി-
രാമമാത്മാരാമമാനന്ദസമ്പൂർണാമൃതം
പ്രത്യക്ഷമദ്യ മമ നേത്രഗോചരമായോ-

രിത്തിരുമേനി നിത്യം ചിത്തേ വാഴുക വേണം.
മുറ്റിടും ഭക്ത്യാ നാമമുച്ചരിയ്ക്കായീടേണം.
മറ്റൊരു വരമപേക്ഷിയ്ക്കുന്നേനില്ല പോറ്റീ!
വന്ദിച്ചു കൂപ്പി സ്തുതിച്ചീടിന മുനിയോടു
മന്ദഹാസവും പൂണ്ടു രാഘവനരുൾ ചെയ്തു:
'നിത്യവുമുപാസനാശുദ്ധമായിരിപ്പൊരു
ചിത്തം ഞാനറിഞ്ഞത്രേ കാണ്മാനായ്‌വന്നൂ മുനേ!
സന്തതമെന്നെത്തന്നെ ശരണം പ്രാപിച്ചു മ-
ന്മന്ത്രോപാസകന്മാരായ് നിരപേക്ഷന്മാരുമായ്
സന്തുഷ്ടന്മാരായുള്ള ഭക്തന്മാർക്കെന്നെ നിത്യം
ചിന്തിച്ചവണ്ണം തന്നെ കാണായ്‌വന്നീടുമല്ലോ.
ത്വൽകൃതമേതൽസ്തോത്രം മൽപ്രിയം പഠിച്ചീടും
സൽകൃതിപ്രവരനാം മർത്ത്യനു വിശേഷിച്ചും
സദ്ഭക്തി ഭവിച്ചീടും ബ്രഹ്മജ്ഞാനവുമുണ്ടാ-
മല്പവുമതിനില്ല സംശയം നിരൂപിച്ചാൽ.
താപസോത്തമ! ഭവാനെന്നെസ്സേവിയ്ക്കമൂലം
പ്രാപിയ്ക്കുമല്ലോ മമ സായൂജ്യം ദേഹനാശേ.
ഉണ്ടൊരാഗ്രഹം തവാചാര്യനാമഗസ്ത്യനെ
ക്കണ്ടു വന്ദിച്ചുകൊൾവാനെന്തതിനാവതിപ്പോൾ?
തത്രൈവ കിഞ്ചിൽ കാലം വസ്തുമുണ്ടത്യാഗ്രഹ-
മെത്രയുണ്ടടുത്തതുമഗസ്ത്യാശ്രമം മുനേ?'
ഇത്ഥം രാമോക്തി കേട്ടു ചൊല്ലിനാൻ സുതീക്ഷ്ണനു-
'മസ്തു തേ ഭദ്ര,മതു തോന്നിയതതിന്നു ഞാൻ
കാട്ടുവനല്ലോ വഴി കൂടെപ്പോന്നടുത്തനാൾ
വാട്ടമെന്നിയേ വസിയ്ക്കേണമിന്നിവിടെ നാം
ഒട്ടുനാളുണ്ടു ഞാനും കണ്ടിട്ടെൻ ഗുരുവിനെ
പുഷ്ടമോദത്തോടൊക്കെത്തക്കപ്പോയ്ക്കാണാമല്ലോ.'
ഇത്ഥമാനന്ദംപൂണ്ടു രാത്രിയും കഴിഞ്ഞപ്പോ-

ളുത്ഥാനം ചെയ്തു സന്ധ്യാവന്ദനം കൃത്വാ ശീഘ്രം
പ്രീതനാം മുനിയോടും ജാനകീദേവിയോടും
സോദരനോടും മന്ദം നടന്നു മദ്ധ്യാഹ്നേ പോയ്
ചെന്നിതു രാമനഗസ്ത്യാനുജാശ്രമേ ജവം.
വന്നു സല്ക്കാരവും ചെയ്താനഗസ്ത്യസഹജനും
വന്യഭോജനവും ചെയ്തന്നവരെല്ലാവരു-
മന്യോന്യസല്ലാപവും ചെയ്തിരുന്നോരുശേഷം.

## അഗസ്ത്യസന്ദർശനം

ഭാനുമാനുദിച്ചപ്പോളർഘ്യവും നൽകി മഹാ-
കാനനമാർഗേ നടകൊണ്ടിതു മന്ദം മന്ദം
സർവ്വർത്തുഫലകുസുമാഢ്യപാദപലതാ-
സംവൃതം നാനാമൃഗസഞ്ചയനിഷേവിതം
നാനാപക്ഷികൾനാദം കൊണ്ടതിമനോഹരം
കാനനം ജാതിവൈരരഹിതജന്തുപൂർണ്ണം
നന്ദനസമാനമാനന്ദദാനാഢ്യം മുനി
നന്ദനവേദദ്ധ്വനിമണ്ഡിതമനുപമം.
ബ്രഹ്മർഷിപ്രവരന്മാരമരമുനികളും
സമ്മോദംപൂണ്ടു വാഴും മന്ദിരനികരങ്ങൾ.
സംഖ്യയില്ലാതോളമുണ്ടോരോരോതരം നല്ല
സംഖ്യാവത്തുക്കളുമുണ്ടററമില്ലാതവണ്ണം.
ബ്രഹ്മലോകവുമിതിനോടു നേരല്ലെന്നത്രേ
ബ്രഹ്മജ്ഞന്മാരായുള്ളോർ ചൊല്ലുന്നു കാണുംതോറും.
ആശ്ചര്യമോരോന്നിവ കണ്ടുകണ്ടവരും ചെ-
ന്നാശ്രമത്തിനു പുറത്തടുത്തു ശുഭദേശേ
വിശ്രമിച്ചനന്തരമരുളിച്ചെയ്തു രാമൻ
വിശ്രുതനായ സുതീക്ഷ്ണൻതന്നോ 'ടിനിയിപ്പോൾ
വേഗേന ചെന്നു ഭവാനഗസ്ത്യമുനീന്ദ്രനോ-

ടാഗതനായോരെന്നെയങ്ങുണർത്തിച്ചീടണം.
ജാനകിയോടും ഭ്രാതാവായ ലക്ഷ്മണനോടും
കാനനദ്വാരേ വസിച്ചീടുന്നിതുപാശ്രമം.'
ശ്രുത്വാ രാമോക്തം സുതീക്ഷ്ണൻ മഹാപ്രസാദമി-
ത്യുക്ത്വാ സത്വരം ഗത്വാചാര്യമന്ദിരം മുദാ
നത്വാ തം ഗുരുവരമഗസ്ത്യം മുനികുല-
സത്തമം രഘൂത്തമഭക്തസഞ്ചയവൃതം
രാമമന്ത്രാർത്ഥവ്യാഖ്യാതത്പരം ശിഷ്യന്മാർക്കായ്
കാമദമഗസ്ത്യമാത്മാരാമം മുനീശ്വരം
ആരൂഢവിനയംകൊണ്ടാനതവക്ത്രത്തോടു-
മാരാൽ വീണുടൻ ദണ്ഡനമസ്കാരവും ചെയ്താൻ:
'രാമനാം ദാശരഥി സോദരനോടും നിജ-
ഭാമിനിയോടുമുണ്ടിങ്ങാഗതനായിട്ടിപ്പോൾ
നില്ക്കുന്നു പുറത്തുഭാഗത്തു കാരുണ്യാബ്ധേ! നിൻ
തൃക്കഴലിണ കണ്ടു വന്ദിപ്പാൻ ഭക്തിയോടെ.'
മുമ്പേ തന്നകക്കാമ്പിൽ കണ്ടറിഞ്ഞിരിയ്ക്കുന്നു
കുംഭസംഭവൻ പുനരെങ്കിലുമരുൾചെയ്താൻ:
'ഭദ്രം തേ, രഘുനാഥമാനയ ക്ഷിപ്രം രാമ-
ഭദ്രം മേ ഹൃദിസ്ഥിതം ഭക്തവത്സലം ദേവം.
പാർത്തിരുന്നീടുന്നു ഞാനെത്രനാളുണ്ടു കാണ്മാൻ
പ്രാർത്ഥിച്ചു സദാകാലം ധ്യാനിച്ചു രാമരൂപം
രാമരാമേതി രാമമന്ത്രവും ജപിച്ചതി-
കോമളം കാളമേഘശ്യാമളം നളിനാക്ഷം.'
ഇത്യുക്ത്വാ സരഭസമുത്ഥായ മുനിപ്രവ-
രോത്തമൻ മദ്ധ്യേ ചിത്തമത്യന്തഭക്ത്യാ മുനി-
സത്തമരോടും നിജശിഷ്യസഞ്ചയത്തോടും
ഗത്വാ ശ്രീരാമചന്ദ്രവക്ത്രം പാർത്തരുൾചെയ്താൻ:
'ഭദ്രം തേ നിരന്തരമസ്തു സന്തതം രാമ-

ഭദ്രം മേ ദിഷ്ട്യാ ചിരമദൈവ്യ സമാഗതം
യോഗ്യനായിരിപ്പോരിഷ്ടാതിഥി ബലാൽ മമ
ഭാഗ്യപൂർണ്ണത്വേന സംപ്രാപ്തനായിതു ഭവാൻ.
അദ്യ വാസരം മമ സഫലമത്രയല്ല
മത്തപസ്സാഫല്യവും വന്നിതു ജഗല്പതേ!'
കുംഭസംഭവൻതന്നെക്കണ്ടു രാഘവൻതാനും
തമ്പിയും വൈദേഹിയും സംഭ്രമസമന്വിതം
കുമ്പിട്ടു ഭക്ത്യാ ദണ്ഡനമസ്കാരം ചെയ്തപ്പോൾ
കംഭജന്മാവുമെടുത്തെഴുന്നേല്പിച്ചു ശീഘ്രം
ഗാഢാശ്ലേഷവും ചെയ്തു പരമാനന്ദത്തോടും
ഗൂഢപാദീശാംശജനായ ലക്ഷ്മണനേയും
ഗാത്രസ്പർശനപരമാഹ്ലാദജാതസ്രവ–
ന്നേത്രകീലാലാകുലനായ താപസവരൻ
ഏകേന കരേണ സംഗൃഹ്യ രോമാഞ്ചാന്വിതം
രാഘവനുടെ കരപങ്കജമതിദ്രുതം
സ്വാശ്രമം ജഗാമ ഹൃഷ്ടാത്മനാ മുനിശ്രേഷ്ഠ–
നാശ്രിതജനപ്രിയനായ വിശേഷം രാമം
പാദ്യാർഘ്യാസനമധുപർക്കമുഖ്യങ്ങളുമാ–
പാദ്യ സമ്പൂജ്യ സുഖമായുപവിഷ്ടം നാഥം
വന്യഭോജ്യങ്ങൾകൊണ്ടു സാദരം ഭുജിപ്പിച്ചു
ധന്യനാം തപോധനനേകാന്തേ ചൊല്ലീടിനാൻ:

'നീ വരുന്നതും പാർത്തു ഞാനിരുന്നിതു മുന്നം
ദേവകളോടും കമലാസനനോടും ഭവാൻ
ക്ഷീരവാരിധിതീരത്തിങ്കൽനിന്നരുൾ ചെയ്തു
'ഘോരരാവണൻതന്നെക്കൊന്നു ഞാൻ ഭൂമണ്ഡല–
ഭാരാപഹരണം ചെയ്തീടുവനെ'ന്നുതന്നെ
സാരസാനന! സകലേശ്വര! ദയാനിധേ!
ഞാനന്നുതുടങ്ങി വന്നിവിടെ വാണീടിനേ–

നാനന്ദസ്വരൂപനാം നിന്നുടൽ കണ്ടുകൊൾവാൻ.
താപസജനത്തോടും ശിഷ്യസംഘാതത്തോടും
ശ്രീപാദാംബുജം നിത്യം ധ്യാനിച്ചു വസിച്ചു ഞാൻ

## അഗസ്ത്യസ്തുതി

ലോകസൃഷ്ടിയ്ക്കു മുന്നമേകനായാനന്ദനായ്
ലോകകാരണൻ വികല്പോപാധി വിരഹിതൻ
തന്നുടെ മായ തനിയ്ക്കാശ്രയഭൂതയായി
തന്നുടെ ശക്തിയെന്നും പ്രകൃതി മഹാമായ
നിർഗുണനായ നിന്നെയാവരണം ചെയ്തിട്ടു
തൽഗുണങ്ങളെയനുസരിപ്പിച്ചീടുന്നതും
നിർവ്യാജം വേദാന്തികൾ ചൊല്ലുന്നു നിന്നെ മുന്നം
ദിവ്യമാമവ്യാകൃതമെന്നുപനിഷദ്വശാൽ.
മായാദേവിയെ മൂലപ്രകൃതിയെന്നും ചൊല്ലും
മായാതീതന്മാരെല്ലാം സംസൃതിയെന്നും ചൊല്ലും
വിദ്വാന്മാരവിദ്യയെന്നും പറയുന്നുവല്ലോ
ശക്തിയെപ്പല നാമം ചൊല്ലുന്നു പലതരം.
നിന്നാൽ സംക്ഷോഭ്യമാണയാകിയ മായ തന്നിൽ
നിന്നുണ്ടായ്‌വന്നു മഹത്തത്ത്വമെന്നല്ലോ ചൊൽവൂ.
നിന്നുടെ നിയോഗത്താൽ മഹത്തത്ത്വത്തിങ്കലേ
നിന്നുണ്ടായ്‌വന്നു പുനരഹങ്കാരവും പുരാ
മഹത്തത്ത്വവുമഹങ്കാരവും സംസാരവും
മഹദ്വേദികളേവം മൂന്നായിച്ചൊല്ലീടുന്നു.
സാത്വികം രാജസവും താമസമെന്നീവണ്ണം
വേദ്യമായ് ചമഞ്ഞിതു മൂന്നുമെന്നറിഞ്ഞാലും.
താമസത്തിങ്കൽനിന്നു സൂക്ഷ്മതന്മാത്രകളും
ഭൂമിപൂർവകസ്ഥൂലപഞ്ചഭൂതവും പിന്നെ
രാജസത്തിങ്കൽനിന്നുണ്ടായിതിന്ദ്രിയങ്ങളും
തേജോരൂപങ്ങളായ ദൈവതങ്ങളും പിന്നെ

സാത്വികത്തിങ്കൽനിന്നു മനസ്സുമുണ്ടായ്‌വന്നു
സൂത്രരൂപകം ലിംഗമിവറ്റിൽനിന്നുണ്ടായി.
സർവ്വത്രവ്യാപ്തസ്ഥൂലസഞ്ചയത്തിങ്കൽനിന്നു
ദിവ്യനാം വിരാട് പുമാനുണ്ടായിതെന്നു കേൾപ്പൂ.
അങ്ങനെയുള്ള വിരാട് പുരുഷൻതന്നെയല്ലോ
തിങ്ങീടും ചരാചരലോകങ്ങളാകുന്നതും
ദേവമാനുഷതിര്യഗ്യോനിജാതികൾ ബഹു
സ്ഥാവരജംഗമൗഘപൂർണ്ണമായുണ്ടായ്‌വന്നു.
ത്വന്മായാഗുണങ്ങളെ മൂന്നുമാശ്രയിച്ചല്ലോ
ബ്രഹ്മാവും വിഷ്ണുതാനും രുദ്രനുമുണ്ടായ്‌വന്നു.
ലോകസൃഷ്ടിയ്ക്കു രജോഗുണമാശ്രയിച്ചല്ലോ
ലോകേശനായ ധാതാ നാഭിയിൽനിന്നുണ്ടായി.
സത്വമാം ഗുണത്തിങ്കൽനിന്നു രക്ഷിപ്പാൻ വിഷ്ണു,
രുദ്രനും തമോഗുണംകൊണ്ടു സംഹരിപ്പാനും.
ബുദ്ധിജാതകളായ വൃത്തികൾഗുണത്രയം
നിത്യമംശിച്ചു ജാഗ്രത്സ്വപ്നവും സുഷുപ്തിയും.
ഇവറ്റിന്നെല്ലാം സാക്ഷിയായ ചിന്മയൻ ഭവാൻ
നിവൃത്തൻ നിത്യനേകനവ്യയനല്ലോ നാഥ!
യാതൊരുകാലം സൃഷ്ടിചെയ്യാനിച്ഛിച്ചു ഭവാൻ
മോദമോടപ്പോളംഗീകരിച്ചു മായതന്നെ
തന്മൂലം ഗുണവാനെപ്പോലെയായിതു ഭവാൻ
ത്വന്മഹാമായ രണ്ടുവിധമായ് വന്നാളല്ലോ.
വിദ്യയുമവിദ്യയുമെന്നുള്ള ഭേദാഖ്യയാ
വിദ്യയെന്നല്ലോ ചൊൽവൂ നിവൃത്തിനിരതന്മാർ.
അവിദ്യാവശന്മാരായ്‌വർത്തിച്ചീടിന ജനം
പ്രവൃത്തിനിരതന്മാരെന്നത്രെ ഭേദമുള്ളൂ.
വേദാന്തവാക്യാർത്ഥവേദികളായ് സമന്മാരായ്
പാദഭക്തന്മാരായുള്ളവർവിദ്യാത്മകന്മാർ

അവിദ്യാവശഗന്മാർ നിത്യസംസാരികളെ-
ന്നവശ്യം തത്ത്വജ്ഞന്മാർ ചൊല്ലുന്നു നിരന്തരം.
വിദ്യാഭ്യാസൈകരതന്മാരായ ജനങ്ങളെ
നിത്യമുക്തന്മാരെന്നു ചൊല്ലുന്നു തത്ത്വജ്ഞന്മാർ.
ത്വന്മന്ത്രോപാസകന്മാരായുള്ള ഭക്തന്മാർക്കു
നിർമ്മലയായ വിദ്യ താനേ സംഭവിച്ചീടും.
മറ്റുള്ള മൂഢന്മാർക്കു വിദ്യയുണ്ടാകെന്നതും
ചെറ്റില്ല നൂറായിരം ജന്മങ്ങൾ കഴിഞ്ഞാലും,
ആകയാൽ ത്വത്ഭക്തിസമ്പന്നന്മാരായുള്ളവ-
രേകാന്തമുക്തന്മാരില്ലേതും സംശയമോർത്താൽ.,
ത്വത്ഭക്തിസുധാഹീനന്മാരായുള്ളവർക്കെല്ലാം
സ്വപ്നത്തിൽപോലും മോക്ഷം സംഭവിക്കയുമില്ല.
ശ്രീരാമ! രഘുപതേ! കേവലജ്ഞാനമൂർത്തേ!
ശ്രീരമണാത്മാരാമ! കാരുണ്യാമൃതസിന്ധോ!
എന്തിനു വളരെ ഞാനിങ്ങനെ പറയുന്നു
ചിന്തിക്കിൽ സാരം കിഞ്ചിൽ ചൊല്ലുവൻ ധരാപതേ!
സാധുസംഗതിതന്നെ മോക്ഷകാരണമെന്നു
വേദാന്തജ്ഞന്മാരായ വിദ്വാന്മാർ ചൊല്ലീടുന്നു
സാധുക്കളാകുന്നതു സമചിത്തന്മാരല്ലോ
ബോധിപ്പിച്ചീടുമാത്മജ്ഞാനവും ഭക്തന്മാർക്കായ്
നിസ്പൃഹന്മാരായ് വിഗതൈഷണന്മാരായ് സദാ
ത്വൽഭക്തന്മാരായ് നിവൃത്താഖിലകാമന്മാരായ്
ഇഷ്ടാനിഷ്ടപ്രാപ്തികൾ രണ്ടിലും സമന്മാരായ്
നഷ്ടസംഗന്മാരുമായ് സംന്യസ്തകർമ്മാക്കളായ്
തുഷ്ടമാനസന്മാരായ് ബ്രഹ്മതല്പരന്മാരായ്
ശിഷ്ടാചാരൈകപരായണന്മാരായി നിത്യം
യോഗാർത്ഥം യമനിയമാദിസമ്പന്നന്മാരാ-
യേകാന്തേ ശമദമസാധനയുക്തന്മാരായ്

സാധുക്കളവരോടു സംഗതിയുണ്ടാകുമ്പോൾ
ചേതസി ഭവൽകഥാശ്രവണേ രതിയുണ്ടാം
ത്വല്ക്കഥാശ്രവണേന ഭക്തിയും വർദ്ധിച്ചീടും
ഭക്തി വർദ്ധിച്ചീടുമ്പോൾ വിജ്ഞാനമുണ്ടായ്‌വരും
വിജ്ഞാനജ്ഞാനാദികൾകൊണ്ടു മോക്ഷവും വരും
വിജ്ഞാതമെന്നാൽ ഗുരുമുഖത്തിൽനിന്നിതെല്ലാം
ആകയാൽ ത്വത്ഭക്തിയും നിങ്കലേ പ്രേമവായ്പും
രാഘവ! സദാ ഭവിക്കേണമേ ദയാനിധേ!
ത്വദ്പാദാബ്ജങ്ങളിലും ത്വത്ഭക്തന്മാരിലുമെ-
ന്നുൾപ്പൂവിൽ ഭക്തി പുനരെപ്പോഴുമുണ്ടാകണം
ഇന്നല്ലോ സഫലമായ്‌വന്നതു മമജന്മ-
മിന്നു മൽക്രതുക്കളും വന്നിതു സഫലമായ്.
ഇന്നല്ലോ തപസ്സിനും സാഫല്യമുണ്ടായ്‌വന്നു
ഇന്നല്ലോ സഫലമായ്‌വന്നതു മന്നേത്രവും
സീതയാ സാർദ്ധം ഹൃദി വസിക്ക സദാ ഭവാൻ
സീതാവല്ലഭ! ജഗന്നായക! ദാശരഥേ!
നടക്കുമ്പോഴുമിരിക്കുമ്പോഴുമൊരേടത്തു
കിടക്കുമ്പോഴും ഭുജിക്കുമ്പോഴുമെന്നുവേണ്ടാ
നാനാകർമ്മങ്ങളനുഷ്ഠിക്കുമ്പോൾ സദാകാലം
മാനസേ ഭവദ്രൂപം തോന്നേണം ദയാംബുധേ!'
കുംഭസംഭവനിതി സ്തുതിച്ചു ഭക്തിയോടെ
ജംഭാരിതന്നാൽ മുന്നം നിക്ഷിപ്തമായ ചാപം
ബാണതൂണീരത്തോടും കൊടുത്തു ഖഡ്ഗത്തോടും
ആനന്ദവിവശനായ്പിന്നെയുമരുൾചെയ്താൻ:
'ഭൂഭാരഭൂതമായ രാക്ഷസവംശം നിന്നാൽ
ഭൂപതേ! വിനഷ്ടമാക്കീടണം വൈകീടാതെ.
സാക്ഷാൽ ശ്രീനാരായണനായ നീ മായയോടും
രാക്ഷസവധത്തിനായ് മർത്ത്യനായ് പിറന്നതും.

രണ്ടു യോജനവഴി ചെല്ലുമ്പോളിവിടെ നി–
ന്നുണ്ടല്ലോ പുണ്യഭൂമിയാകിയ പഞ്ചവടി,
ഗൗതമീതീരേ നല്ലോരാശ്രമം ചമച്ചതിൽ
സീതയാ വസിയ്ക്ക പോയ് ശേഷമുള്ളൊരു കാലം
തത്രൈവ വസിച്ചു നീ ദേവകാര്യങ്ങളെല്ലാം
സത്വരം ചെയ്കെ' ന്നുടനനുജ്ഞ നൽകി മുനി.
ശ്രുത്വൈതൽസ്തോത്രസാരമഗസ്ത്യസുഭാഷിതം
തത്ത്വാർത്ഥസമന്വിതം രാഘവൻ തിരുവടി
ബാണചാപാദികളും തത്രൈവ നിക്ഷേപിച്ചു
വീടുണ്ണൻ നമസ്കരിച്ചഗസ്ത്യപാദാംബുജം
യാത്രയുമയപ്പിച്ചു സുമിത്രാത്മജനോടും
പ്രീത്യാ ജാനകിയോടുമെഴുന്നള്ളീടുന്നേരം.

## ജടായുസംഗമം

അദ്രിശൃംഗാഭം തത്ര പദ്ധതിമദ്ധ്യേ കണ്ടു
പത്രിസത്തമനാകും വൃദ്ധനാം ജടായുഷം
എത്രയും വളർന്നൊരു വിസ്മയം പൂണ്ടു രാമൻ
ബദ്ധരോഷേണ സുമിത്രാത്മജനോടു ചൊന്നാൻ:
'രക്ഷസാം പ്രവരനിക്കിടക്കുന്നതു മുനി–
ഭക്ഷകനിവനെ നീ കണ്ടതില്ലയോ സഖേ!
വില്ലിങ്ങു തന്നീടു നീ ഭീതിയുമുണ്ടാകൊല്ലാ.
കൊല്ലുവനിവനെ ഞാൻ വൈകാതെയിനിയിപ്പോൾ.
ലക്ഷ്മണൻതന്നോടിത്ഥം രാമൻചൊന്നതു കേട്ടു
പക്ഷിശ്രേഷ്ഠനും ഭയപീഡിതനായിച്ചൊന്നാൻ:
വദ്ധ്യനല്ലഹം തവ താതനു ചെറുപ്പത്തി–
ലെത്രയുമിഷ്ടനായ വയസ്യനറിഞ്ഞാലും.
നിന്തിരുവടിയ്ക്കും ഞാനിഷ്ടത്തെച്ചെയ്തീടുവൻ;
ഹന്തവ്യനല്ല ഭവദ്ഭക്തനാം ജടായു ഞാൻ.'
എന്നിവ കേട്ടു ബഹുസ്നേഹമുൾക്കൊണ്ടു നാഥൻ

നന്നായാശ്ലേഷംചെയ്തു നൽകിനാനനുഗ്രഹം:
'എങ്കിൽ ഞാനിരിപ്പതിനടുത്തു വസിയ്ക്ക നീ
സങ്കടമിനിയൊന്നുകൊണ്ടുമേ നിനക്കില്ല;
ശങ്കിച്ചേനല്ലോ നിന്നെ ഞാനതു കഷ്ടം! കഷ്ടം!
കിങ്കരപ്രവരനായ് വാഴുക മേലിൽ ഭവാൻ.'

## പഞ്ചവടീപ്രവേശം

എന്നരുൾചെയ്തു ചെന്നു പുക്കിതു പഞ്ചവടി-
തന്നിലാമ്മാറു സീതാലക്ഷ്മണസമേതനായ്.
പർണ്ണശാലയും തീർത്തു ലക്ഷ്മണൻ മനോജ്ഞമായ്
പർണ്ണപുഷ്പങ്ങൾകൊണ്ടു തല്പവുമുണ്ടാക്കിനാൻ 580.
ഉത്തമഗംഗാനദിയ്ക്കുത്തരതീരേ പുരു-
ഷോത്തമൻ വസിച്ചിതു ജാനകീദേവിയോടും.
കദളീപനസാമ്രാദ്യഖിലഫലവൃക്ഷാ-
വൃതകാനനേ ജനസംബാധവിവർജ്ജിതേ
നീരുജസ്ഥലേ വിനോദിപ്പിച്ചു ദേവിതന്നെ
ശ്രീരാമനയോദ്ധ്യയിൽ വാണതുപോലെ വാണാൻ.
ഫലമൂലാദികളും ലക്ഷ്മണനനുദിനം
പലവുംകൊണ്ടുവന്നു കൊടുക്കും പ്രീതിയോടേ.
രാത്രിയിലുറങ്ങാതെ ചാപബാണവും ധരി-
ച്ചാസ്ഥയാ രക്ഷാർത്ഥമായ് നിന്നീടും ഭക്തിയോടേ 590
സീതയെ മദ്ധ്യേയാക്കി മൂവരും പ്രാതഃകാലേ
ഗൗതമിതന്നിൽ കുളിച്ചർഘ്യവും കഴിച്ചുടൻ
പോരുമ്പോൾ സൌമിത്രി പാനീയവും കൊണ്ടുപോരും.
വാരംവാരം പ്രീതിപൂണ്ടിങ്ങനെ വാഴുംകാലം.

## ലക്ഷ്മണോപദേശം

ലക്ഷ്മണനൊരുദിനമേകാന്തേ രാമദേവൻ

തൃക്കഴൽ കൂപ്പി വിനയാന്വിതനായിച്ചൊന്നാൻ:
'മുക്തിമാർഗത്തെയരുൾചെയ്യേണം ഭഗവാനേ!
ഭക്തനാമടിയനോടജ്ഞാനം നീങ്ങുംവണ്ണം.
ജ്ഞാനവിജ്ഞാനഭക്തിവൈരാഗ്യചിഹ്നമെല്ലാം
മാനസാനന്ദംവരുമാററുൾ ചെയ്തീടണം.
ആരും നിന്തിരുവടിയൊഴിഞ്ഞില്ലിവയെല്ലാം
നേരോടേയുപദേശിച്ചീടുവാൻ ഭൂമണ്ഡലേ.'
ശ്രീരാമനതു കേട്ടു ലക്ഷ്മണൻതന്നോടപ്പോ-
ളാരൂഢാനന്ദമരുൾചെയ്തിതുവഴിപോലെ:
'കേട്ടാലുമെങ്കിലതിഗുഹ്യമാമുപദേശം
കേട്ടോളം തീർന്നുകൂടും വികല്പഭ്രമമെല്ലാം.
മുമ്പിനാൽ മായാസ്വരൂപത്തെ ഞാൻ ചൊല്ലീടുവ-
നമ്പോടു പിന്നെ ജ്ഞാനസാധനം ചൊല്ലാമല്ലോ.
വിജ്ഞാനസഹിതമാം ജ്ഞാനവും ചൊൽവൻ പിന്നെ
വിജ്ഞേയമാത്മസ്വരൂപത്തെയും ചൊല്ലാമെടോ!
ജ്ഞേയമായുള്ള പരമാത്മാനമറിയുമ്പോൾ
മായാസംബന്ധഭയമൊക്കെ നീങ്ങീടുമല്ലോ.
ആത്മാവല്ലാതെയുള്ള ദേഹാദിവസ്തുക്കളി-
ലാത്മാവെന്നുള്ള ബോധം യാതൊന്നു ജഗത്ത്രയേ,
മായയാകുന്നതതു നിർണയമതിനാലേ
കായസംബന്ധമാകും സംസാരം ഭവിയ്ക്കുന്നു.
ഉണ്ടല്ലോ പിന്നെ വിക്ഷേപാവരണങ്ങളെന്നു
രണ്ടു രൂപം മായയ്ക്കെന്നറിക സൗമിത്രേ നീ.
എന്നതിൽ മുന്നേതല്ലോ ലോകത്തെക്കല്പിയ്ക്കുന്ന-
തെന്നറികതിസ്ഥൂലസൂക്ഷ്മഭേദങ്ങളോടും
ലിംഗാദി ബ്രഹ്മാന്തമാമവിദ്യാരൂപമതും
സംഗാദിദോഷങ്ങളെസ്സംഭവിപ്പിയ്ക്കുന്നതും.
ജ്ഞാനരൂപിണിയാകും വിദ്യയായതു മറ്റേ

താനന്ദപ്രാപ്തിഹേതുഭൂതയെന്നറിഞ്ഞാലും.
മായാകല്പിതം പരമാത്മനി വിശ്വമെടോ!
മായകൊണ്ടല്ലോ വിശ്വമുണ്ടെന്നു തോന്നിയ്ക്കുന്നു.
രജ്ജൂഖണ്ഡത്തിങ്കലെപ്പന്നഗബുദ്ധിപോലെ
നിശ്ചയം വിചാരിയ്ക്കിലേതുമൊന്നില്ലയല്ലോ.
മാനവന്മാരാൽ കാണപ്പെട്ടതും കേൾക്കായതും
മാനസത്തിങ്കൽ സ്മരിയ്ക്കപ്പെടുന്നതുമെല്ലാം
സ്വപ്നസന്നിഭം വിചാരിയ്ക്കിലില്ലാതൊന്നല്ലോ.
വിഭ്രമം കളഞ്ഞാലും വികല്പമുണ്ടാകേണ്ട.
ജന്മസംസാരവൃക്ഷമൂലമായതു ദേഹം
തന്മൂലം പുത്രകളത്രാദി സംബന്ധമെല്ലാം.
ദേഹമായതു പഞ്ചഭൂതസഞ്ചയമയം
ദേഹസംബന്ധം മായാവൈഭവം വിചാരിച്ചാൽ.
ഇന്ദ്രിയദശകവുമഹങ്കാരവും ബുദ്ധി
മനസ്സും ചിത്തമൂലപ്രകൃതിയെന്നിതെല്ലാം
ഓർത്തുകണ്ടാലുമൊരുമിച്ചിരിയ്ക്കുന്നതല്ലോ.
ക്ഷേത്രമായതു ദേഹമെന്നുമുണ്ടല്ലോ നാമം.
എന്നിവറ്റിങ്കൽനിന്നു വേറൊന്നു ജീവനതും
നിർണ്ണയം പരമാത്മാ നിശ്ചലൻ നിരാമയൻ.
ജീവാത്മസ്വരൂപത്തെയറിഞ്ഞുകൊൾവാനുള്ള
സാധനങ്ങളെക്കേട്ടുകൊള്ളുക സൗമിത്രേ! നീ.
ജീവാത്മാവെന്നും പരമാത്മാവെന്നതുമോർക്കിൽ
കേവലം പര്യായശബ്ദങ്ങളെന്നറിഞ്ഞാലും.
ഭേദമേതുമേയില്ല രണ്ടുമൊന്നത്രേ നൂനം
ഭേദമുണ്ടെന്നു പറയുന്നതജ്ഞന്മാരല്ലോ.
മാനവും ഡംഭം ഹിംസാ വക്രത്വം കാമം ക്രോധം
മാനസേ വെടിഞ്ഞു സന്തുഷ്ടനായ് സദാകാലം.
അന്യാക്ഷേപാദികളും സഹിച്ചു സമബുദ്ധ്യാ

മന്യുഭാവവുമകലെക്കളഞ്ഞനുദിനം
ഭക്തി കൈക്കൊണ്ടു ഗുരുസേവയും ചെയ്തു നിജ-
ചിത്തശുദ്ധിയും ദേഹശുദ്ധിയും ചെയ്തുകൊണ്ടു
നിത്യവും സല്ക്കർമ്മങ്ങൾക്കിളക്കം വരുത്താതെ
സത്യത്തെസ്സമാശ്രയിച്ചാനന്ദസ്വരൂപനായ്
മാനസവചനദേഹങ്ങളെയടക്കിത്ത-
ന്മാനസേ വിഷയസൗഖ്യങ്ങളെച്ചിന്തിയാതെ
ജനനജരാമരണങ്ങളെച്ചിന്തിച്ചുള്ളി-
ലനഹങ്കാരത്വേന സമഭാവനയോടും
സർവ്വാത്മാവാകുമെങ്കലുറച്ച മനസ്സോടും
സർവ്വദാ രാമരാമേത്യമിതജപത്തോടും.
പുത്രദാരാർത്ഥാദിഷു നിഃസ്നേഹത്വവും ചെയ്തു
സക്തിയുമൊന്നിങ്കലും കൂടാതെ നിരന്തരം
ഇഷ്ടാനിഷ്ടപ്രാപ്തിയ്ക്കു തുല്യഭാവത്തോടു സ-
ന്തുഷ്ടനായ് വിവിക്തശുദ്ധസ്ഥലേ വസിയ്ക്കേണം.
പ്രാകൃതജനങ്ങളുമായ് വസിയ്ക്കരുതൊട്ടു-
മേകാന്തേ പരമാത്മജ്ഞാനതല്പരനായി
വേദാന്തവാക്യാർത്ഥങ്ങളവലോകനംചെയ്തു
വൈദികകർമ്മങ്ങളുമാത്മനി സമർപ്പിച്ചാൽ.
ജ്ഞാനവുമകതാരിലുറച്ചു ചമഞ്ഞീടും
മാനസേ വികല്പങ്ങളേതുമേയുണ്ടാകൊലാ.
ആത്മാവാകുന്നതെന്തെന്നുണ്ടോ കേളതുമെങ്കി-
ലാത്മാവല്ലല്ലോ ദേഹപ്രാണബുദ്ധ്യഹങ്കാരം
മാനസാദികളൊന്നുമിവറ്റിൽനിന്നു മേലേ
മാനമില്ലാത പരമാത്മാവു താനേ വേറേ
നില്പിതു ചിദാത്മാവു ശുദ്ധമവ്യക്തം ബുദ്ധം
തല്പദാത്മാ ഞാനിഹ ത്വല്പദാർത്ഥവുമായി
ജ്ഞാനംകൊണ്ടെന്നെ വഴിപോലെ കണ്ടറിഞ്ഞീടാം.

ജ്ഞാനമാകുന്നതെന്നെക്കാട്ടുന്ന വസ്തുതന്നെ.
ജ്ഞാനമുണ്ടാകുന്നതു വിജ്ഞാനംകൊണ്ടുതന്നെ
ജ്ഞാനിതെന്നറിവിനു സാധനമാകയാലേ.
സർവ്വത്ര പരിപൂർണ്ണനാത്മാവു ചിദാനന്ദൻ
സർവ്വസത്വാന്തർഗതനപരിച്ഛേദ്യനല്ലോ.
ഏകനദ്വയൻ പരനവ്യയൻ ജഗന്മയൻ
യോഗേശനജനഖിലാധാരൻ നിരാധാരൻ
നിത്യസത്യജ്ഞാനാദിലക്ഷണൻ ബ്രഹ്മാത്മകൻ
ബുദ്ധ്യുപാധികളിൽ വേറിട്ടവൻ മായാമയൻ
ജ്ഞാനംകൊണ്ടുപഗമ്യൻ യോഗിനാമേകാത്മനാം
ജ്ഞാനമാചാര്യശാസ്ത്രൗഘോപദേശൈക്യജ്ഞാനം.
ആത്മനോരേവം ജീവപരയോർമ്മൂലാവിദ്യാ
ആത്മനി കാര്യകാരണങ്ങളും കൂടിച്ചേർന്നു
ലയിച്ചീടുമ്പോളുള്ളോരവസ്ഥയല്ലോ മുക്തി
ലയത്തോടാശു വേറിട്ടിരിപ്പതാത്മാവൊന്നേ.
ജ്ഞാനവിജ്ഞാനവൈരാഗ്യത്തോടു സഹിതമാ-
മാനന്ദമായിട്ടുള്ള കൈവല്യസ്വരൂപമി-
തുള്ളവണ്ണമേ പറവാനുമിതറിവാനു-
മുള്ളം നല്ലുണർവ്വുള്ളോരില്ലാരും ജഗത്തിങ്കൽ
മത്ഭക്തിയില്ലാതവർക്കെത്രയും ദുർല്ലഭം കേൾ
മത്ഭക്തികൊണ്ടുതന്നെ കൈവല്യം വരുംതാനും.
നേത്രമുണ്ടെന്നാകിലും കാണ്മതിനുണ്ടു പണി
രാത്രിയിൽ തന്റെ പദം ദീപമുണ്ടെന്നാകിലേ
നേരുള്ള വഴിയറിഞ്ഞീടാവിതവ്വണ്ണമേ
ശ്രീരാമഭക്തിയുണ്ടെന്നാകിലേ കാണായ്‌വരൂ.
ഭക്തനു നന്നായ് പ്രകാശിയ്ക്കുമാത്മാവു നൂനം
ഭക്തിയ്ക്കു കാരണവുമെന്തെന്നു കേട്ടാലും നീ.
മത്ഭക്തന്മാരോടുള്ള നിത്യസംഗമമതും

മത്ഭക്തന്മാരെക്കനിവോടു സേവിയ്ക്കുന്നതും
ഏകാദശ്യാദി വ്രതാനുഷ്ഠാനങ്ങളും പുന-
രാകുലമെന്നിയേ സാധിച്ചുകൊൾകയുമഥ
പൂജനം വന്ദനവും ഭാവനം ദാസ്യം നല്ല
ഭോജനമഗ്നിവിപ്രാണാം കൊടുക്കയുമഥ
മല്ക്കഥാപാഠശ്രവണങ്ങൾചെയ്കയും മുദാ
മൽഗുണനാമങ്ങളെക്കീർത്തിച്ചുകൊള്ളുകയും
സന്തതമിത്ഥമെങ്കൽ വർത്തിയ്ക്കും ജനങ്ങൾക്കൊ-
രന്തരം വരാതൊരു ഭക്തിയുമുണ്ടായ്‌വരും.
ഭക്തി വർദ്ധിച്ചാൽ പിന്നെ മറ്റൊന്നും വരേണ്ടതി-
ല്ലുത്തമോത്തമന്മാരായുള്ളവരവരല്ലോ.
ഭക്തിയുക്തനു വിജ്ഞാനജ്ഞാനവൈരാഗ്യങ്ങൾ
സദ്യസ്സംഭവിച്ചീടുമെന്നാൽ മുക്തിയും വരും.
മുക്തിമാർഗം താവകപ്രശ്നാനുസാരവശാ-
ലുക്തമായതു നിനക്കെന്നാലെ ധരിയ്ക്ക നീ.,
വക്തവ്യമല്ല നൂനമെത്രയും ഗുഹ്യം മമ
ഭക്തന്മാർക്കൊഴിഞ്ഞുപദേശിച്ചീടരുതല്ലോ.
ഭക്തനെന്നാകിലവൻ ചോദിച്ചീലെന്നാകിലും
വക്തവ്യമവനോടു വിശ്വാസം വരികയാൽ.
ഭക്തിവിശ്വാസശ്രദ്ധായുക്തനാം മർത്ത്യനിതു
നിത്യമായ് പാഠം ചെയ്കിലജ്ഞാനമകന്നുപോം.
ഭക്തിസംയുക്തന്മാരാം യോഗീന്ദ്രന്മാർക്കു നൂനം
ഹസ്തസംസ്ഥിതയല്ലോ മുക്തിയെന്നറിഞ്ഞാലും.'

## ശൂർപണഖാഗമനം

ഇത്തരം സൌമിത്രിയോടരുളിച്ചെയ്തു പുന-
രിത്തിരി നേരമിരുന്നീടിനോരനന്തരം
ഗൗതമീതീരേ മഹാകാനനേ പഞ്ചവടീ-

ഭൂതലേ മനോഹരേ സഞ്ചരിച്ചീടുന്നൊരു
യാമിനീചരജനസ്ഥാനവാസിനിയായ
കാമരൂപിണി കണ്ടാൾ കാമിനി വിമോഹിനി,
പങ്കജധ്വജകുലിശാങ്കുശാങ്കിതങ്ങളായ്
ഭംഗി തേടീടും പദപാതങ്ങളതുനേരം
പാദസൗന്ദര്യം കണ്ടു മോഹിതയാകയാലെ
കൌതുകമുൾക്കൊണ്ടു രാമാശ്രമമകം പുക്കാൾ.
ഭാനുമണ്ഡലസഹസ്രോജ്ജ്വലം രാമനാഥം
ഭാനുഗോത്രജം ഭവഭയനാശനം പരം
മാനവവീരം മനോമോഹനം മായാമയം
മാനസഭവസമം മാധവം മധുഹരം
ജാനകിയോടുംകൂടെ വാണീടുന്നതു കണ്ടു
മീനകേതനബാണപീഡിതയായാളേറ്റം.
സുന്ദരവേഷത്തോടും മന്ദഹാസവും പൊഴി-
ഞ്ഞിന്ദിരാവരനോട് മന്ദമായുരചെയ്താൾ:
'ആരെടോ ഭവാൻ? ചൊല്ലീടാരുടെ പുത്രനെന്നും
നേരോടെന്തിവിടേയ്ക്കു വരുവാൻ മൂലമെന്നും,
എന്തൊരുമൂലം ജടാവല്ക്കലാദികളെല്ലാം?
എന്തിനു ധരിച്ചിതു താപസവേഷമെന്നും.
എന്നുടെ പരമാർത്ഥം മുന്നേ ഞാൻ പറഞ്ഞീടാം
നിന്നോടു നീയെന്നോടു പിന്നെച്ചോദിയ്ക്കുമല്ലോ.
രാക്ഷസേശ്വരനായ രാവണഭഗിനി ഞാ-
നാഖ്യയാ ശൂർപ്പണഖ കാമരൂപിണിയല്ലോ.
ഖരദൂഷണത്രിശിരാക്കളാം ഭ്രാതാക്കന്മാർ-
ക്കരികേ ജനസ്ഥാനേ ഞാനിരിപ്പതു സദാ.
നിന്നെ ഞാനാരെന്നതുമറിഞ്ഞീലതും പുന-
രെന്നോടു പരമാർത്ഥം ചൊല്ലണം ദയാനിധേ!'
'സുന്ദരീ കേട്ടുകൊൾക ഞാനയോദ്ധ്യാധിപതി

നന്ദനൻ ദാശരഥി രാമനെന്നല്ലോ നാമം.
എന്നുടെ ഭാര്യയിവൾ ജനകാത്മജാ സീത
ധന്യേ! മൽഭ്രാതാവായ ലക്ഷ്മണനിവനെടോ.
എന്നാലെന്തൊരു കാര്യം നിനക്കു മനോഹരേ!
നിന്നുടെ മനോഗതം ചൊല്ലുക മടിയാതെ.'
എന്നതു കേട്ടനേരം ചൊല്ലിനാൾ നിശാചരി–
'യെന്നോടു കൂടെപ്പോന്നു രമിച്ചുകൊള്ളേണം നീ;
നിന്നെയും പിരിഞ്ഞുപോവാൻ മമ ശക്തി പോരാ
എന്നെ നീ പരിഗ്രഹിച്ചീടണം മടിയാതെ.'
ജാനകി തന്നെക്കടാക്ഷിച്ചു പുഞ്ചിരി പൂണ്ടു
മാനവവീരനവളോടരുൾ ചെയ്തീടിനാൻ:
'ഞാനിഹ തപോധനവേഷവും ധരിച്ചോരോ
കാനനംതോറും നടന്നീടുന്നു സദാകാലം.
ജാനകിയാകുമിവളെന്നുടെ പത്നിയല്ലോ
മാനസേ പാർത്താൽ വെടിഞ്ഞീടരുതൊന്നുകൊണ്ടും
സാപത്ന്യോത്ഭവദുഃഖമെത്രയും കഷ്ടം! കഷ്ടം!
താപത്തെ സഹിപ്പതിനാളല്ല നീയുമെടോ!
ലക്ഷ്മണൻ മമ ഭ്രാതാ സുന്ദരൻ മനോഹരൻ
ലക്ഷ്മീദേവിക്കുതന്നെയൊക്കും നീയെല്ലാംകൊണ്ടും
നിങ്ങളിൽച്ചേരുമേറെ നിർണ്ണയം മനോഹരേ!
സംഗവും നിന്നിലേറ്റം വർദ്ധിക്കുമവനെടോ!
മംഗളശീലനനുരൂപനെത്രയും നിന–
ക്കങ്ങു നീ ചെന്നു പറഞ്ഞീടുക വൈകീടാതെ.'
എന്നതു കേട്ടനേരം സൌമിത്രി സമീപേ പോയ്
നിന്നവളപേക്ഷിച്ചാൾ ഭർത്താവാകെന്നുതന്നെ.
ചൊന്നവളോടു ചിരിച്ചവനുമുരചെയ്താ–
'നെന്നുടെ പരമാർത്ഥം നിന്നോടു പറഞ്ഞീടാം.
മന്നവനായ രാമൻതന്നുടെ ദാസൻ ഞാനോ

ധന്യേ! നീ ദാസിയാവാൻ തക്കവളല്ലയല്ലോ.
ചെന്നു നീ ചൊല്ലീടഖിലേശ്വരനായ രാമൻ
തന്നോടു തവ കുലശീലാചാരങ്ങളെല്ലാം.,
എന്നാലന്നേരം തന്നെ കൈക്കൊള്ളുമല്ലോ രാമൻ
നിന്നെ'യെന്നതു കേട്ടു രാവണസഹോദരി
പിന്നെയും രഘുകുലനായകനോടു ചൊന്നാ–
'ളെന്നെ നീ പരിഗ്രഹിച്ചീടുക നല്ലൂ നിന–
ക്കൊന്നുകൊണ്ടുമേയൊരു സങ്കടമുണ്ടായ്‌വരാ
മന്നവാ! ഗിരിവനഗ്രാമദേശങ്ങൾതോറു–
മെന്നോടുകൂടെ നടന്നോരോരോ ഭോഗമെല്ലാ–
മന്യോന്യം ചേർന്നു ഭുജിയ്ക്കായ്‌വരുമനാരതം.'
ഇത്തരമവളുരചെയ്തതു കേട്ടനേര–
മുത്തരമരുൾചെയ്തു രാഘവൻതിരുവടി:
'ഒരുത്തനായാലവനരികേ ശുശ്രൂഷിപ്പാ–
നൊരുത്തി വേണമതിനിവളുണ്ടെനിക്കിപ്പോൾ.
ഒരുത്തി വേണമവനതിനാരെന്നു തിര–
ഞ്ഞിരിയ്ക്കുന്നേരമിപ്പോൾ നിന്നെയും കണ്ടുകിട്ടി,
വരുത്തും ദൈവമൊന്നു കൊതിച്ചാലിനി നിന്നെ
വരിച്ചുകൊള്ളുമവനില്ല സംശയമേതും
തെരിക്കെന്നിനിക്കാലം കളഞ്ഞീടാതെ ചെൽക
കരത്തെ ഗ്രഹിച്ചീടും കടുക്കെന്നവനെടോ!'
രാഘവവാക്യം കേട്ടു രാവണസഹോദരി
വ്യാകുലചേതസ്സോടും ലക്ഷ്മണാന്തികേ വേഗാൽ
ചെന്നുനിന്നപേക്ഷിച്ച നേരത്തു കുമാരനു–
'മെന്നോടിത്തരം പറഞ്ഞീടൊല്ല വെറുതേ നീ
നിന്നിലില്ലേതുമൊരു കാംക്ഷയെന്നറിക നീ
മന്നവനായ രാമൻതന്നോടു പറഞ്ഞാലും.'
പിന്നെയുമതു കേട്ടു രാഘവസമീപേ പോയ്

ച്ചെന്നുനിന്നപേക്ഷിച്ചാളാശയാ പലതരം.
കാമവുമാശാഭംഗംകൊണ്ടു കോപവുമതി-
പ്രേമവുമാലസ്യവും പൂണ്ടു രാക്ഷസിയപ്പോൾ
മായാരൂപവും വേർപെട്ടഞ്ജനശൈലംപോലെ
കായാകാരവും ഘോരദംഷ്ട്രയും കൈക്കൊണ്ടേറ്റം
കമ്പമുൾക്കൊണ്ടു സീതാദേവിയോടടുത്തപ്പോൾ
സംഭ്രമത്തോടു രാമൻ തടുത്തു നിർത്തുന്നേരം
ബാലകൻ കണ്ടു ശീഘ്രം കുതിച്ചു ചാടി വന്നു
വാളുറയൂരിക്കാതും മുലയും മൂക്കുമെല്ലാം
ഛേദിച്ചനേരമവളലറി മുറയിട്ട
നാദത്തെക്കൊണ്ടു ലോകമൊക്കെ മാറ്റൊലിക്കൊണ്ടു.
നീലപർവ്വതത്തിന്റെ മുകളിൽനിന്നു ചാടി
നാലഞ്ചുവഴിവരുമരുവിയാറുപോലെ
ചോരയുമൊലിപ്പിച്ചു കാളരാത്രിയെപ്പോലെ
ഘോരയാം നിശാചരി വേഗത്തിൽ നടകൊണ്ടാൾ.
രാവണൻതന്റെ വരവുണ്ടിനിയിപ്പോളെന്നു
ദേവദേവനുമരുൾചെയ്തിരുന്നരുളിനാൻ.

## ഖരവധം

രാക്ഷസപ്രവരനായീടിന ഖരൻ മുമ്പിൽ
പക്ഷമറ്റവനിയിൽ പർവ്വതം വീണപോലെ
രോദനംചെയ്തു മുമ്പിൽപ്പതനംചെയ്ത നിജ-
സോദരിതന്നെ നോക്കിച്ചൊല്ലിനാനാശു ഖരൻ:
'മൃത്യുതൻ വക്ത്രത്തിങ്കൽ സത്വരം പ്രവേശിച്ച
തത്ര ചൊല്ലാരെന്നെന്നോടെത്രയും വിരയേ നീ.'
വീർത്തുവീർത്തേറ്റം വിറച്ചലറിസ്സഗദ്ഗദ-
മാർത്തുപൂണ്ടോർത്തു ഭീത്യാ ചൊല്ലിനാളവളപ്പോൾ:
'മർത്ത്യന്മാർ ദശരഥപുത്രന്മാരിരുവരു-

ണ്ടുത്തമഗുണവാന്മാരെത്രയും പ്രസിദ്ധന്മാർ
രാമലക്ഷ്മണന്മാരെന്നവർക്കു നാമമൊരു
കാമിനിയുണ്ടു കൂടെ സീതയെന്നവൾക്കു പേർ.
അഗ്രജൻ നിയോഗത്താലുഗ്രനാമവരജൻ
ഖഡ്ഗേന ഛേദിച്ചിതു മൽകുചാദികളെല്ലാം.
ശൂരനായീടും നീയിന്നവരെക്കൊലചെയ്തു
ചോര നൽകുക ദാഹം തീരുമാറെനിയ്ക്കിപ്പോൾ.
പച്ചമാംസവും തിന്നു രക്തവും പാനം ചെയ്കി-
ലിച്ഛവന്നീടും മമ നിശ്ചയമറിഞ്ഞാലും.'
എന്നിവ കേട്ടു ഖരൻ കോപത്തോടുരചെയ്താൻ:
'ദുർന്നയമേറെയുള്ള മാനുഷാധമന്മാരെ
കൊന്നു മൽഭഗിനിയ്ക്കു ഭക്ഷിപ്പാൻ കൊടുക്കണ-
മെന്നതിനാശു പതിനാലുപേർ പോക നിങ്ങൾ
നീ കൂടെച്ചെന്നു കാട്ടിക്കൊടുത്തീടെന്നാലിവ-
രാകൂതം വരുത്തീടും നിനക്കു മടിയാതെ.'
എന്നവളോടു പറഞ്ഞയച്ചാൻ ഖരനേറ്റ-
മുന്നതന്മാരാം പതിന്നാലു രാക്ഷസരെയും.
ശൂലമുദ്ഗരമുസലാസിചാപേഷുഭിണ്ഡി--
പാലാദി പലവിധമായുധങ്ങളുമായി
ക്രുദ്ധന്മാരാർത്തുവിളിച്ചുദ്ധതന്മാരായ്ചെന്നു
യുദ്ധസന്നദ്ധന്മാരായടുത്താരതുനേരം.
ബദ്ധവൈരേണ പതിന്നാൽവരുമൊരുമിച്ചു
ശസ്ത്രൗഘം പ്രയോഗിച്ചാർ ചുറ്റുംനിന്നൊരിയ്ക്കലേ.
മിത്രഗോത്രോൽഭൂതനാമുത്തമോത്തമൻ രാമൻ
ശത്രുക്കളയച്ചോരു ശസ്ത്രൗഘം വരുന്നേരം
പ്രത്യേകമോരോ ശരംകൊണ്ടവ ഖണ്ഡിച്ചുടൻ
പ്രത്യർത്ഥിജനത്തെയും വധിച്ചാനോരോന്നിനാൽ.
ശൂർപ്പണഖയുമതു കണ്ടു പേടിച്ചു മണ്ടി-

ബ്ദാഷ്പവും തൂകി ഖരൻമുമ്പിൽ വീണലറിനാൾ
'എങ്ങു പൊയ്ക്കളഞ്ഞിതു നിന്നോടുകൂടെപ്പറ-
ഞ്ഞിങ്ങുനിന്നയച്ചവർ പതിന്നാൽവരും ചൊൽ, നീ.'
'അങ്ങുചെന്നേറ്റനേരം രാമസായകങ്ങൾ കൊ-
ണ്ടിങ്ങിനി വരാതവണ്ണം പോയാർ തെക്കോട്ടവർ.'
എന്നു ശൂർപ്പണഖയും ചൊല്ലിനാളതു കേട്ടു
വന്ന കോപത്താൽ ഖരൻ ചൊല്ലിനാനതുനേരം:
'പോരിക നിശാചരർ പതിന്നാലായിരവും
പോരിനു ദൂഷണനുമനുജൻ ത്രിശിരസ്സും'
ഘോരനാം ഖരനേവം ചൊന്നതു കേട്ടനേരം
ശൂരനാം ത്രിശിരസ്സും പടയും പുറപ്പെട്ടു.
വീരനാം ദൂഷണനും ഖരനും നടകൊണ്ടു
ധീരതയോടു യുദ്ധം ചെയ്‌വതിന്നുഴറ്റോടേ.
രാക്ഷസപ്പടയുടെ രൂക്ഷമാം കോലാഹലം
കേൾക്കായനേരം രാമൻ ലക്ഷ്മണനോടു ചൊന്നാൻ:
'ബ്രഹ്മാണ്ഡം നടുങ്ങുമാറെന്തൊരു ഘോഷമിതു?
നമ്മോടു യുദ്ധത്തിനു വരുന്നു രക്ഷോബലം
ഘോരമായിരിപ്പോരു യുദ്ധവുമുണ്ടാമിപ്പോൾ
ധീരതയോടുമത്ര നീയൊരു കാര്യം വേണം.
മൈഥിലിതന്നെയൊരു ഗുഹയിലാക്കിക്കൊണ്ടു
ഭീതി കൂടാതെ പരിപാലിയ്ക്കവേണം ഭവാൻ.
ഞാനൊരുത്തനേ പോരുമിവരെയൊക്കെക്കൊൽവാൻ
മാനസേ നിനക്കു സന്ദേഹമുണ്ടായീടൊലാ.
മറ്റൊന്നും ചൊല്ലുന്നില്ലെന്നെന്നെയാണയുമിട്ടു
കറ്റവാർകുഴലിയെ രക്ഷിച്ചുകൊള്ളേണം നീ.'
ലക്ഷ്മീദേവിയേയും കൊണ്ടങ്ങനെതന്നെയെന്നു
ലക്ഷ്മണൻതൊഴുതുപോയ് ഗഹ്വരമകം പുക്കാൻ.
ചാപബാണങ്ങളേയുമെടുത്തു പരികര-

മാഭോഗാനന്ദമുറപ്പിച്ചു സന്നദ്ധനായി.
നില്ക്കുന്നനേരമാർത്തുവിളിച്ചു നക്തഞ്ചര-
രൊക്കെ വന്നൊരുമിച്ചു ശസ്ത്രൗഘം പ്രയോഗിച്ചാർ.
വൃക്ഷങ്ങൾ പാഷാണങ്ങളെന്നിവകൊണ്ടുമേറ്റം
പ്രക്ഷേപിച്ചിതു വേഗാൽ പുഷ്കരനേത്രൻ മെയ്മേൽ.
തൽക്ഷണമവയെല്ലാമെയ്തു ഖണ്ഡിച്ചു രാമൻ
രക്ഷോവീരന്മാരെയും സായകാവലി തൂകി
നിഗ്രഹിച്ചിതു നിശിതോഗ്രബാണങ്ങൾതന്നാ-
ലഗ്രേ വന്നടുത്തൊരു രാക്ഷസപ്പടയെല്ലാം.
ഉഗ്രനാം സേനാപതി ദൂഷണനതുനേര-
മുഗ്രസന്നിഭനായ രാമനോടടുത്തിതു.
തൂകിനാൻ ബാണഗണ,മവറ്റെ രഘുവരൻ
വേഗേന ശരങ്ങളാലെണ്മണിപ്രായമാക്കി
നാലു ബാണങ്ങളെയ്തു തുരഗം നാലിനെയും
കാലവേശ്മനി ചേർത്തു സാരഥിയോടും കൂടെ,.
ചാപവും മുറിച്ചു തൽകേതുവും കളഞ്ഞപ്പോൾ
കോപേന തേരിൽനിന്നു ഭൂമിയിൽ ചാടിവീണാൻ.
പില്പാടു ശതഭാരായസനിർമ്മിതമായ
കെല്പേറും പരിഘവും ധരിച്ചു വന്നാനവൻ.
തൽബാഹുതന്നെ ഛേദിച്ചീടിനാൻ ദാശരഥി
തല്പരിഘത്താൽ പ്രഹരിച്ചിതു സീതാപതി.
മസ്തകം പിളർന്നവനുർവിയിൽ വീണു സമ-
വർത്തിപത്തനം പ്രവേശിച്ചിതു ദൂഷണനും.
ദൂഷണൻ വീണനേരം വീരനാം ത്രിശിരസ്സും
രോഷേണ മൂന്നു ശരംകൊണ്ടു രാമനെയെയ്താൻ,
മൂന്നും ഖണ്ഡിച്ചു രാമൻ മൂന്നു ബാണങ്ങളെയ്താൻ
മൂന്നുമെയ്തുടൻമുറിച്ചീടിനാൻ ത്രിശിരസ്സും
നൂറു ബാണങ്ങളെയ്താനന്നേരം ദാശരഥി

നൂറും ഖണ്ഡിച്ചു പുനരായിരം ബാണമെയ്താൻ.
അവയും മുറിച്ചവനയുതം ബാണമെയ്താ-
നവനീപതിവീരനവയും നുറുക്കിനാൻ.
അർദ്ധചന്ദ്രാകാരമായിരിപ്പോരമ്പുതന്നാ-
ലുത്തമാംഗങ്ങൾ മൂന്നും മുറിച്ചു പന്താടിനാൻ.
അന്നേരം ഖരനാദിത്യാഭ തേടീടും രഥം
തന്നിലാമ്മാറു കരയേറി ഞാണൊലിയിട്ടു.
വന്നു രാഘവനോടു ബാണങ്ങൾ തൂകീടിനാ-
നൊന്നിനൊന്നെയ്തു മുറിച്ചീടിനാനവയെല്ലാം.
രാമബാണങ്ങൾകൊണ്ടും, ഖരബാണങ്ങൾകൊണ്ടും
ഭൂമിയുമാകാശവും കാണരുതാതെയായി.
നിഷ്ഠുരതരമായ രാഘവശരാസനം
പൊട്ടിച്ചാൻ മുഷ്ടിദേശേ ബാണമെയ്താശു ഖരൻ,
ചട്ടയും നുറുക്കിനാൻ ദേഹവും ശരങ്ങൾകൊ-
ണ്ടൊട്ടൊഴിയാതെ പിളർന്നീടിനാനതുനേരം,
താപസദേവാദികളായുള്ള സാധുക്കളും
താപമോടയ്യോ കഷ്ടം കഷ്ടമെന്നുരചെയ്താർ.
ജയിപ്പൂതാക രാമൻ ജയിപ്പൂതാകയെന്നു
ഭയത്തോടമരരും താപസന്മാരും ചൊന്നാർ.
തല്ക്കാലേ കുംഭോത്ഭവൻതന്നുടെ കയ്യിൽ മുന്നം
ശക്രനാൽ നിക്ഷിപ്തമായിരുന്ന ശരാസനം
തൃക്കൈയിൽ കാണായ്വന്നിതെത്രയും ചിത്രം! ചിത്രം!
മുഖ്യവൈഷ്ണവചാപം കൈക്കൊണ്ടു നില്ക്കുന്നേരം.
ദിക്കുകളൊക്കെ നിറഞ്ഞോരു വൈഷ്ണവതേജ-
സ്സുൾക്കൊണ്ടു കാണായ്വന്നു രാമചന്ദ്രനെയപ്പോൾ.
ഖണ്ഡിച്ചാൻ ഖരനുടെ ചാപവും കവചവും
കുണ്ഡലഹാരകിരീടങ്ങളുമരക്ഷണാൽ.
സൂതനെക്കൊന്നു തുരഗങ്ങളും തേരും പൊടി-

ച്ചാദിനായകനടുത്തീടിന നേരത്തിങ്കൽ
മറ്റൊരു തേരിൽ കരയേറിനാനാശു ഖരൻ
തെറ്റെന്നു പൊടിച്ചിതു രാഘവനതുമപ്പോൾ.
പിന്നെയും ഗദയുമായടുത്താനാശു ഖരൻ
ഭിന്നമാക്കിനാൻ വിശിഖങ്ങളാലതും രാമൻ.
ഏറിയ കോപത്തോടെ പിന്നെ മറ്റൊരു തേരി–
ലേറിവന്നസ്ത്രപ്രയോഗം തുടങ്ങിനാൻ ഖരൻ.
ഘോരമാമാഗ്നേയാസ്ത്രമെയ്തതു രഘുവരൻ
വാരുണാസ്ത്രേണ തടുത്തീടിനാൻ ജിതശ്രമം.
പിന്നെക്കൗബേരമസ്ത്രമെയ്തതൈന്ദ്രാസ്ത്രംകൊണ്ടു
മന്നവൻ തടുത്തതു കണ്ടു രാക്ഷസവീരൻ
നൈരൃതമസ്ത്രം പ്രയോഗിച്ചിതു യാമ്യാസ്ത്രേണ
വീരനാം രഘുപതി തടുത്തു കളഞ്ഞപ്പോൾ
വായവ്യമയച്ചതുമൈന്ദ്രാസ്ത്രംകൊണ്ടു ജഗ–
ന്നായകൻ തടുത്തതു കണ്ടു രാക്ഷസവീരൻ
ഗാന്ധർവമയച്ചതു ഗൗഹ്യകമസ്ത്രംകൊണ്ടു
ശാന്തമായതു കണ്ടു ഖരനും കോപത്തോടെ
ആസുരമസ്ത്രം പ്രയോഗിച്ചതു കണ്ടു രാമൻ
ഭാസുരമായ ദൈവാസ്ത്രംകൊണ്ടു തടുക്കയാൽ
തീക്ഷ്ണമാമൈഷീകാസ്ത്രമെയ്തതു രഘുപതി
വൈഷ്ണവാസ്ത്രേണ കളഞ്ഞാശു മൂന്നമ്പുതന്നാൽ
സാരഥിതന്നെക്കൊന്നു തുരഗങ്ങളെക്കൊന്നു
തേരുമെപ്പേരും പൊടിപെടുത്തു കളഞ്ഞപ്പോൾ
യാതുധാനാധിപതി ശൂലവും കൈക്കൊണ്ടതി–
ക്രോധേന രഘുവരനോടടുത്തീടുന്നേരം.
ഇന്ദ്രദൈവതമസ്ത്രമയച്ചോരളവു ചെ–
ന്നിന്ദ്രാരിതലയറുത്തീടിനാൻ ജഗന്നാഥൻ.
വീണിതു ലങ്കാനഗരോത്തരദ്വാരേ തല

തൂണിപൂക്കിതു വന്നു ബാണവുമതുനേരം
കണ്ടു രാക്ഷസരെല്ലാമാരുടെ തലയെന്നു
കുണ്ഠഭാവേന നിന്നു സംശയം തുടങ്ങിനാർ.
ഖരദൂഷണത്രിശിരാക്കളാം നിശാചര–
വരരും പതിനാലായിരവും മരിച്ചിതു.
നാഴിക മൂന്നേമുക്കാൽകൊണ്ടു രാഘവൻതന്നാ,–
ലൂഴിയിൽ വീണാളല്ലോ രാവണഭഗിനിയും
മരിച്ച നിശാചരർ പതിന്നാലായിരവും
ധരിച്ചാരല്ലോ ദിവ്യവിഗ്രഹമതുനേരം
ജ്ഞാനവും ലഭിച്ചിതു രാഘവൻപക്കൽനിന്നു.
മാനസേ പുനരവരേവരുമതുനേരം
രാമനെ പ്രദക്ഷിണംചെയ്തുടൻ നമസ്കരി–
ച്ചാമോദംപൂണ്ടു കൂപ്പി സ്തുതിച്ചാർ പലതരം:
'നമസ്തേ പാദാംബുജം രാമ! ലോകാഭിരാമ!
സമസ്തപാപഹരം സേവകാഭീഷ്ടപ്രദം
സമസ്തേശ്വര! ദയാവാരിധേ! രഘുപതേ!
രമിച്ചീടണം ചിത്തം ഭവതി രമാപതേ!
ത്വല്പാദാംബുജം നിത്യം ധ്യാനിച്ചു മുനിജന–
മുത്ഭവമരണദുഃഖങ്ങളെക്കളയുന്നു.
മുല്പാടു മഹേശനെത്തപസ്സുചെയ്തു സന്തോ–
ഷിപ്പിച്ചു ഞങ്ങൾമുമ്പിൽ പ്രത്യക്ഷനായനേരം,
'ഭേദവിഭ്രമം തീർത്തു സംസാരവൃക്ഷമൂല–
ച്ഛേദനകുഠാരമായ് ഭവിയ്ക്ക ഭവാ'നിതി
പ്രാർത്ഥിച്ചു ഞങ്ങൾ മഹാദേവനോടതുമൂല–
മോർത്തരുൾചെയ്തു പരമേശ്വരനതുനേരം:
'യാമിനീചരന്മാരായ് ജനിയ്ക്ക നിങ്ങളിനി
രാമനായവതരിച്ചീടുവൻ ഞാനും ഭൂമൗ.
രാക്ഷസദേഹന്മാരാം നിങ്ങളെ ഛേദിച്ചന്നു

മോക്ഷവും തന്നീടുവനില്ല സംശയമേതും.'
എന്നരുൾചെയ്തു പരമേശ്വരനതുമൂലം
നിർണ്ണയം മഹാദേവനായതും രഘുപതി.
ജ്ഞാനോപദേശം ചെയ്തു മോക്ഷവും തന്നീടണ-
മാനന്ദസ്വരൂപനാം നിന്തിരുവടി നാഥ!'
എന്നവരപേക്ഷിച്ച നേരത്തു രഘുവരൻ
മന്ദഹാസവും പൂണ്ടു സാനന്ദമരുൾചെയ്തു:
'വിഗ്രഹേന്ദ്രിയമനഃപ്രാണാഹങ്കാരാദികൾ
ക്കൊക്കവേ സാക്ഷിഭൂതനായതു പരമാത്മാ
ജാഗ്രത്സ്വപ്നാഖ്യാദ്യവസ്ഥാഭേദങ്ങൾക്കും മീതേ
സാക്ഷിയാം പരബ്രഹ്മം സച്ചിദാനന്ദമേകം.
ബാല്യകൌമാരാദികളാഗമാപായികളാം
കാലാദിഭേദങ്ങൾക്കും സാക്ഷിയായ്മീതെ നില്ക്കും
പരമാത്മാവു പരബ്രഹ്മമാനന്ദാത്മകം
പരമം ധ്യാനിയ്ക്കുമ്പോൾ കൈവല്യം വന്നുകൂടും.'
ഈവണ്ണമുപദേശംചെയ്തു മോക്ഷവും നൽകി
ദേവദേവേശൻ ജഗല്ക്കാരണൻ ദാശരഥി
രാഘവൻ മൂന്നേമുക്കാൽ നാഴികകൊണ്ടു കൊന്നാൻ
വേഗേന പതിന്നാലുസഹസ്രം രക്ഷോബലം.
സൌമിത്രി സീതാദേവിതന്നോടുകൂടെ വന്നു
രാമചന്ദ്രനെ വീണു നമസ്കാരവും ചെയ്താൻ.
ശസ്ത്രൌഘനികൃത്തമാം ഭർത്തൃവിഗ്രഹം കണ്ടു
മുക്തബാഷ്പോദം വിദേഹാത്മജ മന്ദം മന്ദം
തൃക്കൈകൾകൊണ്ടു തലോടിപ്പൊറുപ്പിച്ചീടിനാ-
ളൊക്കവേ പുണ്ണുമതിൻ വടുവും മാച്ചീടിനാൾ.
രക്ഷോവീരന്മാർ വീണുകിടക്കുന്നതു കണ്ടു
ലക്ഷ്മണൻ നിജ ഹൃദി വിസ്മയം തേടീടിനാൻ.
'രാവണൻതന്റെ വരവുണ്ടിനിയിപ്പോ'ളെന്നു

ദേവദേവനുമരുൾചെയ്തിരുന്നരുളിനാൻ.
പിന്നെ ലക്ഷ്മണൻതന്നെ വൈകാതെ നിയോഗിച്ചാൻ:
'ചെന്നു നീ മുനിവരന്മാരോടു ചൊല്ലീടണം.
യുദ്ധം ചെയ്തതും ഖരദൂഷണത്രിശിരാക്കൾ
സിദ്ധിയെ പ്രാപിച്ചതും പതിന്നാലായിരവും
താപസന്മാരോടറിയിച്ചു നീ വരികെ'ന്നു
പാപനാശനനരുൾചെയ്തയച്ചോരു ശേഷം,
സുമിത്രാപുത്രൻ തപോധനന്മാരോടു ചൊന്നാ-
നമിത്രാന്തകൻ ഖരൻമരിച്ച വൃത്താന്തങ്ങൾ
ക്രമത്താലിനിക്കാലം വൈകാതെയൊടുങ്ങീടു-
മമർത്ത്യവൈരികളെന്നുറച്ചു മുനിജനം.
പലരുംകൂടി നിരൂപിച്ചു നിർമ്മിച്ചീടിനാർ
പലലാശികൾ മായ തട്ടായ്‌വാൻ മൂന്നുപേർക്കും.
അംഗുലീയവും ചൂഡാരത്നവും കവചവു-
മംഗേ ചേർത്തീടുവാനായ്ക്കൊടുത്തുവിട്ടീടിനാർ.
ലക്ഷ്മണനവ മൂന്നും കൊണ്ടുവന്നാശു രാമൻ
തൃക്കാല്ക്കൽവച്ചു തൊഴുതീടിനാൻ ഭക്തിയോടേ;
അംഗുലീയകമെടുത്തംബുജവിലോചന-
നംഗുലത്തിന്മേലിട്ടു, ചൂഡാരത്നവും പിന്നെ
മൈഥിലിതനിക്കു നൽകീടിനാൻ, കവചവും
ഭ്രാതാവുതനിക്കണിഞ്ഞീടുവാനരുളിനാൻ.

## ശൂർപ്പണഖാവിലാപം

രാവണഭഗിനിയും രോദനംചെയ്തു പിന്നെ
രാവണനോടു പറഞ്ഞീടുവാൻ നടകൊണ്ടാൾ.
സാക്ഷാലഞ്ജനശൈലംപോലെ ശൂർപ്പണഖയും
രാക്ഷസരാജൻമുമ്പിൽ വീണുടൻ മുറയിട്ടാൾ
മുലയും മൂക്കും കാതും കൂടാതെ ചോരയുമാ-

യലറും ഭഗിനിയോടവനുമുരചെയ്താൻ:
'എന്തിതു വത്സേ! ചൊല്ലീടെന്നോടു പരമാർത്ഥം
ബന്ധമുണ്ടായതെന്തു വൈരൂപ്യം വന്നീടുവാൻ?
ശക്രനോ കൃതാന്തനോ പാശിയോ കുബേരനോ
ദുഷ്കൃതം ചെയ്തതവൻ തന്നെ ഞാനൊടുക്കുവൻ.
സത്യം ചൊല്ലെ'ന്ന നേരമവളുമുരചെയ്താ-
'ളെത്രയും മൂഢൻ ഭവാൻ പ്രമത്തൻ പാനസക്തൻ
സ്ത്രീജിതനതിശഠനെന്തറിഞ്ഞിരിയ്ക്കുന്നു?
രാജാവെന്നെന്തുകൊണ്ടു ചൊല്ലുന്നു നിന്നെ വൃഥാ?
ചാരചക്ഷുസ്സും വിചാരവുമില്ലേതും നിത്യം
നാരീസേവയും ചെയ്തു കിടന്നീടെല്ലായ്പ്പോഴും
കേട്ടതില്ലയോ ഖരദൂഷണത്രിശിരാക്കൾ
കൂട്ടമേ പതിനാലായിരവും മുടിഞ്ഞതും?
പ്രഹരാർദ്ധേന രാമൻ വേഗേന ബാണഗണം
പ്രഹരിച്ചൊടുക്കിനാനെന്തൊരു കഷ്ടമോർത്താൽ.'
എന്നതു കേട്ടു ചോദിച്ചീടിനാൻ ദശാനനൻ
'എന്നോടു ചൊല്ലീടേവൻ രാമനാകുന്നതെന്നും
എന്തൊരു മൂലമവൻ കൊല്ലുവാനെന്നുമെന്നാ-
ലന്തകൻതനിക്കു നൽകീടുവനവനെ ഞാൻ.'
സോദരി ചൊന്നാളതുകേട്ടു രാവണനോടു:
'യാതുധാനാധിപതേ! കേട്ടാലും പരമാർത്ഥം.
ഞാനൊരുദിനം ജനസ്ഥാനദേശത്തിങ്കൽനി-
ന്നാനന്ദം പൂണ്ടു താനേ സഞ്ചരിച്ചീടും കാലം
കാനനത്തൂടേ ചെന്നു ഗൗതമീതടംപുക്കേൻ;
സാനന്ദം പഞ്ചവടി കണ്ടു ഞാൻ നില്ക്കുന്നേരം.
ആശ്രമത്തിങ്കൽ തത്ര രാമനെക്കണ്ടേൻ ജഗ-
ദാശ്രയഭൂതൻ ജടാവല്ക്കലങ്ങളും പൂണ്ടു
ചാപബാണങ്ങളോടുമെത്രയും തേജസ്സോടും

താപസവേഷത്തോടും ധർമ്മദാരങ്ങളോടും
സോദരനായീടുന്ന ലക്ഷ്മണനോടും കൂടി
സ്സാദരമിരിയ്ക്കുമ്പോളടുത്തു ചെന്നൂ ഞാനും.
ശ്രീരാമോത്സംഗേ വാഴും ഭാമിനിതന്നെക്കണ്ടാൽ
നാരികളവ്വണ്ണം മറ്റില്ലല്ലോ ലോകത്തിങ്കൽ
ദേവഗന്ധർവ്വനാഗമാനുഷനാരിമാരി-
ലേവം കാണ്മാനുമില്ല കേൾപ്പാനുമില്ല നൂനം
ഇന്ദിരാദേവിതാനും ഗൗരിയും വാണിമാതു-
മിന്ദ്രാണിതാനും മറ്റുള്ളപ്സരസ്ത്രീവർഗ്ഗവും
നാണംപൂണ്ടൊളിച്ചീടുമവളെ വഴിപോലെ
കാണുമ്പോളനംഗനും ദേവതയവളല്ലോ.
തല്പതിയാകും പുരുഷൻ ജഗല്പതിയെന്നു
കല്പിയ്ക്കാം വികല്പമില്ലല്പവുമിതിനിപ്പോൾ.
ത്വല്പതിയാക്കീടുവാൻ തക്കവളിവളെന്നു
കല്പിച്ചുകൊണ്ടിങ്ങുപോന്നീടുവാനൊരുമ്പെട്ടേൻ.
മൽകുചനാസാകർണ്ണച്ഛേദനം ചെയ്താനപ്പോൾ
ലക്ഷ്മണൻ കോപത്തോടേ രാഘവനിയോഗത്താൽ
വൃത്താന്തം ഖരനോടു ചെന്നു ഞാനറിയിച്ചേൻ
യുദ്ധാർത്ഥം നക്തഞ്ചരാനീകിനിയോടുമവൻ
രോഷവേഗേന ചെന്നു രാമനോടേറ്റനേരം
നാഴിക മൂന്നേമുക്കാൽകൊണ്ടവനൊടുക്കിനാൻ.
ഭസ്മമാക്കീടും പിണങ്ങീടുകിൽ വിശ്വം ക്ഷണാൽ
വിസ്മയം രാമനുടെ വിക്രമം വിചാരിച്ചാൽ!
കന്നൽനേർമിഴിയാളാം ജാനകിദേവിയിപ്പോൾ
നിന്നുടെ ഭാര്യയാകിൽ ജന്മസാഫല്യം വരും.
ത്വത്സകാശത്തിങ്കലാക്കീടുവാൻ തക്കവണ്ണ-
മുത്സാഹംചെയ്തീടുകിലെത്രയും നന്നു ഭവാൻ.
തത്സാമർത്ഥ്യങ്ങളെല്ലാം പത്മാക്ഷിയാകുമവ-

ളുത്സംഗേ വസിയ്ക്കകൊണ്ടാകുന്നു ദേവാരാതേ!
രാമനോടേറ്റാൽ നില്പാൻ നിനക്കു ശക്തി പോരാ
കാമവൈരിയ്ക്കും നേരേ നില്ക്കരുതെതിർക്കുമ്പോൾ.
മോഹിപ്പിച്ചൊരുജാതി മായയാ ബാലന്മാരെ
മോഹനഗാത്രിതന്നെക്കൊണ്ടുപോരികേയുള്ളൂ.’
സോദരീവചനങ്ങളിങ്ങനെ കേട്ടശേഷം
സാദരവാക്യങ്ങളാലാശ്വസിപ്പിച്ചു തൂർണ്ണം
തന്നുടെ മണിയറതന്നിലങ്ങകം പുക്കാൻ
വന്നതില്ലേതും നിദ്ര ചിന്തയുണ്ടാകമൂലം.
‘എത്രയും ചിത്രം ചിത്രമോർത്തോളമിദമൊരു
മർത്ത്യനാൽ മൂന്നേമുക്കാൽ നാഴിക നേരംകൊണ്ടു
ശക്തനാം നക്തഞ്ചരപ്രവരൻ ഖരൻതാനും
യുദ്ധവൈദഗ്ദ്ധ്യമേറും സോദരരിരുവരും
പത്തികൾ പതിന്നാലായിരവും മുടിഞ്ഞുപോൽ!
വ്യക്തം മാനുഷനല്ല രാമനെന്നതു നൂനം
ഭക്തവത്സലനായ ഭഗവാൻ പത്മേക്ഷണൻ
മുക്തിദാനൈകമൂർത്തി മുകുന്ദൻ മുക്തിപ്രിയൻ
ധാതാവു മുന്നം പ്രാർത്ഥിച്ചോരു കാരണമിന്നു
ഭൂതലേ രഘുകുലേ മർത്ത്യനായ്പ്പിറന്നിപ്പോൾ
എന്നെക്കൊല്ലുവാനൊരുമ്പെട്ടു വന്നാനെങ്കിലോ
ചെന്നു വൈകുണ്ഠരാജ്യം പരിപാലിയ്ക്കാമല്ലോ.
അല്ലെങ്കിലെന്നും വാഴാം രാക്ഷസരാജ്യമെന്നാ-
ലല്ലലില്ലൊന്നുകൊണ്ടും മനസി നിരൂപിച്ചാൽ.
കല്യാണപ്രദനായ രാമനോടേല്ക്കുന്നതി-
നെല്ലാജാതിയും മടിയ്ക്കേണ്ട ഞാനൊന്നുകൊണ്ടും.
ഇത്ഥമാത്മനി ചിന്തിച്ചുറച്ചു രക്ഷോനാഥൻ
തത്ത്വജ്ഞാനത്തോടുകൂടത്യാനന്ദവും പൂണ്ടാൻ.
സാക്ഷാൽ ശ്രീനാരായണൻ രാമനെന്നറിഞ്ഞഥ

രാക്ഷസപ്രവരനും പൂർവവൃത്താന്തമോർത്താൻ:
'വിദ്വേഷബുദ്ധ്യാ രാമൻതന്നെ പ്രാപിയ്ക്കേയുള്ളു
ഭക്തികൊണ്ടെന്നിൽ പ്രസാദിയ്ക്കയില്ലഖിലേശൻ.'

## രാവണമാരീചസംവാദം

ഇത്തരം നിരൂപിച്ചു രാത്രിയും കഴിഞ്ഞിതു
ചിത്രഭാനുവുമുദയാദ്രിമൂർദ്ധനി വന്നു.
തേരതിലേറീടിനാൻ ദേവസഞ്ചയവൈരി
പാരാതെ പാരാവാരപാരമാം തീരം തത്ര
മാരീചാശ്രമം പ്രാപിച്ചീടിനാനതിദ്രുതം
ഘോരനാം ദശാനൻ കാര്യഗൗരവത്തോടും.
മൗനവും പൂണ്ടു ജടാവല്ക്കലാദിയും ധരി-
ച്ചാനന്ദാത്മകനായ രാമനെ ധ്യാനിച്ചുള്ളിൽ
രാമരാമേതി ജപിച്ചുറച്ചു സമാധിപൂ-
ണ്ടാമോദത്തോടു മരുവീടിന മാരീചനും
ലൌകികാത്മനാ ഗൃഹത്തിങ്കലാഗതനായ
ലോകോപദ്രവകാരിയായ രാവണൻതന്നെ
കണ്ടു സംഭ്രമത്തോടുമുത്ഥാനംചെയ്തു പൂണ്ടു
കൊണ്ടു തന്മാറിലണച്ചാനന്ദാശ്രുക്കളോടും
പൂജിച്ചു യഥാവിധി മാനിച്ചു ദശകണ്ഠൻ
യോജിച്ചു ചിത്തമപ്പോൾ ചോദിച്ചു മാരീചനും:
'എന്തൊരാഗമനമിതേകനായ്ത്തന്നെയൊരു
ചിന്തയുണ്ടെന്നപോലെ തോന്നുന്നു ഭാവത്തിങ്കൽ
ചൊല്ലുക രഹസ്യമല്ലെങ്കിലോ ഞാനും തവ
നല്ലതുവരുത്തുവാനുള്ളോരിൽ മുമ്പനല്ലോ.
ന്യായമായ് നിഷ്കൽമഷമായിരിയ്ക്കുന്ന കാര്യം

മായമെന്നിയേ ചെയ്‌വാൻ മടിയില്ലെനിയ്ക്കേതും.
മരീചവാക്യമേവം കേട്ടു രാവണൻ ചൊന്നാ–
'നാരുമില്ലെനിയ്ക്കു നിന്നെപ്പോലെ മുട്ടുന്നേരം.
സാകേതാധിപനായ രാജാവു ദശരഥൻ
ലോകൈകാധിപനുടെ പുത്രന്മാരായുണ്ടുപോൽ
രാമലക്ഷ്മണന്മാരെന്നിരുവരിതുകാലം
കോമളഗാത്രിയായോരംഗനാരത്നത്തോടും
ദണ്ഡകാരണ്യേ വന്നു വാഴുന്നി,തവർ ബലാ–
ലെന്നുടെ ഭഗിനിതൻ നാസികാകുചങ്ങളും
കർണ്ണവും ഛേദിച്ചതു കേട്ടുടൻ ഖരാദികൾ
ചെന്നിതു പതിന്നാലായിരവുമവരേയും
നിന്നു താനേകനായിട്ടെതിർത്തു രണത്തിങ്കൽ
കൊന്നിതു മൂന്നേമുക്കാൽ നാഴികകൊണ്ടു രാമൻ.
തൽപ്രാണേശ്വരിയായ ജാനകിതന്നെ ഞാനു–
മിപ്പോഴേ കൊണ്ടിങ്ങു പോന്നീടുവനതിന്നു നീ
ഹേമവർണ്ണം പൂണ്ടൊരു മാനായ്ച്ചെന്നടവിയിൽ
കാമിനിയായ സീതതന്നെ മോഹിപ്പിയ്ക്കണം.
രാമലക്ഷ്മണന്മാരെയകറ്റി ദൂരത്താക്കൂ.
വാമഗാത്രിയെയപ്പോൾ കൊണ്ടു ഞാൻ പോന്നീടുവൻ
നീ മമ സഹായമായിരിയ്ക്കിൽ മനോരഥം
മാമകം സാധിച്ചീടുമില്ല സംശയമേതും.'
പംക്തികന്ധരവാക്യം കേട്ടു മാരീചനുള്ളിൽ
ചിന്തിച്ചു ഭയത്തോടുമീവണ്ണമുരചെയ്താൻ:
'ആരുപദേശിച്ചിതു മൂലനാശനമായ
കാരിയം നിന്നോടവൻ നിന്നുടെ ശത്രുവല്ലോ.
നിന്നുടെ നാശം വരുത്തീടുവാനവസരം
തന്നെ പാർത്തിരിപ്പോരു ശത്രുവാകുന്നതവൻ.
നല്ലതു നിനക്കു ഞാൻ ചൊല്ലുവൻ കേൾക്കുന്നാകിൽ

നല്ലതല്ലേതും നിനക്കിത്തൊഴിലറിക നീ.
രാമചന്ദ്രനിലുള്ള ഭീതികൊണ്ടകതാരിൽ
മാമകേ രാജരത്നരമണിരഥാദികൾ
കേൾക്കുമ്പോളതിഭീതനായുള്ളൂ ഞാനോ നിത്യം;
രാക്ഷസവംശം പരിപാലിച്ചുകൊൾക നീയും:
ശ്രീനാരായണൻ പരമാത്മാവുതന്നെ രാമൻ
ഞാനതിൻ പരമാർത്ഥമറിഞ്ഞേൻ കേൾക്ക നീയും.
നാരദാദികൾ മുനിശ്രേഷ്ഠന്മാർ പറഞ്ഞു പ-
ണ്ടോരോരോ വൃത്താന്തങ്ങൾ കേട്ടേൻ പൌലസ്ത്യപ്രഭോ!
പത്മസംഭവൻ മുന്നം പ്രാർത്ഥിച്ചകാലം നാഥൻ
പത്മലോചനനരുൾചെയ്തിതു വാത്സല്യത്താൽ.
എന്തു ഞാൻ വേണ്ടുന്നതു ചൊല്ലുകെന്നതു കേട്ടു
ചിന്തിച്ചു വിധാതാവുമർത്ഥിച്ചു ദയാനിധേ!
'നിന്തിരുവടിതന്നെ മാനുഷവേഷം പൂണ്ടു
പംക്തികന്ധരൻതന്നെക്കൊല്ലണം മടിയാതെ.'
അങ്ങനെത്തന്നെയെന്നു സമയം ചെയ്തു നാഥൻ
മംഗലം വരുത്തുവാൻ ദേവതാപസർക്കെല്ലാം.
മാനുഷനല്ല രാമൻ സാക്ഷാൽ ശ്രീനാരായണൻ
താനെന്നു ധരിച്ചു സേവിച്ചുകൊള്ളുക ഭക്ത്യാ.
പോയാലും പുരം പുക്കു സുഖിച്ചു വസിയ്ക്ക നീ
മായാമാനുഷൻതന്നെസ്സേവിച്ചുകൊൾക നിത്യം.
എത്രയും പരമകാരുണികൻ ജഗന്നാഥൻ
ഭക്തവത്സലൻ ഭജനീയനീശ്വരൻ നാഥൻ.'
മാരീചൻ പറഞ്ഞതു കേട്ടു രാവണൻ ചൊന്നാൻ:
'നേരത്രേ പറഞ്ഞതു നിർമ്മലനല്ലോ ഭവാൻ
ശ്രീനാരായണസ്വാമി പരമൻ പരമാത്മാ
താനരവിന്ദോത്ഭവൻതന്നോടു സത്യം ചെയ്തു
മർത്ത്യനായ്പിറന്നെന്നെക്കൊല്ലുവാൻ ഭാവിച്ചതു

സത്യസങ്കല്പനായ ഭഗവാൻതാനെങ്കിലോ
പിന്നെയവ്വണ്ണമല്ലെന്നാക്കുവാനാളാരെടോ?
നന്നു നിന്നജ്ഞാനം ഞാനിങ്ങനെയോർത്തീലൊട്ടും.
ഒന്നുകൊണ്ടും ഞാനടങ്ങീടുകയില്ല നൂനം
ചെന്നു മൈഥിലിതന്നെ കൊണ്ടുപോരികവേണം.
ഉത്തിഷ്ഠ  മഹാഭാഗ! പൊന്മാനായ്ച്ചമഞ്ഞു ചെ–
ന്നെത്രയുമകറ്റുക രാമലക്ഷ്മണന്മാരെ.
അന്നേരം തേരിലേറ്റിക്കൊണ്ടിങ്ങു പോന്നീടുവൻ
പിന്നെ നീ യഥാസുഖം വാഴുക മുന്നേപ്പോലെ.
ഒന്നിനി മറുത്തു നീയുരചെയ്യുന്നതാകി–
ലെന്നുടെ വാൾക്കൂണാക്കീടുന്നതുണ്ടിന്നു നിന്നെ.’
എന്നതു കേട്ടു വിചാരിച്ചിതു മാരീചനും:
‘നന്നല്ല ദുഷ്ടായുധമേറ്റു നിര്യാണം വന്നാൽ
ചെന്നുടൻ നരകത്തിൽ വീണുടൻകിടക്കണം,
പുണ്യസഞ്ചയംകൊണ്ടു മുക്തനായ്‌വരുമല്ലോ
രാമസായകമേറ്റു മരിച്ചാ’ലെന്നു ചിന്തി–
ച്ചാമോദംപൂണ്ടു പുറപ്പെട്ടാലുമെന്നു ചൊന്നാൻ:
‘രാക്ഷസരാജ! ഭവാനാജ്ഞാപിച്ചാലുമെങ്കിൽ
സാക്ഷാൽ ശ്രീരാമൻ പരിപാലിച്ചുകൊൾക പോറ്റീ!’
എന്നുരചെയ്തു വിചിത്രാകൃതികലർന്നൊരു
പൊൻനിറമായുള്ളൊരു മൃഗവേഷവും പൂണ്ടാൻ.
പംക്തികന്ധരൻ തേരിലാമ്മാറു കരേറിനാൻ
ചെന്താർബാണനും തേരിലേറിനാനതുനേരം.
ചെന്താർമാനിനിയായ ജാനകിതന്നെയുള്ളിൽ
ചിന്തിച്ചു ദശാസ്യനുമന്ധനായ്ചമഞ്ഞിതു.
മാരീചൻ മനോഹരമായൊരു പൊന്മാനായി
ചാരുപുള്ളികൾ വെള്ളികൊണ്ടു നേത്രങ്ങൾ രണ്ടും
നീലക്കൽകൊണ്ടു ചേർത്തു മുഗ്ദ്ധഭാവത്തോടോരോ

ലീലകൾ കാട്ടിക്കാട്ടിക്കാട്ടിലുൾപ്പുക്കും പിന്നെ
വേഗേന പുറപ്പെട്ടും തുള്ളിച്ചാടിയുമനു–
രാഗഭാവേന ദൂരെപ്പോയ്നിന്നു കടാക്ഷിച്ചും
രാഘവാശ്രമസ്ഥലോപാന്തേ സഞ്ചരിയ്ക്കുമ്പോൾ
രാകേന്ദുമുഖി സീത കണ്ടു വിസ്മയം പൂണ്ടാൾ.
രാവണവിചേഷ്ടിതമറിഞ്ഞു രഘുനാഥൻ
ദേവിയോടരുൾചെയ്താനേകാന്തേ, ‘കാന്തേ കേൾ നീ
രക്ഷോനായകൻ നിന്നെക്കൊണ്ടുപോവതിനിപ്പോൾ
ഭിക്ഷുരൂപേണ വരുമന്തികേ ജനകജേ!
നീയൊരു കാര്യം വേണമതിനു മടിയാതെ
മായാസീതയെപ്പർണശാലയിൽ നിർത്തീടണം.
വഹ്നിമണ്ഡലത്തിങ്കൽ മറഞ്ഞുവസിയ്ക്ക നീ
ധന്യേ! രാവണവധം കഴിഞ്ഞുകൂടുവോളം.
ആശ്രയാശങ്കലോരാണ്ടിരുന്നീടണം ജഗ–
ദാശ്രയഭൂതേ! സീതേ! ധർമ്മരക്ഷാർത്ഥം പ്രിയേ!’
രാമചന്ദ്രോക്തി കേട്ടു ജാനകീദേവിതാനും
കോമളഗാത്രിയായ മായാസീതയെത്തത്ര
പർണശാലയിലാക്കി വഹ്നിമണ്ഡലത്തിങ്കൽ
ചെന്നിരുന്നിതു മഹാവിഷ്ണുമായയുമപ്പോൾ.

## മാരീചനിഗ്രഹം

മായാനിർമ്മിതമായ കനകമൃഗം കണ്ടു
മായാസീതയും രാമചന്ദ്രനോടുരചെയ്താൾ:
‘ഭർത്താവേ! കണ്ടീലയോ കനകമയമൃഗ–
മെത്രയും ചിത്രം ചിത്രം! രത്നഭൂഷിതമിദം.
പേടിയില്ലിതിനേതുമെത്രയുമടുത്തവ–
ന്നീടുന്നു മെരുക്കമുണ്ടെത്രയുമെന്നു തോന്നും.
കളിപ്പാനതിസുഖമുണ്ടിതു നമുക്കിങ്ങു

വിളിച്ചീടുക വരുമെന്നു തോന്നുന്നു നൂനം.
പിടിച്ചുകൊണ്ടിങ്ങു പോന്നീടുക വൈകീടാതെ
മടിച്ചീടരുതേതും ഭർത്താവേ! ജഗല്പതേ!
മൈഥിലീവാക്യം കേട്ടു രാഘവനരുൾചെയ്തു
സോദരൻതന്നോടു: ‘നീ കാത്തുകൊള്ളുകവേണം
സീതയെയവൾക്കൊരു ഭവയുമുണ്ടാകാതെ,
യാതുധാനന്മാരുണ്ടു കാനനംതന്നിലെങ്ങും.
എന്നരുൾചെയ്തു ധനുർബാണങ്ങളെടുത്തുടൻ
ചെന്നിതു മൃഗത്തെക്കൈക്കൊള്ളുവാൻ ജഗന്നാഥൻ.
അടുത്തുചെല്ലുന്നേരം വേഗത്തിലോടിക്കള-
ഞ്ഞടുത്തുകൂടായെന്നു തോന്നുമ്പോൾ മന്ദം മന്ദം
അടുത്തു വരുമപ്പോൾ പിടിപ്പാൻ ഭാവിച്ചീടും
പടുത്വമോടു ദൂരെക്കുതിച്ചു ചാടുമപ്പോൾ
ഇങ്ങനെതന്നെയൊട്ടുദൂരത്തായതുനേര-
മെങ്ങനെ പിടിയ്ക്കുന്നു വേഗമുണ്ടിതിനേറ്റം
എന്നുറച്ചാശവിട്ടു രാഘവനൊരു ശരം
നന്നായിത്തൊടുത്തുടൻ വലിച്ചു വിട്ടീടിനാൻ.
പൊന്മാനുമതു കൊണ്ടു ഭൂമിയിൽ വീണനേരം
വന്മലപോലെയൊരു രാക്ഷസവേഷംപൂണ്ടാൻ.
മാരീചൻ തന്നെയിതു, ലക്ഷ്മണൻ പറഞ്ഞതു
നേരത്രേയെന്നു രഘുനാഥനും നിരൂപിച്ചു.
ബാണമേറ്റവനിയിൽ വീണപ്പോൾ മാരീചനും
പ്രാണവേദനയോടു കരഞ്ഞാനയ്യോ പാപം!
‘ഹാ ഹാ! ലക്ഷ്മണ! മമഭ്രാതാവേ! സഹോദരാ!
ഹാ ഹാ! മേ വിധിബലം പാഹി മാം ദയാനിധേ!
ആതുരനാദം കേട്ടു ലക്ഷ്മണനോടു ചൊന്നാൾ
സീതയും, ‘സൌമിത്രേ! നീ ചെല്ലുക വൈകീടാതെ
അഗ്രജനുടെ വിലാപങ്ങൾ കേട്ടീലേ ഭവാ-

നുഗ്രന്മാരായ നിശാചരന്മാർ കൊല്ലും മുമ്പേ
രക്ഷിച്ചുകൊൾക ചെന്നു ലക്ഷ്മണ! മടിയാതെ
രക്ഷോവീരന്മാരിപ്പോൾ കൊല്ലുമല്ലെങ്കിലയ്യോ!
ലക്ഷ്മണനതു കേട്ടു ജാനകിയോടു ചൊന്നാൻ:
'ദുഃഖിയായ്ക്കാര്യേ! ദേവീ! കേൾക്കണം മമ വാക്യം.
മാരീചൻതന്നെ പൊന്മാനായ്‌വന്നതവൻ നല്ല
ചോരനെത്രയുമേവം കരഞ്ഞതവൻതന്നെ.
അന്ധനായ് ഞാനുമിതു കേട്ടു പോയകലുമ്പോൾ
നിന്തിരുവടിയേയും കൊണ്ടുപോയീടാമല്ലോ
പംക്തികന്ധരൻ തനിയ്ക്കതിനുള്ളുപായമി--
തെന്തറിയാതെയരുൾചെയ്യുന്നിതത്രയല്ല
ലോകവാസികൾക്കാർക്കും ജയിച്ചുകൂടായല്ലോ
രാഘവൻ തിരുവടിതന്നെയെന്നറിയണം.
ആർത്തനാദവും മമ ജ്യേഷ്ഠനുണ്ടാകയില്ല
രാത്രിചാരികളുടെ മായയിതറിഞ്ഞാലും.
വിശ്വനായകൻ കോപിച്ചീടുകിലരക്ഷണാൽ
വിശ്വസംഹാരം ചെയ്‌വാൻ പോരുമെന്നറിഞ്ഞാലും.
അങ്ങനെയുള്ള രാമൻതൻമുഖാംബുജത്തിൽനി-
ന്നെങ്ങനെ ദൈന്യനാദം ഭവിച്ചീടുന്നു നാഥേ!'
ജാനകിയതു കേട്ടു കണ്ണുനീർതൂകിത്തൂകി
മാനസേ വളർന്നൊരു ഖേദകോപങ്ങളോടും
ലക്ഷ്മണൻതന്നെ നോക്കിച്ചൊല്ലിനാളതുനേരം:
'രക്ഷോജാതിയിലത്രേ നീയുമുണ്ടായി നൂനം.
ഭ്രാതൃനാശത്തിനത്രേ കാംക്ഷയാകുന്നു തവ
ചേതസി ദുഷ്ടാത്മാവേ! ഞാനിതോർത്തീലയല്ലോ.
രാമനാശാകാംക്ഷിതനാകിയ ഭരതന്റെ
കാമസിദ്ധ്യർത്ഥമവൻതന്നുടെ നിയോഗത്താൽ
കൂടെപ്പോന്നിതു നീയും രാമനു നാശം വന്നാൽ

ഗൂഢമായെന്നെയുംകൊണ്ടങ്ങു ചെല്ലുവാൻ നൂനം.
എന്നുമേ നിനക്കെന്നെക്കിട്ടുകയില്ലതാനു-
മിന്നുമൽ പ്രാണത്യാഗം ചെയ്‌വൻ ഞാനറിഞ്ഞാലും.
ചേതസി ഭാര്യാഹരണോദ്യതനായ നിന്നെ
സോദരബുദ്ധ്യാ ധരിച്ചീല രാഘവനേതും
രാമനെയൊഴിഞ്ഞു ഞാൻ മറ്റൊരു പുരുഷനെ
രാമപാദങ്ങളാണെ തീണ്ടുകയില്ലയല്ലോ.
ഇത്തരം വാക്കു കേട്ടു സൌമിത്രി ചെവി രണ്ടും
സത്വരം പൊത്തിപ്പുനരവളോടുരചെയ്താൻ:
'നിനക്കു നാശമടുത്തിരിയ്ക്കുന്നിതു പാര-
മെനിയ്ക്കു നിരൂപിച്ചാൽ തടുത്തുകൂടാതാനും
ഇത്തരം ചൊല്ലീടുവാൻ തോന്നിയതെന്തേ ചണ്ഡീ!
ധിഗ്ധിഗത്യന്തം ക്രൂരചിത്തം നാരികൾക്കെല്ലാം.
വനദേവതമാരേ! പരിപാലിച്ചുകൊൾവിൻ
മനുവംശാധീശ്വരപത്നിയെ വഴിപോലെ.
ദേവിയെദ്ദേവകളെബ്ഭരമേല്പിച്ചു മന്ദം
പൂർവ്വജൻതന്നെക്കാണ്മാൻ നടന്നു സൌമിത്രിയും.

## സീതാപഹരണം

അന്തരം കണ്ടു ദശകന്ധരൻ മദനബാ-
ണാന്ധനായവതരിച്ചീടിനാനവനിയിൽ.
ജടയും വല്ക്കലവും ധരിച്ചു സന്യാസിയാ-
യുടജാങ്കണേ വന്നു നിന്നിതു ദശാസ്യനും.
ഭിക്ഷുവേഷത്തെപ്പൂണ്ട രക്ഷോനാഥനെക്കണ്ടു
തൽക്ഷണം മായാസീതാദേവിയും വിനീതയായ്
നത്വാ സംപൂജ്യ ഭക്ത്യാ ഫലമൂലാദികളും
ദത്വാ സ്വാഗതവാക്യമുക്ത്വാ പിന്നെയും ചൊന്നാൾ:
'അത്രൈവ ഫലമൂലാദികളും ഭുജിച്ചുകൊ-

ണ്ടിത്തിരിനേരമിരുന്നീടുക തപോനിധേ!
ഭർത്താവു വരുമിപ്പോൾ ത്വൽപ്രിയമെല്ലാം ചെയ്യും
ക്ഷുത്തൃഡാദിയും തീർത്തു വിശ്രമിച്ചാലും ഭവാൻ.'
ഇത്തരം മായാദേവീമുഗ്ദ്ധാലാപങ്ങൾകേട്ടു
സത്വരം ഭിക്ഷുരൂപി സസ്മിതം ചോദ്യം ചെയ്താൻ:
'കമലവിലോചനേ! കമനീയാംഗി! നീയാ-
രമലേ! ചൊല്ലീടു നിൻ കമിതാവാരെന്നതും?
നിഷ്ഠുരജാതികളാം രാക്ഷസരാദിയായ
ദുഷ്ടജന്തുക്കളുള്ള കാനനഭൂമിതന്നിൽ
നീയൊരു നാരീമണി താനേ വാഴുന്നതെന്തൊ-
രായുധപാണികളുമില്ലല്ലോ സഹായമായ്?
നിന്നുടെ പരമാർത്ഥമൊക്കവേ പറഞ്ഞാൽ ഞാ-
നെന്നുടെ പരമാർത്ഥം പറയുന്നുണ്ടുതാനും.'
മേദിനീസുതയതുകേട്ടുരചെയ്തീടിനാൾ:
'മേദിനീപതിവരനാമയോദ്ധ്യാധിപതി
വാട്ടമില്ലാത ദശരഥനാം നൃപാധിപ-
ജ്യേഷ്ഠനന്ദനനായ രാമനത്ഭുതവീര്യൻ
തന്നുടെ ധർമ്മപത്നി ജനകാത്മജ ഞാനോ
ധന്യനാമനുജനും ലക്ഷ്മണനെന്നു നാമം.
ഞങ്ങൾ മൂവരും പിതുരാജ്ഞയാ തപസ്സിനാ-
യിങ്ങു വന്നിരിയ്ക്കുന്നു ദണ്ഡകവനം തന്നിൽ
പതിന്നാലാണ്ടു കഴിവോളവും വേണം താനു-
മതിനു പാർത്തീടുന്നു സത്യമെന്നറിഞ്ഞാലും.
നിന്തിരുവടിയെ ഞാനറിഞ്ഞീലേതും പുന-
രെന്തിനായെഴുന്നള്ളീ ചൊല്ലേണം പരമാർത്ഥം.'
'എങ്കിലോ കേട്ടാലും നീ മംഗളശീലേ! ബാലേ!
പങ്കജവിലോചനേ! പഞ്ചബാണാധിവാസേ!
പൌലസ്ത്യതനയനാം രാക്ഷസരാജാവു ഞാൻ

ത്രൈലോക്യത്തിങ്കലെന്നെയാരറിയാതെയുള്ളൂ?
നിർമലേ! കാമപരിതപ്തനായ്ച്ചമഞ്ഞു ഞാൻ
നിന്മൂലമതിന്നു നീ പോരേണം മയാ സാകം.
ലങ്കയാം രാജ്യം വാനോർനാട്ടിലും മനോഹരം
കിങ്കരനായേൻ തവ ലോകസുന്ദരി! നാഥേ!
താപസവേഷം പൂണ്ട രാമനാലെന്തു ഫലം?
താപമുൾക്കൊണ്ടു കാട്ടിലിങ്ങനെ വസിയ്ക്കേണ്ട.
ശരണാഗതനായോരെന്നെ നീ ഭജിച്ചാലു-
മരുണാധരി! മഹാഭോഗങ്ങൾ ഭുജിച്ചാലും.'
രാവണവാക്യമേവം കേട്ടതിഭയത്തോടും
ഭാവവൈവർണ്ണ്യം പൂണ്ടു ജാനകി ചൊന്നാൾ മന്ദം:
'കേവലമടുത്തിതു മരണം നിനക്കിപ്പോ-
ളേവം നീ ചൊല്ലുന്നാകിൽ ശ്രീരാമദേവൻതന്നാൽ.
സോദരനോടുംകൂടി വേഗത്തിൽ വരുമിപ്പോൾ
മേദിനീപതി മമ ഭർത്താ ശ്രീരാമചന്ദ്രൻ.
തൊട്ടുകൂടുമോ ഹരിപത്നിയെ ശശത്തിനു?
കഷ്ടമായുള്ള വാക്കു ചൊല്ലാതെ മൂഢാത്മാവേ!
രാമബാണങ്ങൾകൊണ്ടു മാറിടം പിളർന്നു നീ
ഭൂമിയിൽ വീഴാനുള്ള കാരണമിതു നൂനം.
ഇങ്ങനെ സീതാവാക്യം കേട്ടു രാവണനേറ്റം
തിങ്ങീടും ക്രോധംപൂണ്ടു മൂർച്ഛിതനായന്നേരം
തന്നുടെ രൂപം നേരേ കാട്ടിനാൻ മഹാഗിരി-
സന്നിഭം ദശാനനം വിംശതി മഹാഭുജം
അഞ്ജനശൈലാകാരം കാണായനേരമുള്ളി-
ലഞ്ജസാ ഭയപ്പെട്ടു വനദേവതമാരും.
രാഘവപത്നിയേയും തേരതിലെടുത്തുവ-
ച്ചാകാശമാർഗ്ഗേ ശീഘ്രം പോയിതു ദശാസ്യനും.
'ഹാ! ഹാ! രാഘവ! രാമ! സൌമിത്രേ! കാരുണ്യാബ്ധേ!

ഹാ! ഹാ! മൽപ്രാണേശ്വര! പാഹി മാം ഭയാതുരാം.'
ഇത്തരം സീതാവിലാപം കേട്ടു പക്ഷീന്ദ്രനും
സത്വരമുത്ഥാനം ചെയ്തെത്തിനാൻ ജടായുവും.
'തിഷ്ഠ തിഷ്ഠാഗ്രേ മമ സ്വാമിതൻ പത്നിയേയും
കട്ടുകൊണ്ടെവിടേയ്ക്കു പോകുന്നു മൂഢാത്മാവേ!
അധ്വരത്തിങ്കൽച്ചെന്നു ശുനകൻ, മന്ത്രംകൊണ്ടു
ശുദ്ധമാം പുരോഡാശം കൊണ്ടുപോകുന്നപോലെ'
പദ്ധതിമദ്ധ്യേ പരമോദ്ധതബുദ്ധിയോടും
ഗൃദ്ധ്രരാജനുമൊരു പത്രവാനായുള്ളോരു
കുധ്ര്രരാജനെപ്പോലെ ബദ്ധവൈരത്തോടതി-
ക്രുദ്ധനായഗ്രേ ചെന്നു യുദ്ധവും തുടങ്ങിനാൻ.
അബ്ധിയും പത്രാനിലക്ഷുബ്ധമായ്ച്ചമയുന്നി-
തദ്രികളിളകുന്നു വിദ്രുതമതുനേരം.
കാൽനഖങ്ങളെക്കൊണ്ടു ചാപങ്ങൾപൊടിപെടു-
ത്താനനങ്ങളും കീറിമുറിഞ്ഞു വശംകെട്ടു
തീക്ഷ്ണതുണ്ഡാഗ്രംകൊണ്ടു തേർത്തടം തകർത്തിതു
കാൽക്ഷണംകൊണ്ടു കൊന്നു വീഴ്ത്തിനാനശ്വങ്ങളെ.
രൂക്ഷത പെരുകിയ പക്ഷപാതങ്ങളേറ്റു
രാക്ഷസപ്രവരനും ചഞ്ചലമുണ്ടായ്വന്നു.
യാത്രയും മുടങ്ങി മല്ക്കീർത്തിയുമൊടുങ്ങീതെ-
ന്നാർത്തിപൂണ്ടുഴന്നൊരു രാത്രിചാരീന്ദ്രനപ്പോൾ.
ധാത്രീപുത്രിയെയത്ര ധാത്രിയിൽ നിർത്തിപ്പുന-
രോർത്തുതൻചന്ദ്രഹാസമിളക്കി ലഘുതരം
പക്ഷിനായകനുടെ പക്ഷങ്ങൾ ഛേദിച്ചപ്പോ-
ളക്ഷിതിതന്നിൽ വീണാനക്ഷമനായിട്ടവൻ.
രക്ഷോനായകൻ പിന്നെ ലക്ഷ്മീദേവിയേയും കൊ-
ണ്ടക്ഷതചിത്തത്തോടും ദക്ഷിണദിക്കു നോക്കി
മറ്റൊരു തേരിലേറിത്തെറ്റെന്നു നടകൊണ്ടാൻ

മറ്റാരും പാലിപ്പാനില്ലുറ്റവരായിട്ടെന്നോർ-
ത്തിറ്റിറ്റു വീണീടുന്ന കണ്ണുനീരോടുമപ്പോൾ
കറ്റവാർകുഴലിയാം ജാനകീദേവിതാനും
'ഭർത്താവുതന്നെക്കണ്ടു വൃത്താന്തം പറഞ്ഞൊഴി-
ഞ്ഞുത്തമനായ നിന്റെ ജീവനും പോകായ്കെ'ന്നു
പൃത്ഥ്വീപുത്രിയും വരം പത്രിരാജനു നൽകി
പൃത്ഥ്വീമണ്ഡലമകന്നാശു മേൽപോട്ടു പോയാൾ.
'അയ്യോ! രാഘവ! ജഗന്നായക! ദയാനിധേ!
നീയെന്നെയുപേക്ഷിച്ചതെന്തു കാരണം നാഥ!
രക്ഷോനായകനെന്നെക്കൊണ്ടിതാ പോയീടുന്നു
രക്ഷിതാവായിട്ടാരുമില്ലെനിയ്ക്കയ്യോ! പാപം!
ലക്ഷ്മണാ! നിന്നോടു ഞാൻ പരുഷം ചൊന്നേനല്ലോ
രക്ഷിച്ചുകൊള്ളേണമേ ദേവരാ! ദയാനിധേ!
രാമ! രാമാത്മാരാമ! ലോകാഭിരാമ! രാമ!
ഭൂമിദേവിയുമെന്നെ വെടിഞ്ഞാളിതുകാലം.
പ്രാണവല്ലഭ! പരിത്രാഹി മാം ജഗല്പതേ!
കൌണപാധിപനെന്നെക്കൊന്നു ഭക്ഷിയ്ക്കുംമുമ്പേ
സത്വരം വന്നു പരിപാലിച്ചുകൊള്ളേണമേ
സത്വചേതസാ മഹാസത്വവാരിധേ! നാഥ!'
ഇത്തരം വിലപിയ്ക്കും നേരത്തു ശീഘ്രം രാമ-
ഭദ്രനിങ്ങെത്തുമെന്ന ശങ്കയാ നക്തഞ്ചരൻ
ചിത്തവേഗേന നടന്നീടിനാനതുനേരം
പൃത്ഥ്വീപുത്രിയും കീഴ്പോട്ടാശു നോക്കുന്നനേരം
അദ്രിനാഥാഗ്രേ കണ്ടു പഞ്ചവാനരന്മാരെ
വിദ്രുതം വിഭൂഷണസഞ്ചയമഴിച്ചു ത-
ന്നുത്തരീയാർദ്ധഖണ്ഡം കൊണ്ടു ബന്ധിച്ചു രാമ-
ഭദ്രനു കാണ്മാൻ യോഗംവരികെന്നകതാരിൽ
സ്മൃത്വാ കീഴ്പോട്ടു നിക്ഷേപിച്ചിതു സീതാദേവി

മത്തനാം നക്തഞ്ചരനറിഞ്ഞീലതുമപ്പോൾ.
അബ്ധിയുമുത്തീര്യ തൻപത്തനം ഗത്വാ തൂർണ്ണം
ശുദ്ധാന്തമദ്ധ്യേ മഹാശോകകാനനദേശേ
ശുദ്ധഭൂതലേ മഹാശിംശപാതരുമൂലേ
ഹൃദ്യമാരായ നിജ രക്ഷോനാരികളെയും
നിത്യവും പാലിച്ചുകൊൾകെന്നുറപ്പിച്ചു തന്റെ
വസ്ത്യമുൾപ്പുക്കു വസിച്ചീടിനാൻ ദശാനനൻ.
ഉത്തമോത്തമയായ ജാനകീദേവി പാതി-
വ്രത്യമാശ്രിത്യ വസിച്ചീടിനാളതുകാലം.
വസ്ത്രകേശാദികളുമെത്രയും മലിനമായ്
വക്ത്രവും കുമ്പിട്ടു സന്തപ്തമാം ചിത്തത്തോടും
രാമരാമേതി ജപധ്യാനനിഷ്ഠയാ ബഹു-
യാമിനീചരകുലനാരികളുടെ മദ്ധ്യേ
നീഹാരശീതാതപവാതപീഡയും സഹി-
ച്ചാഹാരാദികളേതും കൂടാതെ ദിവാരാത്രം
ലങ്കയിൽ വസിച്ചിതാതങ്കമുൾക്കൊണ്ടു മായാ
സങ്കടം മനുഷ്യജന്മത്തിങ്കലാർക്കില്ലാത്തു?

## സീതാന്വേഷണം

രാമനും മായാമൃഗവേഷത്തെക്കൈക്കൊണ്ടോരു
കാമരൂപിണം മാരീചാസുരമെയ്തു കൊന്നു
വേഗേന നടകൊണ്ടാനാശ്രമം നോക്കിപ്പുന-
രാഗമക്കാതലായ രാഘവൻതിരുവടി.
നാലഞ്ചു ശരപ്പാടു നടന്നോരനന്തരം
ബാലകൻ വരവീഷദ്ദൂരവേ കാണായ്‌വന്നു.
ലക്ഷ്മണൻ വരുന്നതു കണ്ടു രാഘവൻതാനു-
മുൾക്കാമ്പിൽ നിരൂപിച്ചു കല്പിച്ചു കരണീയം.
'ലക്ഷ്മണനേതുമറിഞ്ഞീലല്ലോ പരമാർത്ഥ-

മിക്കാലമിവനെയും വഞ്ചിയ്ക്കെന്നതേ വരൂ.
രക്ഷോനായകൻ കൊണ്ടുപോയതു മായാസീതാ
ലക്ഷ്മീദേവിയെയുണ്ടോ മറ്റാർക്കും ലഭിയ്ക്കുന്നു?
അഗ്നിമണ്ഡലത്തിങ്കൽ വാഴുന്ന സീതതന്നെ
ലക്ഷ്മണനറിഞ്ഞാലിക്കാര്യവും വന്നുകൂടാ.
ദുഃഖിച്ചുകൊള്ളൂ ഞാനും പ്രാകൃതനെന്നപോലെ
മൈക്കണ്ണിതന്നെത്തിരഞ്ഞാശു പോയ്ച്ചെല്ലാമല്ലോ
രക്ഷോനായകനുടെ രാജ്യത്തിലെന്നാൽപ്പിന്നെ
തല്ക്കുലത്തോടുംകൂടെ രാവണൻതന്നെക്കൊന്നാൽ
അഗ്നിമണ്ഡലേ വാഴും സീതയെസ്സത്യവ്യാജാൽ
കൈക്കൊണ്ടുപോകാമയോദ്ധ്യയ്ക്കു വൈകാതെ പിന്നെ
അക്ഷയധർമ്മമോടു രാജ്യത്തെ വഴിപോലെ
രക്ഷിച്ചു കിഞ്ചില്ക്കാലം ഭൂമിയിൽ വസിച്ചീടാം.'
പുഷ്കരോത്ഭവനിത്ഥം പ്രാർത്ഥിയ്ക്ക നിമിത്തമാ–
യർക്കവംശത്തിങ്കൽ ഞാൻ മർത്ത്യനായ്പിറന്നതും
മായാമാനുഷനാകുമെന്നുടെ ചരിതവും
മായാവൈഭവങ്ങളും കേൾക്കയും ചൊല്ലുകയും
ഭക്തിമാർഗ്ഗേണ ചെയ്യും മർത്യനപ്രയാസേന
മുക്തിയും സിദ്ധിച്ചീടുമില്ല സംശയമേതും.
ആകയാലിവനെയും വഞ്ചിച്ചു ദുഃഖിപ്പൂ ഞാൻ
പ്രാകൃതപുരുഷനെപ്പോലെ'യെന്നകതാരിൽ
നിർണ്ണയിച്ചവരജനോടരുൾചെയ്തീടിനാൻ:
'പർണ്ണശാലയിൽ സീതയ്ക്കാരൊരു തുണയുള്ളൂ?
എന്തിനിങ്ങോട്ടു പോന്നു ജാനകിതന്നെബ്ബലാ–
ലെന്തിനു വെടിഞ്ഞു നീ, രാക്ഷസരവളേയും
കൊണ്ടുപോകയോ കൊന്നു ഭക്ഷിച്ചുകളകയോ
കണ്ടകജാതികൾക്കെന്തോന്നരുതാത്തതോർത്താൽ?'
അഗ്രജവാക്യമേവം കേട്ടു ലക്ഷ്മണൻതാനു–

മഗ്രേ നിന്നുടനുടൻ തൊഴുതു വിവശനായ്
ഗദ്ഗദാക്ഷരമുരചെയ്തിതു ദേവിയുടെ
ദുർഗ്രഹവചനങ്ങൾ ബാഷ്പവും തൂകിത്തൂകി:
'ഹാ ഹാ ലക്ഷ്മണ! പരിത്രാഹി! സൌമിത്രേ! ശീഘ്രം
ഹാ ഹാ രാക്ഷസനെന്നെ നിഗ്രഹിച്ചീടുമിപ്പോൾ'
ഇത്തരം നക്തഞ്ചരൻതൻ വിലാപങ്ങൾകേട്ടു
മുഗ്ദ്ധഗാത്രിയും തവ നാദമെന്നുറയ്ക്കയാൽ
അത്യർത്ഥം പരിതാപം കൈക്കൊണ്ടു വിലപിച്ചു
സത്വരം ചെന്നു രക്ഷിയ്ക്കെന്നെന്നോടരുൾചെയ്താൾ.
'ഇത്തരം നാദം മമ ഭ്രാതാവിനുണ്ടായ്‌വരാ
ചിത്തമോഹവും വേണ്ട സത്യമെന്നറിഞ്ഞാലും
രാക്ഷസനുടെ മായാഭാഷിതമിതു നൂനം
കാൽക്ഷണം പൊറുക്കെ'ന്നു ഞാൻ പലവുരു ചൊന്നേൻ.
എന്നതു കേട്ടു ദേവി പിന്നെയുമുരചെയ്താ-
ളെന്നോടു പലതരമിന്നവയെല്ലാമിപ്പോൾ
നിന്തിരുമുമ്പിൽ നിന്നുചൊല്ലുവാൻ പണിയെന്നാൽ.
സന്താപത്തോടു ഞാനും കർണ്ണങ്ങൾ പൊത്തിക്കൊണ്ടു
ചിന്തിച്ചു ദേവകളെ പ്രാർത്ഥിച്ചു രക്ഷാർത്ഥമായ്,
നിന്തിരുമലരടി വന്ദിപ്പാൻ വിടകൊണ്ടേൻ.'
'എങ്കിലും പിഴച്ചിതു പോന്നതു സൌമിത്രേ നീ
ശങ്കയുണ്ടായീടാമോ ദുർവചനങ്ങൾ കേട്ടാൽ?
യോഷമാരുടെ വാക്കു സത്യമെന്നോർക്കുന്നവൻ
ഭോഷനെത്രയുമെന്നു നീയറിയുന്നതില്ലേ?
രക്ഷസാം പരിഷകൾ കൊണ്ടുപൊയ്ക്കളകയോ
ഭക്ഷിച്ചുകളകയോ ചെയ്തതെന്നറിഞ്ഞീല.'
ഇങ്ങനെ നിനച്ചുടജാന്തർഭാഗത്തിങ്കൽ ചെ-
ന്നെങ്ങുമേ നോക്കിക്കാണാഞ്ഞാകുലപ്പെട്ടു രാമൻ
ദുഃഖഭാവവും കൈക്കൊണ്ടെത്രയും വിലപിച്ചാൻ

നിഷ്കളനാത്മാരാമൻ നിർഗ്ഗുണനാത്മാനന്ദൻ:
‘ഹാ ഹാ വല്ലഭേ! സീതേ! ഹാ ഹാ മൈഥിലീ! നാഥേ!
ഹാ ഹാ ജാനകീദേവീ! ഹാ ഹാ മൽപ്രാണേശ്വരി!
എന്നെ മോഹിപ്പിപ്പതിന്നായ് മറഞ്ഞിരിയ്ക്കയോ?
ധന്യേ! നീ വെളിച്ചത്തു വന്നീടു മടിയാതെ.
ഇത്തരം പറകയും കാനനം തോറും നട-
ന്നത്തല്പൂണ്ടന്വേഷിച്ചും കാണാഞ്ഞു വിവശനായ്
‘വനദേവതമാരേ! നിങ്ങളുമുണ്ടോ കണ്ടൂ
വനജേക്ഷണയായ സീതയെ സത്യം ചൊൽവിൻ.
മൃഗസഞ്ചയങ്ങളേ! നിങ്ങളുമുണ്ടോ കണ്ടൂ
മൃഗലോചനയായ ജനകപുത്രിതന്നെ?
പക്ഷിസഞ്ചയങ്ങളേ! നിങ്ങളുമുണ്ടോ കണ്ടൂ
പക്ഷ്മളാക്ഷിയെ മമ ചൊല്ലുവിൻ പരമാർത്ഥം.
വൃക്ഷവൃന്ദമേ! പറഞ്ഞീടുവിൻ പരമാർത്ഥം
പുഷ്കരാക്ഷിയെ നിങ്ങളെങ്ങാനുമുണ്ടോ കണ്ടൂ?’
ഇത്ഥമോരോന്നേ പറഞ്ഞെത്രയും ദുഃഖം പൂണ്ടു
സത്വരം നീളെത്തിരഞ്ഞെങ്ങുമേ കണ്ടീലല്ലോ.
സർവ്വദൃക്സർവേശ്വരൻ സർവ്വജ്ഞൻ സർവ്വാത്മാവാം
സർവ്വകാരണനേകനചലൻ പരിപൂർണ്ണൻ
നിർമ്മലൻ നിരാകാരൻ നിരഹങ്കാരൻ നിത്യൻ
ചിന്മയനഖണ്ഡാനന്ദാത്മകൻ ജഗന്മയൻ.
മായയാ മനുഷ്യഭാവേന ദുഃഖിച്ചീടിനാൻ
കാര്യമാനുഷൻ മൂഢാത്മാക്കളെയൊപ്പിപ്പാനായ്.
തത്ത്വജ്ഞന്മാർക്കു സുഖദുഃഖഭേദങ്ങളൊന്നും
ചിത്തേ തോന്നുകയുമില്ലജ്ഞാനമില്ലായ്കയാൽ.

## ജടായുഗതി

ശ്രീരാമദേവനേവം തിരഞ്ഞു നടക്കുമ്പോൾ
തേരഴിഞ്ഞുടഞ്ഞുവീണാകുലമടവിയിൽ
ശസ്ത്രചാപങ്ങളോടുംകൂടവേ കിടക്കുന്ന-
തെത്രയുമടുത്തു കാണായിതു മദ്ധ്യേമാർഗ്ഗം.
അന്നേരം സൌമിത്രിയോടരുളിച്ചെയ്തു രാമൻ:
'ഭിന്നമായൊരു രഥം കാണെടോ കുമാര! നീ.
തന്വംഗിതന്നെയൊരു രാക്ഷസൻ കൊണ്ടുപോമ്പോ-
ളന്യരാക്ഷസനവനോടു പോർ ചെയ്തീടിനാൻ.
അന്നേരമഴിഞ്ഞ തേർക്കോപ്പിതാ കിടക്കുന്നു
എന്നുവന്നീടാമവർ കൊന്നാരോ ഭക്ഷിച്ചാരോ?'
ശ്രീരാമനേവം പറഞ്ഞിത്തിരി നടക്കുമ്പോൾ
ഘോരമായൊരു രൂപം കാണായി ഭയാനകം.
'ജാനകിതന്നെത്തിന്നു തൃപ്തനായൊരു യാതു-
ധാനനിക്കിടക്കുന്നതത്ര നീ കണ്ടീലയോ.?
കൊല്ലുവനിവനെ ഞാൻ വൈകാതെ ബാണങ്ങളും
വില്ലുമിങ്ങാശു തന്നീടെ'ന്നതു കേട്ടനേരം
വിത്രസ്തഹൃദയനായ് പക്ഷിരാജനും ചൊന്നാൻ:
'വദ്ധ്യനല്ലഹം തവ ഭക്തനായൊരു ദാസൻ
മിത്രമൈത്രയും തവ താതനു വിശേഷിച്ചും
സ്നിഗ്ദ്ധനായിരിപ്പൊരു പക്ഷിയാം ജടായു ഞാൻ.
ദുഷ്ടനാം ദശമുഖൻ നിന്നുടെ പത്നിതന്നെ
ക്കട്ടുകൊണ്ടാകാശേ പോകുന്നേരമറിഞ്ഞു ഞാൻ
പെട്ടെന്നു ചെന്നു തടുത്തവനെ യുദ്ധം ചെയ്തു
മുട്ടിച്ചു തേരും വില്ലും പൊട്ടിച്ചു കളഞ്ഞപ്പോൾ
വെട്ടിനാൻ ചന്ദ്രഹാസം കൊണ്ടവൻ ഞാനുമപ്പോൾ
പുഷ്ടവേദനയോടും ഭൂമിയിൽ വീണേനല്ലോ.
നിന്തിരുവടിയെക്കണ്ടൊഴിഞ്ഞു മരിയായ്കെ-
ന്നിന്ദിരാദേവിയോടു വരവും വാങ്ങിക്കൊണ്ടേൻ.

തൃക്കൺപാർക്കണമെന്നെക്കൃപയാ കൃപാനിധേ!
തൃക്കഴലിണ നിത്യമുൾക്കാമ്പിൽ വസിയ്ക്കണം.
ഇത്തരം ജടായുതൻ വാക്കുകൾകേട്ടു നാഥൻ
ചിത്തകാരുണ്യംപൂണ്ടു ചെന്നടുത്തിരുന്നു തൻ
തൃക്കൈകൾകൊണ്ടു തലോടീടിനാനവനുടൽ
ദുഃഖാശ്രുപ്ലുതനയനത്തോടും രാമചന്ദ്രൻ.
'ചൊല്ലുചൊല്ലഹോ മമ വല്ലഭാവൃത്താന്തം നീ
യെല്ലാ'മെന്നതു കേട്ടു ചൊല്ലിനാൻ ജടായുവും:
'രക്ഷോനായകനായ രാവണൻ ദേവിതന്നെ
ദ്ദക്ഷിണദിശി കൊണ്ടുപോയാനെന്നറിഞ്ഞാലും.
ചൊല്ലുവാനില്ല ശക്തി മരണപീഡയാലേ
നല്ലതു വരുവതിനായനുഗ്രഹിയ്ക്കേണം.
നിന്തിരുവടി തന്നെക്കണ്ടുകണ്ടിരിയ്ക്കവേ
ബന്ധമറ്റീടുംവണ്ണം മരിപ്പാനവകാശം
വന്നതു ഭവൽകൃപാപാത്രമാകയാലഹം
പുണ്യപൂരുഷ! പുരുഷോത്തമ! ദയാനിധേ!
നിന്തിരുവടി സാക്ഷാൽ ശ്രീ മഹാവിഷ്ണു പരാ–
നന്ദാത്മാ പരമാത്മാ മായാമാനുഷരൂപി
സന്തതമന്തർഭാഗേ വസിച്ചീടുകവേണം
നിന്തിരുമേനി ഘനശ്യാമളമഭിരാമം
അന്ത്യകാലത്തിങ്കലീവണ്ണം കാണായമൂലം
ബന്ധവുമറ്റു മുക്തനായേൻ ഞാനെന്നു നൂനം.
ബന്ധുഭാവേന ദാസനാകിയോരടിയനെ–
ബ്ബന്ധൂകസുമസമതൃക്കരതലം തന്നാൽ
ബന്ധുവത്സല! മന്ദം തൊട്ടരുളേണമെന്നാൽ
നിന്തിരുമലരടിയോടു ചേർന്നീടാമല്ലോ.'
ഇന്ദിരാപതിയതു കേട്ടുടൻ തലോടിനാൻ
മന്ദമന്ദം പൂർണ്ണാത്മാനന്ദം വന്നീടുംവണ്ണം.

അന്നേരം പ്രാണങ്ങളെ ത്യജിച്ചു ജടായുവും
മന്നിടം തന്നിൽ വീണനേരത്തു രഘുവരൻ
കണ്ണുനീർ വാർത്തു ഭക്തവാത്സല്യപരവശാ–
ലർണ്ണോജനേത്രൻ പിതൃമിത്രമാം പക്ഷീന്ദ്രന്റെ
ഉത്തമാംഗത്തെയെടുത്തുത്സംഗസീമ്നി ചേർത്തി–
ട്ടുത്തരകാര്യാർത്ഥമായ് സോദരനോടു ചൊന്നാൻ:
'കാഷ്ഠങ്ങൾകൊണ്ടുവന്നു നല്ലൊരു ചിത തീർത്തു
കൂട്ടണമഗ്നിസംസ്കാരത്തിനു വൈകീടാതെ.'
ലക്ഷ്മണനതുകേട്ടു ചിതയും തീർത്തീടിനാൻ
തൽക്ഷണം കുളിച്ചു സംസ്കാരവും ചെയ്തു പിന്നെ
സ്നാനവും കഴിച്ചുദകക്രിയാദിയും ചെയ്തു
കാനനേ തത്ര മൃഗം വധിച്ചു മാംസഖണ്ഡം
പുല്ലിന്മേൽ വച്ചു ജലാദികളും നൽകീടിനാൻ
നല്ലൊരു ഗതിയവനുണ്ടാവാൻ പിത്രർത്ഥമായ്.
പക്ഷികളിവയെല്ലാം ഭക്ഷിച്ചു സുഖിച്ചാലും
പക്ഷീന്ദ്രനതുകൊണ്ടു തൃപ്തനായ് ഭവിച്ചാലും.
കാരുണ്യമൂർത്തി കമലേക്ഷണൻ മധുവൈരി
സാരൂപ്യം ഭവിയ്ക്കെന്നു സാദരമരുൾചെയ്തു.
അന്നേരം വിമാനമാരുഹ്യ ഭാസ്വരം ഭാനു–
സന്നിഭം ദിവ്യരൂപം പൂണ്ടൊരു ജടായുവും
ശംഖാരിഗദാപത്മമകുടപീതാംബരാ–
ദ്യങ്കിതരൂപംപൂണ്ടു വിഷ്ണുപാർഷദന്മാരാൽ
പൂജിതനായി സ്തുതിയ്ക്കപ്പെട്ടു മുനികളാൽ
തേജസാ സകലദിഗ്വ്യാപ്തനായ് കാണായ്‌വന്നു.
സന്നതഗാത്രത്തോടുമുയരെക്കൂപ്പിത്തൊഴു–
തുന്നതഭക്തിയോടേ രാമനെ സ്തുതി ചെയ്താൻ:

## ജടായുസ്തുതി

‘അഗണ്യഗുണമാദ്യമവ്യയമപ്രമേയ–
മഖിലജഗത്സൃഷ്ടിസ്ഥിതിസംഹാരമൂലം
പരമം പരാപരമാനന്ദം പരാത്മാനം
വരദമഹം പ്രണതോസ്മി സന്തതം രാമം.
മഹിതകടാക്ഷവിക്ഷേപിതാമരശുചം
രഹിതാവധിസുഖമിന്ദിരാമനോഹരം
ശ്യാമളം ജടാമകുടോജ്ജ്വലം ചാപശര–
കോമളകരാംബുജം പ്രണതോസ്മ്യഹം രാമം.
ഭുവനകമനീയരൂപമീഡിതം ശത–
രവിഭാസുരമഭീഷ്ടപ്രദം ശരണദം
സുരപാദപമൂലരചിതനിലയനം
സുരസഞ്ചയസേവ്യം പ്രണതോസ്മ്യഹം രാമം.
ഭവകാനനദവദഹനനാമധേയം
ഭവപങ്കജഭവമുഖദൈവതം ദേവം
ദനുജപതി കോടിസഹസ്രവിനാശനം
മനുജാകാരം ഹരിം പ്രണതോസ്മ്യഹം രാമം.
ഭവഭാവനാഹരം ഭഗവത്സ്വരൂപിണം
ഭവഭീവിരഹിതം മുനിസേവിതം പരം
ഭവസാഗരതരണാംഘ്രിപോതകം നിത്യം
ഭവനാശായാനിശം പ്രണതോസ്മ്യഹം രാമം.
ഗിരിശഗിരിസുതാഹൃദയാംബുജാവാസം
ഗിരിനായകധരം ഗിരിപക്ഷാരിസേവ്യം
സുരസഞ്ചയദനുജേന്ദ്രസേവിതപാദം
സുരപമണിനിഭം പ്രണതോസ്മ്യഹം രാമം.
പരദാരാർത്ഥപരിവർജ്ജിതമനീഷിണാം
പരപൂരുഷഗുണഭൂതിസന്തുഷ്ടാത്മനാം
പരലോകൈകഹിതനിരതാത്മനാം സേവ്യം
പരമാനന്ദമയം പ്രണതോസ്മ്യഹം രാമം.

സ്മിതസുന്ദരവികസിതവക്ത്രാംഭോരുഹം
സ്മൃതിഗോചരമസിതാംബുദകളേബരം
സിതപങ്കജചാരുനയനം രഘുവരം
ക്ഷിതിനന്ദിനീവരം പ്രണതോസ്മ്യഹം രാമം.
ജലപാത്രൗഘസ്ഥിതരവിമണ്ഡലംപോലെ
സകലചരാചരജന്തുക്കളുള്ളിൽ വാഴും
പരിപൂർണ്ണാത്മാനമദ്വയമവ്യയമേകം
പരമം പരാപരം പ്രണതോസ്മ്യഹം രാമം.
വിധിമാധവശംഭു രൂപഭേദേന ഗുണ-
ത്രിതയവിരാജിതം കേവലം വിരാജന്തം
ത്രിദശമുനിജനസ്തുതമവ്യക്തമജം
ക്ഷിതജാമനോഹരം പ്രണതോസ്മ്യഹം രാമം.
മന്മഥശതകോടിസുന്ദരകളേബരം
ജന്മനാശാദിഹീനം ചിന്മയം ജഗന്മയം
നിർമ്മലം ധർമ്മകർമ്മാധാരമപ്യനാധാരം
നിർമ്മമമാത്മാരാമം പ്രണതോസ്മ്യഹം രാമം.'
ഇസ്തുതി കേട്ടു രാമചന്ദ്രനും പ്രസന്നനായ്
പത്രീന്ദ്രൻതന്നോടരുളിച്ചെയ്തു മധുരമായ്:
'അസ്തു തേ ഭദ്രം ഗച്ഛ പദം മേ വിഷ്ണോഃ പരം
ഇസ്തോത്രമെഴുതിയും പഠിച്ചും കേട്ടുംകൊണ്ടാൽ
ഭക്തനായുള്ളവനു വന്നീടും മത്സാരൂപ്യം
പക്ഷീന്ദ്ര! നിന്നെപ്പോലെ മല്പരായണനായാൽ.'
ഇങ്ങനെ രാമവാക്യം കേട്ടൊരു പക്ഷിശ്രേഷ്ഠ-
നങ്ങനെതന്നെ വിഷ്ണുസാരൂപ്യം പ്രാപിച്ചുപോയ്
ബ്രഹ്മപൂജിതമായ പദവും പ്രാപിച്ചു തേ
നിർമ്മലരാമനാമം ചൊല്ലുന്ന ജനംപോലെ.

## കബന്ധഗതി

പിന്നെ ശ്രീരാമൻ സുമിത്രാത്മജനോടുംകൂടി
ഖിന്നനായ് വനാന്തരം പ്രാപിച്ചു ദുഃഖത്തോടും
അന്വേഷിച്ചോരോ ദിശി സീതയെക്കാണായ്കയാൽ
സന്നധൈര്യേണ വനമാർഗ്ഗേ സഞ്ചരിയ്ക്കുമ്പോൾ
രക്ഷോരൂപത്തോടൊരു സത്വത്തെക്കാണായ്‌വന്നു
തൽക്ഷണമേവം രാമചന്ദ്രനുമരുൾ ചെയ്താൻ:
'വക്ഷസി വദനവും യോജനബാഹുക്കളും
ചക്ഷുരാദികളുമില്ലെന്തൊരു സത്വമിദം?
ലക്ഷ്മണ! കണ്ടായോ നീ കണ്ടോളം ഭയമുണ്ടാം
ഭക്ഷിയ്ക്കുമിപ്പോളിവൻ നമ്മെയെന്നറിഞ്ഞാലും
പക്ഷിയും മൃഗവുമല്ലെത്രയും ചിത്രം ചിത്രം!
വക്ഷസി വക്ത്രം കാലും തലയുമില്ലതാനും
രക്ഷസ്സു പിടിച്ചുടൻ ഭക്ഷിയ്ക്കുംമുമ്പേ നമ്മെ
രക്ഷിയ്ക്കും പ്രകാരവും കണ്ടീല നിരൂപിച്ചാൽ.
തദ്ഭുജമദ്ധ്യസ്ഥന്മാരായിതു കുമാര! നാം
കല്പിതം ധാതാവിനാലെന്തെന്നാലതു വരും.'
രാഘവനേവം പറഞ്ഞീടിനോരനന്തര-
മാകുലമകന്നൊരു ലക്ഷ്മണനുരചെയ്താൻ:
'പോരും വ്യാകുലഭാവമെന്തിനി വിചാരിപ്പാ-
നോരോരോ കരം ഛേദിയ്ക്കണം നാമിരുവരും.'
തൽക്ഷണം ഛേദിച്ചിതു ദക്ഷിണഭുജം രാമൻ
ലക്ഷ്മണൻ വാകമരം ഛേദിച്ചാനതുനേരം
രക്ഷോവീരനുമതിവിസ്മയംപൂണ്ടു രാമ-
ലക്ഷ്മണന്മാരെക്കണ്ടു ചോദിച്ചാൻ ഭയത്തോടെ:
'മദ്ഭുജങ്ങളെ ഛേദിച്ചീടുവാൻ ശക്തന്മാരാ-
യിബ്ഭുവനത്തിലാരുമുണ്ടായീലിതിൻകീഴിൽ.
അത്ഭുതാകാരന്മാരാം നിങ്ങളാരിരുവരും
സല്പുരഷന്മാരെന്നു കല്പിച്ചീടുന്നേൻ ഞാനും.

ഘോരകാനനപ്രദേശത്തിങ്കൽ വരുവാനും
കാരണമെന്തു നിങ്ങൾ സത്യം ചൊല്ലുകവേണം.'
ഇത്തരം കബന്ധവാക്യങ്ങൾ കേട്ടൊരു പുരു-
ഷോത്തമൻ ചിരിച്ചുടനുത്തരമരുൾ ചെയ്തു:
'കേട്ടാലും ദശരഥനാമയോദ്ധ്യാധിപതി
ജ്യേഷ്ഠനന്ദനനഹം രാമനെന്നല്ലോ നാമം.
സോദരനിവൻ മമ ലക്ഷ്മണനെന്നു നാമം.
സീതയെന്നുണ്ടു മമ ഭാര്യയായൊരു നാരീ.
പോയിതു ഞങ്ങൾ നായാട്ടിന്നതുനേരമതി-
മായാവി നിശാചരൻ കട്ടുകൊണ്ടങ്ങുപോയാൻ,
കാനനം തോറും ഞങ്ങൾ തിരഞ്ഞു നടക്കുമ്പോൾ
കാണായി നിന്നെയതിഭീഷണവേഷത്തൊടും
പാണികൾകൊണ്ടു തവ വേഷ്ടിതന്മാരാകയാൽ
പ്രാണരക്ഷാർത്ഥം ഛേദിച്ചീടിനേൻ കരങ്ങളും
ആരെടോ വികൃതരൂപം ധരിച്ചോരു ഭവാൻ?
നേരോടേ പറകെ'ന്നു രാഘവൻ ചോദിച്ചപ്പോൾ
സന്തുഷ്ടാത്മനാ പറഞ്ഞീടിനാൻ കബന്ധനും:
'നിന്തിരുവടി തന്നെ ശ്രീരാമദേവനെങ്കിൽ
ധന്യനായ്‌വന്നേനഹം, നിന്തിരുവടിതന്നെ
മുന്നിലാമ്മാറു കാണായ്‌വന്നൊരു നിമിത്തമായ്.
ദിവ്യനായിരിപ്പൊരു ഗന്ധർവ്വനഹം രൂപ-
യൌവനദർപ്പിതനായ്സഞ്ചരിച്ചീടും കാലം
സുന്ദരീജനമനോധൈര്യവും ഹരിച്ചതി-
സുന്ദരനായൊരു ഞാൻ ക്രീഡിച്ചു നടക്കുമ്പോൾ
അഷ്ടാവക്രനെക്കണ്ടു ഞാനപഹസിച്ചിതു
രുഷ്ടനായ് മഹാമുനി ശാപവും നൽകീടിനാൻ.
ദുഷ്ടനായുള്ളൊരു നീ രാക്ഷസനായ് പോകെന്നു
തുഷ്ടനായ്പ്പിന്നെശാപാനുഗ്രഹം നൽകീടിനാൻ:

സാക്ഷാൽ ശ്രീനാരായണൻതന്തിരുവടി തന്നെ
മോക്ഷദൻ ദശരഥപുത്രനായ് ത്രേതായുഗേ
വന്നവതരിച്ചു നിൻ ബാഹുക്കളറുക്കുന്നാൾ
വന്നീടുമല്ലോ ശാപമോക്ഷവും നിനക്കെടോ!
താപസശാപംകൊണ്ടു രാക്ഷസനായോരു ഞാൻ
താപേന നടന്നീടും കാലമങ്ങൊരു ദിനം
ശതമന്യുവിനെപ്പാഞ്ഞടുത്തേനതിരുഷാ
ശതകോടിയാൽ തലയറുത്തു ശതമഖൻ
വജ്രമേറ്റിട്ടും മമ വന്നീല മരണമ-
തബ്ജസംഭവൻ മമ തന്നൊരു വരത്തിനാൽ.
വദ്ധ്യനല്ലായ്കമൂലം വൃത്തിയ്ക്കു മഹേന്ദ്രനു-
മുത്തമാംഗത്തെ മമ കുക്ഷിയിലാക്കീടിനാൻ.
വക്ത്രപാദങ്ങൾ മമ കുക്ഷിയിലായശേഷം
ഹസ്തയുഗ്മവുമൊരു യോജനായതങ്ങളായ്
വർത്തിച്ചീടുന്നേനത്ര വൃത്തിയ്ക്കു ശക്രാജ്ഞയാ
സത്വസഞ്ചയം മമ ഹസ്തമദ്ധ്യസ്ഥമായാൽ
വക്ത്രേണ ഭക്ഷിച്ചു ഞാൻ വർത്തിച്ചേനിത്രനാളു-
മുത്തമോത്തമ! രഘുനായക! ദയാനിധേ!
വഹ്നിയും ജ്വലിപ്പിച്ചു ദേഹവും ദഹിപ്പിച്ചാൽ
പിന്നെ ഞാൻ ഭാര്യാമാർഗ്ഗമൊക്കവേ ചൊല്ലീടുവൻ.'
മേദിനികുഴിച്ചതിലിന്ധനങ്ങളുമിട്ടു
വീതിഹോത്രനെ ജ്വലിപ്പിച്ചിതുസൌമിത്രിയും
തത്രൈവ കബന്ധദേഹം ദഹിപ്പിച്ചനേരം
തദ്ദേഹത്തിങ്കൽനിന്നങ്ങുത്ഥിതനായ്ക്കാണായി
ദിവ്യവിഗ്രഹത്തോടും മന്മഥസമാനനായ്
സർവ്വഭൂഷണപരിഭൂഷിതനായന്നേരം
രാമദേവനെ പ്രദക്ഷിണവും ചെയ്തു ഭക്ത്യാ
ഭൂമിയിൽ സാഷ്ടാംഗമായ് വീണുടൻ നമസ്കാരം

മൂന്നുരു ചെയ്തു കൂപ്പിതൊഴുതുനിന്നു പിന്നെ
മാന്യനാംഗന്ധർവ്വനുമാനന്ദവിവശനായ്
കോൾമയിർക്കൊണ്ടു ഗദ്ഗദാക്ഷരവാണികളാം
കോമളപദങ്ങളാൽ സ്തുതിച്ചുതുടങ്ങിനാൻ:

## കബന്ധസ്തുതി

'നിന്തിരുവടിയുടെ തത്വമിതൊരുവർക്കും
ചിന്തിച്ചാലറിഞ്ഞുകൂടാവതല്ലെന്നാകിലും
നിന്തിരുവടി തന്നെ സ്തുതിപ്പാൻ തോന്നീടുന്നു
സന്തതമന്ധത്വംകൊണ്ടെന്തൊരു മഹാമോഹം
അന്തവുമാദിയുമില്ലാതൊരു പരബ്രഹ്മം
അന്തരാത്മനി തെളിഞ്ഞുണർന്നു വസിയ്ക്കണം
അന്ധകാരങ്ങളകന്നാനന്ദമുദിയ്ക്കണം
ബന്ധവുമറ്റു മോക്ഷപ്രാപ്തിയുമരുളണം.
അവ്യക്തമതിസൂക്ഷ്മമായോരു ഭവദ്രൂപം
സുവ്യക്തഭാവേന ദേഹദ്വയവിലക്ഷണം
ദൃഗ്രൂപമേക,മന്യത്സകലം ദൃശ്യം ജഡം
ദുർഗ്രാഹ്യമനാത്മകമാകയാലജ്ഞാനികൾ
എങ്ങനെയറിയുന്നു മാനസവ്യതിരിക്തം
മങ്ങീടാതൊരു പരമാത്മാനം ബ്രഹ്മാനന്ദം
ബുദ്ധ്യാത്മാഭാസങ്ങൾക്കുള്ളൈക്യമായതു ജീവൻ
ബുദ്ധ്യാദി സാക്ഷിഭൂതം ബ്രഹ്മമെന്നതു നൂനം
നിർവ്വികാരബ്രഹ്മണി നിഖിലാത്മനി നിത്യേ
നിർവ്വിഷയാഖ്യേ ലോകമജ്ഞാനമോഹവശാൽ
ആരോപിയ്ക്കപ്പെട്ടൊരു തൈജസം സൂക്ഷ്മദേഹം
ഹൈരണ്യമതു വിരാട്പുരുഷനതിസ്ഥൂലം
ഭാവനാവിഷയമായൊന്നതു യോഗീന്ദ്രാണാം

കേവലം തത്ര കാണായീടുന്നു ജഗത്തെല്ലാം
ഭൂതമായതും ഭവ്യമായതും ഭവിഷ്യത്തും
ഹേതുനാ മഹത്തത്ത്വാദ്യാവൃതസ്ഥൂലദേഹേ
ബ്രഹ്മാണ്ഡകോശേ വിരാട്പുരുഷേ കാണാകുന്നു
സന്മയമെന്നപോലെ ലോകങ്ങൾ പതിന്നാലും.
തുംഗനാം വിരാട്പുമാനാകിയ ഭഗവാൻ ത–
ന്നംഗങ്ങളല്ലോ പതിന്നാലു ലോകവും നൂനം.
പാതാളം പാദമൂലം പാർഷ്ണികൾ മഹാതലം
നാഥ! തേ ഗുൽഫം രസാതലവും തലാതലം
ചാരുജാനുക്കളല്ലോ സുതലം രഘുപതേ!
ഊരുകാണ്ഡങ്ങൾ തവ വിതലമതലവും
ജഘനം മഹീതലം നാഭി തേ നഭസ്ഥലം.
രഘുനാഥോരസ്ഥലമായതു സുരലോകം
കണ്ഠദേശം തേ മഹർല്ലോകമെന്നറിയേണം.
തുണ്ഡമായതു ജനലോകമെന്നതു നൂനം
ശംഖദേശം തേ തപോലോകമങ്ങതിൻമീതേ
പങ്കജയോനിവാസമാകിയ സത്യലോകം
ഉത്തമാംഗം തേ പുരുഷോത്തമ! ജഗൽപ്രഭോ!
സത്താമാത്രക! മേഘജാലങ്ങൾ കേശങ്ങളും
ശക്രാദി ലോകപാലന്മാരെല്ലാം ഭുജങ്ങൾ തേ
ദിക്കുകൾ കർണ്ണങ്ങളുമശ്വികൾ നാസികയും
വക്ത്രമായതു വഹ്നി നേത്രമാദിത്യൻ തന്നെ
ചിത്രമെത്രയും മനസ്സായതു ചന്ദ്രനല്ലോ
ഭ്രൂഭംഗമല്ലോ കാലം ബുദ്ധി വാക്പതിയല്ലോ
കോപകാരണമഹങ്കാരമായതു രുദ്രൻ.
വാക്കെല്ലാം ഛന്ദസ്സുകൾ ദംഷ്ട്രകൾ യമനല്ലോ
നക്ഷത്രപംക്തിയെല്ലാം ദ്വിജപംക്തികളല്ലോ.
ഹാസമായതു മോഹകാരിണി മഹാമായ

വാസനാസൃഷ്ടിസ്തവാപാംഗമോക്ഷണമല്ലോ
ധർമ്മം നിൻ പുരോഭാഗമധർമ്മം പൃഷ്ഠഭാഗം
ഉന്മേഷനിമേഷങ്ങൾ ദിനരാത്രികളല്ലോ
സപ്തസാഗരങ്ങൾ നിൻ കുക്ഷിദേശങ്ങളല്ലോ
സപ്തമാരുതന്മാരും നിശ്വാസഗണമല്ലോ.
നദികളെല്ലാം തവ നാഡികളാകുന്നതും
പൃഥിവീധരങ്ങൾ പോലസ്ഥികളാകുന്നതും.
വൃക്ഷാദ്യൗഷധങ്ങൾ തേ രോമങ്ങളാകുന്നതും
ത്ര്യക്ഷനാം ദേവൻതന്നെ ഹൃദയമാകുന്നതും
വൃഷ്ടിയായതും തവ രേതസ്സെന്നറിയണം
പുഷ്ടമാം മഹീപതേ! കേവലജ്ഞാനശക്തി
സ്ഥൂലമായുള്ള വിരാട്പുരുഷരൂപം തവ
കാലേ നിത്യവും ധ്യാനിയ്ക്കുന്നവനുണ്ടാം മുക്തി.
നിന്തിരുവടിയൊഴിഞ്ഞില്ല കിഞ്ചനവസ്തു
സന്തതമീദൃഗ്രൂപം ചിന്തിച്ചുവണങ്ങുന്നേൻ
ഇക്കാലമിതില്ലാളും മുഖ്യമായിരിപ്പോന്നി–
തിക്കാണാകിയ രൂപമെപ്പോഴും തോന്നീടണം.
താപസവേഷം ധരാവല്ലഭം ശാന്താകാരം
ചാപേഷുകരം ജടാവൽകലവിഭൂഷണം
കാനനേ വിചിന്വന്തം ജാനകീസലക്ഷ്മണം
മാനവശ്രേഷ്ഠം മനോജ്ഞം മനോഭവസമം
മാനസേ വസിപ്പതിന്നായഹം ചിന്തിയ്ക്കുന്നേൻ
ഭാനുവംശോൽഭൂതനാം ഭഗവൻ! നമോ നമഃ
സർവ്വജ്ഞൻ മഹേശ്വരനീശ്വരൻ മഹാദേവൻ
ശർവ്വനവ്യയൻ പരമേശ്വരിയോടും കൂടി
നിന്തിരുവടിയേയും ധ്യാനിച്ചുകൊണ്ടു കാശ്യാം
സന്തതമിരുന്നരുളീടുന്നു മുക്ത്യർത്ഥമായ്.
തത്രൈവ മുമുക്ഷുക്കളായുള്ള ജനങ്ങൾക്ക്

തത്വബോധാർത്ഥം നിത്യം താരകബ്രഹ്മവാക്യം
രാമരാമേതി കനിഞ്ഞുപദേശവും നൽകി-
സ്സോമനാം നാഥൻ വസിച്ചീടുന്നു സദാകാലം.
പരമാത്മാവു പരബ്രഹ്മം നിന്തിരുവടി
പരമേശ്വരനായതറിഞ്ഞു വഴിപോലെ
മൂഢന്മാർ ഭവത്തത്ത്വമെങ്ങനെയറിയുന്നു
മൂടിപ്പോകയാൽ മഹാമായാമോഹാന്ധകാരേ?
രാമഭദ്രായ പരമാത്മനേ നമോ നമഃ
രാമചന്ദ്രായ ജഗത്സാക്ഷിണേ നമോ നമഃ
പാഹി മാം ജഗന്നാഥ! പരമാനന്ദരൂപ!
പാഹി സൌമിത്രിസേവ്യ! പാഹി മാം ദയാനിധേ!
നിന്മഹാമായാദേവിയെന്നെ മോഹിപ്പിച്ചീടാ-
യ്ക്കംബുജവിലോചന! സന്തതം നമസ്കാരം.'
ഇത്ഥമർത്ഥിച്ചു ഭക്ത്യാ സ്തുതിച്ച ഗന്ധർവ്വനോ-
ടുത്തമപുരുഷനാം ദേവനുമരുൾ ചെയ്തു:
'സന്തുഷ്ടനായേൻ തവ സ്തുത്യാ നിശ്ചലഭക്ത്യാ
ഗന്ധർവ്വശ്രേഷ്ഠ! ഭവാൻ മല്പദം പ്രാപിച്ചാലും
സ്ഥാനം മേ സനാതനം യോഗീന്ദ്രഗമ്യം പര-
മാനന്ദം പ്രാപിയ്ക്ക നീ മൽപ്രസാദത്താലെടോ!
അത്രയുമല്ല പുനരൊന്നനുഗ്രഹിപ്പൻ ഞാ-
നിസ്തോത്രം ഭക്ത്യാ ജപിച്ചീടുന്ന ജനങ്ങൾക്കും
മുക്തി സംഭവിച്ചീടുമില്ല സംശയമേതും;
ഭക്തനാം നിനക്കധഃപതനമിനി വരാ.'
ഇങ്ങനെ വരം വാങ്ങിക്കൊണ്ടു ഗന്ധർവ്വശ്രേഷ്ഠൻ
മംഗളം വരുവാനായ്ത്തൊഴുതു ചൊല്ലീടിനാൻ:
'മുമ്പിലാമ്മാറു കാണാം മതംഗാശ്രമം തത്ര
സമ്പ്രതി വസിയ്ക്കുന്നു ശബരീ തപസ്വിനി
ത്വല്പാദാംബുജഭക്തികൊണ്ടേറ്റം പവിത്രയാ-

യെപ്പോഴും ഭവാനെയും ധ്യാനിച്ചു വിമുക്തയായ്
അവളെച്ചെന്നു കണ്ടാൽ വൃത്താന്തം ചൊല്ലുമവ
ളവനീസുതതന്നെ ലഭിയ്ക്കും നിങ്ങൾക്കെന്നാൽ.'

## ശബര്യാശ്രമപ്രവേശം

ഗന്ധർവ്വനേവം ചൊല്ലി മറഞ്ഞോരനന്തരം
സന്തുഷ്ടന്മാരായൊരു രാമലക്ഷ്മണന്മാരും
ഘോരമാം വനത്തൂടേ മന്ദം മന്ദം പോയ്ചെന്നു
ചാരുതചേർന്ന ശബര്യാശ്രമമകം പുക്കാർ.
സംഭ്രമത്തോടും പ്രത്യുത്ഥായ താപസി ഭക്ത്യാ
സമ്പതിച്ചിതു പാദാംഭോരുഹയുഗത്തിങ്കൽ.
സന്തോഷപൂർണ്ണാശ്രുനേത്രങ്ങളോടവളുമാ–
നന്ദമുൾക്കൊണ്ടു പാദ്യാർഘ്യാസനാദികളാലേ
പൂജിച്ചു തല്പാദതീർത്ഥാഭിഷേകവും ചെയ്തു
ഭോജനത്തിനു ഫലമൂലങ്ങൾ നൽകീടിനാൾ.
പൂജയും പരിഗ്രഹിച്ചാനന്ദിച്ചിരുന്നിതു
രാജീവനേത്രന്മാരാം രാജനന്ദനന്മാരും.
അന്നേരം ഭക്തിപൂണ്ടു തൊഴുതു ചൊന്നാളവൾ:
'ധന്യയായ് വന്നേനഹമിന്നു പുണ്യാതിരേകാൽ
എന്നുടെ ഗുരുഭൂതന്മാരായ മുനിജനം
നിന്നെയുംപൂജിച്ചനേകായിരത്താണ്ടു വാണാർ.
അന്നു ഞാനവരേയും ശുശ്രൂഷിച്ചിരുന്നിതു
പിന്നെപ്പോയ് ബ്രഹ്മപദം പ്രാപിച്ചാരവർകളും.
എന്നോടു ചൊന്നാരവ 'രേതുമേ ഖേദിയാതെ
ധന്യേ! നീ വസിച്ചാലുമിവിടെത്തന്നെ നിത്യം.
പന്നഗശായി പരൻ പുരുഷൻ പരമാത്മാ

വന്നവതരിച്ചിതു രാക്ഷസവധാർത്ഥമായ്.
നമ്മെയും ധർമ്മത്തെയും രക്ഷിച്ചുകൊൾവാനിപ്പോൾ
നിർമ്മലൻ ചിത്രകൂടത്തിങ്കൽവന്നിരിയ്ക്കുന്നു.
വന്നീടുമിവിടേയ്ക്കു രാഘവനെന്നാലവൻ
തന്നെയും കണ്ടു ദേഹത്യാഗവും ചെയ്താലും നീ.
വന്നീടുമെന്നാൽ മോക്ഷം നിനക്കുമെന്നു നൂനം.'
വന്നിതവ്വണ്ണം ഗുരുഭാഷിതം സത്യമല്ലോ.
നിന്തിരുവടിയുടെ വരവും പാർത്തു പാർത്തു
നിന്തിരുവടിയെയും ധ്യാനിച്ചു വസിച്ചു ഞാൻ.
ശ്രീപാദം കണ്ടുകൊൾവാൻ മൽഗുരുഭൂതന്മാരാം
താപസന്മാർക്കുപോലും യോഗം വന്നീലയല്ലോ.
ജ്ഞാനമില്ലാത്ത ഹീനജാതിയിലുള്ള മൂഢ
ഞാനിതിനൊട്ടുമധികാരിണിയല്ലയല്ലോ.
വാങ്മനോവിഷയമല്ലാതൊരു ഭവദ്രൂപം
കാണ്മാനുമവകാശം വന്നതു മഹാഭാഗ്യം.
തൃക്കഴലിണ കൂപ്പി സ്തുതിച്ചുകൊൾവാനുമി-
ങ്ങുൾക്കമലത്തിലറിയപ്പോകാ ദയാനിധേ!'
രാഘവനതുകേട്ടു ശബരിയോടു ചൊന്നാ-
'നാകുലം കൂടാതെ ഞാൻ പറയുന്നതു കേൾ നീ.
പുരുഷസ്ത്രീജാതിനാമാശ്രമാദികളല്ല
കാരണം മമ ഭജനത്തിനു ജഗത്ത്രയേ.
ഭക്തിയൊന്നൊഴിഞ്ഞു മറ്റില്ല കാരണമേതും
മുക്തിവന്നീടുവാനുമില്ല മറ്റേതുമൊന്നും.
തീർത്ഥസ്നാനാദി തപോദാനവേദാദ്ധ്യയന-
ക്ഷേത്രോപവാസയാഗാദ്യഖിലകർമ്മങ്ങളാൽ
ഒന്നിനാലൊരുത്തനും കണ്ടുകിട്ടുകയില്ല-
യെന്നെ മത്ഭക്തിയൊഴിഞ്ഞൊന്നുകൊണ്ടൊരുനാളും.
ഭക്തിസാധനം സംക്ഷേപിച്ചു ഞാൻ ചൊല്ലീടുവ-

നുത്തമേ! കേട്ടുകൊൾക മുക്തിവന്നീടുവാനായ്.
മുഖ്യസാധനമല്ലോ സജ്ജനസംഗം, പിന്നെ
മല്ക്കഥാലാപം രണ്ടാംസാധനം, മൂന്നാമതും
മൽഗുണേരണം പിന്നെ മദ്വചോവ്യാഖ്യാതൃത്വം
മല്ക്കലാജാതാചാര്യോപാസനമഞ്ചാമതും
പുണ്യശീലത്വം യമനിയമാദികളോടു
മെന്നെ മുട്ടാതെ പൂജിയ്ക്കുന്നുള്ളതാറാമതും,
മന്മന്ത്രോപാസകത്വമേഴാമതെട്ടാമതും
മംഗളശീലേ! കേട്ടു ധരിച്ചുകൊള്ളേണം നീ.
സർവ്വഭൂതങ്ങളിലും മന്മതിയുണ്ടാകയും
സർവ്വദാ മത്ഭക്തന്മാരിൽ പാരമാസ്തിക്യവും
സർവ്വബാഹ്യാർത്ഥങ്ങളിൽ വൈരാഗ്യം ഭവിയ്ക്കയും
സർവ്വലോകാത്മാ ഞാനെന്നെപ്പോഴുമുറയ്ക്കയും,
മത്തത്ത്വവിചാരം കേളൊമ്പതാമതു ഭദ്രേ!
ചിത്തശുദ്ധിയ്ക്കു മൂലമാദിസാധനം നൂനം.
ഉക്തമായിതു ഭക്തിസാധനം നവവിധ-
മുത്തമേ! ഭക്തി നിത്യമാർക്കുള്ളു വിചാരിച്ചാൽ?
തിര്യഗ്യോനിജങ്ങൾക്കെന്നാകിലും മൂഢന്മാരാം
നാരികൾക്കെന്നാകിലും പുരുഷനെന്നാകിലും
പ്രേമലക്ഷണയായ ഭക്തി സംഭവിയ്ക്കുമ്പോൾ
വാമലോചനേ! മമ തത്ത്വാനുഭൂതിയുണ്ടാം.
തത്ത്വാനുഭവസിദ്ധനായാൽ മുക്തിയും വരും
തത്ര ജന്മനി മർത്ത്യന്നുത്തമതപോധനേ!
ആകയാൽ മോക്ഷത്തിനു കാരണം ഭക്തി തന്നെ
ഭാഗവതാഢ്യേ! ഭഗവൽപ്രിയേ! മുനിപ്രിയേ!
ഭക്തിയുണ്ടാകകൊണ്ടു കാണായ്‌വന്നിതു തവ
മുക്തിയുമടുത്തിതു നിനക്കു തപോധനേ!
ജാനകീമാർഗ്ഗമറിഞ്ഞീടിൽ നീ പറയണം

കേന വാ നീതാ സീതാ മൽപ്രിയാ മനോഹരി?'
രാഘവവാക്യമേവം കേട്ടൊരു ശബരിയു–
മാകുലമകലുമാറാദരാലുരചെയ്താൾ:
'സർവ്വവുമറിഞ്ഞിരിയ്ക്കുന്ന നിന്തിരുവടി
സർവ്വജ്ഞനെന്നാകിലും ലോകാനുസരണാർത്ഥം
ചോദിച്ച മൂലം പറഞ്ഞീടുവൻ സീതാദേവി
ഖേദിച്ചു ലങ്കാപുരിതന്നിൽ വാഴുന്നു നൂനം.
കൊണ്ടുപോയതു ദശകണ്ഠനെന്നറിഞ്ഞാലും
കണ്ടിതു ദിവ്യദൃശാ തണ്ടലർമകളെ ഞാൻ.
മുമ്പിലാമ്മാറു കുറഞ്ഞൊന്നു തെക്കോട്ടു ചെന്നാൽ
പമ്പയാം സരസ്സിനെക്കാണാം, തല്ലുരോഭാഗേ
പശ്യ പർവ്വതവരമൃഷ്യമൂകാഖ്യം, തത്ര
വിശ്വസിച്ചിരിയ്ക്കുന്നു സുഗ്രീവൻ കപിശ്രേഷ്ഠൻ
നാലു മന്ത്രികളോടും കൂടെ മാർത്താണ്ഡാത്മജൻ
ബാലിയെപ്പേടിച്ചു സങ്കേതമായനുദിനം;
ബാലിയ്ക്കു മുനിശാപം പേടിച്ചു ചെന്നുകൂടാ;
പാലനം ചെയ്ക ഭവാനവനെ വഴിപോലെ
സഖ്യവും ചെയ്തുകൊൾക സുഗ്രീവൻതന്നോടെന്നാൽ
ദുഃഖങ്ങളെല്ലാം തീർന്നു കാര്യവും സാധിച്ചീടും
എങ്കിൽ ഞാനഗ്നിപ്രവേശം ചെയ്തു ഭവല്പാദ–
പങ്കജത്തോടു ചേർന്നുകൊള്ളുവാൻ തുടങ്ങുന്നു.
പാർക്കേണം മുഹൂർത്തമാത്രം ഭവാനത്രൈവ മേ
തീർക്കേണം മായാകൃതബന്ധനം ദയാനിധേ!'
ഭക്തിപൂണ്ടിത്ഥമുക്ത്വാ ദേഹത്യാഗവും ചെയ്തു
മുക്തിയും സിദ്ധിച്ചിതു ശബരിയ്ക്കതുകാലം.
ഭക്തവത്സലൻ പ്രസാദിയ്ക്കിലിന്നവർക്കെന്നി–
ലെത്തീടും മുക്തി നീചജാതികൾക്കെന്നാകിലും.
പുഷ്കരനേത്രൻ പ്രസാദിയ്ക്കിലോ ജന്തുക്കൾക്കു

ദുഷ്കരമായിട്ടൊന്നുമില്ലെന്നു ധരിയ്ക്കണം.
ശ്രീരാമഭക്തിതന്നെ മുക്തിയെസ്സിദ്ധിപ്പിയ്ക്കും
ശ്രീരാമപാദാംഭോജം സേവിച്ചുകൊൾക നിത്യം.
ഓരോരോ മന്ത്രതന്ത്രധ്യാനകർമ്മാദികളും
ദൂരെസ്സന്ത്യജിച്ചു തൻ ഗുരുനാഥോപദേശാൽ
ശ്രീരാമചന്ദ്രൻതന്നെ ധ്യാനിച്ചുകൊൾക നിത്യം
ശ്രീരാമമന്ത്രം ജപിച്ചീടുക സദാകാലം.
ശ്രീരാമചന്ദ്രകഥ കേൾക്കയും ചൊല്ലുകയും
ശ്രീരാമഭക്തന്മാരെപ്പൂജിച്ചുകൊള്ളുകയും.
ശ്രീരാമമയം ജഗത്സർവ്വമെന്നുറയ്ക്കുമ്പോൾ
ശ്രീരാമചന്ദ്രൻതന്നോടൈക്യവും പ്രാപിച്ചീടാം.
രാമരാമേതി ജപിച്ചീടുക സദാകാലം
ഭാമനി! ഭദ്രേ! പരമേശ്വരി! പത്മേക്ഷണേ!'

ഇത്ഥമീശ്വരൻപരമേശ്വരിയോടു രാമ-
ഭദ്രവൃത്താന്തമരുൾചെയ്തതു കേട്ടനേരം
ഭക്തികൊണ്ടേറ്റം പരവശയായ് ശ്രീരാമങ്കൽ
ചിത്തവുമുറപ്പിച്ചു ലയിച്ചു രുദ്രാണിയും.
പൈങ്കിളിപ്പൈതൽതാനും പരമാനന്ദംപൂണ്ടു
ശങ്കര! ജയിച്ചരുളെന്നിരുന്നരുളിനാൾ.

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
ആരണ്യകാണ്ഡം സമാപ്തം

# കിഷ്കിന്ധാകാണ്ഡം

ശാരികപ്പൈതലേ! ചാരുശീലേ വരി-
കാരോമലേ! കഥാശേഷവും ചൊല്ലു നീ.
ചൊല്ലുവനെങ്കിലനംഗാരി ശങ്കരൻ
വല്ലഭയോടരുൾചെയ്ത പ്രകാരങ്ങൾ
കല്യാണശീലൻ ദശരഥസൂനു കൌ-
സല്യാതനയനവരജൻ തന്നൊടും
പമ്പാസരസ്തടം ലോകമനോഹരം
സംപ്രാപ്യ വിസ്മയം പൂണ്ടരുളീടിനാൻ:
ക്രോശമാത്രം വിശാലം വിശദാമൃതം
ക്ലേശവിനാശനം ജന്തുപൂർണ്ണസ്ഥലം
ഉൽഫുല്ലപത്മകൽഹാരകുമുദനീ-
ലോല്പലമണ്ഡിതം ഹംസകാരണ്ഡവ-
ഷട്പദകോകിലകുക്കുടകോയഷ്ടി-
സർപ്പസിംഹവ്യാഘ്രസൂകരസേവിതം
പുഷ്പലതാപരിവേഷ്ടിതപാദപ-
സൽഫലസേവിതം സന്തുഷ്ടജന്തുകം
കണ്ടു കൌതൂഹലം പൂണ്ടു തണ്ണീർകുടി-
ച്ചിണ്ടലും തീർത്തു മന്ദം നടന്നീടിനാർ.

## ഹനൂമത്സംഗമം

കാലേ വസന്തേ സുശീതളേ ഭൂതലേ
ഭൂലോകപാലബാലന്മാരിരുവരും
ഋഷ്യമൂകാദ്രിപാർശ്വസ്ഥലേ സന്തതം
നിശ്വാസമുൾക്കൊണ്ടു വിപ്രലാപത്തൊടും
സീതാവിരഹം പൊറാഞ്ഞു കരകയും
ചൂതായുധാർത്തി മുഴുത്തു പറകയും

ആധികലർന്നു നടന്നടുക്കും വിധൌ
ഭീതനായ്‌വന്നു ദിനകരപുത്രനും
സത്വരം മന്ത്രികളോടും കുതിച്ചുപാ–
ഞ്ഞുത്തുംഗമായ ശൈലാഗ്രമേറീടിനാൻ.
മാരുതിയോടു ഭയേന ചൊല്ലീടിനാ–
‘നാരീവരുന്നതിരുവർ സന്നദ്ധരായ്
നേരേ ധരിച്ചു വരിക നീ വേഗേന
ധീരന്മാരെത്രയുമെന്നുതോന്നും കണ്ടാൽ.
അഗ്രജൻ ചൊൽകയാലെന്നെബ്ബലാലിന്നു
നിഗ്രഹിപ്പാനായ് വരുന്നവരല്ലല്ലീ?
വിക്രമമുള്ളവരെത്രയും തേജസാ
ദിക്കുകളൊക്കെ വിളങ്ങുന്നു കാൺക നീ.
താപസവേഷം ധരിച്ചിരിയ്ക്കുന്നിതു
ചാപബാണാദി ശസ്ത്രങ്ങളുമുണ്ടല്ലോ
നീയൊരു വിപ്രവേഷം പൂണ്ടവരോടു
വായുസുത! ചെന്നു ചോദിച്ചറിയണം.
വക്ത്രനേത്രാലാപഭാവങ്ങൾ കൊണ്ടവർ
ചിത്തമെന്തെന്നതറിഞ്ഞാൽ വിരവിൽ നീ
ഹസ്തങ്ങൾ കൊണ്ടറിയിച്ചീടു നമ്മുടെ
ശത്രുക്കളെങ്കിലതല്ലെങ്കിൽ നിന്നുടെ
വക്ത്രപ്രസാദമന്ദസ്മേരസംജ്ഞയാ
മിത്രമെന്നുള്ളതുമെന്നോടു ചൊല്ലണം.’
കർമ്മസാക്ഷീസുതൻ വാക്കുകൾകേട്ടവൻ
ബ്രഹ്മചാരീവേഷമാലംബ്യ സാദരം
അഞ്ജസാ ചെന്നു നമസ്കരിച്ചീടിനാ–
നഞ്ജനാപുത്രനും ഭർത്തൃപാദാംബുജം.
കഞ്ജവിലോചനന്മാരായ മാനവ–
കുഞ്ജരന്മാരെത്തൊഴുതു വിനീതനായ്

'അംഗജൻതന്നെജ്ജയിച്ചൊരു കാന്തിപൂ-
ണ്ടിങ്ങനെ കാണായ നിങ്ങളിരുവരും
ആരെന്നറികയിലാഗ്രഹമുണ്ടതു
നേരേ പറയണമെന്നോടു സാദരം.
ദിക്കുകളാത്മഭാസൈവ ശോഭിപ്പിയ്ക്കു-
മർക്കനിശാകരന്മാരെന്നു തോന്നുന്നു
ത്രൈലോക്യകർത്തൃഭൂതന്മാർ ഭവാന്മാരെ-
ന്നാലോക്യ ചേതസി ഭാതി സദൈവ മേ
വിശ്വൈകവീരന്മാരായ യുവാക്കളാ-
മശ്വിനീദേവകളോ, മറ്റതെന്നിയേ
വിശ്വൈകകാരണഭൂതന്മാരായൊരു
വിശ്വരൂപന്മാരാമീശ്വരന്മാർ നിങ്ങൾ,
നൂനം പ്രധാനപുരുഷന്മാർ മായയാ
മാനുഷാകാരേണ സഞ്ചരിയ്ക്കുന്നിതു
ലീലയാ ഭൂഭാരനാശനാർത്ഥം പരി-
പാലനത്തിന്നു ഭക്താനാം മഹീതലേ.
വന്നു രാജന്യവേഷേണ പിറന്നൊരു
പുണ്യപുരുഷന്മാർ പൂർണ്ണഗുണവാന്മാർ
കർത്തും ജഗൽസ്ഥിതിസംഹാരസർഗ്ഗങ്ങ-
ളുദ്യതൗ ലീലയാ നിത്യസ്വതന്ത്രന്മാർ
മുക്തിനൽകും നരനാരായണന്മാരെ-
ന്നുൾത്താരിലിന്നു തോന്നുന്നു നിരന്തരം'
ഇത്ഥം പറഞ്ഞു തൊഴുതു നിന്നീടുന്ന
ഭക്തനെക്കണ്ടു പറഞ്ഞു രഘൂത്തമൻ:
'പശ്യ സഖേ! വടുരൂപിണം ലക്ഷ്മണ!
നിശ്ശേഷശബ്ദശാസ്ത്രമനേന ശ്രുതം
ഇല്ലൊരപശബ്ദമെങ്ങുമേ വാക്കിങ്കൽ
നല്ലവൈയാകരണൻ വടു നിർണ്ണയം

മാനവവീരനുമപ്പോളരുൾ ചെയ്തു
വാനരശ്രേഷ്ഠനെ നോക്കി ലഘുതരം:
'രാമനെന്നെന്നുടെ നാമം ദശരഥ-
ഭൂമിപാലേന്ദ്രതനയ,നിവൻ മമ
സോദരനാകിയ ലക്ഷ്മണൻ കേൾക്ക നീ
ജാതമോദം പരമാർത്ഥം മഹാമതേ!
ജാനകിയാകിയ സീതയെന്നുണ്ടൊരു
മാനിനിയെന്നുടെ ഭാമിനി കൂടവേ.
താതനിയോഗേന കാനനസീമനി
യാതന്മാരായിത്തപസ്സു ചെയ്തീടുവാൻ
ദണ്ഡകാരണ്യേ വസിയ്ക്കുന്ന നാളതി-
ചണ്ഡനായോരു നിശാചരൻ വന്നുടൻ
ജാനകീ ദേവിയെക്കട്ടുകൊണ്ടീടിനാൻ
കാനനേ ഞങ്ങൾ തിരഞ്ഞു നടക്കുന്നു.
കണ്ടീലവളെയൊരേടത്തുമിന്നിഹ
കണ്ടുകിട്ടീ നിന്നെ, നീയാരെടോ സഖേ?
ചൊല്ലീടുകെ'ന്നതു കേട്ടൊരു മാരുതി
ചൊല്ലിനാൻ കൂപ്പിത്തൊഴുതു കുതൂഹലാൽ:
'സുഗ്രീവനാകിയ വാനരേന്ദ്രൻ പർവ്വ-
താഗ്രേ വസിയ്ക്കുന്നിതത്ര രഘുപതേ!
മന്ത്രികളായ് ഞങ്ങൾ നാലുപേരുണ്ടല്ലോ
സന്തതം കൂടെപ്പിരിയാതെ വാഴുന്നു.
അഗ്രജനാകിയ ബാലി കപീശ്വര-
നുഗ്രനാട്ടിക്കളഞ്ഞീടിനാൻ തമ്പിയെ.
സുഗ്രീവനുള്ള പരിഗ്രഹം തന്നെയു-
മഗ്രജൻതന്നെ പരിഗ്രഹിച്ചീടിനാൻ.
ഋഷ്യമൂകാചലം സങ്കേതമായ്വന്നു
വിശ്വാസമോടിരിയ്ക്കുന്നിതർക്കാത്മജൻ.

ഞാനവൻ തന്നുടെ ഭൃത്യനായുള്ളൊരു
വാനരൻ വായുതനയൻ മഹാമതേ!
നാമധേയം ഹനുമാനഞ്ജനാത്മജ–
നാമയം തീർത്തു രക്ഷിച്ചുകൊള്ളേണമേ!
സുഗ്രീവനോടു സഖ്യം ഭവാനുണ്ടെങ്കിൽ
നിഗ്രഹിയ്ക്കാമിരുവർക്കുമരികളെ.
വേലചെയ്യാമതിനാവോളമാശു ഞാ–
നാലംബനം മറ്റെനിയ്ക്കില്ല ദൈവമേ!
ഇത്ഥം തിരുമനസ്സെങ്കിലെഴുന്നള്ളു–
കുൾത്താപമെല്ലാമകലും ദയാനിധേ!'
എന്നുണർത്തിച്ചു നിജാകൃതി കൈക്കൊണ്ടു
നിന്നു തിരുമുമ്പിലാമ്മാറു മാരുതി.
'പോക മമ സ്കന്ധമേറീടുവിൻ നിങ്ങ–
ളാകുലഭാവമകലെക്കളഞ്ഞാലും.'
അപ്പോൾ ശബരിതൻ വാക്കുകളോർത്തുക–
ണ്ടുല്ലലനേത്രനനുവാദവും ചെയ്തു.

## സുഗ്രീവസഖ്യം

ശ്രീരാമലക്ഷ്മണന്മാരെക്കഴുത്തിലാ–
മ്മാറങ്ങെടുത്തു നടന്നിതു മാരുതി.
സുഗ്രീവസന്നിധൌ കൊണ്ടുചെന്നീടിനാൻ:
'വ്യഗ്രം കളക നീ ഭാസ്കരനന്ദന!
ഭാഗ്യമഹോ ഭാഗ്യമോർത്തോളമെത്രയും
ഭാസ്കരവംശസമുൽഭവന്മാരായ
രാമനും ലക്ഷ്മണനാകുമനുജനും
കാമദാരാർത്ഥമിവിടേയ്ക്കേഴുന്നള്ളി.
സുഗ്രീവനോടിവണ്ണം പറഞ്ഞദ്രീശ്വ–
രാഗ്രേ മഹാതരുച്ഛായാതലേ തദാ

വിശ്വൈകനായകന്മാരാം കുമാരന്മാർ
വിശ്രാന്തചേതസാ നിന്നരുളീടിനാർ.
വാതാത്മജൻ പരമാനന്ദമുൾക്കൊണ്ടു
നീതിയോടർക്കാത്മജനോടു ചൊല്ലിനാൻ:
'ഭീതി കളക നീ മിത്രഗോത്രേ വന്നു
ജാതന്മാരായൊരു യോഗേശ്വരന്മാരീ
ശ്രീരാമലക്ഷ്മണന്മാരെഴുന്നള്ളിയ-
താരെയും പേടിയ്ക്കവേണ്ട ഭവാനിനി.
വേഗേന ചെന്നു വന്ദിച്ചു സഖ്യം ചെയ്തു
ഭാഗവതപ്രിയനായ് വസിച്ചീടുക.'
പ്രീതനായോരു സുഗ്രീവനുമന്നേര-
മാദരപൂർവ്വമുത്ഥായ സസംഭ്രമം
വിഷ്ടപനാഥനിരുന്നരുളീടുവാൻ
വിഷ്ടരാർത്ഥം നല്ല പല്ലവജാലങ്ങൾ
പൊട്ടിച്ചവനിയിലിട്ടാ, നതുനേര
മിഷ്ടനാം മാരുതി ലക്ഷ്മണനുമൊടി-
ച്ചിട്ടതു കണ്ടു സൌമിത്രി സുഗ്രീവനും
പുഷ്ടമോദാലൊടിച്ചിട്ടരുളീടിനാൻ;
തുഷ്ടിപൂണ്ടെല്ലാവരുമിരുന്നീടിനാർ;
നഷ്ടമായ് വന്നിതു സന്താപസംഘവും.
മിത്രാത്മജനോടു ലക്ഷ്മണൻ ശ്രീരാമ-
വൃത്താന്തമെല്ലാമറിയിച്ചതുനേരം
ധീരനാമാദിത്യനന്ദനൻ മോദേന
ശ്രീരാമചന്ദ്രനോടാശുചൊല്ലീടിനാൻ:
'നാരീമണിയായ ജാനകീദേവിയെ
ആരാഞ്ഞറിഞ്ഞു തരുന്നുണ്ടു നിർണ്ണയം.
ശത്രുവിനാശനത്തിന്നടിയനൊരു
മിത്രമായ് വേലചെയ്യാം തവാജ്ഞാവശാൽ.

ഏതുമിതു നിരൂപിച്ചു ഖേദിയ്ക്കരു-
താധികളൊക്കെയകറ്റുവൻ നിർണ്ണയം.
രാവണൻ തന്നെസ്സകുലം വധം ചെയ്തു
ദേവിയേയും കൊണ്ടുപോരുന്നതുണ്ടു ഞാൻ.
ഞാനൊരവസ്ഥ കണ്ടേനൊരുനാളതു
മാനവവീര! തെളിഞ്ഞു കേട്ടീടണം:
മന്ത്രികൾ നാലുപേരും ഞാനുമായച-
ലാന്തേ വസിയ്ക്കുന്ന കാലമൊരുദിനം
പുഷ്കരനേത്രയായോരു തരുണിയെ
പുഷ്കരമാർഗ്ഗേണ കൊണ്ടുപോയാനൊരു
രക്ഷോവരനതു നേരമസ്സുന്ദരി
രക്ഷിപ്പതിന്നാരുമില്ലാഞ്ഞു ദീനമായ്
രാമരാമേതി മുറയിടുന്നോൾ, തവ
ഭാമിനിതന്നെയവളെന്നതേ വരൂ.
ഉത്തമയാമവൾ ഞങ്ങളെപ്പർവ്വതേ-
ന്ദ്രോത്തമാംഗേ കണ്ട നേരം പരവശാൽ
ഉത്തരീയത്തിൽ പൊതിഞ്ഞാഭരണങ്ങ-
ളദ്രീശ്വരോപരി നിക്ഷേപണം ചെയ്താൾ.
ഞാനതുകണ്ടിങ്ങെടുത്തു സൂക്ഷിച്ചു വ-
ച്ചേനതു കാണണമെങ്കിലോ കണ്ടാലും.
ജാനകീദേവിതന്നാഭരണങ്ങളോ
മാനവവീര! ഭവാനറിയാമല്ലോ.'
എന്നു പറഞ്ഞതെടുത്തു കൊണ്ടുവന്നു
മന്നവൻതൻ തിരുമുമ്പിൽ വച്ചീടിനാൻ.
അർണ്ണോജനേത്രനെടുത്തുനോക്കും നേരം
കണ്ണുനീർതന്നെ കുശലം വിചാരിച്ചു:
'എന്നെക്കണക്കേ പിരിഞ്ഞിതോ നിങ്ങളും
തന്വംഗിയാകിയ വൈദേഹിയോടയ്യോ!

സീതേ! ജനകാത്മജേ! മമ വല്ലഭേ!
നാഥേ! നളിനദളായതലോചനേ!'
രോദനംചെയ്തു വിഭൂഷണസഞ്ചയ-
മാധിപൂർവ്വം തിരുമാറിലമുഴ്ത്തിയും
പ്രാകൃതന്മാരാം പുരുഷന്മാരെപ്പോലെ
ലോകൈകനാഥൻ കരഞ്ഞുതുടങ്ങിനാൻ.
ശോകേന മോഹം കലർന്നു കിടക്കുന്ന
രാഘവനോടു പറഞ്ഞിതു ലക്ഷ്മണൻ:
ദുഃഖിയായ്കേതുമേ രാവണൻതന്നെയും
മർക്കടശ്രേഷ്ഠസഹായേന വൈകാതെ
നിഗ്രഹിച്ചംബുജനേത്രയാം സീതയെ
കൈക്കൊണ്ടുകൊള്ളാം പ്രസീദ പ്രഭോ! ഹരേ!'
സുഗ്രീവനും പറഞ്ഞാനതുകേട്ടുടൻ:
'വ്യഗ്രിയായ്കേതുമേ രാവണൻതന്നെയും
നിഗ്രഹിച്ചാശു നൽകീടുവൻ ദേവിയെ.
കൈക്കൊൾക ധൈര്യം ധരിത്രീപതേ വിഭോ!
ലക്ഷ്മണസുഗ്രീവവാക്കുകളിങ്ങനെ
തൽക്ഷണം കേട്ടു ദശരഥപുത്രനും
ദുഃഖവുമൊട്ടു ചുരുക്കി മരുവിനാൻ.
മർക്കടശ്രേഷ്ഠനാം മാരുതിയന്നേരം
അഗ്നിയേയും ജ്വലിപ്പിച്ചു ശുഭമായ
ലഗ്നവും പാർത്തു ചെയ്യിപ്പിച്ചു സഖ്യവും
സുഗ്രീവരാഘവന്മാരഗ്നിസാക്ഷിയായ്
സഖ്യവുംചെയ്തു പരസ്പരം കാര്യവും
സിദ്ധിയ്ക്കുമെന്നുറച്ചാത്മഖേദം കള-
ഞ്ഞുത്തുംഗമായ ശൈലാഗ്രേ മരുവിനാർ.
ബാലിയും താനും പിണക്കമുണ്ടയതിൻ
മൂലമെല്ലാമുണർത്തിച്ചരുളീടിനാൻ:

## ബാലിസുഗ്രീവകലഹകഥ

പണ്ടു മായാവിയെന്നോരസുരേശ്വര-
നുണ്ടായിതു മയൻ തന്നുടെ പുത്രനായ്
യുദ്ധത്തിനാരുമില്ലാഞ്ഞു മദിച്ചവ-
നുദ്ധതനായ് നടന്നീടും ദശാന്തരേ
കിഷ്കിന്ധയാം പുരി പുക്കു വിളിച്ചിതു
മർക്കടാധീശ്വരനാകിയ ബാലിയെ.
യുദ്ധത്തിനായ് വിളിയ്ക്കുന്നതു കേട്ടതി-
ക്രുദ്ധനാം ബാലി പുറപ്പെട്ടു ചെന്നുടൻ
മുഷ്ടികൾ കൊണ്ടു താഡിച്ചതുകൊണ്ടതി-
ദുഷ്ടനാം ദൈത്യനും പേടിച്ചു മണ്ടിനാൻ.
വാനരശ്രേഷ്ഠനുമോടിയെത്തീടിനാൻ
ഞാനുമതുകണ്ടു ചെന്നിതു പിന്നാലെ
ദാനവൻ ചെന്നു ഗുഹയിലുൾപ്പുക്കിതു
വാനരശ്രേഷ്ഠനുമെന്നോടു ചൊല്ലിനാൻ
'ഞാനിതിൽ പുക്കിവൻതന്നെയൊടുക്കുവൻ
നൂനം വിലദ്വാരി നില്ക്ക നീ നിർഭയം
ക്ഷീരം വരികിലസുരൻ മരിച്ചീടും
ചോര വരികിലടച്ചു പോയ് വാഴ്ക നീ.'
ഇത്ഥം പറഞ്ഞതിൽ പുക്കിതു ബാലിയും
തത്ര വിലദ്വാരി നിന്നേനടിയനും.
പോയിതു കാലമൊരുമാസമെന്നിട്ടു-
മാഗതനായതുമില്ല കപീശ്വരൻ.
വന്നിതു ചോര വിലമുഖം തന്നിൽനി-
ന്നെന്നുള്ളിൽനിന്നു വന്നു പരിതാപവും.
അഗ്രജൻതന്നെ മായാവി മഹാസുരൻ
നിഗ്രഹിച്ചാനെന്നുറച്ചു ഞാനും തദാ
ദുഃഖമുൾക്കൊണ്ടു കിഷ്കിന്ധ പുക്കീടിനേൻ;

മർക്കടവീരരും ദുഃഖിച്ചതുകാലം.
വാനരാധീശ്വരനായഭിഷേകവും
വാനരേന്ദ്രന്മാരെനിയ്ക്കു ചെയ്തീടിനാർ.
ചെന്നിതു കാലം കുറഞ്ഞൊന്നു പിന്നെയും
വന്നിതു ബാലി മഹാബലവാൻ തദാ.
കല്ലിട്ടു ഞാൻ വിലദ്വാരമടച്ചതു
കൊല്ലുവാനെന്നോർത്തു കോപിച്ചു ബാലിയും
കൊല്ലുവാനെന്നോടടുത്തു, ഭയേന ഞാ–
നെല്ലാടവും പാഞ്ഞിരിയ്ക്കരുതാഞ്ഞെങ്ങും
നീളെ നടന്നുഴന്നീടും ദശാന്തരേ
ബാലി വരികയില്ലത്ര ശാപത്തിനാൽ
ഋഷ്യമൂകാചലേ വന്നിരുന്നീടിനേൻ
വിശ്വാസമോടു ഞാൻ വിശ്വനാഥ! വിഭോ!
മൂഢനാം ബാലി പരിഗ്രഹിച്ചീടിനാ–
നൂഢരാഗം മമ വല്ലഭ തന്നെയും
നാടും നഗരവും പത്നിയുമെന്നുടെ
വീടും പിരിഞ്ഞു ദുഃഖിച്ചിരിയ്ക്കുന്നു ഞാൻ.
ത്വല്പാദപങ്കേരുഹസ്പർശകാരണാ–
ലിപ്പോളതീവ സുഖവുമുണ്ടായ് വന്നു.'
മിത്രാത്മജോക്തികൾ കേട്ടോരനന്തരം
മിത്രദുഃഖേന സന്തപ്തനാം രാഘവൻ
ചിത്തകാരുണ്യം കലർന്നു ചൊന്നാൻ; 'തവ
ശത്രുവിനെക്കൊന്നു പത്നിയും രാജ്യവും
വിത്തവുമെല്ലാമടക്കിത്തരുവൻ ഞാൻ
സത്യമിതു രാമഭാഷിതം കേവലം.'
മാനവേന്ദ്രോക്തികൾ കേട്ടു തെളിഞ്ഞൊരു
ഭാനുതനയനുമിങ്ങനെ ചൊല്ലിനാൻ:
'സ്വർല്ലോകനാഥജനാകിയ ബാലിയെ

ക്കൊല്ലുവാനേറ്റം പണിയുണ്ടു നിർണ്ണയം.
ഇല്ലവനോളം ബലം മറ്റൊരുവനും;
ചൊല്ലുവൻ ബാലിതൻ ബാഹുപരാക്രമം.
ദുന്ദുഭിയാകും മഹാസുരൻ വന്നു കി–
ഷ്കിന്ധാപുരദ്വാരി മാഹിഷവേഷമായ്
യുദ്ധത്തിനായ് വിളിച്ചോരു നേരത്തതി–
ക്രുദ്ധനാം ബാലി പുറപ്പെട്ടു ചെന്നുടൻ
ശൃംഗം പിടിച്ചു പതിപ്പിച്ചു ഭൂമിയിൽ
ഭംഗം വരുത്തിച്ചവിട്ടിപ്പറിച്ചുടൻ
ഉത്തമാംഗത്തെച്ചുഴറ്റിയെറിഞ്ഞിതു
രക്തവും വീണു മതംഗാശ്രമസ്ഥലേ.
'ആശ്രമദോഷം വരുത്തിയ ബാലിപോ–
ന്നൃഷ്യമൂകാചലത്തിങ്കൽ വരുന്നാകിൽ
ബാലിയുടെ തല പൊട്ടിത്തെറിച്ചുടൻ
കാലപുരി പൂക മദ്വാക്യഗൗരവാൽ.'
എന്നു ശപിച്ചതു കേട്ടു കപീന്ദ്രനു–
മന്നുതുടങ്ങിയിവിടെ വരുവീല.
ഞാനുമതുകൊണ്ടിവിടെ വസിക്കുന്നു
മാനസേ ഭീതികൂടാതെ നിരന്തരം.
ദുന്ദുഭിതന്റെ തലയിതു കാൺകൊരു
മന്ദരംപോലെ കിടക്കുന്നതു ഭവാൻ
ഇന്നിതെടുത്തെറിഞ്ഞീടുന്ന ശക്തനു
കൊന്നുകൂടും കപിവീരനെ നിർണ്ണയം.'
എന്നതുകേട്ടു ചിരിച്ചു രഘൂത്തമൻ
തന്നുടെ തൃക്കാൽപ്പെരുവിരൽകൊണ്ടതു
തന്നെയെടുത്തു മേൽപോട്ടെറിഞ്ഞീടിനാൻ.
ചെന്നുവീണു ദശയോജനപര്യന്തം.
എന്നതുകണ്ടു തെളിഞ്ഞു സുഗ്രീവനും

തന്നുടെ മന്ത്രികളും വിസ്മയപ്പെട്ടു.
നന്നുനന്നെന്നു പുകഴ്ന്നു പുകഴ്ന്നവർ
നന്നായ്തൊഴുതു തൊഴുതു നിന്നീടിനാർ.
പിന്നെയുമർക്കാത്മജൻപറഞ്ഞീടിനാൻ:
'മന്നവ! സപ്തസാലങ്ങളിവയല്ലോ.
ബാലിയ്ക്കു മൽപ്പിടിച്ചീടുവാനായുള്ള
സാലങ്ങളേഴുമിവയെന്നറിഞ്ഞാലും
വൃത്രാരിപുത്രൻ പിടിച്ചിളക്കുന്നേരം
പത്രങ്ങളെല്ലാം കൊഴിഞ്ഞുപോമേഴിനും.
വട്ടത്തിൽ നില്ക്കുമിവറ്റെയൊരമ്പെയ്തു
പൊട്ടിയ്ക്കിൽ ബാലിയെക്കൊല്ലായ്വരും ദൃഢം.
സൂര്യാത്മജോക്തികളീദൃശം കേട്ടൊരു
സൂര്യാന്വയോൽഭൂതനാകിയ രാമനും
ചാപം കുഴിയെക്കുലച്ചൊരു സായകം
ശോഭയോടേ തൊടുത്തെയ്തരുളീടിനാൻ.
സാലങ്ങളേഴും പിളർന്നു പുറപ്പെട്ടു
ശൈലവും ഭൂമിയും ഭേദിച്ചു പിന്നെയും
ബാണം ജ്വലിച്ചു തിരിഞ്ഞുവന്നാശു തൻ
തൂണീരമൻപോടു പുക്കോരനന്തരം
വിസ്മിതനായൊരു ഭാനുതനയനും
സസ്മിതം കൂപ്പിത്തൊഴുതു ചൊല്ലീടിനാൻ:
'സാക്ഷാൽ ജഗന്നാഥനാം പരമാത്മാവു
സാക്ഷിഭൂതൻ നിന്തിരുവടി നിർണ്ണയം.
പണ്ടു ഞാൻ ചെയ്തൊരു പുണ്യഫലോദയം
കൊണ്ടു കാണ്മാനുമെനിയ്ക്കു യോഗം വന്നു,
ജന്മമരണനിവൃത്തി വരുത്തുവാൻ
നിർമ്മലന്മാർ ഭജിയ്ക്കുന്നു ഭവല്പദം
മോക്ഷദനായ ഭവാനെ ലഭിയ്ക്കയാൽ

മോക്ഷമൊഴിഞ്ഞപേക്ഷിയ്ക്കുന്നതില്ല ഞാൻ.
പുത്രദാരാർത്ഥരാജ്യാദി സമസ്തവും
വ്യർത്ഥമത്രേ തവ മായാവിരചിതം
ആകയാൽ മേ മഹാദേവ! ദേവേശ! മ–
റ്റാകാംക്ഷയില്ല ലോകേശ! പ്രസീദ മേ.
വ്യാപ്തമാനന്ദാനുഭൂതികരം പരം
പ്രാപ്തോഹമാഹന്ത! ഭാഗ്യഫലോദയാൽ
മണ്ണിനായൂഴികുഴിച്ചനേരം നിധി–
തന്നെ ലഭിച്ചതുപോലെ രഘുപതേ!
ധർമ്മദാനവ്രതതീർത്ഥതപഃക്രതു–
കർമ്മപൂർത്തേഷ്ടാദികൾ കൊണ്ടൊരുത്തനും
വന്നുകൂടാ ബഹുസംസാരനാശനം
നിർണ്ണയം ത്വല്പാദഭക്തികൊണ്ടെന്നിയേ.
ത്വല്പാദപത്മാവലോകനം കേവല–
മിപ്പോളകപ്പെട്ടതും ത്വൽകൃപാബലം.
യാതൊരുത്തന്നു ചിത്തം നിന്തിരുവടി
പാദാംബുജത്തിലിളകാതുറയ്ക്കുന്നു
കാൽക്ഷണം പോലുമെന്നാകിലവൻ തനി–
യ്യെല്ലാക്കെ നീങ്ങീടുമജ്ഞാനമനർത്ഥദം.
ചിത്തം ഭവാങ്കലുറയ്ക്കായ്കിലുമതി–
ഭക്തിയോടെ രാമരാമേതി സാദരം
ചൊല്ലുന്നവനു ദുരിതങ്ങൾ വേരറ്റു
നല്ലനായേറ്റം വിശുദ്ധനാം നിർണ്ണയം.
മദ്യപനെങ്കിലും ബ്രഹ്മഘ്നനെങ്കിലും
സദ്യോ വിമുക്തനാം നാമജപത്തിനാൽ.
ശത്രുജയത്തിലും ദാരസുഖത്തിലും
ചിത്തേയൊരാഗ്രഹമില്ലെനിയ്ക്കേതുമേ.
ഭക്തിയൊഴിഞ്ഞു മറ്റൊന്നുമേ വേണ്ടീല

മുക്തിവരുവാൻ മുകുന്ദ! ദയാനിധേ!
ത്വല്പാദഭക്തിമാർഗ്ഗോപദേശം കൊണ്ടു
മല്പാപമുല്പാടയ ത്രിലോകീപതേ!
ശത്രുമദ്ധ്യസ്ഥമിത്രാദിഭേദഭ്രമം
ചിത്തത്തിൽ നഷ്ടമായ് വന്നിതു ഭൂപതേ!
ത്വല്പാദപത്മാവലോകനം കൊണ്ടെനി-
യ്ക്കുല്പന്നമായിതു കേവലജ്ഞാനവും
പുത്രദാരാദിസംബന്ധമെല്ലാം തവ
ശക്തിയാം മായാപ്രഭാവം ജഗല്പതേ!
ത്വല്പാദപങ്കജത്തിങ്കലുറയ്ക്കണ-
മെപ്പൊഴുമുൾക്കാമ്പെനിയ്ക്കു രമാപതേ!
ത്വന്നാമസങ്കീർത്തനപ്രിയയാകണ-
മെന്നുടെ ജിഹ്വാ സദാ നാണമെന്നിയേ.
ത്വച്ചരണാംഭോരുഹങ്ങളിലെപ്പൊഴു-
മർച്ചനം ചെയ്യായ്‌വരിക കരങ്ങളാൽ.
നിന്നുടെ ചാരുരൂപങ്ങൾ കാണായ് വരി-
കെന്നുടെ കണ്ണുകൾ കൊണ്ടു നിരന്തരം.
കർണ്ണങ്ങൾ കൊണ്ടു കേൾക്കായ് വരേണം സദാ
നിന്നുടെ ചാരുചരിതം ധരാപതേ!
മച്ചരണദ്വയം സഞ്ചരിച്ചീടണ-
മച്യുതക്ഷേത്രങ്ങൾ തോറും രഘുപതേ!
ത്വല്പപാദപാംസുതീർത്ഥങ്ങളേല്ക്കാകണ-
മെപ്പോഴുമംഗങ്ങൾ കൊണ്ടു ജഗല്പതേ!.
ഭക്ത്യാ നമസ്കരിയ്ക്കായ്‌വരേണം മുഹു-
രുത്തമാംഗംകൊണ്ടു നിത്യം ഭവല്പദം.'
ഇത്ഥം പുകഴ്ന്ന സുഗ്രവനെ രാഘവൻ
ചിത്തം കുളുർത്തു പിടിച്ചു പുൽകീടിനാൻ.
അംഗസംഗംകൊണ്ടു കൽമഷം വേരറ്റ

മംഗലാത്മാവായ സുഗ്രീവനെത്തദാ
മായയാ തത്ര മോഹിപ്പിച്ചിതന്നേരം
കാര്യസിദ്ധിയ്ക്കു കരുണാജലനിധി.

## ബാലിസുഗ്രീവയുദ്ധം

സത്യസ്വരൂപൻ ചിരിച്ചരുളിച്ചെയ്തു
'സത്യമത്രേ നീ പറഞ്ഞതെടോ സഖേ!
ബാലിയെച്ചെന്നു വിളിയ്ക്ക യുദ്ധത്തിനു
കാലം കളയരുതേതുമിനിയെടോ!
ബാലിയെക്കൊന്നു രാജ്യാഭിഷേകംചെയ്തു:
പാലനം ചെയ്തുകൊൾവൻ നിന്നെ നിർണ്ണയം.'
അർക്കാത്മജനതുകേട്ടു നടന്നിതു
കിഷ്കിന്ധയാം പുരി നോക്കി നിരാകുലം,
അർക്കകുലോൽഭവന്മാരായ രാമനും
ലക്ഷ്മണവീരനും മന്ത്രികൾ നാൽവരും
മിത്രജൻ ചെന്നു കിഷ്കിന്ധാപുരദ്വാരി
യുദ്ധത്തിനായ് വിളിച്ചീടിനാൻ ബാലിയെ.
പൃഥ്വീരുഹവും മറഞ്ഞു നിന്നീടിനാർ
മിത്രഭാവേന രാമാദികളന്നേരം.
ക്രുദ്ധനാം ബാലിയലറിവന്നീടിനൻ
മിത്രതനയനും വക്ഷസി കുത്തിനാൻ.
വൃത്രാരിപുത്രനും മിത്രതനയനെ
പത്തുനൂറാശു വലിച്ചുകുത്തീടിനാൻ.
ബദ്ധരോഷേണ പരസ്പരം തമ്മിലെ
യുദ്ധമതീവ ഭയങ്കരമായിതു.
രക്തമണിഞ്ഞേകരൂപധരന്മാരായ്
ശക്തികലർന്നവരൊപ്പം പൊരുന്നേരം
മിത്രാത്മജനേതു വൃത്രാരിപുത്രനേ–

തിത്ഥം തിരിച്ചറിയാവല്ലൊരുത്തനും
മിത്രവിനാശനാശങ്കയാ രാഘവ–
നസ്ത്രപ്രയോഗവും ചെയ്തീലതുനേരം.
വൃത്രാരിപുത്രമുഷ്ടിപ്രയോഗം കൊണ്ടു
രക്തവും ഛർദ്ദിച്ചു ഭീതനായോടിനാൻ
മിത്രതനയനും സത്വരമാർത്തനായ്;
വൃത്രാരിപുത്രനുമാലയം പുക്കിതു.
വിത്രസ്തനായ് വന്നു മിത്രതനയനും
പൃഥ്വീരുഹാന്തികേ നിന്നരുളീടുന്ന
മിത്രാന്വയോൽഭൂതനാകിയ രാമനോ–
ടെത്രയുമാർത്ത്യാ പരുഷങ്ങൾ ചൊല്ലിനാൻ:
‘ശത്രുവിനെക്കൊണ്ടു കൊല്ലിയ്ക്കയോ തവ
ചിത്തത്തിലോർത്തതറിഞ്ഞീല ഞാനയ്യോ!
വധ്യനെന്നാകിൽ വധിച്ചുകളഞ്ഞാലു–
മസ്ത്രേണ മാം നിന്തിരുവടി താൻ തന്നെ
സത്യം പ്രമാണമെന്നോർത്തേനതും പുന–
രെത്രയും പാരം പിഴച്ചു ദയാനിധേ!
സത്യസന്ധൻ ഭവാനെന്നു ഞാനോർത്തതും
വ്യർത്ഥമത്രേ ശരണാഗതവത്സല!’
മിത്രാത്മജോക്തികളിത്തരമാകുലാൽ
ശ്രുത്വാ രഘൂത്തമനുത്തരം ചൊല്ലിനാൻ:
ബദ്ധാശ്രുനേത്രനായാലിംഗനംചെയ്തു,
ചിത്തേ ഭയപ്പെടായ്കേതും മമ സഖേ!
അത്യന്തരോഷവേഗങ്ങൾ കലർന്നൊരു
യുദ്ധമദ്ധ്യേ ഭവാന്മാരെത്തിരിയാഞ്ഞു
മിത്രഘാതിത്വമാശങ്ക്യ ഞാനന്നേരം
മുക്തവാനായതില്ലസ്ത്രം ധരിയ്ക്ക നീ.
ചിത്തഭ്രമം വരായ്വാനൊരടയാളം

മിത്രാത്മജ! നിനക്കുണ്ടാക്കുവനിനി
ശത്രുവായുള്ളൊരു ബാലിയെസ്സത്വരം
യുദ്ധത്തിനായ് വിളിച്ചാലും മടിയാതെ.
വൃത്രവിനാശനപുത്രനാമഗ്രജൻ
മൃത്യുവശഗതനെന്നുറച്ചീടു നീ.
സത്യമിദമഹം രാമനെന്നാകിലോ
മിഥ്യയായ് വന്നുകൂടാ രാമഭാഷിതം.'
ഇത്ഥം സമാശ്വാസ്യ മിത്രാത്മജം രാമ
ഭദ്രൻ സുമിത്രാത്മജനോടു ചൊല്ലിനാൻ:
'മിത്രാത്മജഗളേ പുഷ്പമാല്യത്തെ നീ
ബദ്ധ്വാ വിരവോടയയ്ക്കു യുദ്ധത്തിനായ്.'
ശത്രുഘ്നപൂർവ്വജൻ മാല്യവും ബന്ധിച്ചു
മിത്രാത്മജനെ മോദാലയച്ചീടിനാൻ.

## ബാലിവധം

വൃത്രാരിപുത്രനെ യുദ്ധത്തിനായ്ക്കൊണ്ടു
മിത്രാത്മജൻ വിളിച്ചീടിനാൻ പിന്നെയും.
ക്രുദ്ധനായ്നിന്നു കിഷ്കിന്ധാപുരദ്വാരി
കൃത്വാ മഹാസിംഹനാദം രവിസുതൻ
ബദ്ധരോഷം വിളിയ്ക്കുന്ന നാദം തദാ
ശ്രുത്വാതിവിസ്മിതനായൊരു ബാലിയും
ബദ്ധ്വാ പരികരം യുദ്ധായ സത്വരം
ബദ്ധവൈരം പുറപ്പെട്ടോരു നേരത്തു
ഭർത്തുരഗ്രേ ചെന്നു ബദ്ധാശ്രുനേത്രയായ്
മദ്ധ്യേ തടുത്തു ചൊല്ലീടിനാൾ താരയും:
'ശങ്കാവിഹീനം പുറപ്പെട്ടതെന്തൊരു
ശങ്കയുണ്ടുള്ളിലെനിയ്ക്കതു കേൾക്ക നീ.
വിഗ്രഹത്തിങ്കൽ പരാജിതനായ് പോയ

സുഗ്രീവനാശു വന്നീടുവാൻ കാരണം
എത്രയും പാരം പരാക്രമമുള്ളൊരു
മിത്രമവനുണ്ടു പിന്തുണ നിർണ്ണയം.'
ബാലിയും താരയോടാശു ചൊല്ലീടിനാൻ:
'ബാലേ! ബലാലൊരു ശങ്കയുണ്ടാകൊലാ.
കയ്യയച്ചീടു നീ വൈകരുതേതുമേ
നീയൊരു കാര്യം ധരിക്കേണമോമലേ!
ബന്ധുവായാരുള്ളതോർക്ക സുഗ്രീവനു
ബന്ധമില്ലെന്നോടു വൈരത്തിനാർക്കുമേ.
ബന്ധുവായുണ്ടവനേകനെന്നാകിലോ
ഹന്തവ്യനെന്നാലവനുമറിക നീ.
ശത്രുവായുള്ളവൻ വന്നു ഗൃഹാന്തികേ
യുദ്ധത്തിനായ് വിളിയ്ക്കുന്നതും കേട്ടുടൻ
ശൂരനായുള്ള പുരുഷനിരിയ്ക്കുമോ?
ഭീരുവായുള്ളിലടച്ചതു ചൊല്ലു നീ.
വൈരിയെക്കൊന്നു വിരവിൽ വരുവൻ ഞാൻ
ധീരത കൈക്കൊണ്ടിരിയ്ക്ക നീ വല്ലഭേ!'
താരയും ചൊന്നാളതുകേട്ടവനോടു:
'വീരശിഖാമണേ! കേട്ടാലുമെങ്കിൽ നീ
കാനനത്തിങ്കൽ നായാട്ടിനു പോയിതു
താനേ മമ സുതനംഗദനന്നേരം
കേട്ടോരുദന്തമെന്നോടു ചൊന്നാനതു
കേട്ടിട്ടു ശേഷം യഥോചിതം പോക നീ.
ശ്രീമാൻ ദശരഥനാമയോദ്ധ്യാധിപൻ
രാമനെന്നുണ്ടവൻതന്നുടെ നന്ദനൻ
ലക്ഷ്മണനാകുമനുജനോടും നിജ-
ലക്ഷ്മീസമയായ സീതയോടുമവൻ
വന്നിരുന്നീടിനാൻ ദണ്ഡകകാനനേ

വന്യാശനനായ്ത്തപസ്സുചെയ്തീടുവാൻ.
ദുഷ്ടനായുള്ളൊരു രാവണരാക്ഷസൻ
കട്ടുകൊണ്ടാനവൻതന്നുടെ പത്നിയെ.
ലക്ഷ്മണനോടുമവളെയന്വേഷിച്ചു
തൽക്ഷണമൃഷ്യമൂകാചലേ വന്നിതു.
മിത്രാത്മജനെയും തത്ര കണ്ടീടിനാൻ
മിത്രമായ് വാഴ്കയെന്നന്യോന്യമൊന്നിച്ചു
സഖ്യവും ചെയ്തുകൊണ്ടാരഗ്നിസാക്ഷിയായ്
ദുഃഖശാന്തിയ്ക്കങ്ങിരുവരുമായുടൻ
'വൃത്രാരിപുത്രനെക്കൊന്നു കിഷ്കിന്ധയിൽ
മിത്രാത്മജ! നിന്നെ വാഴിപ്പ'നെന്നൊരു
സത്യവും ചെയ്തുകൊടുത്തിതു രാഘവൻ.
സത്വരമർക്കതനയനുമന്നേരം,
'അന്വേഷണം ചെയ്തറിഞ്ഞു സീതാദേവി
തന്നെയും കാട്ടിത്തരുവ'നെന്നും തമ്മിൽ
അന്യോന്യമേവം പ്രതിജ്ഞയും ചെയ്തിതു
വന്നതിപ്പോളതുകൊണ്ടുതന്നെയവൻ,
വൈരമെല്ലാം കളഞ്ഞാശു സുഗ്രീവനെ
സ്വൈരമായ് വാഴിച്ചുകൊൾകയിളമയായ്.
യാഹി രാമം നീ ശരണമായ് വേഗേന
പാഹി മാമംഗദം രാജ്യം കുലം ച തേ.'
ഇങ്ങിനെ ചൊല്ലിക്കരഞ്ഞു കാലും പിടി–
ച്ചങ്ങനെ താര നമസ്കരിയ്ക്കും വിധൌ
വ്യാകുലഹീനം പുണർന്നു പുണർന്നനു–
രാഗവശേന പറഞ്ഞിതു ബാലിയും:
'സ്ത്രീസ്വഭാവംകൊണ്ടു പേടിയായ്കേതുമേ
നാസ്തി ഭയം മമ വല്ലഭേ കേൾക്ക നീ.
ശ്രീരാമലക്ഷ്മണന്മാർ വന്നതെങ്കിലോ

ചേരുമെന്നോടുമവരെന്നു നിർണ്ണയം
രാമനെ സ്നേഹമെന്നോളമില്ലാർക്കുമേ
രാമനാകുന്നതു സാക്ഷാൽ മഹാവിഷ്ണു
നാരായണൻ താനവതരിച്ചു ഭൂമി–
ഭാരഹരണാർത്ഥമെന്നു കേൾപ്പുണ്ടു ഞാൻ.
പക്ഷഭേദം ഭഗവാനില്ല നിർണ്ണയം
നിർഗ്ഗുണനേകനാത്മാരാമനീശ്വരൻ
തച്ചരണാംബുജേ വീണു നമസ്കരി–
ച്ചിച്ഛയാ ഞാൻ കൂട്ടിക്കൊണ്ടിങ്ങു പോരുവൻ
മൽഗൃഹത്തിങ്കലുപകാരവുമേറും
സുഗ്രീവനെക്കാളുമെന്നെക്കൊണ്ടോർക്ക നീ.
തന്നെബ്ഭജിയ്ക്കുന്നവനെബ്ഭജിച്ചീടു–
മന്യഭാവം പരമാത്മാവിനില്ലല്ലോ.
ഭക്തിഗമ്യൻ പരമേശ്വരൻ വല്ലഭേ!
ഭക്തിയോ പാർക്കിലെന്നോളമില്ലാർക്കുമേ
ദുഃഖവും നീക്കി വസിയ്ക്ക നീ വേശ്മനി
പുഷ്കരലോചനേ! പൂർണ്ണഗുണാംബുധേ!'
ഇത്ഥമാശ്വാസ്യ വൃത്രാരാതിപുത്രനും
ക്രുദ്ധനായ് സത്വരം ബദ്ധ്വാ പരികരം.
നിർഗ്ഗമിച്ചീടിനാൻ യുദ്ധായ സത്വരം
നിഗ്രഹിച്ചീടുവാൻ സുഗ്രീവനെ ക്രുധാ.
താരയുമശ്രുകണങ്ങളും വാർത്തുവാ–
ർത്താരൂഢതാപമകത്തു പുക്കീടിനാൾ.
പല്ലുംകടിച്ചലറിക്കൊണ്ടു ബാലിയും
നില്ലുനില്ലെന്നണഞ്ഞോരുനേരം തദാ
മുഷ്ടികൾ കൊണ്ടു താഡിച്ചിതു ബാലിയെ
രുഷ്ടനാം ബാലി സുഗ്രീവനേയും തദാ.
മുഷ്ടിചുരുട്ടി പ്രഹരിച്ചിരിയ്ക്കവേ

കെട്ടിയും കാൽകൈ പരസ്പരം താഡനം
തട്ടിയും മുട്ടുകൊണ്ടും തല തങ്ങളിൽ
കൊട്ടിയുമേറ്റം പിടിച്ചും കടിച്ചുമ-
ങ്ങൂറ്റത്തിൽ, വീണും പുരണ്ടുമുരണ്ടുമുൾ-
ച്ചീറ്റം കലർന്നു നഖംകൊണ്ടു മാന്തിയും
ചാടിപ്പതിയ്ക്കയും കൂടെക്കുതിയ്ക്കയും
മാടിത്തടുക്കയും കൂടെക്കൊടുക്കയും
ഓടിക്കഴിയ്ക്കയും വാടിവിയർക്കയും
മാടിവിളിയ്ക്കയും കോപിച്ചടുക്കയും
ഊടേ വിയർക്കയും നാഡികൾചീർക്കയും
മുഷ്ടിയുദ്ധപ്രയോഗം കണ്ടുനില്പവർ
ദൃഷ്ടി കുളിർക്കയും വാഴ്ത്തി സ്തുതിയ്ക്കയും
കാലനും കാലകാലന്താനുമുള്ള പോർ
ബാലിസുഗ്രീവയുദ്ധത്തിനൊവ്വാ ദൃഢം.
രണ്ടു സമുദ്രങ്ങൾ തമ്മിൽ പൊരും പോലെ
രണ്ടുശൈലങ്ങൾ തമ്മിൽ പൊരും പോലെയും
കണ്ടവരാർത്തുകൊണ്ടാടിപ്പുകഴ്ത്തിയും
കണ്ടീല വാട്ടമൊരുത്തനുമേതുമേ.
അച്ഛൻ കൊടുത്തൊരു മാല ബാലിയ്ക്കുമു-
ണ്ടച്യുതൻ നൽകിയ മാല സുഗ്രീവനും
ഭേദമില്ലൊന്നുകൊണ്ടും തമ്മിലെങ്കിലും
ഭേദിച്ചിതർക്കതനയനു വിഗ്രഹം.
സാദവുമേറ്റം കലർന്നു സുഗ്രീവനും
ഖേദമോടേ രഘുനാഥനെ നോക്കിയും
അഗ്രജമുഷ്ടിപ്രഹരങ്ങളേല്ക്കയാൽ
സുഗ്രീവനേറ്റം തളർച്ചയുണ്ടെന്നതു
കണ്ടു കാരുണ്യം കലർന്നു വേഗേന വൈ-
കുണ്ഠൻ ദശരഥനന്ദനൻ ബാലിതൻ

വക്ഷഃപ്രദേശത്തെ ലക്ഷ്യമാക്കിക്കൊണ്ടു
വൃക്ഷഷണ്ഡം മറഞ്ഞാശു മാഹേന്ദ്രമാ-
മസ്ത്രം തൊടുത്തു വലിച്ചു നിറച്ചുടൻ
വിദ്രുതമാമ്മാറയച്ചരുളീടിനാൻ.
ചെന്നതു ബാലിതൻ മാറിൽ തറച്ചള-
വൊന്നങ്ങലറിവീണീടിനാൻ ബാലിയും.
ഭൂമിയുമൊന്നു വിറച്ചിതന്നേരത്തു
രാമനെക്കൂപ്പി സ്തുതിച്ചു മരുത്സുതൻ.
മോഹംകലർന്നു മുഹൂർത്തമാത്രം പിന്നെ
മോഹവും തീർന്നു നോക്കീടിനാൻ ബാലിയും
കാണായിതഗ്രേ രഘൂത്തമനെത്തദാ.
ബാണവും ദക്ഷിണഹസ്തേ ധരിച്ചന്യ-
പാണിയിൽ ചാപവും ചീരവസനവും
തൂണീരവും മൃദുസ്മേരവദനവും
ചാരു ജടാമകുടം പൂണ്ടിടമ്പെട്ട
മാറിടത്തിങ്കൽ വനമാലയും പൂണ്ടു
ചാർവ്വായതങ്ങളായുള്ള ഭുജങ്ങളും
ദൂർവ്വാദളച്ഛവിപൂണ്ട ശരീരവും
പക്ഷഭാഗേ പരിസേവിതന്മാരായ
ലക്ഷ്മണസുഗ്രീവന്മാരെയുമഞ്ജസാ
കണ്ടു ഗർഹിച്ചു പറഞ്ഞിതു ബാലിയു-
മുണ്ടായ കോപഖേദാകുലചേതസാ:
‘എന്തു ഞാനൊന്നു നിന്നോടു പിഴച്ചതു-
മെന്തിനെന്നെക്കൊലചെയ്തു വെറുതെ നീ?
വ്യാജേന ചോരധർമ്മത്തെയും കൈക്കൊണ്ടു
രാജധർമ്മത്തെ വെടിഞ്ഞതെന്തിങ്ങനെ?
എന്തൊരു കീർത്തി ലഭിച്ചതിതുകൊണ്ടു?
ചിന്തിക്ക രാജകുലോൽഭവനല്ലോ നീ.

വീരധർമ്മം നിരൂപിച്ചു കീർത്തിയ്ക്കെങ്കിൽ
നേരേ പൊരുതു ജയിക്കേണമേവനും.
എന്തൊന്നു സുഗ്രീവനാൽ കൃതമായതും
എന്തു മറ്റെന്നാൽ കൃതമല്ലയാഞ്ഞതും?
രക്ഷോവരൻ തവ പത്നിയെക്കട്ടതി-
നർക്കാത്മജനെശ്ശരണമായ്പ്രാപിച്ചു
നിഗ്രഹിച്ചു ഭവാനെന്നെയെന്നാകിലോ
വിക്രമം മാമകം കേട്ടറിയുന്നീലേ?
ആരറിയാത്തതു മൂന്നുലോകത്തിലും
വീരനാമെന്നുടെ ബാഹുപരാക്രമം?
ലങ്കാപുരത്തെ ത്രികുടമൂലത്തൊടും
ശങ്കാവിഹീനം ദശാസ്യനോടുംകൂടെ
ബന്ധിച്ചു ഞാനരനാഴികകൊണ്ടു നി-
ന്നന്തികേ വച്ചു തൊഴുതേനുമാദരാൽ.
ധർമ്മിഷ്ഠനെന്നു ഭവാനെ ലോകത്തിങ്കൽ
നിർമ്മലന്മാർ പറയുന്നു രഘുപതേ!
ധർമ്മമെന്തൊന്നു ലഭിച്ചതിതുകൊണ്ടു
നിർമ്മൂലമിങ്ങനെ കാട്ടാളനെപ്പോലെ
വാനരത്തെച്ചതിച്ചെയ്തുകൊന്നിട്ടൊരു
മാനമുണ്ടായതെന്തെന്നു പറക നീ.
വാനരമാംസമഭക്ഷ്യമത്രേ ബത!
മാനസേ തോന്നിയതെന്തിതു ഭൂപതേ!'
ഇത്ഥം ബഹുഭാഷണം ചെയ്ത ബാലിയോ-
ടുത്തരമായരുൾചെയ്തു രഘൂത്തമൻ:
'ധർമ്മത്തെ രക്ഷിപ്പതിന്നായുധവുമായ്
നിർമ്മത്സരം നടക്കുന്നിതു നീളെ ഞാൻ.
പാപിയായോരധർമ്മിഷ്ഠനാം നിന്നുടെ
പാപം കളഞ്ഞു ധർമ്മത്തെ നടത്തുവാൻ

നിന്നെ വധിച്ചിതു ഞാൻ, മോഹബദ്ധനായ്
നിന്നെ നീയേതുമറിയാഞ്ഞതുമെടോ!
പുത്രീ ഭഗിനീ സഹോദരഭാര്യയും
പുത്രകളത്രവും മാതാവുമേതുമേ
ഭേദമില്ലെന്നല്ലോ വേദവാക്യമതു
ചേതസി മോഹാൽ പരിഗ്രഹിയ്ക്കുന്നവൻ
പാപികളിൽവച്ചുമേറ്റം മഹാപാപി
താപമവർക്കതിനാലെ വരുമല്ലോ.
മര്യാദ നീക്കി നടക്കുന്നവർകളെ
ശൗര്യമേറും നൃപന്മാർ നിഗ്രഹിച്ചഥ
ധർമ്മസ്ഥിതി വരുത്തും ധരണീതലേ
നിർമ്മലാത്മാ നീ നിരൂപിയ്ക്ക മാനസേ.
ലോകവിശുദ്ധി വരുത്തുവാനായ്ക്കൊണ്ടു
ലോകപാലന്മാർ നടക്കുമെല്ലാടവും.
ഏറെപ്പറഞ്ഞു പോകായ്കവരോടിതും
പാപത്തിനായ് വരും പാപികൾക്കേറ്റവും.'
ഇത്ഥമരുൾചെയ്തതൊക്കവേ കേട്ടാശു
ചിത്തവിശുദ്ധി ഭവിച്ചു കപീന്ദ്രനും
രാമനെ നാരായണനെന്നറിഞ്ഞുടൻ
താമസഭാവമകന്നു സസംഭ്രമം
ഭക്ത്യാ നമസ്കൃത്യ വന്ദിച്ചു ചൊല്ലിനാ–
നിത്ഥം, 'മമാപരാധം ക്ഷമിയ്ക്കേണമേ.
ശ്രീരാമരാമ! മഹാഭാഗ! രാഘവ!
നാരായണൻ നിന്തിരുവടി നിർണ്ണയം.
ഞാനറിയാതെ പറഞ്ഞതെല്ലാം തവ
മാനസേ കാരുണ്യമോടു ക്ഷമിയ്ക്കണം.
നിന്തിരുമേനിയും കണ്ടുകണ്ടാശു നി–
ന്നന്തികേ താവകമായ ശരമേറ്റു

ദേഹമുപേക്ഷിപ്പതിന്നു യോഗം വന്ന-
താഹന്ത! ഭാഗ്യമെന്തൊന്നു ചൊല്ലാവതും.
സാക്ഷാൽ മഹായോഗിനാമപി ദുർല്ലഭം
മോക്ഷപ്രദം തവ ദർശനം ശ്രീപതേ!
നിന്തിരുനാമം മരിപ്പാൻ തുടങ്ങുമ്പോൾ
സന്താപമുൾക്കൊണ്ടു ചൊല്ലും പുരുഷനു
മോക്ഷം ലഭിയ്ക്കുന്നതാകയാലിന്നു മേ
സാക്ഷാൽ പുരഃസ്ഥിതനായ ഭഗവാനെ
കണ്ടുകണ്ടൻപോടു നിന്നുടെ സായകം
കൊണ്ടു മരിപ്പാനവകാശമിക്കാല-
മുണ്ടായതെന്നുടെ ഭാഗ്യാതിരേകമി-
തുണ്ടോ പലർക്കും ലഭിയ്ക്കുന്നതീശ്വരാ!
നാരായണൻ നിന്തിരുവടി, ജാനകി
താരിൽമാതാവായ ലക്ഷ്മീഭഗവതി
പംക്തികണ്ഠൻതന്നെ നിഗ്രഹിപ്പാനാശു
പംക്തിരഥാത്മജനായ് ജനിച്ചു ഭവാൻ.
പത്മജൻ മുന്നമർത്ഥിയ്ക്കയാലെന്നതും
പത്മവിലോചന! ഞാനറിഞ്ഞീടിനേൻ.
നിന്നുടെ ലോകം ഗമിപ്പാൻ തുടങ്ങീടു-
മെന്നെയനുഗ്രഹിയ്ക്കേണം ഭഗവാനേ!
എന്നോടു തുല്യബലനാകുമംഗദൻ
തന്നിൽ തിരുവുള്ളമുണ്ടായിരിയ്ക്കണം.
അർക്കതനയനുമംഗദബാലനു-
മൊക്കുമെനിയ്ക്കെന്നു കൈക്കൊൾകവേണമേ!
അമ്പും പറിച്ചു തൃക്കൈകൊണ്ടടിയനെ-
യൻപോടു മെല്ലെത്തലോടുകയും വേണം.'
എന്നതു കേട്ടു രഘൂത്തമൻ ബാണവും
ചെന്നു പറിച്ചു തലോടിനാൻ മെല്ലവേ.

മാനവവീരൻ മുഖാംബുജവും പാർത്തു
വാനരദേഹമുപേക്ഷിച്ചു ബാലിയും.
യോഗീന്ദ്രവൃന്ദദുരാപമായുള്ളൊരു
ലോകം ഭഗവല്പദം ഗമിച്ചീടിനാൻ.
രാമനായോരു പരമാത്മനാ ബാലി
രാമപദം പ്രവേശിച്ചോരനന്തരം
മർക്കടൗഘം ഭയത്തോടോടി വേഗേന
പുക്കിതു കിഷ്കിന്ധയായ പുരാജിരേ
ചൊല്ലിനാർ താരയോടാശു കപികളും
'സ്വർല്ലോകവാസിയായ് വന്നു കപീശ്വരൻ
ശ്രീരാമസായകമേറ്റു രണാജിരേ
താരേ! കുമാരനെ വാഴിയ്ക്ക വൈകാതെ.
ഗോപുരവാതിൽ നാലും ദൃഢം ബന്ധിച്ചു
ഗോപിച്ചുകൊൾക കിഷ്കിന്ധാമഹാപുരം.
മന്ത്രികളോടു നിയോഗിയ്ക്ക നീ പരി–
പന്ഥികളുള്ളിൽ കടക്കാതിരിയ്ക്കണം.'
ബാലി മരിച്ചതു കേട്ടൊരു താരയു–
മാലോല വീഴുന്ന കണ്ണുനീരും വാർത്തു
ദുഃഖേന വക്ഷസി താഡിച്ചു താഡിച്ചു
ഗദ്ഗദവാചാ പറഞ്ഞു പലതരം:
'എന്തിനെനിയ്ക്കിനിപ്പുത്രനും രാജ്യവു–
മെന്തിനു ഭൂതലവാസവുമേ വൃഥാ?
ഭർത്താവുതന്നോടുകൂടെ മടിയാതെ
മൃത്യുലോകം പ്രവേശിയ്ക്കുന്നതുണ്ടു ഞാൻ.'
ഇത്ഥം കരഞ്ഞുകരഞ്ഞവൾ ചെന്നു തൻ
രക്തപാംസുക്കളണിഞ്ഞു കിടക്കുന്ന
ഭർത്തൃകളേബരം കണ്ടു മോഹംപൂണ്ടു
പുത്രനോടുംകൂടെയേറ്റം വിവശയായ്

വീണിതു ചെന്നു പാദാന്തികേ താരയും
കേണുതുടങ്ങിനാൾ പിന്നെപ്പലതരം:
‘ബാണമെയ്തെന്നെയും കൊന്നീടു നീ മമ
പ്രാണനാഥന്നു പൊറാ പിരിഞ്ഞാലെടോ.
എന്നെപ്പതിയോടുകൂടെയയയ്ക്കിലോ
കന്യകാദാനഫലം നിനക്കും വരും.
ആര്യനാം നിന്നാലനുഭൂതമല്ലയോ
ഭാര്യാവിയോഗജദുഃഖം രഘുപതേ?
വ്യഗ്രവും തീർത്തു രുമയുമായ് വാഴ്ക നീ
സുഗ്രീവ! രാജ്യഭോഗങ്ങളോടും ചിരം.’
ഇത്ഥം പറഞ്ഞു കരയുന്ന താരയോ-
ടുത്തരമായരുൾചെയ്തു രഘുവരൻ;
തത്വജ്ഞാനോപദേശേന കാരുണ്യേന
ഭർത്തൃവിയോഗദുഃഖം കളഞ്ഞീടുവാൻ.

## താരോപദേശം

‘എന്തിനു ശോകം വൃഥാ തവ? കേൾക്ക നീ
ബന്ധമില്ലേതുമിതിന്നു മനോഹരേ!
നിന്നുടെ ഭർത്താവു ദേഹമോ ജീവനോ?
ധന്യേ! പരമാർത്ഥമെന്നോടു ചൊല്ലു നീ.
പഞ്ചഭൂതാത്മകം ദേഹമേറ്റം ജഡം
സഞ്ചിതം ത്വങ്മാംസരക്താസ്ഥികൊണ്ടെടോ!
നിശ്ചേഷ്ടകാഷ്ഠതുല്യം ദേഹമോർക്ക നീ
നിശ്ചയമാത്മാവു ജീവൻ നിരാമയൻ.
ഇല്ല ജനനം മരണവുമില്ല കേ-
ളല്ലലുണ്ടാകായ്കതു നിനച്ചേതുമേ.
നില്ക്കയുമില്ല നടക്കയുമില്ല കേൾ
ദുഃഖവിഷയവുമല്ലതു കേവലം.

സ്ത്രീപുരുഷക്ലീബഭേദങ്ങളുമില്ല
താപശീതാദിയുമില്ലെന്നറിക നീ.
സർവ്വഗൻ ജീവനേകൻ പരനദ്വയ–
നവ്യയനാകാശതുല്യനലേപകൻ
ശുദ്ധമായ് നിത്യമായ് ജ്ഞാനാത്മകമായ
തത്വമോർത്തെന്തു ദുഃഖത്തിനു കാരണം?
രാമവാക്യാമൃതം കേട്ടൊരു താരയും
രാമനോടാശു ചോദിച്ചിതു പിന്നെയും:
'നിശ്ചേഷ്ടകാഷ്ഠതുല്യം ദേഹമായതും
സച്ചിദാത്മാ നിത്യമായതു ജീവനും
ദുഃഖസുഖാദി സംബന്ധമാർക്കെന്നുള്ള–
തൊക്കെയരുൾചെയ്കവേണം ദയാനിധേ!'
എന്നതുകേട്ടരുൾചെയ്തു രഘുവരൻ:
'ധന്യേ! രഹസ്യമായുള്ളതു കേൾക്ക നീ.
യാതൊരളവു ദേഹേന്ദ്രിയാഹങ്കാര–
ഭേദഭാവേന സംബന്ധമുണ്ടായ് വരും
അത്രനാളേയ്ക്കുമാത്മാവിനു സംസാര–
മെത്തുമവിവേകകാരണാൽ നിർണ്ണയം.
ഓർക്കിൽ മിഥ്യാഭൂതമായ സംസാരവും
പാർക്ക താനേ വിനിവർത്തിയ്ക്കയില്ലെടോ!
നാനാവിഷയങ്ങളെ ധ്യായമാനനാം
മാനവനെങ്ങനെയെന്നതു കേൾക്ക നീ.
മിഥ്യാഗമം നിജ സ്വപ്നേ യഥാ തഥാ
സത്യമായുള്ളതു കേട്ടാലുമെങ്കിലോ.
നൂനമനാദ്യവിദ്യാബന്ധഹേതുനാ
താനാമഹംകൃതിയ്ക്കാശു തല്ക്കാര്യമായ്
സംസാരമുണ്ടാമപാർത്ഥകമായതും.
സംസാരമോ രാഗരോഷാദിസംകുലം

മാനസം സംസാരകാരണമായതും
മാനസത്തിന്നു ബന്ധം ഭവിയ്ക്കുന്നതും
ആത്മമനസ്സമാനത്വം ഭവിയ്ക്കയാ-
ലാത്മനസ്തൽകൃതബന്ധം ഭവിയ്ക്കുന്നു.
രക്താദിസാന്നിദ്ധ്യമുണ്ടാകകാരണം
ശുദ്ധസ്ഫടികവും തദ്വർണ്ണമായ് വരും.
വസ്തുതയാ പാർക്കിലില്ല തദ്രഞ്ജനാ
ചിത്തേ വിചാരിച്ചു കാൺക നീ സുക്ഷ്മമായ്.
ബുദ്ധീന്ദ്രിയാദി സാമീപ്യമുണ്ടാകയാ-
ലെത്തുമാത്മാവിനു സംസാരവും ബലാൽ.
ആത്മാ സ്വലിംഗമായോരു മനസ്സിനെ
താല്പര്യമോടു പരിഗ്രഹിച്ചിട്ടല്ലോ
തത്സ്വഭാവങ്ങളായുള്ള കാമങ്ങളെ-
സ്സത്വാദികളാം ഗുണങ്ങളാൽ ബദ്ധനായ്
സേവിയ്ക്കയാലവശത്വം കലർന്നതു
ഭാവിയ്ക്കകൊണ്ടു സംസാരേ വലയുന്നു.
ആദൗ മനോഗുണാൻ സൃഷ്ട്വാ തതസ്തദാ
വേദം വിധിയ്ക്കും ബഹുവിധകർമ്മങ്ങൾ
ശുക്ലരക്താസിതഭേദമയങ്ങളായ്
മിയ്ക്കതും തത്സമാനപ്രഭാവങ്ങളായ്
ഇങ്ങനെ കർമ്മവശേന ജീവൻ ബലാ-
ലെങ്ങുമാഭൂതപ്ലവം ഭ്രമിച്ചീടുന്നു.
പിന്നെസ്സമസ്തസംഹാരകാലേ ജീവ-
നന്നുമനാദ്യവിദ്യാവശം പ്രാപിച്ചു
തിഷ്ഠത്യഭിനിവേശത്താൽ പുനരഥ
സൃഷ്ടികാലേ പൂർവ്വവാസനയാ സമം
ജായതേ ഭൂയോ ഘടീയന്ത്രവത്സദാ
മായാബലത്താലതാർക്കൊഴിയ്ക്കാമെടോ!.

യാതൊരിയ്ക്കൽ നിജപുണ്യവിശേഷണ-
ചേതസി സത്സംഗതി ലഭിച്ചീടുന്നു,
മൽഭക്തനായ ശാന്താത്മാവിനു പുന-
രെപ്പോളവൻ മതിമദ്വിഷയാം ദൃഢം.
ശ്രദ്ധയുമുണ്ടാം കഥാശ്രവണേ മമ
ശുദ്ധസ്വരൂപവിജ്ഞാനവും ജായതേ.
സദ്ഗുരുനാഥപ്രസാദേന മാനസേ
മുഖ്യവാക്യാർത്ഥവിജ്ഞാനമുണ്ടായ് വരും.
ദേഹേന്ദ്രിയമനഃപ്രാണാദികളിൽ നി-
ന്നാഹന്ത! വേറൊന്നു നൂനമാത്മാവിതു
സത്യമാനന്ദമേകം പരമദ്വയം
നിത്യം നിരുപമം നിഷ്കളം നിർഗ്ഗുണം.
ഇത്ഥമറിയുമ്പോൾ മുക്തനാമപ്പൊഴേ
സത്യം മയോദിതം സത്യം മയോദിതം.
യാതൊരുത്തൻ വിചാരിയ്ക്കുന്നതിങ്ങനെ
ചേതസി സംസാരദുഃഖമവനില്ല.
നീയും മയാ പ്രോക്തമോർത്തു വിശുദ്ധയായ്
മായാവിമോഹം കളക മനോഹരേ!
കർമ്മബന്ധത്തിങ്കൽനിന്നുടൻ വേർപെട്ടു
നിർമ്മലബ്രഹ്മണി തന്നെ ലയിയ്ക്ക നീ.
ചിത്തേ നിനക്കു കഴിഞ്ഞ ജന്മത്തിങ്ക-
ലെത്രയും ഭക്തിയുണ്ടെങ്കലതുകൊണ്ടു
രൂപവുമേവം നിനക്കു കാട്ടിത്തന്നു
താപമിനിക്കളഞ്ഞാലുമശേഷം നീ.
മദ്രൂപമീദൃശം ധ്യാനിച്ചുകൊൾകയും
മദ്വചനത്തെ വിചാരിച്ചുകൊൾകയും
ചെയ്താൽ നിനക്കു മോക്ഷം വരും നിർണ്ണയം
കൈതവമല്ല പറഞ്ഞതു കേവലം.'

ശ്രീരാമവാക്യമാനന്ദേന കേട്ടൊരു
താരയും വിസ്മയംപൂണ്ടു വണങ്ങിനാൾ.
മോഹമകന്നു തെളിഞ്ഞിതു ചിത്തവും
ദേഹാഭിമാനജദുഃഖവും പോക്കിനാൾ.
ആത്മാനുഭൂതികൊണ്ടാശു സന്തുഷ്ടയാ-
യാത്മബോധേന ജീവൻമുക്തയായിനാൾ.
മോക്ഷപ്രദനായ രാഘവൻതന്നോടു
കാൽക്ഷണം സംഗമമാത്രേണ താരയും
ഭക്തിമുഴുത്തിട്ടനാദിബന്ധം തീർന്നു
മുക്തയായാളൊരു നാരിയെന്നാകിലും.
വ്യഗ്രമെല്ലാമകലെപ്പോയ് തെളിഞ്ഞിതു
സുഗ്രീവനുമിവ കേട്ടോരനന്തരം
അജ്ഞാനമെല്ലാമകന്നു സൌഖ്യം പൂണ്ടു
വിജ്ഞാനമോടതിസ്വസ്ഥനായാൻ തുലോം.

## സുഗ്രീവരാജ്യാഭിഷേകം

സുഗ്രീവനോടരുൾചെയ്താനനന്തര-
മഗ്രജപുത്രനാമംഗദൻ തന്നെയും
മുന്നിട്ടു സംസ്കാരമാദികർമ്മങ്ങളെ-
പ്പുണ്യാഹപര്യന്തമാഹന്ത! ചെയ്ക നീ.
രാമാജ്ഞയാ തെളിഞ്ഞാശു സുഗ്രീവനു-
മാമോദപൂർവ്വമൊരുക്കിത്തുടങ്ങിനാൻ.
സൌമ്യയായുള്ളൊരു താരയും പുത്രനും
ബ്രാഹ്മണരുമമാത്യപ്രധാനന്മാരും
പൌരജനങ്ങളുമായ് നൃപേന്ദ്രോചിതം
ഭേരീമൃദംഗാദി വാദ്യഘോഷത്തൊടും
ശാസ്ത്രോക്തമാർഗ്ഗേണ കർമ്മം കഴിച്ചഥ
സ്നാത്വാ ജഗാമ രഘൂത്തമസന്നിധൌ.

മന്ത്രികളോടും പ്രണമ്യ പാദാംബുജ-
മന്തർമ്മുദാ പറഞ്ഞാൻ കപിപുംഗവൻ:
'രാജ്യത്തെ രക്ഷിച്ചുകൊൾകവേണമിനി-
പ്പൂജ്യനാകും നിന്തിരുവടി സാദരം.
ദാസനായുള്ളോരടിയനിനിത്തവ
ശാസനയും പരിപാലിച്ചു സന്തതം
ദേവദേവേശ! തേ പാദപത്മദ്വയം
സേവിച്ചുകൊള്ളുവൻ ലക്ഷ്മണനെപ്പോലെ.'
സുഗ്രീവവാക്കുകളിത്തരം കേട്ടുട-
നഗ്രേ ചിരിച്ചരുൾചെയ്തു രഘൂത്തമൻ:
'നീതന്നെ ഞാനതിനില്ലൊരു സംശയം
പ്രീതനായ് പോയാലുമാശു മമാജ്ഞയാ.
രാജ്യാധിപത്യം നിനക്കു തന്നേനിനി-
പ്പൂജ്യനായ് ചെന്നഭിഷേകം കഴിയ്ക്ക നീ.
നൂനമൊരു നഗരം പൂകയുമില്ല
ഞാനോ പതിന്നാലു സംവത്സരത്തോളം.
സൌമിത്രി ചെയ്യുമഭിഷേകമാദരാൽ
സാമർത്ഥ്യമുള്ള കുമാരനെപ്പിന്നെ നീ
യൌവരാജ്യാർത്ഥമഭിഷേചയ പ്രഭോ!
സർവ്വമധീനം നിനക്കു രാജ്യം സഖേ!
ബാലിയെപ്പോലെ പരിപാലനംചെയ്തു
ബാലനെയും പരിപാലിച്ചുകൊൾക നീ.
അദ്രിശിഖരേ വസിയ്ക്കുന്നതുണ്ടു ഞാ-
നദ്യപ്രഭൃതി ചാതുർമ്മാസ്യമാകയാൽ.
പിന്നെ വരിഷം കഴിഞ്ഞാലനന്തര-
മന്വേഷണാർത്ഥം പ്രയത്നങ്ങൾ ചെയ്ക നീ.
തന്വംഗിതാനിരിപ്പേടമറിഞ്ഞുവ-
ന്നെന്നോടു ചൊൽകയും വേണം മമ സഖേ!

അത്രനാളും പുരത്തിങ്കൽ വസിയ്ക്ക നീ
നിത്യസുഖത്തോടും ദാരാത്മജൈസ്സമം.'
രാഘവൻതന്നോടനുജ്ഞയും കൈക്കൊണ്ടു
വേഗേന സൌമിത്രിയോടു സുഗ്രീവനും
ചെന്നു പുരി പുക്കഭിഷേകവും ചെയ്തു
വന്നിതു രാമാന്തികേ സുമിത്രാത്മജൻ.
സോദരനോടും പ്രവർഷണാഖ്യേ ഗിരൌ
സാദരം ചെന്നു കരേറി രഘൂത്തമൻ.
ഉന്നതമൂർദ്ധശിഖരം പ്രവേശിച്ചു
നിന്നനേരമൊരു ഗഹ്വരം കാണായി.
സ്ഫാടികദീപ്തികലർന്നു വിളങ്ങിന
ഹാടകദേശം മണിപ്രവരോജ്ജ്വലം
വാതവരിഷഹിമാതപവാരണം
പാദപവൃന്ദഫലമൂലസഞ്ചിതം.
തത്രൈവ വാസായ രോചയാമാസ സൌ–
മിത്രിണാ ശ്രീരാമഭദ്രൻ മനോഹരൻ
സിദ്ധയോഗീന്ദ്രാദി ഭക്തജനം തദാ
മർത്ത്യവേഷംപൂണ്ട നാരായണൻതന്നെ
പക്ഷിമൃഗാദിരൂപം ധരിച്ചന്വഹം
പക്ഷിദ്ധ്വജനെബ്ഭജിച്ചുതുടങ്ങിനാർ.
സ്ഥാവരജംഗമജാതികളേവരും
ദേവനെക്കണ്ടു സുഖിച്ചു മരുവിനാർ.
രാഘവൻ തത്ര സമാധിനിരതനാ–
യേകാന്തദേശേ മരുവും ദശാന്തരേ
ഏകദാ വന്ദിച്ചു സൌമിത്രി സസ്പൃഹം
രാഘവനോടു ചോദിച്ചരുളീടിനാൻ:
'കേൾക്കയിലാഗ്രഹം പാരം ക്രിയാമാർഗ്ഗ–
മാഖ്യാഹി മോക്ഷപ്രദം ത്രിലോകീപതേ!

വർണ്ണാശ്രമികൾക്കു മോക്ഷദം പോലതു
വർണ്ണിച്ചരുൾ ചെയ്കവേണം ദയാനിധേ!
നാരദവ്യാസവിരിഞ്ചാദികൾ സദാ
നാരായണപൂജകൊണ്ടു സാധിയ്ക്കുന്നു.
നിത്യം പുരുഷാർത്ഥമെന്നു യോഗീന്ദ്രന്മാർ
ഭക്ത്യാ പറയുന്നിതെന്നു കേൾപ്പുണ്ടു ഞാൻ.
ഭക്തനായ് ദാസനായുള്ളോരടിയനു
മുക്തിപ്രദമുപദേശിച്ചരുളണം.
ലോകൈകനാഥ! ഭവാനരുൾ ചെയ്കിലോ
ലോകോപകാരകമാകയുമുണ്ടല്ലോ.'
ലക്ഷ്മണനേവമുണർത്തിച്ച നേരത്തു
തൽക്ഷണേ ശ്രീരാമദേവനരുൾചെയ്തു:

## ക്രിയാമാർഗ്ഗോപദേശം

'കേൾക്ക നീയെങ്കിൽ മല്പൂജാവിധാനത്തി-
നോർക്കിലവസാനമില്ലെന്നറിക നീ.
എങ്കിലും ചൊല്ലുവനൊട്ടു സംക്ഷേപിച്ചു
നിങ്കലുള്ളോരു വാത്സല്യം മുഴുക്കയാൽ.
തന്നുടെ തന്നുടെ ഗൃഹ്യോക്തമാർഗ്ഗേണ
മന്നിടത്തിങ്കൽ ദ്വിജത്വമുണ്ടായ് വന്നാൽ
ആചാര്യനോടു മന്ത്രം കേട്ടു സാദര-
മാചാരപൂർവ്വമാരാധിയ്ക്ക മാമെടോ!
ഹൃൽകമലത്തിങ്കലാകിലുമാം പുന-
രഗ്നിഭഗവാങ്കലാകിലുമാമെടോ!
മുഖ്യപ്രതിമാദികളിലെന്നാകിലു-
മർക്കങ്കലാകിലുമപ്പിങ്കലാകിലും
സ്ഥണ്ഡിലത്തിങ്കലും നല്ല സാളഗ്രാമ-
മുണ്ടെങ്കിലോ പുനരുത്തമമെത്രയും.

വേദതന്ത്രോക്തങ്ങളായ മന്ത്രങ്ങൾ കൊ-
ണ്ടാദരാൽ മൃല്ലേപനാദി വിധിവഴി
കാലേ കുളിയ്ക്കവേണം ദേഹശുദ്ധയേ
മൂലമറിഞ്ഞു സന്ധ്യാവന്ദനാദിയാം
നിത്യകർമ്മംചെയ്തു പിന്നെ സ്വകർമ്മണാ
ശുദ്ധ്യർത്ഥമായ് ചെയ്ക സങ്കല്പമാദിയെ.
ആചാര്യനായതു ഞാനെന്നു കല്പിച്ചു
പൂജിയ്ക്ക ഭക്തിയോടേ ദിവസം പ്രതി.
സ്നാപനം ചെയ്ക ശിലായാം പ്രതിമാസു
ശോഭനാർത്ഥം ചെയ്കവേണം പ്രമാർജ്ജനം.
ഗന്ധപുഷ്പാദ്യങ്ങൾ കൊണ്ടു പൂജിപ്പവൻ
ചിന്തിച്ചതൊക്കെ ലഭിയ്ക്കുമറിക നീ.
മുഖ്യപ്രതിമാദികളിലലങ്കാര-
മൊക്കെ പ്രസാദമെനിയ്ക്കെന്നറിക നീ.
അഗ്നൗ യജിയ്ക്ക ഹവിസ്സുകൊണ്ടാദരാ-
ലർക്കനെ സ്ഥലണ്ഡിലത്തിങ്കലെന്നാകിലോ.
മുമ്പിലേ സർവ്വപൂജാദ്രവ്യമായവ
സമ്പാദനം ചെയ്തുവേണം തുടങ്ങുവാൻ.
ശ്രദ്ധയോടുംകൂടെ വാരിയെന്നാകിലും
ഭക്തനായുള്ളവൻ തന്നാലതിപ്രിയം.
ഗന്ധപുഷ്പാക്ഷതഭക്ഷ്യഭോജ്യാദിക-
ളെന്തു പിന്നെപ്പറയേണമോ ഞാനേടോ?
വസ്ത്രാജിനകുശാദ്യങ്ങളാലാസന-
മുത്തമമായതു കല്പിച്ചുകൊള്ളണം.
ദേവസ്യസമ്മുഖേ ശാന്തനായ് ചെന്നിരു-
ന്നാവിർമ്മുദാ ലിപിന്യാസം കഴിയ്ക്കണം.
ചെയ്ക തത്വന്യാസവും കേശവാദ്യേന
ചെയ്ക മമ മൂർത്തിപഞ്ജരന്യാസവും

പിന്നെ മന്ത്രന്യാസവും ചെയ്തു സാദരം
തന്നുടെ മുമ്പിൽ വാമേ കലശം വച്ചു
ദക്ഷിണഭാഗേ കുസുമാദികളെല്ലാ–
മക്ഷതഭക്ത്യൈവ സംഭരിച്ചീടേണം.
അർഘ്യപാദ്യപ്രദാനാർത്ഥമായും മധു–
പർക്കാർത്ഥമാചമനാർത്ഥമെന്നിങ്ങനെ
പാത്രചതുഷ്ടയവും വച്ചുകൊള്ളണം;
പേർത്തു മറ്റൊന്നും നിരൂപണം കൂടാതെ.
മത്കലാം ജീവസംജ്ഞാം തടിദുജ്ജ്വലാം
ഹൃത്കമലേ ദൃഢം ധ്യാനിച്ചുകൊള്ളണം.
പിന്നെ സ്വദേഹമഖിലം തയാ വ്യാപ്ത–
മെന്നുറയ്ക്കേണമിളക്കവും കൂടാതെ.
ആവാഹയേൽ പ്രതിമാദിഷു മത്കലാം
ദേവസ്വരൂപമായ് ധ്യാനിക്ക കേവലം.
പാദ്യവുമർഘ്യം തഥാ മധുപർക്കമി–
ത്യാദ്യൈഃ പുനഃ സ്നാനവസ്ത്രവിഭൂഷണൈഃ
എത്രയുണ്ടുള്ളതുപചാരമെന്നാല–
ത്രയുംകൊള്ളാമെനിക്കെന്നതേയുള്ളു.
ആഗമോക്തപ്രകാരേണ നീരാജനൈർ–
ധൂപദീപൈർന്നിവേദ്യൈഃ ബഹുവിസ്തരൈഃ
ശ്രദ്ധയാ നിത്യമായർപ്പിച്ചുകൊള്ളുകിൽ
ശ്രദ്ധയാ ഞാനും ഭുജിക്കുമറിക നീ.
ഹോമമഗസ്ത്യോക്തമാർഗ്ഗകുണ്ഡാനലേ!
മൂലമന്ത്രംകൊണ്ടു ചെയ്യാമതെന്നിയെ
ഭക്ത്യാ പുരുഷസൂക്തം കൊണ്ടുമാമെടോ!
ചിത്തതാരിങ്കൽ നിനക്ക കുമാര! നീ.
ഔപാസനാഗ്നൌ ചരുണാ ഹവിഷാഥ
സോപാധിനാ ചെയ്ക ഹോമം മഹാമതേ!

തപ്തജാംബൂനദപ്രഖ്യം മഹാപ്രഭം
ദീപ്താഭരണ വിഭൂഷിതം കേവലം
മാമേവ വഹ്നിമദ്ധ്യസ്ഥിതം ധ്യാനിക്ക
ഹോമകാലേ ഹൃദി ഭക്ത്യാ ബുധോത്തമൻ.
പാരിഷദാനാം ബലിദാനവുംചെയ്തു
ഹോമശേഷത്തെസ്സമാപയേന്മന്ത്രവിൽ.
ഭക്ത്യാ ജപിച്ചു മാം ധ്യാനിച്ചു മൗനിയായ്
വക്ത്രവാസം നാഗവല്ലീദളാദിയും
ദത്വാ മദഗ്രേ മഹാപ്രീതിപൂർവ്വകം
നൃത്തഗീതസ്തുതിപാഠാദിയും ചെയ്തു
പാദാംബുജേ നമസ്കാരവും ചെയ്തുടൻ
ചേതസി മാമുറപ്പിച്ചു വിനീതനായ്
മദ്ദത്തമാകും പ്രസാദത്തെയും പുന-
രുത്തമാംഗേ നിധായാനന്ദപൂർവ്വകം
രക്ഷ മാം ഘോരസംസാരാദിതി മുഹു-
രുക്ത്വാ നമസ്കാരവും ചെയ്തനന്തരം
ഉദ്വാസിപ്പിച്ചുടൻ പ്രത്യങ്മഹസ്സിങ്ക-
ലിത്ഥം ദിനമനു പൂജിക്ക മത്സഖേ!
ഭക്തിസംയുക്തനായുള്ള മർത്ത്യൻ മുദാ
നിത്യമേവം ക്രിയായോഗമനുഷ്ഠിക്കിൽ
ദേഹനാശേ മമ സാരൂപ്യവും വരു-
മൈഹിക സൌഖ്യങ്ങളെന്തു ചൊല്ലേണമോ?
ഇത്ഥം മയോക്തം ക്രിയായോഗമുത്തമം
ഭക്ത്യാ പഠിക്കതാൻ കേൾക്കതാൻ ചെയ്കിലോ
നിത്യപൂജാഫലമുണ്ടവനെ'ന്നതും
ഭക്തപ്രിയനരുൾചെയ്താനതുനേരം.
ശേഷാംശജാതനാം ലക്ഷ്മണൻതന്നോട-
ശേഷമിദമരുൾചെയ്തോരനന്തരം

മായാമയനായ നാരായണൻ പരൻ
മായാമവലംബ്യ ദുഃഖം തുടങ്ങിനാൻ.:
'ഹാ! ജനകാത്മജേ! സീതേ! മനോഹരേ!
ഹാ! ജഗന്മോഹിനി! നാഥേ! മമ പ്രിയേ!'
എവമാദിപ്രലാപംചെയ്തു നിദ്രയും
ദേവദേവന്നു വരാതെ ചമഞ്ഞിതു
സൌമിത്രിതന്നുടെ വാക്യാമൃതംകൊണ്ടു
സൗമുഖ്യമോടു മരുവും ചിലനേരം.

## ഹനുമത്സുഗ്രീവസംഭാഷണം

ഇങ്ങനെ വാഴുന്ന കാലമൊരുദിന-
മങ്ങു കിഷ്കിന്ധാപുരത്തിങ്കൽ വാഴുന്ന
സുഗ്രീവനോടു പറഞ്ഞു പവനജ-
നഗ്രേ വണങ്ങിനിന്നേകാന്തമാംവണ്ണം:
'കേൾക്ക കപീന്ദ്ര! നിനക്കു ഹിതങ്ങളാം
വാക്കുകൾ ഞാൻ പറയുന്നവ സാദരം:
നിന്നുടെ കാര്യം വരുത്തി രഘൂത്തമൻ
മുന്നമേ സത്യവ്രതൻ പുരുഷോത്തമൻ.
പിന്നെ നീയോ നിരൂപിച്ചീലതേതുമെ-
ന്നെന്നുടെ മാനസേ തോന്നുന്നിതിന്നഹോ.
ബാലി മഹാബലവാൻ കപിപുംഗവൻ
ത്രൈലോക്യസമ്മതൻ ദേവരാജാത്മജൻ
നിന്നുടെ മൂലം മരിച്ചു ബലാലവൻ
മുന്നമേ കാര്യം വരുത്തിക്കൊടുത്തിതു.
രാജ്യാഭിഷേകവും ചെയ്തു മഹാജന-
പൂജ്യനായ്താരയുമായിരുന്നീടു നീ
എത്രനാളുണ്ടിരിപ്പിങ്ങനെയെന്നതും
ചിത്തത്തിലുണ്ടു തോന്നുന്നു ധരിയ്ക്ക നീ.

അദ്യ വാ ശ്വോ വാ പരശ്വോഥവാ തവ
മൃത്യു ഭവിയ്ക്കുമതിനില്ല സംശയം.
പ്രത്യുപകാരം മറക്കുന്ന പൂരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിയ്ക്കിലും.
പർവ്വതാഗ്രേ നിജ സോദരൻതന്നോടു
മുർവ്വീശ്വരൻ പരിതാപേന വാഴുന്നു.
നിന്നെയും പാർത്തു, പറഞ്ഞ സമയവും
വന്നതും നീയോ ധരിച്ചതില്ലേതുമേ.
വാനരഭാവേന മാനിനീസക്തനായ്
പാനവുംചെയ്തു മതിമറന്നന്വഹം
രാപ്പകലുമറിയാതെ വസിയ്ക്കുന്ന
കോപ്പുകളെത്രയും നന്നുനന്നിങ്ങനെ.
അഗ്രജനായ ശക്രാത്മജനെപ്പോലെ
നിഗ്രഹിച്ചീടും ഭവാനെയും നിർണ്ണയം.'
അഞ്ജനാനന്ദനൻ തന്നുടെ വാക്കുകേ-
ട്ടഞ്ജസാ ഭീതനായോരു സുഗ്രീവനും
ഉത്തരമായവൻതന്നോടു ചൊല്ലിനാൻ:
'സത്യമത്രേ നീ പറഞ്ഞതു നിർണ്ണയം.
ഇത്തരം ചൊല്ലുമമാത്യനുണ്ടെങ്കിലോ
പൃഥ്വീശനാപത്തുമെത്തുകയില്ലല്ലോ.
സത്വരമെന്നുടെയാജ്ഞയോടും ഭവാൻ
പത്തുദിക്കിങ്കലേയ്ക്കുമയച്ചീടണം
സപ്തദ്വീപസ്ഥിതന്മാരായ വാനര-
സത്തമന്മാരെ വരുത്തുവാനായ് ദ്രുതം
നേരേ പതിനായിരം കപിവീരരെ-
പ്പാരാതയയ്ക്ക സന്ദേശപത്രത്തൊടും.
പക്ഷത്തിനുള്ളിൽ വരേണം കപികുലം
പക്ഷം കഴിഞ്ഞു വരുന്നതെന്നാകിലോ

വധ്യനവനതിനില്ലൊരു സംശയം
സത്യംപറഞ്ഞാലിളക്കില്ലേതുമേ.'
അഞ്ജനാപുത്രനോടിത്ഥം നിയോഗിച്ചു
മഞ്ജുളമന്ദിരം പുക്കിരുന്നീടിനാൻ.
ഭർത്തൃനിയോഗം പുരസ്കൃത്യ മാരുത-
പുത്രനും വാനരസത്തമന്മാരെയും
പത്തുദിക്കിന്നുമയച്ചാനഭിമത-
ദത്തപൂർവ്വം കപീന്ദ്രന്മാരുമന്നേരം
വായുവേഗപ്രചാരേണ കപികുല-
നായകന്മാരെ വരുത്തുവാനായ് മുദാ
പോയിതു ദാനമാനാദിതൃപ്താത്മനാ
മായാമനുഷ്യകാര്യാർത്ഥമതിദ്രുതം.

## ശ്രീരാമന്റെ വിരഹതാപം

രാമനും പർവ്വതമൂർദ്ധനി ദുഃഖിച്ചു
ഭാമിനിയോടും പിരിഞ്ഞുവാഴും വിധൌ
താപേന ലക്ഷ്മണൻതന്നോടു ചൊല്ലിനാൻ
'പാപമയ്യോ! മമ കാൺക! കുമാര! നീ
ജാനകീദേവി മരിച്ചിതോ കുത്രചിൽ
മാനസതാപേന ജീവിച്ചിരിയ്ക്കയോ?
നിശ്ചയിച്ചേതുമറിഞ്ഞതുമില്ലല്ലോ.
കശ്ചിൽ പുരുഷനെന്നോടു സംപ്രീതനായ്
ജീവിച്ചിരിയ്ക്കുന്നിതെന്നു ചൊല്ലീടുകിൽ
കേവലമെത്രയുമിഷ്ടനവൻ മമ
എങ്ങാനുമുണ്ടിരിയ്ക്കുന്നതെന്നാകിൽ ഞാ-
നിങ്ങുബലാൽ കൊണ്ടുപോരുവൻ നിർണ്ണയം.
ജാനകീദേവിയെക്കട്ട കള്ളൻതന്നെ
മാനസകോപേന നഷ്ടമാക്കീടുവൻ

വംശവും കൂടെയൊടുക്കുന്നതുണ്ടൊരു
സംശയമേതുമിതിനില്ല നിർണ്ണയം.
എന്നെയും കാണാഞ്ഞു ദുഃഖിച്ചിരിയ്ക്കുന്ന
നിന്നെ ഞാനെന്നിനിക്കാണുന്നു വല്ലഭേ!
ചന്ദ്രാനനേ! നീ പിരിഞ്ഞതു കാരണം
ചന്ദ്രനുമാദിത്യനെപ്പോലെയായിതു
ചന്ദ്ര! ശീതാംശുക്കളാലവളെച്ചെന്നു
മന്ദമന്ദം തലോടിത്തലോടിത്തദാ
വന്നു തടവീടുകെന്നെയും സാദരം
നിന്നുടെ ഗോത്രജയല്ലോ ജനകജ.
സുഗ്രീവനും ദയാഹീനനത്രേ തുലോം
ദുഃഖിതനാമെന്നെയും മറന്നാനല്ലോ.
നിഷ്ക്കണ്ടകം രാജ്യമാശു ലഭിച്ചവൻ
മൈക്കണ്ണിമാരോടുകൂടെ ദിവാനിശം
മദ്യപാനാസക്തചിത്തനാം കാമുകൻ
വ്യർത്ഥം കൃതഘ്നനത്രേ സുമിത്രാത്മജ!
വന്നു ശരല്ക്കാലമെന്നതു കണ്ടവൻ
വന്നീലയല്ലോ പറഞ്ഞവണ്ണം സഖേ!
അന്വേഷണം ചെയ്തു സീതാധിവാസവു-
മിന്നേടമെന്നറിഞ്ഞീടുവാനായവൻ
പൂർവ്വോപകാരിയാമെന്നെ മറക്കയാൽ
പൂർവ്വനവൻ കൃതഘ്നന്മാരിൽ നിർണ്ണയം.
ഇഷ്ടരായുള്ള ജനത്തെ മറക്കുന്ന
ദുഷ്ടരിൽ മുമ്പുണ്ടു സുഗ്രീവനോർക്ക നീ.
കിഷ്കിന്ധയോടും ബന്ധുക്കളോടും കൂടെ
മർക്കടശ്രേഷ്ഠനെ നിഗ്രഹിച്ചീടുവൻ
അഗ്രജമാർഗ്ഗം ഗമിയ്ക്കേണമിന്നിനി-
സ്സുഗ്രീവനുമതിനില്ലൊരു സംശയം.'

ഇത്ഥമരുൾ ചെയ്ത രാഘവനോടതി-
ക്രുദ്ധനായൊരു സൌമിത്രി ചൊല്ലീടിനാൻ:
'വധ്യനായോരു സുഗ്രീവനെസ്സത്വരം
ഹത്വാ വിടകൊൾവനദ്യ തവാന്തികം

ആജ്ഞാപയാശു മാ'മെന്നു പറഞ്ഞിതു
പ്രാജ്ഞനായോരു സുമിത്രാതനയനും
ആദായ ചാപതൂണീരഖഡ്ഗങ്ങളും
ക്രോധേന ഗന്തുമഭ്യുദ്യതം സോദരം
കണ്ടു രഘുപതി ചൊല്ലിനാൻ പിന്നെയു-
'മുണ്ടൊന്നു നിന്നോടിനിയും പറയുന്നു.
ഹന്തവ്യനല്ല സുഗ്രീവൻ മമ സഖി
കിന്തു ഭയപ്പെടുത്തീടുകെന്നേ വരൂ.
'ബാലിയെപ്പോലെ നിനക്കും വിരവോടു
കാലപുരത്തിനു പോകാമറിക നീ'
ഇത്ഥമവനോടു ചെന്നു ചൊന്നാലതി-
നുത്തരം ചൊല്ലുന്നതും കേട്ടുകൊണ്ടു നീ
വേഗേന വന്നാലതിന്നനുരൂപമാ-
മാകൂതമോർത്തു കർത്തവ്യമനന്തരം.'

## ലക്ഷ്മണന്റെ പുറപ്പാട്

അഗ്രജന്മാജ്ഞയാ സൌമിത്രി സത്വരം
സുഗ്രീവ രാജ്യം പ്രതി നടന്നീടിനാൻ,
കിഷ്കിന്ധയോടും ദഹിച്ചുപോമപ്പൊഴേ
മർക്കടജാതികളെന്നു തോന്നും വണ്ണം.
വിജ്ഞാനമൂർത്തി സർവ്വജ്ഞനനാകുല-
നജ്ഞാനിയായുള്ള മാനുഷനെപ്പോലെ
ദുഃഖസുഖാദികൾ കൈക്കൊണ്ടു വർത്തിച്ചു

ദുഷ്കൃതശാന്തി ലോകത്തിനുണ്ടാക്കുവാൻ
മുന്നം ദശരഥൻ ചെയ്ത തപോബലം
തന്നുടെ സിദ്ധി വരുത്തിക്കൊടുപ്പാനും
പങ്കജസംഭവനാദികൾക്കുണ്ടായ
സങ്കടം തീർത്തു രക്ഷിച്ചു കൊടുപ്പാനും
മാനുഷവേഷം ധരിച്ചു പരാപര–
നാനന്ദമൂർത്തി ജഗന്മയനീശ്വരൻ.
നാനാജനങ്ങളും മായയാ മോഹിച്ചു
മാനസമജ്ഞാനസംയുതമാകയാൽ
മോക്ഷം വരുത്തുന്നതെങ്ങനെ ഞാനെന്നു
സാക്ഷാൽ മഹാവിഷ്ണു ചിന്തിച്ചു കൽപ്പിച്ചു
സർവ്വജഗന്മായാനാശിനിയാകിയ
ദിവ്യകഥയെ പ്രസിദ്ധയാക്കൂ യഥാ
രാമനായ് മാനുഷവ്യാപാരജാതയാം
രാമായണാഭിധാമാനന്ദദായിനീം
സല്ക്കഥാമിപ്രപഞ്ചത്തിങ്കലൊക്കവേ
വിഖ്യാതയാക്കുവാനാനന്ദപൂരുഷൻ
ക്രോധവും മോഹവും കാമവും രാഗവും
ഖേദാദിയും വ്യവഹാരാർത്ഥസിദ്ധയേ
തത്തൽക്രിയാകാലദേശോചിതം നിജ–
ചിത്തേ പരിഗ്രഹിച്ചീടിനാനീശ്വരൻ .
സത്വാദികളാം ഗണങ്ങളിൽത്താനനു–
രക്തനെപ്പോലെ ഭവിയ്ക്കുന്നു നിർഗ്ഗുണൻ
വിജ്ഞാനമൂർത്തിയാം സാക്ഷി സുഖാത്മകൻ
വിജ്ഞാനശക്തിമാനവ്യക്തനദ്വയൻ
കാമാദികളാലവിലിപ്തനവ്യയൻ
വ്യോമവദ്വ്യാപ്തനനന്തനനാമയൻ
ദിവ്യമുനീശ്വരന്മാർ സനകാദികൾ

സർവ്വാത്മകനെച്ചിലരറിഞ്ഞീടുവോർ.
നിർമ്മാലാത്മാക്കളായുള്ള ഭക്തന്മാർക്കു
സമ്യക്പ്രബോധനമുണ്ടാമെന്നു ചൊല്ലുന്നു
ഭക്തചിത്താനുസാരേണ സഞ്ജായതേ
മുക്തിപ്രദൻ മുനിവൃന്ദനിഷേവിതൻ.
കിഷ്കിന്ധയാം നഗരാന്തികം പ്രാപിച്ചു
ലക്ഷ്മണനനും ചെറുഞാണൊലിയിട്ടിതു
മർക്കടന്മാരവനെക്കണ്ടു പേടിച്ചു
ചക്രുഃ കിലുകിലശബ്ദം പരവശാൽ
വപ്രോപരി പാഞ്ഞു കല്ലും മരങ്ങളും
വിഭ്രമത്തോടു കൈയിൽ പിടിച്ചേവരും
പേടിച്ചു മൂത്രമലങ്ങൾ വിസർജ്ജിച്ചു
ചാടിത്തുടങ്ങിനാരങ്ങുമിങ്ങും ദ്രുതം.
മർക്കടക്കൂട്ടത്തെയൊക്കെയൊടുക്കുവാ-
നുൾക്കാമ്പിലഭ്യുദ്യതനായ സൌമിത്രി
വില്ലും കുഴിയെക്കുലച്ചു വലിച്ചിതു
ഭല്ലൂകവൃന്ദവും വല്ലാതെയായിതു
ലക്ഷ്മണനാഗതനായതറിഞ്ഞഥ
തൽക്ഷണമംഗദനോടിവന്നീടിനാൻ.
ശാഖാമൃഗങ്ങളെയാട്ടിക്കളഞ്ഞു താ-
നേകനായ്ച്ചെന്നു നമസ്കരിച്ചീടിനാൻ:
പ്രീതനായാശ്ലേഷവുംചെയ്തവനോടു
ജാതമോദം സുമിത്രാത്മജൻ ചൊല്ലിനാൻ:
'ഗച്ഛ വത്സ! ത്വം പിതൃവ്യനെക്കണ്ടു ചൊ-
ല്ലിച്ചെയ്ത കാര്യം പിഴയ്ക്കുമെന്നാശു നീ.
ഇച്ഛയായുള്ളതു ചെയ്ത മിത്രത്തെ വ-
ഞ്ചിച്ചാലനർത്ഥമവിളംബിതം വരും.
ഉഗ്രനാമഗ്രജനെന്നോടരുൾ ചെയ്തു

നിഗ്രഹിച്ചീടുവൻ സുഗ്രീവനെ ക്ഷണാൽ.
അഗ്രജമാർഗ്ഗം ഗമിയ്ക്കണമെന്നുണ്ടു
സുഗ്രീവനുൾക്കാമ്പിലെങ്കിലതേ വരൂ
എന്നരുൾ ചെയ്തതു ചെന്നു പറകെ'ന്നു
ചൊന്നതു കേട്ടൊരു ബാലിതനയനും
തന്നുള്ളിലുണ്ടായ ഭീതിയോടുമവൻ
ചെന്നു സുഗ്രീവനെ വന്ദിച്ചു ചൊല്ലിനാൻ:
'കോപേന ലക്ഷ്മണൻ വന്നിതാ നില്ക്കുന്നു
ഗോപുരദ്വാരി പുറത്തുഭാഗത്തിനി
കാപേയഭാവം കളഞ്ഞു വന്ദിയ്ക്ക ചെ-
ന്നാപത്തതല്ലായ്കിലുണ്ടായ്‌വരും ദൃഢം.'
സന്ത്രസ്തനായ സുഗ്രീവനതു കേട്ടു
മന്ത്രിപ്രവരനാം മാരുതിതന്നോടു
ചിന്തിച്ചു ചൊല്ലിനാനംഗദനോടുകൂ-
ടന്തികേ ചെന്നു വന്ദിയ്ക്ക സൌമിത്രിയെ
സാന്ത്വനം ചെയ്തു കൂട്ടിക്കൊണ്ടു പോരിക
ശാന്തനായൊരു സുമിത്രാതനയനെ.'
മാരുതിയെപ്പറഞ്ഞേവമയച്ചഥ
താരയോടർക്കാത്മജൻ പറഞ്ഞീടിനാൻ:
'താരാധിപാനനേ! പോകണമാശു നീ
താരേ! മനോഹരേ! ലക്ഷ്മണൻ തന്നുടെ
ചാരത്തുചെന്നു കോപത്തെശ്ശമിപ്പിയ്ക്ക
സാരസ്യസാരവാക്യങ്ങളാൽ,പിന്നെ നീ
കൂട്ടിക്കൊണ്ടിങ്ങുപോന്നെന്നെയും വേഗേന
കാട്ടിക്കലുഷഭാവത്തേയും നീക്കണം.'
ഇത്ഥമർക്കാത്മജൻ വാക്കുകൾ കേട്ടവൾ
മദ്ധ്യകക്ഷ്യാം പ്രവേശിച്ചു നിന്നീടിനാൾ.
താരാതനയനും മാരുതിയും കൂടി

ശ്രീരാമസോദരൻ തന്നെ വണങ്ങിനാർ
ഭക്ത്യാ കുശലപ്രശ്നങ്ങളും ചെയ്തു സൌ-
മിത്രിയോടഞ്ജനാനന്ദനൻ ചൊല്ലിനാൻ:
'എന്തുപുറത്തുഭാഗേ നിന്നരുളുവാ-
നന്തഃപുരത്തിലാമ്മാറെഴുന്നള്ളണം.
രാജദാരങ്ങളേയും നഗരാഭയും
രാജാവു സുഗ്രീവനേയും കനിവോടു
കണ്ടുപറഞ്ഞാലനന്തരം നാഥനെ
ക്കണ്ടുവണങ്ങിയാൽ സാദ്ധ്യമെല്ലാം ദ്രുതം.'
ഇത്ഥം പറഞ്ഞു കയ്യുംപിടിച്ചാശു സൌ-
മിത്രിയോടും മന്ദമന്ദം നടന്നിതു.
യൂഥപന്മാർ മരുവീടും മണിമയ-
സൌധങ്ങളും പുരീശോഭയും കണ്ടുക-
ണ്ടാനന്ദമുൾക്കൊണ്ടു മദ്ധ്യകക്ഷ്യാം ചെന്നു
മാനിച്ചുനിന്ന നേരത്തു കാണായ്‌വന്നു
താരേശതുല്യമുഖിയായ മാനിനീ
താരാ ജഗന്മനോമോഹിനി സുന്ദരി
ലക്ഷ്മീസമാനയായ് നില്ക്കുന്നതന്നേരം
ലക്ഷ്മണൻ തന്നെ വണങ്ങി വിനീതയായ്
മന്ദസ്മിതംപൂണ്ടു ചൊന്നാളഹോ, 'തവ
മന്ദിരമായതിതെന്നറിഞ്ഞീലയോ?
ഭക്തനായെത്രയുമുത്തമനായ് തവ
ഭൃത്യനായോരു കപീന്ദ്രനോടിങ്ങനെ
കോപമുണ്ടായാലവനെന്തൊരു ഗതി?
ചാപല്യമേറുമിജ്ജാതികൾക്കോർക്കണം.
മർക്കടവീരൻ ബഹുകാലമുണ്ടല്ലോ
ദുഃഖമനുഭവിച്ചീടുന്നു ദീനനായ്.
ഇക്കാലമാശു ഭവൽകൃപയാ പരി-

രക്ഷിതനാകയാൽ സൌഖ്യം കലർന്നവൻ
വാണാനതും വിപരീതമാക്കീടായ്ക്ക-
വേണം ദയാനിധേ! ഭക്തപരായണ!
നാനാദിഗന്തരംതോറും മരുവുന്ന
വാനരന്മാരെ വരുത്തുവാനായവൻ
പത്തുസഹസ്രം ദൂതന്മാരെ വിട്ടിതു
പത്തു ദിക്കീന്നും കപികുലപ്രൌഢരും
വന്നു നിറഞ്ഞതു കാൺകിവിടെപ്പുന-
രൊന്നിനും ദണ്ഡമിനിയില്ല നിർണ്ണയം
നക്തഞ്ചരകുലമൊക്കെയൊടുക്കുവാൻ
ശക്തരത്രേ കപിസത്തമന്മാരെല്ലാം
പുത്രകളത്രമിത്രാന്വിതനാകിയ
ഭൃത്യനാം സുഗ്രീവനെക്കണ്ടവനുമായ്
ശ്രീരാമദേവപാദാംബുജം വന്ദിച്ചു
കാര്യവുമാശു സാധിയ്ക്കാമറിഞ്ഞാലും.'
താരാവചനമേവം കേട്ടു ലക്ഷ്മണൻ
പാരാതെ ചെന്നു സുഗ്രീവനെയും കണ്ടു.
സത്രപം വിത്രസ്തനായ സുഗ്രീവനും
സത്വരമുത്ഥാനവും ചെയ്തു വന്ദിച്ചു.
മത്തനായ് വിഹ്വലിതേക്ഷണനാം കപി
സത്തമനെക്കണ്ടു കോപേന ലക്ഷ്മണൻ
മിത്രാത്മജനോടു ചൊല്ലിനാൻ നീ രഘു-
സത്തമൻ തന്നെ മറന്നതെന്തിങ്ങനെ?
വൃത്രാരിപുത്രനെക്കൊന്ന ശരമാര്യ-
പുത്രൻ കരസ്ഥിതമെന്നുമറിക നീ.
അഗ്രജമാർഗ്ഗം ഗമിയ്ക്കയിലാഗ്രഹം
സുഗ്രീവനുണ്ടെന്നു നാഥനരുൾ ചെയ്തു.'
ഇത്തരം സൌമിത്രി ചൊന്നതു കേട്ടതി-

നുത്തരം മാരുതപുത്രനും ചൊല്ലിനാൻ:
'ഇത്ഥമരുൾ ചെയ്വതിനെന്തു കാരണം
ഭക്തനേറ്റം പുരുഷോത്തമങ്കൽ കപി-
സത്തമനോർക്കിൽ സുമിത്രാത്മജനിലും
സത്യവും ലംഘിയ്ക്കയില്ല കപീശ്വരൻ.
രാമകാര്യാർത്ഥമുണർന്നിരിയ്ക്കുന്നിതു
താമസമെന്നിയേ വാനരപുംഗവൻ
വിസ്മൃതനായിരുന്നീടുകയില്ലേതും
വിസ്മയമാമ്മാറു കണ്ടീലയോ ഭവാൻ?
വേഗേന നാനാദിഗന്തരത്തിങ്കൽനി-
ന്നാഗതന്മാരായ വാനരവീരരെ?
ശ്രീരാമകാര്യമശേഷേണ സാധിയ്ക്കു-
മാമയമെന്നിയേ വാനരനായകൻ.'
മാരുതി ചൊന്നതുകേട്ടു സൌമിത്രിയു-
മാരൂഢലജ്ജനായ് നില്ക്കും ദശാന്തരേ
സുഗ്രീവനർഘ്യപാദ്യാദ്യേന പൂജ
ചെയ്തഗ്രഭാഗേ വീണു വീണ്ടും വണങ്ങിനാൻ:
'ശ്രീരാമദാസോഹമാഹന്ത! രാഘവ-
കാരുണ്യലേശേന രക്ഷിതനദ്യ ഞാൻ
ലോകത്രയത്തെ ക്ഷണാർദ്ധമാത്രംകൊണ്ടു
രാഘവൻ തന്നെ ജയിയ്ക്കുമല്ലോ ബലാൽ
സേവാർത്ഥമോർക്കിൽ സഹായമാത്രം ഞങ്ങ-
ളേവരും തൻനിയോഗത്തെ വഹിയ്ക്കുന്നു.'
അർക്കാത്മജൻ മൊഴി കേട്ടു സൌമിത്രിയു-
മുൾക്കാമ്പഴിഞ്ഞവനോടു ചൊല്ലീടിനാൻ:
'ദുഃഖേന ഞാൻ പരുഷങ്ങൾ പറഞ്ഞതു-
മൊക്കെ ക്ഷമിയ്ക്ക മഹാഭാഗനല്ലോ നീ.
നിങ്കൽ പ്രണയമധികമുണ്ടാകയാൽ

സങ്കടംകൊണ്ടു പറഞ്ഞിതു ഞാനെടോ!
വൈകാതെ പോക വനത്തിനു നാമിനി
രാഘവൻ താനേ വസിയ്ക്കുന്നതുമെടോ.

## സുഗ്രീവൻ ശ്രീരാമസന്നിധിയിൽ

'അങ്ങനെത്തന്നെ പുറപ്പെടുകെങ്കിൽ നാ-
മിങ്ങിനിപ്പാർക്കയില്ലെ'ന്നു സുഗ്രീവനും
തേരിൽ കരേറി സുമിത്രാത്മജനുമായി
ഭേരിമൃദംഗശംഖാദി നാദത്തോടും
അഞ്ജനാപുത്രനീലാംഗദാദ്യൈരല-
മഞ്ജസാ വാനരസേനയോടും തദാ
ചാമരശ്വേതാതപത്രവ്യജനവാൻ
സാമരസൈന്യനാഖണ്ഡലനെപ്പോലെ
രാമൻ തിരുവടിയെച്ചെന്നു കാണ്മതി-
ന്നാമോദമോടു നടന്നു കപിവരൻ.
ഗഹ്വരദ്വാരി ശിലാതലേ വാഴുന്ന
വിഹ്വലമാനസം ചീരാജിനധരം
ശ്യാമം ജടാമകുടോജ്ജ്വലം മാനവം
രാമം വിശാലവിലോലവിലോചനം
ശാന്തം മൃദുസ്മിതചാരുമുഖാംബുജം
കാന്താവിരഹസന്തപ്തം മനോഹരം
കാന്തം മൃഗപക്ഷി സഞ്ചയസേവിതം
ദാന്തം മുദാകണ്ടു ദൂരാൽ കപിവരൻ
തേരിൽനിന്നാശു താഴത്തിറങ്ങീടിനാൻ
വീരനായോരു സൌമിത്രിയോടും തദാ.
ശ്രീരാമപാദാരവിന്ദാന്തികേ വീണു
പൂരിച്ച ഭക്ത്യാ നമസ്കരിച്ചീടിനാൻ.
ശ്രീരാമദേവനും വാനരവീരനെ-

ക്കാരുണ്യമോടു ഗാഢം പുണർന്നീടിനാൻ:
'സൌഖ്യമല്ലീ ഭവാനെ', ന്നുരചെയ്തുട-
നൈക്യഭാവേന പിടിച്ചിരുത്തീടിനാൻ.
ആതിഥ്യമായുള്ള പൂജയും ചെയ്തള-
വാദിത്യപുത്രനും പ്രീതി പൂണ്ടാൻ തുലോം.

## സീതാന്വേഷണോദ്യോഗം

ഭക്തിപരവശനായ സുഗ്രീവനും
ഭക്തപ്രിയനോടുണർത്തിച്ചിതന്നേരം:
'വന്നു നില്ക്കുന്ന കപികുലത്തെക്കനി-
ഞ്ഞൊന്നു തൃക്കൺപാർത്തരുളേണമാദരാൽ.
തൃക്കാല്ക്കൽ വേല ചെയ്തീടുവാൻ തക്കൊരു
മർക്കടവീരരിക്കാണായതൊക്കവേ.
നാനാകുലാചലസംഭവന്മാരിവർ
നാനാസരിദ്ദ്വീപശൈലനിവാസികൾ.
പർവ്വതതുല്യശരീരികളേവരു-
മുർവ്വീപതേ! കാമരൂപികളെത്രയും.
ഗർവ്വം കലർന്ന നിശാചരന്മാരുടെ
ദുർവ്വീര്യമെല്ലാമടക്കുവാൻ പോന്നവർ.
ദേവാംശസംഭവന്മാരിവരാകയാൽ
ദേവാരികളെയൊടുക്കുമിവരിനി.
കേചിൽ ഗജബലന്മാരിതിലുണ്ടു താൻ
കേചിൽ ദശഗജശക്തിയുള്ളോരുണ്ടു.
കേചിദമിതപരാക്രമമുള്ളവർ
കേചിന്മൃഗേന്ദ്രസമന്മാരറിഞ്ഞാലും
കേചിന്മഹേന്ദ്രനീലോപലരൂപികൾ
കേചിൽ കനകസമാനശരീരികൾ
കേചന രക്താന്തനേത്രം ധരിച്ചവർ

കേചന ദീർഘവാലന്മാരഥാപരേ,
ശുദ്ധസ്ഫടിക സങ്കാശശരീരികൾ
യുദ്ധവൈദഗ്ദ്ധ്യമിവരോളമില്ലാർക്കും
നിങ്കഴൽപ്പങ്കജത്തിങ്കലുറച്ചവർ
സംഖ്യയില്ലാതോളമുണ്ടു കപിബലം
മൂലഫലദലപക്വാശനന്മാരായ്
ശീലഗുണമുള്ള വാനരന്മാരിവർ
താവകാജ്ഞാകാരികളെന്നു നിർണ്ണയം
ദേവദേവേശ! രഘുകുലപുംഗവ!
ഋക്ഷകുലാധിപനായുള്ള ജാംബവാൻ
പുഷ്കരസംഭവപുത്രനിവനല്ലോ.
കോടിഭല്ലൂകവൃന്ദാധിപതി മഹാ-
പ്രൌഢമതി ഹനുമാനിവനെന്നുടെ
മന്ത്രിവരൻ മഹാസത്വപരാക്രമൻ
ഗന്ധവാഹാത്മജനീശാംശസംഭവൻ.
നീലൻ ഗജൻ ഗവയൻ ഗവാക്ഷൻ ദീർഘ-
വാലധിപൂണ്ടവൻ മൈന്ദൻ വിവിദനും
കേസരി മാരുതി താതൻ മഹാബലി
വീരൻ പ്രമാഥി ശരഭൻ സുഷേണനും
ശൂരൻ സുമുഖൻ ദധിമുഖൻ ദുർമ്മുഖൻ
ശ്വേതൻ വലീമുഖനും ഗന്ധമാദനൻ
താരൻ വൃഷഭൻ നളൻ വിനതൻ മമ
താരാതനയനാമംഗദനിങ്ങനെ
ചൊല്ലുള്ള വാനരവംശരാജാക്കന്മാർ
ചൊല്ലുവാനാവതല്ലാതോളമുണ്ടല്ലോ.
വേണുന്നതെന്തെന്നിവരോടരുൾ ചെയ്തു
വേണമെന്നാലിവർസാധിയ്ക്കുമൊക്കവേ.'
സുഗ്രീവവാക്യമിത്ഥം കേട്ടു രാഘവൻ

സുഗ്രീവനെപ്പിടിച്ചാലിംഗനം ചെയ്തു
സന്തോഷപൂർണ്ണാശ്രു നേത്രാംബുജത്തോടു-
മന്തർഗ്ഗതമരുൾചെയ്തിതു സാദരം:
'മല്ക്കാര്യഗൗരവം നിങ്കലും നിർണ്ണയ-
മുൾക്കാമ്പിലോർത്തു കർത്തവ്യം കുരുഷ്വ നീ.
ജാനകീമാർഗ്ഗണാർത്ഥം നിയോഗിക്ക നീ
വാനരവീരരെ നാനാദിശി സഖേ!'
ശ്രീരാമവാക്യാമൃതം കേട്ടു വാനര-
വീരനയച്ചിതു നാലു ദിക്കിങ്കലും
'നൂറായിരം കപി വീരന്മാർ പോകണ-
മോരോ ദിശി പടനായകന്മാരൊടും
പിന്നെ വിശേഷിച്ചു ദക്ഷിണദിക്കിന-
ത്യുന്നതന്മാർപലരും പോയ്ത്തിരയണം
അംഗദൻ ജാംബവാൻ മൈന്ദൻ വിവിദനും
തുംഗൻ നളനും ശരഭൻ സുഷേണനും
വാതാത്മജൻ ശ്രീഹനുമാനുമായ് ചെന്നു
ബാധയൊഴിഞ്ഞുടൻ കണ്ടു വന്നീടണം.
അത്ഭുതഗാത്രിയെ നീളെത്തിരഞ്ഞിങ്ങു
മുപ്പതു നാളിനകത്തു വന്നീടണം
ഉല്പലപത്രാക്ഷിതന്നെയും കാണാതെ
മുപ്പതുനാൾ കഴിഞ്ഞിങ്ങു വരുന്നവൻ
പ്രാണാന്തികം ദണ്ഡമാശു ഭുജിക്കണ-
മേണാങ്കശേഖരൻ തന്നാണെ നിർണ്ണയം.'
നാലുകൂട്ടത്തോടുമിത്ഥം നിയോഗിച്ചു
കാലമേ പോയാലുമെന്നയച്ചീടിനാൻ.
രാഘവൻതന്നെത്തൊഴുതരികേ ചെന്നു
ഭാഗവതോത്തമനുമിരുന്നീടിനാൻ.
ഇത്ഥം കപികൾ പുറപ്പെട്ട നേരത്തു

ഭക്ത്യാ തൊഴുതിതു വായുതനയനും
അപ്പോളവനെ വേറേ വിളിച്ചാദരാ-
ലത്ഭുതവിക്രമൻതാനുമരുൾ ചെയ്തു:
'മാനസേ വിശ്വാസമുണ്ടാവതിന്നു നീ
ജാനകി കയ്യിൽ കൊടുത്തീടിതു സഖേ!
രാമനാമാങ്കിതമാമംഗുലീയകം
ഭാമിനിയ്ക്കുള്ളിൽ വികല്പം കളവാനായ്.
എന്നുടെ കാര്യത്തിനോർക്കിൽ പ്രമാണം നീ
യെന്നിയേ മറ്റാരുമില്ലെന്നു നിർണ്ണയം
പിന്നെയടയാളവാക്കുമരുൾചെയ്തു
മന്നവൻ, പോയാലുമെന്നയച്ചീടിനാൻ.
ലക്ഷ്മീഭഗവതിയാകിയ സീതയാം
പുഷ്കരപത്രാക്ഷിയെക്കൊണ്ടുപോയൊരു
രക്ഷോവരനായ രാവണൻ വാഴുന്ന
ദക്ഷിണദിക്കു നോക്കിക്കപിസഞ്ചയം
ലക്ഷവും വൃത്രാരിപുത്രതനയനും
പുഷ്കരസംഭവപുത്രനും നീലനും
പുഷ്കരബാന്ധവശിഷ്യനും മറ്റുള്ള
മർക്കടസേനാപതികളുമായ് ദ്രുതം
നാനാനഗനഗരഗ്രാമദേശങ്ങൾ
കാനനരാജ്യപുരങ്ങളിലും തഥാ
തത്ര തത്രൈവ തിരഞ്ഞു തിരഞ്ഞതി-
സത്വരം നീളെ നടക്കും ദശാന്തരേ
ഗന്ധവാഹാത്മജനാദികളൊക്കവേ
വിന്ധ്യാചലാടവി പുക്കു തിരയുമ്പോൾ
ഘോരമൃഗങ്ങളേയും കൊന്നുതിന്നതി-
ക്രൂരനായൊരു നിശാചരവീരനെ-
ക്കണ്ടു വേഗത്തോടടുത്താരിതു ദശ-

കണ്ണനെന്നോർത്തു കപിവരന്മാരെല്ലാം,
നിഷ്ഠുരമായുള്ള മുഷ്ടി പ്രഹാരേണ
ദുഷ്ടനെപ്പെട്ടെന്നു നഷ്ടമാക്കീടിനാർ.
പംക്തിമുഖനല്ലിവനെന്നു മാനസേ
ചിന്തിച്ചു പിന്നെയും വേഗേന പോയവർ.

## സ്വയംപ്രഭാഗതി

അന്ധകാരാരണ്യമാശു പുക്കീടാനാ-
രന്തരാ ദാഹവും വർദ്ധിച്ചിതേറ്റവും
ശുഷ്കകണ്ഠോഷ്ഠതാലുപ്രദേശത്തൊടും
മർക്കടവീരരുണങ്ങിവരണ്ടൊരു
ജിഹ്വയോടും നടക്കുന്ന നേരത്തൊരു
ഗഹ്വരം തത്ര കാണായി വിധിവശാൽ.
വല്ലീതൃണഗണച്ഛന്നമായൊന്നിതി-
ലില്ലയല്ലീ ജലമെന്നോർത്തു നില്ക്കുമ്പോൾ
ആർദ്രപക്ഷക്രൗഞ്ചഹംസാദി പക്ഷിക-
ളൂർദ്ധ്വദേശേ പറന്നാരതിൽനിന്നുടൻ
പക്ഷങ്ങളിൽനിന്നു വീണു ജലകണം
മർക്കടന്മാരുമതുകണ്ടു കല്പിച്ചാർ.
'നല്ല ജലമതിലുണ്ടെന്നു നിർണ്ണയ-
മെല്ലാവരും നാമിതിലിറങ്ങീടുക.
എന്നു പറഞ്ഞൊരു നേരത്തു മാരുതി
മുന്നിലിറങ്ങിനാൻ മറ്റുള്ളവർകളും
പിന്നാലെ തന്നിലിറങ്ങി നടക്കുമ്പോൾ
കണ്ണുകാണാഞ്ഞിതിരുട്ടുകൊണ്ടന്നേര-
മന്യോന്യമൊത്തു കയ്യുംപിടിച്ചാകുലാൽ
ഖിന്നതയോടും നടന്നുനടന്നുപോയ്
ചെന്നാരതീവദൂരം തത്ര കണ്ടിതു

മുന്നിലാമ്മാറതിധന്യദേശസ്ഥലം.
സ്വർണ്ണമയം മനോമോഹനം കാണ്മവർ
കണ്ണിനുമേറ്റമാനന്ദകരം പരം
വാപികളുണ്ടു മണിമയവാരിയാ–
ലാപൂർണ്ണകളായതീവ വിശദമായ്
പക്വഫലങ്ങളാൽ നമ്രങ്ങളായുള്ള
വൃക്ഷങ്ങളുണ്ടു കല്പദ്രുമതുല്യമായ്
പീയൂഷസാമ്യമധുദ്രോണിസംയുത–
പേയ ഭക്ഷ്യാന്നസഹിതങ്ങളായുള്ള
വസ്ത്ത്യങ്ങളുണ്ടു പലതരം തത്രൈവ
വസ്ത്രരത്നാദി പരിഭൂഷിതങ്ങളായ്.
മാനസമോഹനമായ ദിവ്യസ്ഥലം.
മാനുഷവർജ്ജിതം ദേവഗേഹോപമം
തത്ര ഗേഹേ മണികാഞ്ചനവിഷ്ടരേ
ചിത്രാകൃതിപൂണ്ടു കണ്ടാരൊരുത്തിയെ
യോഗം ധരിച്ചു ജടാവല്ക്കലം പൂണ്ടു
യോഗിനി നിശ്ചലധ്യാനനിരതയായ്
പാവകജ്വാലാസമാഭകലർന്നതി–
പാവനയായ മഹാഭാഗയെക്കണ്ടു.
തൽക്ഷണേ സന്തോഷപൂർണ്ണമനസ്സോടു
ഭക്തിയും ഭീതിയും പൂണ്ടു വണങ്ങിനാർ.
ശാഖാമൃഗങ്ങളെക്കണ്ടു മോദം പൂണ്ടു
യോഗിനിതാനുമവരോടു ചൊല്ലിനാൾ:
‘നിങ്ങളാരാകുന്നതെന്നു പറയണ–
മിങ്ങു വന്നീടുവാൻ മൂലവും ചൊല്ലണം
എങ്ങനെ മാർഗ്ഗമറിഞ്ഞവാറെന്നതു–
മെങ്ങിനിപ്പോകുന്നതെന്നും പറയണം.’
എന്നിവ കേട്ടൊരു വായുതനയനും

നന്നായ്‌വണങ്ങി വിനീതനായ് ചൊല്ലിനാൻ:
'വൃത്താന്തമൊക്കവേ കേട്ടാലുമെങ്കിലോ
സത്യമൊഴിഞ്ഞു പറയുമാറില്ല ഞാൻ.
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ-
ന്നുത്തമമായുണ്ടൊരു പുരി ഭൂതലേ
തത്രൈവ വാണു ദശരഥനാം നൃപൻ
പുത്രരുമുണ്ടായ്ചമഞ്ഞിതു നാലുപേർ.
നാരായണസമൻ ജ്യേഷ്ഠനവർകളിൽ
ശ്രീരാമനാകുന്നതെന്നുമറിഞ്ഞാലും
താതാജ്ഞയാ വനവാസാർത്ഥമായവൻ
ഭ്രാതാവിനോടും ജനകാത്മജയായ
സീതയാം പത്നിയോടും വിപിനസ്ഥലേ
മോദേന വാഴുന്ന കാലമൊരു ദിനം
ദുഷ്ടനായുള്ള ദശാസ്യനിശാചരൻ
കട്ടുകൊണ്ടാശു പോയീടിനാൻ പത്നിയെ.
രാമനും ലക്ഷ്മണനാകുമനുജനും
ഭാമിനിതന്നെത്തിരഞ്ഞു നടക്കുമ്പോൾ
അർക്കാത്മജനായ സുഗ്രീവനെക്കണ്ടു
സഖ്യവും ചെയ്തിതു തമ്മിലന്യോന്യമായ്
എന്നതിന്നഗ്രജനാകിയ ബാലിയെ
ക്കൊന്നു സുഗ്രീവനു രാജ്യവും നൽകിനാൻ
ശ്രീരാമനുമതിൻ പ്രത്യുപകാരമാ-
യാരാഞ്ഞു സീതയെക്കണ്ടു വരികെന്നു
വാനരനായകനായ സുഗ്രീവനും
വാനരന്മാരെയയച്ചിതെല്ലാടവും
ദക്ഷിണദിക്കിലന്വേഷിപ്പതിനൊരു
ലക്ഷം കപിവരന്മാരുണ്ടു ഞങ്ങളും
ദാഹം പൊറാഞ്ഞു ജലകാംക്ഷയാ വന്നു

മോഹേന ഗഹ്വരം പുക്കിതറിയാതെ.
ദൈവവശാലിവിടെപ്പോന്നു വന്നിഹ
ദേവിയെക്കാണായതും ഭാഗ്യമെത്രയും.
ആരെന്നതും ഞങ്ങളേതുമറിഞ്ഞീല
നേരേയരുൾചെയ്കവേണമതും ശുഭേ!'
യോഗിനിതാനുമതു കേട്ടവരോടു
വേഗേന മന്ദസ്മിതംപൂണ്ടു ചൊല്ലിനാൾ:
'പക്വഫലമൂലജാലങ്ങളൊക്കവേ
ഭക്ഷിച്ചമൃതപാനം ചെയ്തു തൃപ്തരായ്
ബുദ്ധി തെളിഞ്ഞു വരുവിനെന്നാൽ മമ
വൃത്താന്തമാദിയേ ചൊല്ലിത്തരുവൻ ഞാൻ.'
എന്നതു കേട്ടവർ മൂലഫലങ്ങളും
നന്നായ് ഭുജിച്ചു മധുപാനവും ചെയ്തു
ചിത്തം തെളിഞ്ഞു ദേവീസമീപം പുക്കു
ബദ്ധാഞ്ജലി പൂണ്ടു നിന്നോരനന്തരം
ചാരുസ്മിതപൂർവ്വമഞ്ജസാ യോഗിനി
മാരുതിയോടു പറഞ്ഞുതുടങ്ങിനാൾ:
'വിശ്വവിമോഹനരൂപിണിയാകിയ
വിശ്വകർമ്മാത്മജാ ഹേമാ മനോഹരീ
നൃത്തഭേദംകൊണ്ടു സന്തുഷ്ടനാക്കിനാൾ
മുഗ്ദ്ധേന്ദുശേഖരൻതന്നെ,യതുമൂലം
ദിവ്യപുരമിദം നൽകിനാനീശ്വരൻ
ദിവ്യസംവത്സരാണാമയുതായുതം,
ഉത്സവംപൂണ്ടു വസിച്ചാളിഹ പുരാ
തത്സഖി ഞാനിഹ നാമ്നാ സ്വയംപ്രഭാ
സന്തതം മോക്ഷമപേക്ഷിച്ചിരിപ്പൊരു
ഗന്ധർവ്വപുത്രി സദാ വിഷ്ണുതല്പരാ.
ബ്രഹ്മലോകം പ്രവേശിച്ചിതു ഹേമയും

നിർമ്മലഗാത്രിയുമെന്നോടു ചൊല്ലിനാൾ:
'സന്തതം നീ തപസ്സും ചെയ്തിരിയ്ക്കെടോ,
ജന്തുക്കളത്ര വരികയുമില്ലല്ലോ
ത്രേതായുഗേ വിഷ്ണു നാരായണൻ ഭുവി
ജാതനായീടും ദശരഥപുത്രനായ്
ഭൂഭാരനാശനാർത്ഥം വിപിനസ്ഥലേ
ഭൂപതി സഞ്ചരിച്ചീടും ദശാന്തരേ
ശ്രീരാമപത്നിയെക്കട്ടുകൊള്ളുമതി-
ക്രൂരനായീടും ദശാനനനക്കാലം.
ജാനകീദേവിയെയന്വേഷണത്തിനായ്
വാനരന്മാർ വരും നിൻഗുഹാമന്ദിരേ
സല്ക്കരിച്ചവരെ പ്രീതിപൂണ്ടു നീ
മർക്കടന്മാർക്കുപകാരവും ചെയ്തു പോയ്
ശ്രീരാമദേവനെക്കണ്ടു വണങ്ങുക
നാരായണസ്വാമിതന്നെ രഘൂത്തമൻ
ഭക്ത്യാ പരനെ സ്തുതിച്ചാൽ വരും തവ
മുക്തിപദം യോഗിഗമ്യം സനാതനം.
ആകയാൽ ഞാനിനി ശ്രീരാമദേവനെ
വേഗേന കാണ്മതിന്നായ്ക്കൊണ്ടു പോകുന്നു
നിങ്ങളെ നേരേ പെരുവഴികൂട്ടുവൻ
നിങ്ങളെല്ലാവരും കണ്ണടച്ചീടുവിൻ.
ചിത്തം തെളിഞ്ഞവർ കണ്ണടച്ചീടിനാർ.
സത്വരം പൂർവ്വസ്ഥിതാടവി പുക്കിതു.
ചിത്രം വിചിത്രം വിചിത്രമെന്നോർത്തവർ
പദ്ധതിയൂടെ നടന്നുതുടങ്ങിനാർ.

## സ്വയംപ്രഭാസ്തുതി

യോഗിനിയും ഗുഹാവാസമുപേക്ഷിച്ചു
യോഗേശസന്നിധി പുക്കാളതിദ്രുതം.
ലക്ഷ്മണസുഗ്രീവസേവിതനാകിയ
ലക്ഷ്മീശനെക്കണ്ടു കൃത്വാ പ്രദക്ഷിണം
ഭക്ത്യാ സഗദ്ഗദം രോമാഞ്ചസംയുതം
നത്വാ മുഹുർമ്മുഹുഃ സ്തുത്വാ ബഹുവിധം:
'ദാസീ തവാഹം രഘുപതേ! രാജേന്ദ്ര!
വാസുദേവ! പ്രഭോ! രാമ! ദയാനിധേ!
കാണ്മതിന്നായ്ക്കൊണ്ടു വന്നേനിവിടെ ഞാൻ
സാമ്യമില്ലാത ജഗല്പതേ! ശ്രീപതേ!
ഞാനനേകായിരം സംവത്സരം തവ
ധ്യാനേന നിത്യം തപസ്സുചെയ്തീടിനേൻ.
ത്വദ്രൂപസന്ദർശനാർത്ഥം തപോബല-
മദ്യൈവ നൂനം ഫലിതം രഘുപതേ!
ആദ്യനായോരു ഭവന്തം നമസ്യാമി
വേദ്യനല്ലാരാലുമേ ഭവാൻ നിർണ്ണയം.
അന്തർബ്ബഹിസ്ഥിതം സർവ്വഭൂതേഷ്വപി
സന്തമലക്ഷ്യമാദ്യന്തഹീനം പരം
മായായവനികാച്ഛന്നനായ് വാഴുന്ന
മായാമയനായ മാനുഷവിഗ്രഹൻ
അജ്ഞാനികളാലറിഞ്ഞുകൂടാതൊരു
വിജ്ഞാനമൂർത്തിയല്ലോ ഭവാൻ കേവലം
ഭാഗവതന്മാർക്കു ഭക്തിയോഗാർത്ഥമായ്
ലോകേശമുഖ്യാമരൗഘമർത്ഥിയ്ക്കയാൽ
ഭൂമുയിൽ വന്നവതീർണ്ണനാം നാഥനെ
ത്താമസിയായ ഞാനെന്തറിയുന്നതും!
സച്ചിന്മയം തവ തത്ത്വം ജഗത്ത്രയേ

കശ്ചിത്പുരുഷനറിയും സുകൃതിനാം
രൂപം തവേദം സദാ ഭാതു മാനസേ
താപസാന്തഃസ്ഥിതം താപത്രയാപഹം
നാരായണ! തവ ശ്രീപാദദർശനം
ശ്രീരാമ! മോക്ഷൈകദർശനം കേവലം.
ജന്മമരണഭീതാനാമദർശനം
സന്മാർഗദർശനം വേദാന്തദർശനം
പുത്രകളത്രമിത്രാർത്ഥവിഭൂതികൊ-
ണ്ടെത്രയും ദർപ്പിതരായുള്ള മാനുഷർ
രാമരാമേതി ജപിയ്ക്കയില്ലെന്നുമേ
രാമനാമം മേ ജപിയ്ക്കായ് വരേണമേ!
നിത്യം നിവൃത്തഗുണത്രയമാർഗ്ഗായ
നിത്യായ നിഷ്കിഞ്ചനാർത്ഥായ തേ നമഃ
സ്വാത്മാഭിരാമായ നിർഗ്ഗുണായ ത്രിഗു-
ണാത്മനേ സീതാഭിരാമായ തേ നമഃ
വേദാത്മകം കാമരൂപിണമീശാന-
മാദിമധ്യാന്തവിവർജിതം സർവ്വത്ര
മന്യേ സമം ചരന്തം പുരുഷം പരം
നിന്നെ നിനക്കൊഴിഞ്ഞാർക്കറിഞ്ഞീടാവൂ?
മർത്ത്യവിഡംബനം ദേവ! തേ ചേഷ്ടിതം
ചിത്തേ നിരൂപിയ്ക്കിലെന്തറിയാവതും?
ത്വന്മായയാ പിഹിതാത്മാക്കൾ കാണുന്നു
ചിന്മയനായ ഭവാനെബ്ബഹുവിധം
ജന്മവും കർത്തൃത്വവും ചെറുതില്ലാത
നിർമ്മലാത്മാവാം ഭവാനവസ്ഥാന്തരേ
ദേവതിര്യങ്മനുജാദികളിൽ ജനി-
ച്ചേവമാദ്യങ്ങളാം കർമ്മങ്ങൾ ചെയ്‌വതും
നിൻമഹാമായാവിഡംബനം നിർണ്ണയം

കൽമഷഹീന! കരുണാനിധേ! വിഭോ!
മേദിനിതന്നിൽ വിചിത്രവേഷത്തൊടും
ജാതനായ് കർമ്മങ്ങൾ ചെയ്യുന്നതും ഭവാൻ.
ഭക്തരായുള്ള ജനങ്ങൾക്കു നിത്യവും
ത്വല്ക്കഥാപീയൂഷപാനസിദ്ധിക്കെന്നും
ചൊല്ലുന്നിതു ചിലർ, മറ്റും ചിലരിഹ
ചൊല്ലുന്നിതു; ഭുവി കോസലഭൂപതി
തന്നുടെ ഘോരതപോബലസിദ്ധയേ
നിർണ്ണയമെന്നു ചിലർപറയുന്നിതു.
കൌസല്യയാൽ പ്രാർത്ഥ്യമാനനായിട്ടിഹ;
മൈഥിലീഭാഗ്യസിദ്ധിക്കെന്നിതു ചിലർ;
സ്രഷ്ടാവുതാനപേക്ഷിയ്ക്കയാൽ വന്നിഹ
ദുഷ്ടനിശാചരവംശമൊടുക്കുവാൻ
മർത്ത്യനായ് വന്നു പിറന്നിതു നിർണ്ണയം
പൃത്ഥ്വിയിലെന്നു ചിലർ പറയുന്നിതു;
ഭൂപാലപുത്രനായ് വന്നു പിറന്നിതു
ഭൂഭാരനാശനത്തിന്നെന്നിതു ചിലർ;
ധർമ്മത്തെ രക്ഷിച്ചധർമ്മത്തെ നീക്കുവാൻ
കർമ്മസാക്ഷീകുലത്തിങ്കല്പിറന്നിതു
ദേവശത്രുക്കളെ നിഗ്രഹിച്ചൻപൊടു
ദേവകളെപ്പരിപാലിച്ചുകൊള്ളുവാൻ
എന്നു ചൊല്ലുന്നിതു ദിവ്യമുനിജന–
മൊന്നും തിരിച്ചറിയാവതുമല്ല മേ.
യാതൊരുത്തൻ ത്വല്ക്കഥകൾ ചൊല്ലുന്നതു
മാദരവോടു കേൾക്കുന്നതും നിത്യമായ്
നൂനം ഭവാർണ്ണവത്തെക്കടന്നീടുവോൻ
കാണാമവനു നിൻ പാദപങ്കേരുഹം
ത്വന്മഹാമായാഗുണബദ്ധയാകയാൽ

ചിന്മയമായ ഭവത്സ്വരൂപത്തെ ഞാൻ
എങ്ങനെയുള്ളവണ്ണമറിഞ്ഞീടുന്ന–
തെങ്ങനെ ചൊല്ലിസ്തുതിയ്ക്കുന്നതുമഹം!
ശ്യാമളം കോമളം ബാണധനുർദ്ധരം
രാമം സഹോദരസേവിതം രാഘവം
സുഗ്രീവമുഖ്യകപികുലസേവിത–
മഗ്രേ ഭവന്തം നമസ്യാമി സാമ്പ്രതം
രാമായ രാമഭദ്രായ നമോ നമോ
രാമചന്ദ്രായ നമസ്തേ നമോ നമഃ'
ഇങ്ങനെ ചൊല്ലി സ്വയംപ്രഭയും വീണു
മംഗളവാചാ നമസ്കരിച്ചീടിനാൾ.
മുക്തിപ്രദനായ രാമൻ പ്രസന്നനായ്
ഭക്തയാം യോഗിനിയോടരുളിച്ചെയ്തു:
'സന്തുഷ്ടനായേനഹം തവ ഭക്തികൊ–
ണ്ടെന്തോന്നു മാനസേ കാംക്ഷിതം ചൊല്ലു നീ?
എന്നതു കേട്ടവളും പറഞ്ഞീടിനാൾ:
'ഇന്നു വന്നൂ മമ കാംക്ഷിതമൊക്കവേ.
യത്രകുത്രാപി വസിയ്ക്കിലും ത്വല്പാദ–
ഭക്തിയ്ക്കിളക്കമുണ്ടാകാതിരിയ്ക്കണം.
ത്വല്പാദഭക്തഭൃത്യേഷു സംഗം പുന–
രുൾപ്പൂവിലെപ്പോഴുമുണ്ടാകയും വേണം.
പ്രാകൃതന്മാരാം ജനങ്ങളിൽ സംഗമ–
മേകദാ സംഭവിച്ചീടായ്ക മാനസേ.
രാമരാമേതി ജപിയ്ക്കായ്‌വരേണമേ
രാമപാദേ രമിയ്ക്കേണമെന്മാനസം
സീതാസുമിത്രാത്മജാന്വിതം രാഘവം
പീതവസ്ത്രം ചാപബാണാസനധരം
ചാരുമകുടകടകകടിസൂത്ര–

ഹാരമകരമണിമയകുണ്ഡല–
നൂപുരഹേമാംഗദാദി വിഭൂഷണ–
ശോഭിതരൂപം വസിയ്ക്ക മേ മാനസേ.
മറ്റെനിയ്ക്കേതുമേ വേണ്ടാ വരം വിഭോ!
പറ്റായ്ക ദുസ്സംഗമുള്ളിലൊരുയ്ക്കലും.'
ശ്രീരാമദേവനതു കേട്ടവളോടു
ചാരുമന്ദസ്മിതം പൂണ്ടരുളിച്ചെയ്തു:
'ഏവം ഭവിയ്ക്ക നിനക്കു മഹാഭാഗേ!
ദേവി! നീ പോക ബദര്യാശ്രമസ്ഥലേ.,
തത്രൈവ നിത്യമെന്നെ ധ്യാനവും ചെയ്തു
മുക്ത്വാ കളേബരം പഞ്ചഭൂതാത്മകം
ചേരുമെങ്കൽ പരമാത്മനി കേവലേ
തീരും ജനനമരണദുഃഖങ്ങളും.'
ശ്രുത്വാ രഘൂത്തമവാക്യാമൃതം മുദാ
ഗത്വാ തദൈവ ബദര്യാശ്രമസ്ഥലേ
ശ്രീരാമദേവനെ ധ്യാനിച്ചിരുന്നുടൻ
നാരായണപദം പ്രാപിച്ചിതവ്യയം.

## അംഗദാദികളുടെ സംശയം

മർക്കടസഞ്ചയം ദേവിയെയാരാഞ്ഞു
വൃക്ഷഷണ്ഡേഷു വസിയ്ക്കും ദശാന്തരേ
എത്രദിവസം കഴിഞ്ഞിതെന്നും ധരാ–
പുത്രിയെയെങ്ങുമേ കണ്ടുകിട്ടായ്കയും
ചിന്തിച്ചു ഖേദിച്ചു താരാസുതൻ നിജ–
ബന്ധുക്കളായുള്ളവരോടു ചൊല്ലിനാൻ:
'പാതാളമുൾപ്പുക്കുഴന്നു നടന്നു നാ–
മേതുമറിഞ്ഞീല വാസരം പോയതും
മാസമതീതമായ് വന്നിതു നിർണ്ണയം.

ഭൂസുതയെക്കണ്ടറിഞ്ഞതുമില്ല നാം.
രാജനിയോഗമനുഷ്ഠിയാതെ വൃഥാ
രാജധാനിയ്ക്കു നാം ചെല്ലുകിലെന്നുമേ
നിഗ്രഹിച്ചീടുമതിനില്ല സംശയം
സുഗ്രീവശാസനം നിഷ്ഫലമായ് വരാ
പിന്നെ വിശേഷിച്ചു ശത്രുതനയനാ-
മെന്നെ വധിയ്ക്കുമതിനില്ലൊരന്തരം.
എന്നിലവന്നൊരു സമ്മോദമെന്തുള്ള-
തെന്നെ രക്ഷിച്ചതും രാമൻ തിരുവടി.
രാമകാര്യത്തെയും സാധിയാതെ ചെൽകിൽ
മാമകം ജീവനം രക്ഷിയ്ക്കയില്ലവൻ.
മാതാവിനോടു സമാനയാകും നിജ-
ഭ്രാതാവുതന്നുടെ ഭാര്യയെ നിസ്ത്രപം
പ്രാപിച്ചു വാഴുന്ന വാനരപുംഗവൻ
പാപി, ദുരാത്മാവിനെന്തരുതാത്തതും?
തല്പാർശ്വദേശേ ഗമിയ്ക്കുന്നതില്ല ഞാ-
നിപ്പോളിവിടെ മരിയ്ക്കുന്നതേയുള്ളു.
വല്ലപ്രകാരവും നിങ്ങൾ പൊയ്ക്കൊൾകെന്നു
ചൊല്ലിക്കരയുന്നനേരം കപികളും
തുല്യദുഃഖേന ബാഷ്പം തുടച്ചൻപൊടു
ചൊല്ലിനാർ മിത്രഭാവത്തോടു സത്വരം.
'ദുഃഖിയ്ക്കരുതൊരുജാതിയുമിങ്ങനെ
രക്ഷിപ്പതിനുണ്ടു ഞങ്ങളറിക നീ.
ഇന്നു നാം പോന്ന ഗുഹയിലകംപുക്കു
നന്നായ്സുഖിച്ചു വസിയ്ക്കാം വയം ചിരം.
സർവ്വസൗഭാഗ്യസമന്വിതമായൊരു
ദിവ്യപുരമതു ദേവലോകോപമം
ആരാലുമില്ലൊരുനാളും ഭയം സഖേ!

താരേയ! പോക നാം വൈകരുതേതുമേ.'
അംഗദൻതന്നോടിവണ്ണം കപികുല-
പുംഗവന്മാർ പറയുന്നതു കേൾക്കയാൽ
ഇംഗിതജ്ഞൻ നയകോവിദൻ വാതജ-
നംഗദനെത്തഴുകിപ്പറഞ്ഞീടിനാൻ:
'എന്തൊരു ദുർവ്വിചാരം? യോഗ്യമല്ലിദ-
മന്ധകാരങ്ങൾ നിനയായ്‌വിനാരുമേ.
ശ്രീരാമനേറ്റം പ്രിയൻ ഭവാനെന്നുടെ
താരാസുതനെന്നു തന്മാനസേ സദാ
പാരം വളർന്നൊരു വാത്സ്യമുണ്ടതു
നേരേ ധരിച്ചീല ഞാനൊഴിഞ്ഞാരുമേ.
സൌമിത്രിയെക്കാളതിപ്രിയൻ നീ തവ
സാമർത്ഥ്യവും തിരുവുള്ളത്തിലുണ്ടെടോ!
പ്രേമത്തിനേതുമിളക്കമുണ്ടായ്‌വരാ
ഹേമത്തിനുണ്ടോ നിറക്കേടകപ്പെടൂ?
ആകയാൽ ഭീതി ഭവാനൊരുനാളുമേ
രാഘവൻ പക്കൽനിന്നുണ്ടായ് വരാ സഖേ!
ശാഖാമൃഗാധിപനായ സുഗ്രീവനും
ഭാഗവതോത്തമൻ വൈരമില്ലാരിലും
വ്യാകുലമുള്ളിലുണ്ടാകരുതേതുമേ
നാകാധിപാത്മജനന്ദന! കേളിദം.
ഞാനും തവ ഹിതത്തിങ്കൽ പ്രസക്തന-
ജ്ഞാനികൾ വാക്കു കേട്ടേതും ഭ്രമിയ്ക്കൊലാ.
ഹാനി വരായ്വാൻ ഗുഹയിൽ വസിയ്ക്കെന്നു
വാനരൗഘം പറഞ്ഞീലയോ ചൊല്ലു നീ?
രാഘവാസ്ത്രത്തിന്നഭേദ്യമായൊന്നുമേ
ലോകത്രയത്തിങ്കലില്ലെന്നറിക നീ.
അല്പമതികൾ പറഞ്ഞു ബോധിപ്പിച്ചു

ദുർബോധമുണ്ടായ് ചമയരുതേതുമേ.
ആപത്തുവന്നടുത്തീടുന്ന കാലത്തു
ശോഭിയ്ക്കയില്ലെടോ സജ്ജനഭാഷിതം.
ദുർജ്ജനത്തെക്കുറിച്ചുള്ള വിശ്വാസവും
സജ്ജനത്തോടു വിപരീതഭാവവും
ദേവദ്വിജകുലധർമ്മവിദ്വേഷവും
പൂർവ്വബന്ധുക്കളിൽ വാച്ചൊരു വൈരവും
വർദ്ധിച്ചു വർദ്ധിച്ചു വംശനാശത്തിനു
കർത്തൃത്വവും തനിയ്ക്കായ് വന്നുകൂടുമേ.
അത്യന്തഗുഹ്യം രഹസ്യമായുള്ളൊരു
വൃത്താന്തമമ്പോടു ചൊല്ലുവൻ കേൾക്ക നീ.
ശ്രീരാമദേവൻ മനുഷ്യനല്ലോർക്കെടോ!
നാരായണൻ പരമാത്മാ ജഗന്മയൻ
മായാഭഗവതി സാക്ഷാൻ മഹാവിഷ്ണു
ജായാ സകലജഗന്മോഹകാരിണി
സീതയാകുന്നതു, ലക്ഷ്മണനും ജഗ-
ദാധാരഭൂതനായുള്ള ഫണീശ്വരൻ
ശേഷൻ ജഗത്സ്വരൂപൻ ഭുവി മാനുഷ-
വേഷമായ് വന്നുപിറന്നിതയോദ്ധ്യയിൽ.
രക്ഷോഗണത്തെയൊടുക്കിജ്ജഗത്ത്രയ-
രക്ഷവരുത്തുവാൻ പണ്ടു വിരിഞ്ചനാൽ
പ്രാർത്ഥിതനാകയാൽ പാർത്ഥിവപുത്രനായ്
മാർത്താണ്ഡഗോത്രത്തിലാർത്തപരായണൻ
ശ്രീകണ്ഠസേവ്യൻ ജനാർദ്ദനൻ മാധവൻ
വൈകുണ്ഠവാസി മുകുന്ദൻ ദയാപരൻ
മർത്ത്യനായ് വന്നിങ്ങവതരിച്ചീടിനാൻ.
ഭൃത്യവർഗ്ഗം നാം പരിചരിച്ചീടുവാൻ
ഭർത്തൃനിയോഗേന വാനരവേഷമായ്

പൃത്ഥ്വിയിൽ വന്നു പിറന്നിരിയ്ക്കുന്നതും.
പണ്ടു നാമേറ്റം തപസ്സുചെയ്തീശനെ-
ക്കണ്ടു വണങ്ങി പ്രസാദിച്ചു മാധവൻ
തന്നുടെ പാരിഷദന്മാരുടെ പദം
തന്നതിപ്പൊഴും പരിചരിച്ചിന്നിയും
വൈകുണ്ഠലോകം ഗമിച്ചു വാണീടുവാൻ
വൈകേണ്ടതേതുമില്ലെന്നറിഞ്ഞീടു നീ.'
അംഗദനോടിവണ്ണം പവനാത്മജൻ
മംഗളവാക്കുകൾ ചൊല്ലിപ്പലതരം
ആശ്വസിപ്പിച്ചുടൻ വിന്ധ്യാചലം പുക്കു
കാശ്യപീപുത്രിയെ നോക്കിനോക്കി ദ്രുതം
ദക്ഷിണവാരിധിതീരം മനോഹരം
പുക്കു മഹേന്ദ്രാചലേന്ദ്രപദം മുദാ.
ദുസ്തരമേറ്റമഗാധം ഭയങ്കരം
ദുഷ്പ്രാപമാലോക്യ മർക്കടസഞ്ചയം
വൃത്രാദിപുത്രാത്മജാദികളൊക്കെയും
ത്രസ്തരായത്യാകുലം പൂണ്ടിരുന്നുടൻ
ചിന്തിച്ചു ചിന്തിച്ചു മന്ത്രിച്ചിതന്യോന്യ-
'മെന്തിനിച്ചെയ്‌വതു സന്തതമോർക്ക നാം.
ഗഹ്വരംപുക്കു പരിഭ്രമിച്ചെത്രയും
വിഹ്വലന്മാരായ്ക്കഴിഞ്ഞിതു മാസവും.
തണ്ടാരിൽമാതിനെക്കണ്ടീല നാം ദശ-
കണ്ഠനേയും കണ്ടുകിട്ടീല കുത്രചിൽ
സുഗ്രീവനും തീക്ഷ്ണദണ്ഡനത്രേ തുലോം
നിഗ്രഹിച്ചീടുമവൻ നമ്മെ നിർണ്ണയം.
ക്രുദ്ധനായുള്ള സുഗ്രീവൻ വധിയ്ക്കയിൽ
നിത്യോപവാസേന മൃത്യു ഭവിപ്പതു
മുക്തിയ്ക്കു നല്ലു നമുക്കു പാർത്തോള'മെ-
ന്നിത്ഥം നിരൂപിച്ചുറച്ചു കപികുലം

ദർഭ വിരിച്ചു കിടന്നിതെല്ലാവരും
കല്പിച്ചതിങ്ങനെ നമ്മെയെന്നോർത്തവർ.

## സമ്പാതിവാക്യം

അപ്പോൾ മഹേന്ദ്രാചലേന്ദ്രഗുഹാന്തരാൽ
ഗൃദ്ധ്രം പുറത്തു പതുക്കെപ്പുറപ്പെട്ടു
വൃദ്ധനായുള്ളൊരു ഗൃദ്ധ്രപ്രവരനും
പൃത്ഥ്വീധരപ്രവരോത്തുംഗരൂപനായ്
ദൃഷ്ട്വാ പരക്കെക്കിടക്കും കപികളെ-
ത്തുഷ്ട്യാ പറഞ്ഞിതു ഗൃദ്ധ്രകുലാധിപൻ
'പക്ഷമില്ലാതോരെനിയ്ക്കു ദൈവം ബഹു-
ഭക്ഷണം തന്നതു ഭാഗ്യമല്ലോ ബലാൽ.
മുമ്പിൽ മുമ്പിൽ പ്രാണഹാനി വരുന്നതു
സംപ്രീതിപൂണ്ടു ഭക്ഷിയ്ക്കാമനുദിനം.'
ഗൃദ്ധ്രവാക്യംകേട്ടു മർക്കടൗഘം പരി-
ത്രസ്തരായന്യോന്യമാശു ചൊല്ലീടിനാർ:
'അദ്രീന്ദ്രതുല്യനായോരു ഗൃദ്ധ്രാധിപൻ
സത്വരം കൊത്തിവിഴുങ്ങുമെല്ലാരെയും.
നിഷ്ഫലം നാം മരിച്ചീടുമാറായിതു
കല്പിതമാർക്കും തടുക്കരുതേതുമേ.
നമ്മാലൊരുകാര്യവും കൃതമായീല
കർമ്മദോഷങ്ങൾ പറയാവതെന്തഹോ!
രാമകാര്യത്തെയും സാധിച്ചതില്ല നാം
സ്വാമിയുടെ ഹിതവും വന്നതില്ലല്ലോ.
വ്യർത്ഥമിവനാൽ മരിയ്ക്കെന്നു വന്നതു-
മെത്രയും പാപികളാകതന്നെ വയം.
നിർമ്മലനായ ധർമ്മാത്മാ ജടായുതൻ
നന്മയോർത്തോളം പറയാവതല്ലല്ലോ.

വർണ്ണിപ്പതിന്നു പണിയുണ്ടവനുടെ
പുണ്യമോർത്താൽ മറ്റൊരുത്തർക്കു കിട്ടുമോ?
ശ്രീരാമകാര്യാർത്ഥമാശു മരിച്ചവൻ
ചേരുമാറായിതു രാമപാദാംബുജേ
പക്ഷിയെന്നാകിലും മോക്ഷം ലഭിച്ചിതു
പക്ഷീന്ദ്രവാഹനാനുഗ്രഹം വിസ്മയം.'
വാനരഭാഷിതം കേട്ടു സമ്പാതിയും
മാനസാനന്ദം കലർന്നു ചോദിച്ചിതു:
'കർണ്ണപീയൂഷസമാനമാം വാക്കുകൾ
ചൊന്നതാരിന്നു ജടായുവെന്നിങ്ങനെ?
നിങ്ങളാരെന്തുപറയുന്നിതന്യോന്യ-
മിങ്ങു വരുവിൻ ഭയപ്പെടായ്കേതുമേ.'
ഉമ്പർകോൻ പൌത്രനുമമ്പോടതു കേട്ടു
സമ്പാതിതന്നുടെ മുമ്പിലാമ്മാറുചെ-
ന്നംഭോജലോചനൻ തൻ പാദപങ്കജം
സംഭാവ്യ സമ്മോദമുൾക്കൊണ്ടു ചൊല്ലിനാൻ:
'സൂര്യകുലജാതനായ ദശരഥ-
നാര്യപുത്രൻ മഹാവിഷ്ണു നാരായണൻ
പുഷ്കരനേത്രനാം രാമൻതിരുവടി
ലക്ഷ്മണനായ സഹോദരനും നിജ-
ലക്ഷ്മിയാം ജാനകിയോടും തപസ്സിനായ്
പുക്കിതു കാനനം താതജ്ഞയാ പുരാ.
കട്ടുകൊണ്ടീടിനാൻ തല്ക്കാലമെത്രയും
ദുഷ്ടനായുള്ള ദശമുഖൻ സീതയെ
ലക്ഷ്മണനും കമലേക്ഷണനും പിരി-
ഞ്ഞക്ഷോണിപുത്രി മുറയിട്ടതും കേട്ടു
തൽക്ഷണം ചെന്നു തടുത്തു യുദ്ധംചെയ്താ-
നക്ഷണദാചരനോടു ജടായുവാം

പക്ഷിപ്രവരനതിനാൽ വലഞ്ഞൊരു
രക്ഷോവരൻ നിജചന്ദ്രഹാസംകൊണ്ടു
പക്ഷവും വെട്ടിയറുത്താനതുനേരം
പക്ഷീന്ദ്രനും പതിച്ചാൻ ധരണീതലേ
ഭർത്താവിനെക്കണ്ടു വൃത്താന്തമൊക്കവേ
സത്യം പറഞ്ഞൊഴിഞ്ഞെന്നുമേ നിന്നുടെ
മൃത്യുവരായ്കെന്നനുഗ്രഹിച്ചാൾ ധരാ-
പുത്രിയും, തൽപ്രസാദേന പക്ഷീന്ദ്രനും
രാമനെക്കണ്ടു വൃത്താന്തമറിയിച്ചു
രാമസായൂജ്യം ലഭിച്ചിതു ഭാഗ്യവാൻ.
അർക്കകുലോത്ഭവനാകിയ രാമനു-
മർക്കജനോടഗ്നിസാക്ഷികമാംവണ്ണം
സഖ്യവും ചെയ്തുടൻ കൊന്നിതു ബാലിയെ;
സുഗ്രീവനായ്ക്കൊണ്ടു രാജ്യവും നൽകിനാൻ.
വാനരാധീശ്വരനായ സുഗ്രീവനും
ജാനകിയെത്തിരഞ്ഞാശു കണ്ടീടുവാൻ
ദിക്കുകൾനാലിലും പോകെന്നയച്ചിതു
ലക്ഷം കപിവരന്മാരെയോരോ ദിശി.
ദക്ഷിണദിക്കിനു പോന്നിതു ഞങ്ങളും
രക്ഷോവരനെയും കണ്ടതില്ലെങ്ങുമേ.
മുപ്പതു നാളിനകത്തു ചെന്നീടായ്കി-
ലപ്പോളവരെ വധിയ്ക്കും കപിവരൻ .
പാതാളമുൾപ്പുക്കു വാസരം പോയതു-
മേതുമറിഞ്ഞീല, ഞങ്ങളതുകൊണ്ടു
ദർഭ വിരിച്ചു കിടന്നു മരിപ്പതി-
ന്നപ്പോൾ ഭവാനെയും കണ്ടുകിട്ടി ബലാൽ.
ഏതാനുമുണ്ടറിഞ്ഞിട്ടു നീയെങ്കിലോ
സീതാവിശേഷം പറഞ്ഞുതരേണമേ.

ഞങ്ങളുടെ പരമാർത്ഥവൃത്താന്തങ്ങ-
ളിങ്ങനേയുള്ളൊന്നു നീയറിഞ്ഞീടെടോ.
താരേയവാക്കുകൾ കേട്ടു സമ്പാതിയു-
മാരൂഢമോദമവനോടു ചൊല്ലിനാൻ.:
‘ഇഷ്ടനാം ഭ്രാതാവെനിയ്ക്കു ജടായു, ഞാ-
നൊട്ടുനാളുണ്ടവനോടു പിരിഞ്ഞതും.
ഇന്നനേകായിരം വത്സരംകൂടി ഞാ-
നെന്നുടെ സോദരൻ വാർത്ത കേട്ടീടിനേൻ.
എന്നുടെ സോദരനായുദകക്രിയ-
യ്ക്കേന്നേയെടുത്തു ജലാന്തികേ കൊണ്ടുപോയ്
നിങ്ങൾ ചെയ്യിപ്പിനുദകകർമ്മാദികൾ ;
നിങ്ങൾക്കു വാക്സഹായം ചെയ്വനാശു ഞാൻ.
അപ്പോളവനെയെടുത്തു കപികളു-
മബ്ധിതീരത്തു വെച്ചീടിനാരാദരാൽ.
തത്സലിലേ കുളിച്ചഞ്ജലിയും നൽകി
വത്സനാം ഭ്രാതാവിനായ്ക്കൊണ്ടു സാദരം.
സ്വസ്ഥാനദേശത്തിരുത്തിനാർ പിന്നുയു-
മുത്തമന്മാരായ വാനരസഞ്ചയം.

സ്വസ്ഥനായ് സമ്പാതി ജാനകിതന്നുടെ
വൃത്താന്തമാശു പറഞ്ഞുതുടങ്ങിനാൻ:
തുംഗമായീടും ത്രികൂടാചലോപരി
ലങ്കാപുരിയുണ്ടു മദ്ധ്യേ സമുദ്രമായ്.
തത്ര മഹാശോകകാനനേ ജാനകി
നക്തഞ്ചരീജനമദ്ധ്യേ വസിയ്ക്കുന്നു.
ദൂരമൊരുനൂറു യോജനയുണ്ടതു
നേരേ നമുക്കു കാണാം ഗൃദ്ധ്രനാകയാൽ.
സാമർത്ഥ്യമാർക്കതു ലംഘിപ്പതിന്നവൻ

ഭൂമിതനൂജയെക്കണ്ടു വരും ധ്രുവം.
സോദരനെക്കൊന്ന ദുഷ്ടനെക്കൊല്ലേണ-
മേതൊരുജാതിയും പക്ഷവുമില്ല മേ.
യത്നേന നിങ്ങൾ കടക്കണമാശു പോയ്
രത്നാകരം പിന്നെ വന്നു രഘൂത്തമൻ
രാവണൻതന്നെയും നിഗ്രഹിയ്ക്കും ക്ഷണാ-
ലേവമിതിന്നു വഴിയെന്നു നിർണ്ണയം.'
'രത്നാകരം ശതയോജനവിസ്തൃതം
യത്നേന ചാടിക്കടന്നു ലങ്കാപുരം
പുക്കു വൈദേഹിയെക്കണ്ടു പറഞ്ഞുട-
നിക്കരെച്ചാടിക്കടന്നു വരുന്നതും
തമ്മിൽ നിരൂപിയ്ക്ക,' നാമെന്നൊരുമിച്ചു
തമ്മിലന്യോന്യം പറഞ്ഞുതുടങ്ങിനാർ.
സമ്പാതിതന്നുടെ പൂർവവൃത്താന്തങ്ങ-
ളമ്പോടു വാനരന്മാരോടു ചൊല്ലിനാൻ:
ഞാനും ജടായുവാം ഭ്രാതാവുമായ് പുരാ
മാനേന ദർപ്പിതമാനസന്മാരുമായ്
വേഗബലങ്ങൾ പരീക്ഷിപ്പതിന്നതി-
വേഗം പറന്നിതു മേൽപോട്ടു ഞങ്ങളും.
മാർത്താണ്ഡമണ്ഡലപര്യന്തമുല്പതി-
ച്ചാർത്തരായ്‌വന്നു ദിനകരരശ്മിയാൽ.
തൽക്ഷണേ തീയും പിടിച്ചിതനുജനു
പക്ഷപുടങ്ങളി,ലപ്പോളവനെ ഞാൻ
രക്ഷിപ്പതിനുടൻ പിന്നിലാക്കീടിനേൻ.
പക്ഷം കരിഞ്ഞു ഞാൻ വീണിതു ഭൂമിയിൽ.
പക്ഷദ്വയത്തോടു വീണാനനുജനും;
പക്ഷികൾക്കാശ്രയം പക്ഷമല്ലോ നിജം.
വിന്ധ്യാചലേന്ദ്രശിരസി വീണീടിനേ-

നന്ധനായ് മൂന്നു ദിനം കിടന്നീടിനേൻ.
പ്രാണശേഷത്താലുണർന്നോരു നേരത്തു
കാണായിതു ചിറകും കരിഞ്ഞിങ്ങനെ.
ദിഗ്ഭ്രമംപൂണ്ടു ദേശങ്ങളറിയാഞ്ഞു
വിഭ്രാന്തമാനസനായുഴന്നങ്ങനെ
ചെന്നേൻ നിശാകരതാപസൻതന്നുടെ
പുണ്യാശ്രമത്തിനു പൂർണ്ണഭാഗ്യോദയാൽ.
കണ്ടു മഹാമുനി ചൊല്ലിനാനെന്നോടു
പണ്ടു കണ്ടുള്ളോരറിവുനിമിത്തമായ്;
എന്തു സമ്പാതേ! വിരൂപനായ്വന്നതി-
നെന്തുമൂലമിതാരാലകപ്പെട്ടതും?
എത്രയും ശക്തനായോരു നിനക്കിന്നു
ദഗ്ദ്ധമാവാനെന്തു പക്ഷം പറക നീ.'
എന്നതു കേട്ടു ഞാനെന്നുടെ വൃത്താന്ത-
മൊന്നൊഴിയാതെ മുനിയോടു ചൊല്ലിനേൻ.
പിന്നെയും കൂപ്പിത്തൊഴുതു ചോദിച്ചിതു:
'സന്നമായ്വന്നു ചിറകും ദയാനിധേ!
ജീവനത്തെദ്ധരിക്കേണ്ടുമുപായമി-
ന്നേവമെന്നോടു ചൊല്ലിത്തരേണമേ!'
എന്നതു കേട്ടു ചിരിച്ചു മഹാമുനി
പിന്നെദ്ദയാവശനായരുളിച്ചെയ്തു;
'സത്യമായുള്ളതു ചൊല്ലുന്നതുണ്ടു ഞാൻ
കൃത്യം നിനക്കൊത്തവണ്ണം കുരുഷ്വ നീ.
ദേഹംനിമിത്തമീ ദുഃഖമറിക നീ
ദേഹമോർക്കിൽ കർമ്മസംഭവം നിർണ്ണയം.
ദേഹത്തിലുള്ളോരഹംബുദ്ധി കൈക്കൊണ്ടു
മോഹാദഹംകൃതി കർമ്മങ്ങൾ ചെയ്യുന്നു.
മിഥ്യയായുള്ളോരവിദ്യാസമുത്ഭവ-

വസ്തുവായുള്ളോന്നഹംകാരമോർക്ക നീ.
ചിച്ഛായയോടു സംയുക്തമായ് വർത്തതേ
തപ്തമായുള്ളോരയഃപിണ്ഡവൽ സദാ.
തേന ദേഹത്തിന്നു താദാത്മ്യയോഗേന
താനൊരു ചേതനവാനായ് ഭവിയ്ക്കുന്നു.
ദേഹോഹമെന്നുള്ള ബുദ്ധിയുണ്ടായ്വരു–
മാഹന്ത! നൂനമാത്മാവിനു മായയാ.
ദേഹോഹമദ്യൈവ്യവ കർമ്മകർത്താഹമി–
ത്യാഹന്ത! സങ്കല്പ്യ സർവഥാ ജീവനും
കർമ്മങ്ങൾ ചെയ്തു ഫലങ്ങളാൽ ബദ്ധനായ്
സമ്മോഹമാർന്നു ജനനമരണമാം
സംസാരസൗഖ്യദുഃഖാദികൾ സാധിച്ചു
ഹംസപദങ്ങൾ മറന്നു ചമയുന്നു.
മേല്പോട്ടുമാശു കീഴ്പോട്ടും ഭ്രമിച്ചതി–
താല്പര്യവാൻ പുണ്യപാപാത്മകൈസ്സ്വയം
'എത്രയും പുണ്യങ്ങൾ ചെയ്തേൻ വളരെ ഞാൻ
വിത്താനുരൂപേണ യജ്ഞദാനാദികൾ
ദുർഗ്ഗതി നീക്കിസ്സുഖിച്ചു വസിയ്ക്കണം
സ്വർഗ്ഗം ഗമി'ച്ചെന്നു കല്പിച്ചിരിയ്ക്കവേ
മൃത്യു ഭവിച്ചു സുഖിച്ചു വാഴുംവിധൌ
ഉത്തമാംഗം കൊള്ളവീഴുമധോഭുവി.
പുണ്യമൊടുങ്ങിയാലിന്ദുതന്മണ്ഡലേ
ചെന്നു പതിച്ചു നീഹാരസമേതനായ്
ഭൂമൗ പതിച്ചു ശാല്യാദികളായ് ഭവി–
ച്ചാമോദമുൾക്കൊണ്ടു വാഴും ചിരതരം.
പിന്നെപ്പുരുഷൻ ഭുജിയ്ക്കുന്ന ഭോജ്യങ്ങൾ
തന്നെ ചതുർവിധമായ്ഭവിയ്ക്കും ബലാൽ.
എന്നതിലൊന്നു രേതസ്സായ് ചമഞ്ഞതു

ചെന്നു സീമന്തിനീയോനിയിലായ്‌വരും.
യോനിരക്തത്തോടു സംയുക്തമായ് വന്നു
താനേ ജരായുപരിവേഷ്ടിതവുമാം.
ഏകദിനേന കലർന്നു കലലമാ–
മേകീഭവിച്ചാലതും പിന്നെ മെല്ലവേ
പഞ്ചരാത്രം കൊണ്ടു ബുദ്ബുദാകാരമാം
പഞ്ചദിനം കൊണ്ടു പിന്നെ യഥാക്രമം
മാംസപേശിത്വം ഭവിയ്ക്കുമതിന്നതു
മാസാർദ്ധകാലേന പിന്നെയും മെല്ലവേ
പേശീരുധിരപരിപ്ലുതമായ് വരു–
മാശു തസ്യാമങ്കുരോല്പത്തിയും വരും.
പിന്നെയൊരു പഞ്ചവിംശതിരാത്രിയാൽ
പിന്നെയൊരു മൂന്നുമാസേന സന്ധിക–
ളംഗങ്ങൾതോറും ക്രമേണ ഭവിച്ചീടു–
മംഗുലീജാലവും നാലുമാസത്തിനാൽ.
ദന്തങ്ങളും നഖപങ്ക്തിയും ഗുഹ്യവും
സന്ധിയ്ക്കും നാസികാകർണ്ണനേത്രങ്ങളും
പഞ്ചമാസംകൊണ്ടു, ഷഷ്ഠമാസേ പുന:
കിഞ്ചനപോലും പിഴയാതെ ദേഹിനാം
കർണ്ണയോശ്ഛിദ്രം ഭവിയ്ക്കുമതിസ്ഫുടം.
പിന്നെ മേഢ്രോപസ്ഥനാഭിപായുക്കളും
സപ്തമേ മാസി ഭവിയ്ക്കും, പുനരുടൻ
ഗുപ്തമായോരു ശിരഃകേശരോമങ്ങൾ
അഷ്ടമേ മാസി ഭവിയ്ക്കും, പുനരപി
പുഷ്ടമായീടും ജഠരസ്ഥലാന്തരേ,
ഒൻപതാം മാസേ വളരും ദിനംപ്രതി;
കമ്പം കരചരാണാദികൾക്കും വരും.
പഞ്ചമേ മാസി ചൈതന്യവാനായ് വരു–

മഞ്ജസാ ജീവൻ ക്രമേണ ദിനേ ദിനേ.
നാഭിസൂത്രാല്പരന്ധ്രേണ മാതാവിനാൽ
സാപേക്ഷമായ ഭുക്താന്നരസത്തിനാൽ
വർദ്ധതേ ഗർഭഗമായ പിണ്ഡം മുഹുർ–
മൃത്യുവരാ നിജകർമ്മബലത്തിനാൽ.
പൂർവജന്മങ്ങളും കർമ്മങ്ങളും നിജം
സർവകാലം നിരൂപിച്ചു നിരൂപിച്ചു
ദുഃഖിച്ചു ജാഠരവഹ്നിപ്രതപ്തനായ്
തല്ക്കാരണങ്ങൾ പറഞ്ഞുതുടങ്ങിനാൻ:
‘പത്തുനൂറായിരം യോനികളിൽ ജനി–
ച്ചെത്ര കർമ്മങ്ങളനുഭവിച്ചേനഹം.
പുത്രദാരാർത്ഥബന്ധുക്കൾ സംബന്ധവു–
മെത്ര നൂറായിരംകോടി കഴിഞ്ഞിതു.
നിത്യകുടുംബഭരണൈകസക്തനായ്
വിത്തമന്യായമായാർജ്ജിച്ചിതന്വഹം.
വിഷ്ണുസ്മരണവും ചെയ്തുകൊണ്ടീല ഞാൻ
കൃഷ്ണകൃഷ്ണേതി ജപിച്ചീലൊരിക്കലും.
തൽഫലമെല്ലാമനുഭവിച്ചീടുന്നി–
തിപ്പോളിവിടെക്കിടന്നു ഞാനിങ്ങനെ.
ഗർഭപാത്രത്തിൽനിന്നെന്നു ബാഹ്യസ്ഥലേ
കെൽപോടെനിക്കു പുറപ്പെട്ടുകൊള്ളാവൂ?
ദുഷ്കർമ്മമൊന്നുമേ ചെയ്യുന്നതില്ല ഞാൻ
സല്ക്കർമ്മജാലങ്ങൾ ചെയ്യുന്നതേയുള്ളൂ.
നാരായണസ്വാമിതന്നെയൊഴിഞ്ഞു മ–
റ്റാരെയും പൂജിക്കയില്ല ഞാനെന്നുമേ.
ഇത്യാദി ചിന്തിച്ചു ചിന്തിച്ചു ജീവനും
ഭക്ത്യാ ഭഗവൽസ്തുതി തുടങ്ങീടിനാൻ .
പത്തുമാസം തികയും വിധൗ ഭൂതലേ

ചിത്തതാപേന പിറക്കും വിധിവശാൽ .
സൂതിവാതത്തിൻ ബലത്തിനാൽ ജീവനും
ജാതനാം യോനിരന്ധ്രേണ പീഡാന്വിതം
പാല്യമാനോപി മാതാപിതാക്കന്മാരാൽ
ബാല്യാദിദുഃഖങ്ങളെന്തു ചൊല്ലാവതും!
യൗവനദുഃഖവും വാർദ്ധക്യദുഃഖവും
സർവവുമോർത്തോളമേതും പൊറാ സഖേ!
നിന്നാലനുഭൂതമായുള്ളതെന്തിനു
വർണ്ണിച്ചു ഞാൻ പറയുന്നു വൃഥാ ബലാൽ?
ദേഹോഹമെന്നുള്ള ഭാവനയാ മഹാ-
മോഹേന സൌഖ്യദുഃഖങ്ങളുണ്ടാകുന്നു.
ഗർഭവാസാദി ദുഃഖങ്ങളും ജന്തുവ-
ർഗ്ഗോത്ഭവനാശവും ദേഹമൂലം സഖേ!
സ്ഥൂലസുക്ഷ്മാത്മകദേഹദ്വയാൽ പരം
മേലേയിരിപ്പതാത്മാ പരൻ കേവലൻ.
ദേഹാദികളിൽ മമത്വമുപേക്ഷിച്ചു
മോഹമകന്നാത്മജ്ഞാനിയായ് വാഴ്ക നീ.
ശുദ്ധം സദാ ശാന്തമാത്മാനമവ്യയം
ബുദ്ധം പരബ്രഹ്മമാനന്ദമദ്വയം
സത്യം സനാതനം നിത്യം നിരുപമം
തത്വമേകം പരം നിർഗ്ഗുണം നിഷ്കളം
സച്ചിന്മയം സകലാത്മകമീശ്വര-
മച്യുതം സർവജഗന്മയം ശാശ്വതം
മായാവിനിർമ്മുക്തമെന്നറിയുന്നേരം
മായാവിമോഹമകലുമെല്ലാവനും.
പ്രാരബ്ധകർമ്മവേഗാനുരൂപം ഭൂവി
പാരമാർത്ഥ്യാത്മനാ വാഴുക നീ സഖേ!
മറ്റൊരുപദേശവും പറയാം തവ

ചെറ്റു ദുഃഖം മനഃകാമ്പിലുണ്ടാകൊലാ.
ത്രേതായുഗേ വന്നു നാരായണൻ ഭുവി
ജാതനായീടും ദശരഥപുത്രനായ്.
നക്തഞ്ചരേന്ദ്രനെ നിഗ്രഹിച്ചമ്പോടു
ഭക്തജനത്തിനു മുക്തി വരുത്തുവാൻ
ദണ്ഡകാരണ്യത്തിൽ വാഴും വിധൌ ബലാൽ
ചണ്ഡനായുള്ള ദശാസ്യനാം രാവണൻ
പുണ്ഡരീകോൽഭൂതയാകിയ സീതയെ
പണ്ഡിതന്മാരായ രാമസൌമിത്രികൾ
വേർപെട്ടിരിയ്ക്കുന്നനേരത്തു വന്നു ത-
ന്നാപത്തിനായ് കട്ടുകൊണ്ടുപോം മായയാ.
ലങ്കയിൽക്കൊണ്ടു വെച്ചീടും ദശാന്തരേ
പങ്കജലോചനയെത്തിരഞ്ഞീടുവാൻ
മർക്കടരാജനിയോഗാൽ കപികുലം
ദക്ഷിണവാരിധി തീരദേശേ വരും.
തത്ര സമാഗമം നിന്നോടു വാനരർ-
ക്കെത്തുമൊരു നിമിത്തേന നിസ്സംശയം.
എന്നാലവരോടു ചൊല്ലിക്കൊടുക്ക നീ
തന്വംഗി വാഴുന്ന ദേശം ദയാവശാൽ.
അപ്പോൾ നിനക്കു പക്ഷങ്ങൾ നവങ്ങളാ-
യുത്ഭവിച്ചീടുമതിനില്ല സംശയം.'
എന്നെപ്പറഞ്ഞു ബോധിപ്പിച്ചിതിങ്ങനെ
മുന്നം നിശാകരനായ മഹാമുനി.
വന്നതു കാൺമിൻ ചിറകുകൾ പുത്തനാ-
യെന്നേ വിചിത്രമേ! നന്നുനന്നെത്രയും.
ഉത്തമതാപസന്മാരുടെ വാക്യവും
സത്യമല്ലാതെ വരികയില്ലെന്നുമേ.
ശ്രീരാമദേവകഥാമൃതമാഹാത്മ്യ-

മാരാലുമോർത്താലറിയാവതല്ലേതും.
രാമനാമാമൃതത്തിന്നു സമാനമായ്
മാമകേ മാനസേ മറ്റു തോന്നീലഹോ!
നല്ലതു മേന്മേൽ വരേണമേ നിങ്ങൾക്കു
കല്യാണഗാത്രിയെക്കണ്ടുകിട്ടേണമേ!
നന്നായതിപ്രയത്നം ചെയ്കിലർണ്ണവ-
മിന്നുതന്നെ കടക്കായ് വരും നിർണ്ണയം.
ശ്രീരാമനാമസ്മൃതികൊണ്ടു സംസാര-
വാരാന്നിധിയെക്കടക്കുന്നിതേവരും.
രാമഭാര്യാലോകനാർത്ഥമായ് പോകുന്ന
രാമഭക്തന്മാരാം നിങ്ങൾക്കൊരിക്കലും
സാഗരത്തെക്കടന്നീടുവാനേതുമൊ-
രാകുലമുണ്ടാകയില്ലൊരുജാതിയും.'
എന്നു പറഞ്ഞു പറന്നു മറഞ്ഞിത-
ത്യുന്നതനായ സമ്പാതി വിഹായസാ.

## സമുദ്രലംഘനചിന്ത

പിന്നെക്കപിവരന്മാർ കൗതുകത്തോടു-
മന്യോന്യമാശു പറഞ്ഞുതുടങ്ങിനാർ,
ഉഗ്രം മഹാനക്രചക്രഭയങ്കര-
മഗ്രേ സമുദ്രമാലോക്യ കപികുലം
'എങ്ങനെ നാമിതിനെക്കടക്കുന്നവാ-
റെങ്ങും മറുകര കാണ്മാനുമില്ലല്ലോ.
ആവതല്ലാത്തതു ചിന്തിച്ചു ഖേദിച്ചു
ചാവതിനെന്താവകാശം കപികളേ!'
ശക്രതനയതനൂജനാമംഗദൻ
മർക്കടനായകന്മാരോടു ചൊല്ലിനാൻ:
'എത്രയും വേഗബലമുള്ള ശൂരന്മാർ

ശക്തിയും വിക്രമവും പാരമുണ്ടല്ലോ.
നിങ്ങളെല്ലാവർക്കു, മെന്നാലിവരിൽ വെ-
ച്ചിങ്ങുവന്നെന്നോടൊരുത്തൻ പറയണം.
ഞാനിതിനാളെന്നവനല്ലോ നമ്മുടെ
പ്രാണനെ രക്ഷിച്ചുകൊള്ളുന്നതും ദൃഢം.
സുഗ്രീവരാമസൌമിത്രികൾക്കും ബഹു-
വ്യഗ്രം കളഞ്ഞു രക്ഷിയ്ക്കുന്നതുമവൻ .'
അംഗദനിങ്ങനെ ചൊന്നതു കേട്ടവർ
തങ്ങളിൽ തങ്ങളിൽ നോക്കിനാരേവരും.
ഒന്നും പറഞ്ഞീലൊരുത്തരുമംഗദൻ
പിന്നെയും വാനരന്മാരോടു ചൊല്ലിനാൻ
'ചിത്തേ നിരൂപിച്ചു നിങ്ങളുടെ ബലം
പ്രത്യേകമുച്ചൃതാമുദ്യോഗപൂർവകം.'
ചാടാമെനിയ്ക്കു ദശയോജനവഴീ
ചാടാമിരുപതെനിയ്ക്കെന്നൊരു കപി.
മുപ്പതു ചാടാമെനിയ്ക്കെന്നപരനു-
മപ്പടി നാല്പതാമെന്നു മറ്റേവനും.
അൻപതറുപതെഴുപതുമാമെന്നു
മെൺപതു ചാടാമെനിയ്ക്കെന്നൊരുവനും.
തൊണ്ണൂറു ചാടുവാൻ ദണ്ഡമില്ലേകനെ-
ന്നർണ്ണവമോ നൂറു യോജനയുണ്ടല്ലോ.
'ഇക്കണ്ട നമ്മിലാർക്കും കടക്കാവത-
ല്ലിക്കടൽ മർക്കടവീരരേ! നിർണ്ണയം.
മുന്നം ത്രിവിക്രമൻ മൂന്നു ലോകങ്ങളും
ഛന്നനായ് മൂന്നടിയായളക്കും വിധൌ
യൌവനകാലേ പെരുമ്പറയും കൊട്ടി
മൂവേഴുവട്ടം വലത്തു വെച്ചീടിനേൻ.
വാർദ്ധക്യഗ്രസ്തനായേനിദാനീം ലവ-

ണാബ്ധി കടപ്പാനുമില്ല വേഗം മമ.
ഞാനിരുപത്തൊന്നുവട്ടം പ്രദക്ഷിണം
ദാനവാരിയ്ക്കു ചെയ്തേൻ ദശമാത്രയാ.
കാലസ്വരൂപനാമീശ്വരൻതന്നുടെ
ലീലകളോർത്തോളമത്ഭുതമെത്രയും,'
ഇത്ഥമജാത്മജൻ ചൊന്നതു കേട്ടതി–
നുത്തരം വൃത്രാരിപൌത്രനും ചൊല്ലിനാൻ:
'അങ്ങോട്ടു ചാടാമെനിയ്ക്കെന്നു നിർണ്ണയ–
മിങ്ങോട്ടു പോരുവാൻ ദണ്ഡമുണ്ടാകിലാം.'
'സാമത്ഥ്യമില്ല മറ്റാർക്കുമെന്നാകിലും
സാമർത്ഥ്യമുണ്ടു ഭവാനിതിനെങ്കിലും
ഭൃത്യജനങ്ങളയയ്ക്കയില്ലെന്നുമേ
ഭൃത്യരിലേകനുണ്ടാമെന്നതേ വരൂ.'
'ആർക്കുമേയില്ല സാമർത്ഥ്യമനശനം.
ദീക്ഷിച്ചുതന്നെ മരിയ്ക്ക നല്ലൂ വയം'
താരേയനേവം പറഞ്ഞോരനന്തരം
സാരസസംഭവനന്ദൻ ചൊല്ലിനാൻ:
'എന്തു ജഗൽപ്രാണനന്ദനനിങ്ങനെ
ചിന്തിച്ചിരിയ്ക്കുന്നതേതും പറയാതെ?
കുണ്ഠനായ്ത്തന്നെയിരുന്നുകളകയോ?
കണ്ടീല നിന്നെയൊഴിഞ്ഞു മറ്റാരേയും.
ദാക്ഷായണീഗർഭപാത്രസ്ഥനായൊരു
സാക്ഷാൽ മഹാദേവബീജമല്ലോ ഭവാൻ.
പിന്നെ വാതാത്മജനാകയുമു,ണ്ടവൻ
തന്നോടു തുല്യൻ ബലവേഗമോർക്കിലോ.
കേസരിയെക്കൊന്നു താപം കളഞ്ഞൊരു
കേസരിയാകിയ വാനരനാഥനു
പുത്രനായഞ്ജന പെറ്റുളവായൊരു

സത്വഗുണപ്രധാനൻ ഭവാൻ കേവലം.
അഞ്ജനാഗർഭച്യുതനായവനിയി–
ലഞ്ജസാ ജാതനായ് വീണനേരം ഭവാൻ
അഞ്ഞൂറു യോജന മേൽപോട്ടു ചാടിയ–
തും ഞാനറിഞ്ഞിരിയ്ക്കുന്നിതു മാനസേ.
ചണ്ഡകിരണനുദിച്ചു പൊങ്ങുന്നേരം
മണ്ഡലംതന്നെത്തുടുതുടെക്കണ്ടു നീ
പക്വമെന്നോർത്തു ഭക്ഷിപ്പാനടുക്കയാൽ
ശക്രനുടെ വജ്രമേറ്റു പതിച്ചതും.
ദുഃഖിച്ചു മാരുതൻ നിന്നെയും കൊണ്ടുപോയ്
പുക്കിതു പാതാളമപ്പോൾ ത്രിമൂർത്തികൾ
മുപ്പത്തുമുക്കോടി വാനവർതമ്മൊടു
മുല്ലലസംഭവപുത്രവർഗ്ഗത്തൊടും
പ്രത്യക്ഷമായ് വന്നനുഗ്രഹിച്ചീടിനാർ
മൃത്യു വരാ ലോകനാശം വരുമ്പൊഴും
കല്പാന്തകാലത്തുമില്ല മൃതിയെന്നു
കല്പിച്ചതിന്നിളക്കം വരാ നിർണ്ണയം.
ആമ്നായസാരാർത്ഥമൂർത്തികൾ ചൊല്ലിനാർ
നാമ്നാ ഹനൂമാനിവനെന്നു സാദരം.
വജ്രം ഹനുവിങ്കലേറ്റു മുറികയാ–
ലച്ചരിത്രങ്ങൾ മറന്നിതോ മാനസേ?
നിൻ കൈയിലല്ലയോ തന്നതു രാഘവ–
നംഗുലീയമതുമെന്തിനെന്നോർക്ക നീ.
ത്വദ്ബലവീര്യവേഗങ്ങൾ വർണ്ണിപ്പതി–
നിപ്രഞ്ചത്തിങ്കലാർക്കുമാമല്ലെടോ.'
ഇത്ഥം വിധിസുതൻ ചൊന്നനേരം വായു–
പുത്രനുമുത്ഥായ സത്വരം പ്രീതനായ്
ബ്രഹ്മാണ്ഡമാശു കുലുങ്ങുമാറൊന്നവൻ

സമ്മദാൽ! സിംഹനാദം ചെയ്തരുളിനാൻ.
വാമനമൂർത്തിയെപ്പോലെ വളർന്നവൻ
ഭൂമിധരാകാരനായ്നിന്നു ചൊല്ലിനാൻ:
'ലംഘനംചെയ്തു സമുദ്രത്തെയും പിന്നെ
ലങ്കാപുരത്തെയും ഭസ്മമാക്കി ക്ഷണാൽ
രാവണനെക്കുലത്തോടുമൊടുക്കി ഞാൻ
ദേവിയേയുംകൊണ്ടു പോരുവനിപ്പൊഴേ.
അല്ലായ്കിലോ ദശകണ്ഠനെബ്ബന്ധിച്ചു
മെല്ലവേ വാമകരത്തിലെടുത്തുടൻ
കൂടത്രയത്തോടു ലങ്കാപുരത്തെയും
കൂടെ വലത്തുകരത്തിലാക്കിക്കൊണ്ടു
രാമാന്തികേ വച്ചു കൈതൊഴുതീടുവൻ
രാമാംഗുലീയമെൻ കയ്യിലുണ്ടാകയാൽ.'
മാരുതിവാക്കു കേട്ടോരു വിധിസുത–
നാരൂഢകൌതുകം ചൊല്ലിനാൻ പിന്നെയും:
'ദേവിയെക്കണ്ടു തിരിയേ വരിക നീ
രാവണനോടെതിർത്തീടുവാൻ പിന്നെയാം.
നിഗ്രഹിച്ചീടും ദശാസ്യനെ രാഘവൻ
വിക്രമം കാട്ടുവാനന്നേരമാമല്ലോ.
പുഷ്കരമാർഗ്ഗേണ പോകും നിനക്കൊരു
വിഘ്നം വരായ്ക! കല്യാണം ഭവിയ്ക്ക! തേ.
മാരുതദേവനുമുണ്ടരികേ തവ
ശ്രീരാമകാര്യാർത്ഥമായല്ലോ പോകുന്നു.'
ആശീർവചനവും ചെയ്തു കപികുല–
മാശു പോകെന്നു വിധിച്ചോരനന്തരം
വേഗേന പോയ് മഹേന്ദ്രത്തിൻ മുകളേറി
നാഗാരിയെപ്പോലെ നിന്നു വിളങ്ങിനാൻ.

ഇത്ഥം പറഞ്ഞറിയിച്ചോരു തത്തയും
ബദ്ധമോദത്തോടിരുന്നിതക്കാലമേ. 2284

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
കിഷ്കിന്ധാകാണ്ഡം സമാപ്തം.

# സുന്ദരകാണ്ഡം

സകല ശുകകുല വിമല തിലകിത കളേബരേ!
സാരസ്യപീയുഷ സാരസർവ്വസ്വമേ!
കഥയ മമ കഥയ മമ കഥകളതിസാദരം
കാകുത്സ്ഥലീലകൾ കേട്ടാൽ മതിവരാ.
കിളിമകളൊടതിസരസമിതി രഘുകുലാധിപൻ
കീർത്തി കേട്ടീടുവാൻ ചോദിച്ചനന്തരം
കളമൊഴിയുമഴകിനൊടു തൊഴുതു ചൊല്ലീടിനാൾ
കാരുണ്യമൂർത്തിയെച്ചിന്തിച്ചു മാനസേ.
ഹിമശിഖരിസുതയൊടു ചിരിച്ചു ഗംഗാധര–
നെങ്കിലോ കേട്ടുകൊൾകെന്നരുളിച്ചെയ്തു:

## സമുദ്രലംഘനം

ലവണജലനിധി ശതകയോജനാവിസ്തൃതം
ലംഘിച്ചു ലങ്കയിൽ ചെല്ലുവാൻ മാരുതി
മനുജപരിവൃഢചരണനളിനയുഗളം മുദാ
മാനസേ ചിന്തിച്ചുറപ്പിച്ചു നിശ്ചലം
കപിവരരൊടമിതബലസഹിതമുരചെയ്തിതു:
'കണ്ടുകൊൾവിൻ നിങ്ങളെങ്കിലെല്ലാവരും.
മമ ജനകസദൃശനഹമതിചപലമംബരേ
മാനേന പോകുന്നിതാശരേശാലയേ.
അജതനയതനയശരസമമധികസാഹസാ–
ലദ്യൈവ പശ്യാമി രാമപത്നീമഹം.
അഖിലജഗദധിപനൊടു വിരവൊടറിയിപ്പനി–
ങ്ങദ്യ കൃതാർത്ഥനായേൻ കൃതാർത്ഥോസ്മ്യഹം.
പ്രണതജന ബഹുജനനമരണഹരനാമകം

പ്രാണപ്രയാണകാലേ നിരൂപിപ്പവൻ
ജനിമരണജലനിധിയെ വിരവൊടു കടക്കുമ-
ജ്ജന്മനാ കിം പുനസ്തസ്യ ദൂതോസ്മ്യഹം.
തദനു മമ ഹൃദി സപദി രഘുപതിരനാരതം
തസ്യാംഗുലീയവുമുണ്ടു ശിരസി മേ.
കിമപി നഹി ഭയമുദധിസപദി തരിതും നിങ്ങൾ
കീശപ്രവരരേ! ഖേദിയായ്കേതുമേ.'
ഇതി പവനതനയനുരചെയ്തു വാലും നിജ-
മേറ്റമുയർത്തിപ്പരത്തിക്കരങ്ങളും
അതിവിപുലഗളതലവുമാർജ്ജവമാക്കിനി-
ന്നാകുഞ്ചിതാംഘ്രിയായൂർദ്ധ്വനയനനായ്
ദശവദനപുരിയിൽ നിജഹൃദയവുമുറപ്പിച്ചു
ദക്ഷിണദിക്കുമാലോക്യ ചാടീടിനാൻ.

## മാർഗ്ഗവിഘ്നം

പതഗപതിരിവ പവനസുതനഥ വിഹായസാ
ഭാനുബിംബാഭയാ പോകും ദശാന്തരേ
അമരസമുദയമനിലതനയബലവേഗങ്ങ-
ളാലോക്യ ചൊന്നാർ പരീക്ഷണാർത്ഥം തദാ
സുരസയൊടു പവനസുതസുഖഗതി മുടക്കുവാൻ;
തൂർണ്ണം നടന്നിതു നാഗജനനിയും.
ത്വരിതമനിലജമതിബലങ്ങളറിഞ്ഞതി-
സൂക്ഷ്മദൃശാ വരികെന്നതു കേട്ടവൾ
ഗഗനപഥി പവനസുതജവഗതി മുടുക്കുവാൻ
ഗർവേണ ചെന്നു തത്സന്നിധൌ മേവിനാൾ.
കഠിനതരമലറിയവളവനൊടുരചെയ്തിതു
'കണ്ടീലയോ ഭവാനെന്നെക്കപിവര!

ഭയരഹിതമിതുവഴി നടക്കുന്നവർകളെ
ഭക്ഷിപ്പതിന്നു മാം കല്പിച്ചതീശ്വരൻ.
വിധിവിഹിതമശനമിതു നൂനമദ്യ ത്വയാ
വീര! വിശപ്പെനിയ്ക്കേറ്റമുണ്ടോർക്ക നീ.
മമ വദനകുഹരമതിൽ വിരവിനൊടു പൂക നീ
മറ്റൊന്നുമോർത്തു കാലം കളയായ്കെടോ!'
സരസമിതി രഭസതരമതനു സുരസാഗിരം
സാഹസാൽ കേട്ടനിലാത്മജൻ ചൊല്ലിനാൻ:
'അഹമഖിലജഗദധിപനവരഗുരുശാസനാ-
ലാശു സീതാന്വേഷണത്തിന്നു പോകുന്നു.
അവളെ നിശിചരപുരിയിൽ വിരവിനൊടു ചെന്നുക-
ണ്ടദ്യ വാ ശ്വോ വാ വരുന്നതുമുണ്ടു ഞാൻ.
ജനകനരപതി ദുഹിതൃചരിതമഖിലം ദ്രുതം
ചെന്നു രഘുപതിയോടറിയിച്ചു ഞാൻ
തവ വദനകുഹരമതിലപഗതഭയാകുലം
താല്പര്യമുൾക്കൊണ്ടു വന്നു പുക്കീടുവൻ.
അനൃതമകതളിരിലൊരുപൊഴുതുമറിവീലഹ-
മാശു മാർഗ്ഗം ദേഹി ദേവി! നമോസ്തു തേ.'
തദനു കപികുലവരനൊടവളുമുരചെയ്തിതു
'ദാഹവും ക്ഷുത്തും പൊറുക്കരുതേതുമേ.'
'മനസി തവ സുദൃഢമിതി യദി സപദി സാദരം
വാ പിളർന്നീടെ'ന്നു മാരുതി ചൊല്ലിനാൻ.
അതിവിപുലമുടലുമൊരു യോജനായാമമാ-
യാശുഗനന്ദനൻ നിന്നതു കണ്ടവൾ.
അതിലധികതരവദനവിവരമൊടനാകുല-
മൽഭുതമായഞ്ചു യോജനാവിസ്തൃതം
പവനതനയനുമതിനു ഝടിതി ദശയോജനാ
പരിമിതി കലർന്നു കാണായോരനന്തരം

നിജമനസി ഗുരുകുതുകമൊടു സുരസയും തദാ
നിന്നാളിരുപതുയോജനവായുമായ്.
മുഖകുഹരമതിവിപുലമിതി കരുതി മാരുതി
മുപ്പതുയോജന വണ്ണമായ് മേവിനാൻ.
അലമലമിതയമമലനരുതു ജയമാർക്കുമെ–
ന്നൻപതു യോജന വാ പിളർന്നീടിനാൾ.
അതുപൊഴുതു പവനസുതനതികൃശശരീരനാ–
യംഗുഷ്ഠതുല്യനായുൾപ്പുക്കരുളിനാൻ.
തദനു ലഘുതരമവനുമുരുതരതപോബലാൽ
തത്ര പുറത്തു പുറപ്പെട്ടു ചൊല്ലിനാൻ:
'ശൃണു സുമുഖി! സുരസുഖപരേ! സുരസേ! ശുഭേ!
ശുദ്ധേ! ഭുജംഗമാതാവേ! നമോസ്തു തേ!
ശരണമിഹ ചരണസരസിജയുഗളമേവ തേ
ശാന്തേ! ശരണ്യേ! നമസ്തേ നമോസ്തു തേ!
പ്ലവഗപരിവൃഢവചനനിശമനദശാന്തരേ
പേർത്തും ചിരിച്ചു പറഞ്ഞു സുരസയും:
'വരിക തവ ജയമതിസുഖേന പോയ് ചെന്നു നീ
വല്ലഭാവൃത്താന്തമുള്ളവണ്ണം മുദാ
രഘുപതിയൊടഖിലമറിയിക്ക തൽ കോപേന
രക്ഷോഗണത്തെയുമൊക്കെയൊടുക്കണം.
അറിവതിനു തവ ബലവിവേകവേഗാദിക–
ളാദിതേയന്മാരയച്ചു വന്നേനഹം'
നിജചരിതമഖിലമവളവനൊടറിയിച്ചുപോയ്
നിർജ്ജരലോകം ഗമിച്ചാൾ സുരസയും.
പവനസുതനഥ ഗഗനപഥി ഗരുഡതുല്യനായ്
പാഞ്ഞു പാരാവാരമീതേ ഗമിക്കുമ്പോൾ
ജലനിധിയുമചലവരനോടു ചൊല്ലീടിനാൻ:
'ചെന്നു നീ സല്ക്കരിക്കേണം കപീന്ദ്രനെ.

സഗരനരപതിതനയരെന്നെ വളർക്കയാൽ
സാഗരമെന്നു ചൊല്ലുന്നിതെല്ലാവരും.
തദഭിജനഭവനറിക രാമൻ തിരുവടി
തസ്യ കാര്യാർത്ഥമായ് പോകുന്നതുമിവൻ
ഇടയിലൊരുപതനമവനില്ല തല്ക്കാരണാ-
ലിച്ഛയാ പൊങ്ങിത്തളർച്ച തീർത്തീടണം.'
മണികനകമയനമലനായ മൈനാകവും
മാനുഷവേഷം ധരിച്ചു ചൊല്ലീടിനാൻ:
'ഹിമശിഖരിതനയനഹമറിക, കപിവീര! നീ-
യെന്മേലിരുന്നു തളർച്ചയും തീർക്കെടോ.
സലിലനിധി സരഭസമയയ്ക്കയാൽ വന്നു ഞാൻ
സാദവും ദാഹവും തീർത്തു പൊയ്ക്കൊൾകെടോ!
അമൃതസമജലവുമതി മധുരമധുപൂരവു-
മാർദ്രപക്വങ്ങളും ഭക്ഷിച്ചുകൊൾക നീ.'
'അലമലമിതരുതരുതു രാമകാര്യാർത്ഥമാ-
യാശു പോകുംവിധൌ പാർക്കരുതെങ്ങുമേ.
പെരുവഴിയിലശനശയനങ്ങൾ ചെയ്കെന്നതും
പേർത്തുമറ്റൊന്നു ഭാവിക്കയെന്നുള്ളതും
അനുചിതമിതറിക രഘുകുലതിലകകാര്യങ്ങ-
ളൻപോടുസാധിച്ചൊഴിഞ്ഞരുതൊന്നുമേ.
വിഗതഭയമിനി വിരവൊടിന്നു ഞാൻ പോകുന്നു
ബന്ധുസല്ക്കാരം പരിഗ്രഹിച്ചേനഹം.'
പവനസുതനിവയുമുരചെയ്തു തൻ കൈകളാൽ
പർവ്വതാധീശ്വരനെത്തലോടീടിനാൻ.
പുനരവനുമനിലസമമുഴറി നടകൊണ്ടിതു
പുണ്യജനേന്ദ്രപുരംപ്രതി സംഭ്രമാൽ.
തദനു ജലനിധിയിലതിഗഭീരദേശാലയേ
സന്തതം വാണെഴും ഛായാഗ്രഹിണിയും

സരിദധിപനുപരി പരിചൊടു പോകുന്നവൻ
തൻനിഴലാശു പിടിച്ചു നിർത്തീടിനാൾ.
അതുപൊഴുതു മമ ഗതി മുടക്കിയതാരെന്നി–
തന്തരാ പാർത്തു കീഴ്പോട്ടു നോക്കീടിനാൻ.
അതിവിപുലതരഭയകരാംഗിയെക്കണ്ടള–
വംഘ്രിപാതേന കൊന്നീടിനാൻ തൽക്ഷണേ.
നിഴലതു പിടിച്ചുനിർത്തിക്കൊന്നു തിന്നുന്ന
നീചയാം സിംഹികയെക്കൊന്നനന്തരം
ദശവദനപുരിയിൽ വിരവോടു പോയീടുവാൻ
ദക്ഷിണദിക്കു നോക്കിക്കുതിച്ചീടിനാൻ.
ചരമഗിരിശിരസി രവിയും പ്രവേശിച്ചിതു
ചാരുലങ്കാഗോപുരാഗ്രേ കപീന്ദ്രനും.
ദശവദനനഗരമതിവിമലവിപുലസ്ഥലം
ദക്ഷിണവാരിധിമദ്ധ്യേ മനോഹരം
ബഹുലഫലകുസുമദലയുതവിടപിസങ്കുലം
വല്ലീകുലാവൃതം പക്ഷിമൃഗാന്വിതം
മണികനകമയമമരപുരസദൃശമംബുധി–
മദ്ധ്യേ ത്രികൂടാചലോപരി മാരുതി
കമലമകൾ ചരിതമറിവതിനു ചെന്നൻപോടു
കണ്ടിതുലങ്കാനഗരം നിരുപമം.
കനകവിരചിതമതിൽ കിടങ്ങും പലതരം
കണ്ടു കടപ്പാൻ പണിയെന്നു മാനസേ
പരവശതയൊടു ഝടിതി പലവഴി നിരൂപിച്ചു
പത്മനാഭൻതന്നെ ധ്യാനിച്ചു മേവിനാൻ.
നിശി തമസി നിശിചരപുരേ കൃശരൂപനായ്
നിർജ്ജനദേശേ കടപ്പനെന്നോർത്തവൻ
നിജമനസി നിശിചരകുലാരിയെ ധ്യാനിച്ചു
നിർജ്ജരവൈരിപുരം ഗമിച്ചീടിനാൻ.

പ്രകൃതിചപലനുമധികചപലമചലം മഹൽ–
പ്രാകാരവും മുറിച്ചാകാരവും മറ–
ച്ചവനിമകളടിമലരുമകതളിരിലോർത്തുകൊ–
ണ്ടഞ്ജനാനന്ദനനഞ്ജസാ നിർഭയം.

## ലങ്കാലക്ഷ്മിമോക്ഷം

ഉടൽ കടുകിനൊടുസമമിടത്തുകാൽ മുമ്പിൽവ–
ച്ചുള്ളിൽ കടപ്പാൻ തുടങ്ങും ദശാന്തരേ
കഠിനതരമലറിയൊരു രജനിചരിവേഷമായ്
ക്കാണായിതാശു ലങ്കാശ്രീയേയും തദാ.
'ഇവിടെ വരുവതിനു പറകെന്തുമൂലം ഭവാ–
നേകനായ് ചോരനോ ചൊല്ലു നിൻ വാഞ്ഛിതം?
അസുരസുരനരപശുമൃഗാദി ജന്തുക്കൾ മ–
റ്റാർക്കുമേ വന്നുകൂടാ ഞാനറിയാതെ.'
ഇതി പരുഷവചനമൊടണഞ്ഞു താഡിച്ചിതൊ–
ന്നേറെ രോഷേണ താഡിച്ചു കപീന്ദ്രനും.
രഘുകുലജവരസചിവവാമമുഷ്ടിപ്രഹാ–
രേണ പതിച്ചു വമിച്ചിതു ചോരയും.
കപിവരനൊടവളുമെഴുന്നേറ്റു ചൊല്ലീടിനാൾ:
'കണ്ടേനെടൊ തവ ബാഹുബലം സഖേ!
വിധിവിഹിതമിതു മമ പുരൈവ ധാതാവുതാൻ
വീര! പറഞ്ഞിതെന്നോടിതു മുന്നമേ.
'സകലജഗദധിപതി സനാതനൻ മാധവൻ
സാക്ഷാൽ മഹാവിഷ്ണുമൂർത്തി നാരായണൻ
കമലദലനയനനവനിയിലവതരിക്കുമുൾ–
ക്കാരുണ്യമോടഷ്ടവിംശതി പര്യയേ.
ദശരഥനൃപതിതനയനായ് മമ പ്രാർത്ഥനാൽ

ത്രേതായുഗേ ധർമ്മദേവരക്ഷാർത്ഥമായ്
ജനകനൃപവരനുമകളായ് നിജ മായയും
ജാതയാം പംക്തിമുഖവിനാശത്തിനായ്
സരസിരുഹനയനനടവിയിലഥ തപസ്സിനായ്
സഭ്രാതൃഭാര്യനായ് വാഴും ദശാന്തരേ
ദശവദനനവനിമകളെയുമപഹരിച്ചുടൻ
ദക്ഷിണവാരിധി പുക്കിരിയ്ക്കുന്നനാൾ
സപദി രഘുവരനൊടരുണജനു സാചിവ്യവും
സംഭവിയ്ക്കും, പുനസ്സുഗ്രീവശാസനാൽ.
സകലദിശി കപികൾ തിരവാൻ നടക്കുന്നതിൽ
സന്നദ്ധനായ് വരുമേകൻ തവാന്തികേ.
കലഹമവനൊടു ഝടിതി തുടരുമളവെത്രയും
കാതരയായ് വരും നീയെന്നു നിർണ്ണയം.
രണനിപുണനൊടു ഭവതി താഡനവുംകൊണ്ടു
രാമദൂതന്നു നൽലകേണമനുജ്ഞയും
ഒരുകപിയൊടൊരുദിവസമടിഝടിതി കൊൾകിൽ നീ–
യോടിവാങ്ങിക്കൊള്ളുകെ'ന്നു വരിഞ്ചനും
കരുണയൊടു ഗതകപടമായ് നിയോഗിയ്ക്കയാൽ
കാത്തിരുന്നേനിവിടം പലകാലവും.
രഘുപതിയൊടിനിയൊരിടരൊഴികെ നടകൊൾക നീ
ലങ്കയും നിന്നാൽ ജിതയായിതിന്നെടോ!
നിഖിലനിശിചരകുലപതിയ്ക്കു മരണവും
നിശ്ചയമേറ്റമടുത്തു ചമഞ്ഞിതു.
ഭഗവദനുചര! ഭവതു ഭാഗ്യം ഭവാനിനി
പാരാതെചെന്നു കണ്ടീടുക ദേവിയെ.
ത്രിദശകുലരിപുദശമുഖാന്തഃപുരവരേ
ദിവ്യലീലാവനേ പാദപസംകുലേ
നവകുസുമദലസഹിതവിടപിയുതശിംശപാ–

നാമവൃക്ഷത്തിൻ ചുവട്ടിലതിശുചാ
നിശിചരികൾനടുവിലഴലൊടു മരുവിടുന്നെടോ!
നിർമ്മലഗാത്രിയാം ജാനകി സന്തതം
ത്വരിതമവൾചരിതമുടനവനൊടറിയിയ്ക്ക പോ–
യംബുധിയും കടന്നംബരാന്തേ ഭവാൻ
അഖിലജഗദധിപതി രഘൂത്തമൻ പാതുമാ–
മസ്തു തേ സ്വസ്തിരത്യുത്തമോത്തംസമേ!'
ലഘുമധുരവചനമിതി ചൊല്ലി മറഞ്ഞിതു
ലങ്കയിൽനിന്നു വാങ്ങീ മലർമങ്കയും.

## സീതാദർശനം

ഉദകനിധി നടുവിൽ മരുവും ത്രികൂടാദ്രിമേ–
ലുല്ലംഘിതേƒബ്ധൌ പവനാത്മജന്മനാ
ജനകനരപതിവരമകൾക്കും ദശാസ്യനും
ചെമ്മേ വിറച്ചിതു വാമഭാഗം തുലോം.,
ജനകനരപതിദുഹിതൃവരനു ദക്ഷാംഗവും;
ജാതനെന്നാകിൽ വരും സുഖം ദുഃഖവും.
തദനു കപികുലപതി കടന്നിതു ലങ്കയിൽ
താനതിസൂക്ഷ്മശരീരനായ് രാത്രിയിൽ.
ഉദിതരവികിരണരുചി പൂണ്ടൊരു ലങ്കയി–
ലൊക്കെത്തിരഞ്ഞാനൊരേടമൊഴിയതെ.
ദശവദനമണിനിലയമായിരിയ്ക്കും മമ
ദേവിയിരിപ്പേടമെന്നോർത്തു മാരുതി
കനകമണിനികരവിരചിതപുരയിലെങ്ങുമേ
കാണാഞ്ഞു ലങ്കാവചനമോർത്തീടിനാൻ.
ഉടമയൊടുമസുരപുരി കനിവിനൊടു ചൊല്ലിയോ–
രുദ്യാനദേശേ തിരഞ്ഞു തുടങ്ങിനാൻ.

ഉപവനവുമമൃതസമസലിലയുതവാപിയു–
മുത്തുംഗസൌധങ്ങളും ഗോപുരങ്ങളും.
സഹജസുതസചിവബലപതികൾ ഭവനങ്ങളും
സൌവർണ്ണസാലധ്വജപതാകങ്ങളും
ദശവദനമണിഭവനശോഭകാണും വിധൌ
ദിക്പാലമന്ദിരം ധിക്കൃതമായ്‌വരും.
കനകമണിരചിതഭവനങ്ങളിലെങ്ങുമേ
കാണാഞ്ഞു പിന്നെയും നീളെ നോക്കും വിധൌ
കുസുമചയസുരഭിയൊടു പവനനതിഗൂഢമായ്
കൂടെത്തടഞ്ഞു കൂട്ടിക്കൊണ്ടു പോയുടൻ
ഉപവനവുമുരുതരതരുപ്രവരങ്ങളു–
മുന്നതമായുള്ള ശിംശപാവൃക്ഷവും
അതിനികടമഖിലജഗദീശ്വരിതന്നെയു–
മാശുഗനാശു കാട്ടിക്കൊടുത്തീടിനാൻ.
മലിനതരചികുരവസനംപൂണ്ടു ദീനയായ്
മൈഥിലിതാൻ കൃശഗാത്രിയായെത്രയും
ഭയവിവശമവനിയിലുരുണ്ടും സദാ ഹൃദി
ഭർത്താവുതന്നെ നിനച്ചു നിനച്ചലം
നയനജലമനവരതമൊഴുകിയൊഴുകിപ്പതി–
നാമത്തെ രാമരാമേതി ജപിയ്ക്കയും
നിശിചരികൾ നടുവിലഴലൊടു മരുവുമീശ്വരി
നിത്യസ്വരൂപിണിയെക്കണ്ടു മാരുതി
വിടപിവരശിരസി നിബിഡച്ഛദാന്തർഗ്ഗതൻ
വിസ്മയംപൂണ്ടു മറഞ്ഞിരുന്നീടിനാൻ.
ദിവസകരകുലപതി രഘൂത്തമൻ തന്നുടെ
ദേവിയാം സീതയെക്കണ്ടു കപിവരൻ.
‘കമലമകളഖിലജഗദീശ്വരിതന്നുടൽ
കണ്ടേൻ കൃതാർത്ഥോഽസ്മ്യഹം കൃതാർത്ഥോഽസ്മ്യഹം!

ദിവസകരകുലപതി രഘൂത്തമൻകാര്യവും
ദീനതയെന്നിയേ സാധിച്ചിതിന്നു ഞാൻ.'

## രാവണന്റെ പുറപ്പാട്

ഇതിപലവുമകതളിരിലോർത്തു കപിവര-
നിത്തിരി നേരമിരിയ്ക്കും ദശാന്തരേ
അസുരകുലവരനിലയനത്തിൻ പുറത്തുനി-
ന്നാശു ചില ഘോഷശബ്ദങ്ങൾകേൾക്കായി.
കിമിദമിതി സപദി കിസലയചയനിലീനനായ്-
ക്കീടവദ്ദേഹം മറച്ചു മരുവിനാൻ.
വിബുധകുലരിപു ദശമുഖൻ വരവെത്രയും
വിസ്മയത്തോടു കണ്ടു കപികുഞ്ജരൻ.
അസുരസുരനിശിചരവരാംഗനാവൃന്ദവു-
മൽഭുതമായുള്ള ശൃംഗാരവേഷവും
ദശവദനനനവരതമകതളിരിലുണ്ടു തൻ
ദേഹനാശം ഭവിയ്ക്കുന്നതെന്നീശ്വര!
സകല ജഗദധിപതി സനാതനൻ സന്മയൻ
സാക്ഷാൽ മുകുന്ദനേയും കണ്ടുകണ്ടു ഞാൻ
നിശിതതര ശരശകലിതാംഗനായ്ക്കേവലേ
നിർമ്മലമായ ഭഗവൽ പദാംബുജേ
വരദനജനമരുമമൃതാനന്ദപൂർണ്ണമാം
വൈകുണ്ഠരാജ്യമെനിയ്ക്കെന്നു കിട്ടുന്നു?
അതിനു ബത സമയമിദമിതി മനസി കരുതി ഞാ-
നംഭോജപുത്രിയെക്കൊണ്ടു പോന്നീടിനേൻ.
അതിനുമൊരു പരിഭവമൊടുഴറി വന്നീലവ-
നായുർവ്വിനാശകാലം നമുക്കാഗതം.
ശിരസി മമ ലിഖിതമിഹ മരണസമയം ദൃഢം

ചിന്തിച്ചു കണ്ടാലതിനില്ല ചഞ്ചലം
കമലജനുമറിയരുതു കരുതുമളവേതുമേ
കാലസ്വരൂപനാമീശ്വരൻ തന്മതം.
സതതമകതളിരിലിവ കരുതി രഘുനാഥനെ
സ്വാത്മനാ ചിന്തിച്ചു ചിന്തിച്ചിരിക്കവേ,
കപികൾകുലവരനവിടെയാശു ചെല്ലും മുമ്പേ
കണ്ടിതു രാത്രിയിൽ സ്വപ്നം ദശാനനൻ.
രഘുജനകതിലകവചനേന രാത്രൌ വരും
കശ്ചിൽ കപിവരൻ കാമരൂപാന്വിതൻ
കൃപയൊടൊരു കൃമിസദൃശസൂക്ഷ്മശരീരനായ്
കൃൽസ്നം പുരവരമന്വിഷ്യ നിശ്ചലം
തരുനികരവരശിരസി വന്നിരുന്നാദരാൽ
താർമകൾതന്നെയും കണ്ടു രാമോദന്തം
അഖിലമവളൊടുബത! പറഞ്ഞടയാളവു-
മാശു കൊടുത്തുടനാശ്വസിപ്പിച്ചു പോം.
അതുപൊഴുതിലവനറിവതിന്നു ഞാൻ ചെന്നുക-
ണ്ടാധിവളർത്തുവൻ വാങ്മയാസ്ത്രങ്ങളാൽ
രഘുപതിയൊടതുമവനശേഷമറിയിച്ചു
രാമനുമിങ്ങു കോപിച്ചുടനേ വരും.
രണശിരസി സുഖമരണമതിനിശിതമായുള്ള
രാമശരമേറ്റെനിക്കും വരും ദൃഢം.
പരമഗതിവരുവതിനു പരമൊരുപദേശമാം
പന്ഥാവിതു മമ പാർക്കയില്ലേതുമേ.
സുരനിവഹമതിബലവശാൽ സത്യമായ്വരും
സ്വപ്നം ചിലർക്കു ചിലകാലമൊക്കണം.
നിജമനസി പലവുമിതി വിരവൊടു നിരൂപിച്ചു
നിശ്ചിത്യ നിർഗ്ഗമിച്ചീടിനാൻ രാവണൻ.
കനകമണിവലയകടകാംഗദനൂപുര-

കാഞ്ചീമുഖാഭരണാരാവമന്തികേ
വിവശതരഹൃദയമൊടു കേട്ടു നോക്കുംവിധൌ
വിസ്മയമാമ്മാറുകണ്ടു പുരോഭുവി;
വിബുധരിപു നിശിചരകുലാധിപൻതൻ വര–
വെത്രയും ഭീതയായ് വന്നിതു സീതയും.
ഉരസിജവുമരുതുടകളാൽ മറച്ചാധിപൂ–
ണ്ടുത്തമാംഗം താഴ്ത്തി വേപഥുഗാത്രിയായ്
നിജരമണനിരുപമശരീരം നിരാകുലം
നിർമ്മലം ധ്യാനിച്ചരിയ്ക്കും ദശാന്തരേ.
ദശവദനനയുഗശരപരവശതയാ സമം
ദേവീസമീപേ തൊഴുതിരുന്നീടിനാൻ.

## രാവണന്റെ ഇച്ഛാഭംഗം

അനുസരണ മധുരരസ വചനവിഭവങ്ങളാ–
ലാനന്ദരൂപിണിയോടു ചൊല്ലീടിനാൻ:
'ശൃണു സുമുഖി! തവ ചരണനളിനദാസോസ്മ്യഹം
ശോഭനശീലേ! പ്രസീദ പ്രസീദ മേ.
നിഖിലജഗദധിപമസുരേശമാലോക്യ മാം
നിന്നിലേ നീ മറഞ്ഞെന്തിരുന്നീടുവാൻ?
ത്വരിതമതികുതുകമൊടുമൊന്നു നോക്കീടു മാം
ത്വദ്ഗതമാനസനെന്നറികെന്നെ നീ.
ഭവതി തവ രമണമപി ദശരഥതനൂജനെ–
പ്പാർത്താൽ ചിലർക്കു കാണാം ചിലപ്പോളെടോ.
പലസമയമഖിലദിശി നന്നായ്ത്തിരകിലും
ഭാഗ്യവതാമപി കണ്ടുകിട്ടാ പരം.
സുമുഖി! ദശരഥതനയനാൽ നിനക്കേതുമേ
സുന്ദരി! കാര്യമില്ലെന്നു ധരിയ്ക്ക നീ.

ഒരു പൊഴുതുമവനു പുനരൊന്നിലുമാശയി–
ല്ലോർത്താലൊരു ഗുണമില്ലവനോമലേ!
സുദൃഢമനവരതമുപഗൂഹനം ചെയ്കിലും
സുഭ്രൂ! സുചിരമരികേ വസിയ്ക്കിലും
തവ ഗുണസമുദയമലിവോടു ഭുജിയ്ക്കിലും
താല്പരിയം നിന്നിലില്ലവനേതുമേ.
ശരണമവനൊരുവരുമൊരിയ്ക്കലുമില്ലിനി
ശക്തിവിഹീനൻ വരികയുമില്ലല്ലോ.
കിമപി നഹി ഭവതി കരണീയം ഭവതിയാൽ
കീർത്തിഹീനൻ കൃതഘ്നൻ തുലോം നിർമ്മമൻ.
മദരഹിതനറിയരുതു കരുതുമളവാർക്കുമേ
മാനഹീനൻ പ്രിയേ! പണ്ഡിതമാനവാൻ.
നിഖിലവനചരനിവഹമദ്ധ്യസ്ഥിതൻ ഭൃശം
നിഷ്കിഞ്ചനപ്രിയൻ ഭേദഹീനാത്മകൻ
ശ്വപചനുമൊരവനിസുരവരനുമവനൊക്കുമി–
ശ്വാക്കളും ഗോക്കളും ഭേദമില്ലേതുമേ.
ഭവതിയെയുമൊരു ശബരതരുണിയെയുമാത്മനാ
പാർത്തുകണ്ടാലവനില്ല ഭേദം പ്രിയേ!
ഭവതിയെയുമകതളിരിലവനിഹ മറന്നിതു
ഭർത്താവിനെപ്പാർത്തിരുന്നതിനി മതി.
ത്വയി വിമുഖനവനനിശമതിനു നഹി സംശയം
ത്വദ്ദാസദാസോഹമദ്യ ഭജസ്വ മാം.
കരഗതമൊരമലമണിവരമുടനുപേക്ഷിച്ചു
കാചത്തെയെന്തു കാംക്ഷിയ്ക്കുന്നിതോമലേ!
സുരദനുജദിതിജഭുജഗാപ്സരോഗന്ധർവ–
സുന്ദരീവർഗ്ഗം പരിചരിയ്ക്കും മുദാ.
നിയതമതിഭയസഹിതമമിതബഹുമാനേന
നീ മല്പരിഗ്രഹമായ് മരുവീടുകിൽ.

കളയരുതു സമയമിഹ ചെറുതു വെറുതേ മമ
കാന്തേ! കളത്രമായ് വാഴ്ക നീ സന്തതം.
കളമൊഴികൾ പലരുമിഹ വിടുപണികൾ ചെയ്യുമ-
ക്കാലനും പേടിയുണ്ടെന്നെ മനോഹരേ!
പുരുഷഗുണമിഹ മനസി കരുതു പുരുഹൂതനാൽ
പൂജ്യനാം പുണ്യപുമാനെന്നറിക മാം
സരസമനുസര സദയമയി! തവ വശാനുഗം
സൌജന്യസൌഭാഗ്യസാരസർവ്വസ്വമേ!
സരസിരുഹമുഖി! ചരണകമലപതിതോസ്മ്യഹം
സന്തതം പാഹി മാം പാഹി മാം പാഹി മാം.'
വിവിധമിതി ദശവദനനനുസരണപൂർവ്വകം
വീണു തൊഴുതപേക്ഷിച്ചോരനന്തരം
ജനകജയുമവനൊടതിനിടയിലൊരുപുൽക്കൊടി
ജാതരോഷം നുള്ളിയിട്ടു ചൊല്ലീടിനാൾ:
'സവിതൃകുലതിലകനിലതീവ ഭീത്യാ ഭവാൻ
സന്യാസിയായ് വന്നിരുവരും കാണാതേ
സഭയമതിവിനയമൊടു ശുനീവ ഹവിരദ്ധ്വരേ
സാഹസത്തോടു മാം കട്ടുകൊണ്ടീലയോ?
ദശവദന! സുദൃഢമനുചിതമിതു നിനയ്ക്ക നീ
തൽഫലം നീതാനനുഭവിയ്ക്കും ദ്രുതം.
ദശരഥജനിശിതശരദലിതവപുഷാ ഭവാൻ
ദേഹം വിനാ യമലോകം പ്രവേശിയ്ക്കും.
രഘുജനനതിലകനൊരു മനുജനിതി മാനസേ
രാക്ഷസരാജ! നിനക്കു തോറ്റം ബലാൽ
ലവണജലനിധിയെ രഘുകുലതിലകനശ്രമം
ലംഘനം ചെയ്യുമതിനില്ല സംശയം.
ലവസമയമൊടു നിശിതവിശിഖപരിപാതേന
ലങ്കയും ഭസ്മമാക്കീടുമരക്ഷണാൽ.

സഹജസുതസചിവബലപതികളൊടു കൂടവേ
സന്നമാം നിന്നുടെ സൈന്യവും നിർണ്ണയം
അവനവനനിപുണഭരനവനിഭരനാശനൻ
അദ്യ ധാതാവപേക്ഷിച്ചതു കാരണം
അവതരണമവനിതലമതിലതിദയാപര–
നാശു ചെയ്തീടിനാൻ നിന്നെയൊടുക്കുവാൻ
ജനകനൃപവരനു മകളായ് പിറന്നേനഹം.
ചെമ്മേയതിന്നൊരു കാരണഭൂതയായ്.
അറിക തവ മനസി പുനരിനി വിരവിനോടുവ–
ന്നാശു മാം കൊണ്ടുപോം നിന്നെയും കൊന്നവൻ.'
ഇതി മിഥിലനൃപതിമകൾ പരുഷവചനങ്ങൾകേ–
ട്ടേറ്റവും ക്രുദ്ധനായോരു ദശാനൻ
അതിചപല കരഭുവി കരാളം കരവാള–
മാശുഭൂപുത്രിയെക്കൊല്ലുവാനോങ്ങിനാൻ.
അതുപൊഴിതിലതികരുണയൊടു മയതനൂജയു–
മാത്മഭർത്താരം പിടിച്ചടക്കീടിനാൾ.
'ഒഴികൊഴിക ദശവദന! ശൃണു മമ വചോ ഭവാ–
നൊല്ലാത കാര്യമോരായ്ക മൂഢപ്രഭോ!
ത്യജ മനുജതരുണിയെയൊരുടയവരുമെന്നിയേ
ദീനയായ് ദുഃഖിച്ചതീവ കൃശാംഗിയായ്
പതിവിരഹപരവശതയൊടുമിഹ പരാലയേ
പാർത്തു പാതിവ്രത്യമാലംബ്യ രാഘവം
പകലിരവു നിശിചരികൾ പരുഷവചനം കേട്ടു
പാരം വശം കെട്ടിരിക്കുന്നിതുമിവൾ.
ദുരിതമിതിലധികമിഹ നഹി നഹി സുദുർമ്മതേ!
ദുഷ്കീർത്തി ചേരുമോ വീരപുംസാം വിഭോ!
സുരദനുജദിതിജഭുജഗാപ്സരോഗന്ധർവ്വ–
സുന്ദരീവർഗ്ഗം നിനക്കു വശഗതം.'

ദശമുഖനുമധികജളനാശു മണ്ഡോദരീ–
ദാക്ഷിണ്യവാക്കുകൾ കേട്ടു സലജ്ജനായ്
നിശിചരികളൊടു സദയമവനുമുരചെയ്തിതു:
‘നിങ്ങൾ പറഞ്ഞു വശത്തു വരുത്തുവിൻ,
ഭയജനകവചനമനുസരണവചനങ്ങളും
ഭാവവികാരങ്ങൾകൊണ്ടും ബഹുവിധം
അവനിമകളകതളിരഴിച്ചെങ്കലാക്കുവി–
നൻപോടു രണ്ടുമാസം പാർപ്പനിന്നിയും.’
ഇതി രജനിചരികളൊടു ദശവദനനും പറ–
ഞ്ഞീർഷ്യയോടന്തഃപുരം പുക്കു മേവിനാൻ.

അതികഠിനപരുഷതരവചനശരമേല്ക്കയാ–
ലാത്മാവു ഭേദിച്ചിരുന്നിതു സീതയും
‘അനുചിതമിതലമലമടങ്ങുവിൻ നിങ്ങളെ’
ന്നപ്പോൾ ത്രിജടയുമാശു ചൊല്ലീടിനാൾ:
‘ശൃണു വചനമിതു മമ നിശാചരസ്ത്രീകളേ!
ശീലവതിയെ നമസ്കരിച്ചീടുവിൻ.
സുഖരഹിതഹൃദയമൊടുറങ്ങിനേനൊട്ടു ഞാൻ
സ്വപ്നമാഹന്ത! കണ്ടേനിദാനീം ദൃഢം
അഖിലജഗദധിപനഭിരാമനാം രാമനു–
മൈരാവതോപരി ലക്ഷ്മണവീരനും
ശരനികരപരിപതനദഹനകണജാലേന
ശങ്കാവിഹീനം ദഹിപ്പിച്ചു ലങ്കയും
രണശിരസി ദശമുഖനെ നിഗ്രഹിച്ചശ്രമം
രാക്ഷസരാജ്യം വിഭീഷണനും നൽകി
മഹിഷിയെയുമഴകിനൊടു മടിയിൽ വച്ചാദരാൽ
മാനിച്ചു ചെന്നയോദ്ധ്യാപുരം മേവിനാൻ.
കുലിശധരരിപു ദശമുഖൻ നഗ്നരൂപിയായ്

ഗോമയമായ മഹാഹ്രദം തന്നിലേ
തിലരസവുമുടൽ മുഴുവനലിവിനൊടണിഞ്ഞുടൻ
ധൃത്വാ നളദമാല്യം നിജമൂർദ്ധനി
നിജസഹജസചിവസുതസൈന്യസമേതനായ്
നിർമ്മഗ്നനായ്ക്കണ്ടു വിസ്മയം തേടിനേൻ.
രജനിചരകുലപതി വിഭീഷണൻ ഭക്തനായ്
രാമപാദാബ്ജവും സേവിച്ചു മേവിനാൻ.
കലുഷതകൾ കളവിനിഹ രാക്ഷസസ്ത്രീകളേ!
കണ്ടുകൊള്ളാമിതു സത്യമത്രേ ദൃഢം.
കരുണയൊടു വയമതിനു കതിപയദിനം മുദാ
കാത്തുകൊള്ളേണമിവളെ നിരാമയം.'
രജനിചരയുവതികളിതി ത്രിജടാവചോ-
രീതികേട്ടൽഭുതഭീതി പൂണ്ടീടിനാർ.
മനസി പരവശതയൊടുറങ്ങിനാരേവരും
മാനസേ ദുഃഖം കലർന്നു വൈദേഹിയും.

## ഹനുമത്സീതാസംവാദം

ഉഷസി നിശിചരികളിവരുടലു മമ ഭക്ഷിയ്ക്കു-
മുറ്റവരായിട്ടൊരുത്തരുമില്ല മേ
മരണമിഹ വരുവതിനുമൊരുകഴിവു കണ്ടീല
മാനവവീരനുമെന്നെ മറന്നിതു
കളവനിഹ വിരവിനൊടു ജീവനമദ്യ ഞാൻ
കാകുൽസ്ഥനും കരുണാഹീനനെത്രയും.
മനസി മുഹുരിവ പലതുമോർത്തു സന്താപേന
മന്ദമന്ദമെഴുന്നേറ്റുനിന്നാകുലാൽ
തരളതരഹൃദയമൊടു ഭർത്താരമോർത്തോർത്തു
താണു കിടന്നൊരു ശിംശപാശാഖയും

സഭയപരവശതരളമാലംബ്യ ബാഷ്പവും
സന്തതം വാർത്തു വിലാപം തുടങ്ങിനാൾ.
പവനസുതനിവ പലവുമാലോക്യ മാനസേ
പാർത്തു പതുക്കെപ്പറഞ്ഞുതുടങ്ങിനാൻ:
'ജഗദമലനയനരവിഗോത്രേ ദശരഥൻ
ജാതനായാനവൻ തന്നുടെ പുത്രരായ്
രതിരമണതുല്യരായ് നാലുപേരുണ്ടിതു
രാമഭരതസൌമിത്രിശത്രുഘ്നന്മാർ.
രജനിചരകുലനിധനഹേതുഭൂതൻ പിതു-
രാജ്ഞയാ കാനനംതന്നിൽ വാണീടിനാൻ.
ജനകനൃപസുതയുമവരജനുമായ് സാദരം.
ജാനകീദേവിയെത്തത്ര ദശാനനൻ
കപടയതിവേഷമായ്ക്കട്ടുകൊണ്ടീടിനാൻ.
കാണാഞ്ഞു ദുഃഖിച്ചു രാമനും തമ്പിയും
വിപിനഭുവി വിരവൊടു തിരഞ്ഞു നടക്കുമ്പോൾ
വീണു കിടക്കും ജടായുവിനെക്കണ്ടു.
പരമഗതി പുനരവനു നൽകിയമ്മാല്യവത്
പർവ്വതപാർശ്വേ നടക്കും വിധൌ തദാ
തരണിസുതനൊടു സപദി സഖ്യവും ചെയ്തിതു
സത്വരം കൊന്നിതു ശക്രസുതനെയും.;
തരണിതനയനുമഥ കപീന്ദ്രനായ് വന്നിതു.
തൽ പ്രത്യുപകാരമാശു സുഗ്രീവനും
കപിവരരെ വിരവിനൊടു നാലുദിക്കിങ്കലും
കണ്ടുവരുവാനയച്ചോരനന്തരം
പുനരവരിലൊരുവനഹമത്ര വന്നീടിനേൻ
പുണ്യവാനായ സമ്പാതിതൻ വാക്കിനാൽ.
ജലനിധിയുമൊരു ശതകയോജനാ വിസ്തൃതം
ചെമ്മേ കുതിച്ചു ചാടിക്കടന്നീടിനേൻ.

രജനിചരപുരിയിൽ മുഴുവൻ തിരഞ്ഞേനഹം
രാത്രിയിലത്രതാതാനുഗ്രഹവശാൽ.
തരുനികരവരമരിയ ശിംശപാവൃക്ഷവും
തന്മൂലദേശേ ഭവതിയേയും മുദാ
കനിവിനൊടു കണ്ടു കൃതാർത്ഥനായേനഹം
കാമലാഭാൽ കൃതകൃത്യനായീടിനേൻ.
ഭഗവദനുചരരിലഹമഗ്രേസരൻ മമ
ഭാഗ്യമഹോ! മമ ഭാഗ്യം! നമോസ്തു തേ.'
പ്ലവഗകുലവരനിതി പറഞ്ഞടങ്ങീടിനാൻ
പിന്നെയിളകാതിരുന്നാനരക്ഷണം.
'കിമിതി രഘുകുലവരചരിത്രം ക്രമേണ മേ
കീർത്തിച്ചിതാകാശമാർഗ്ഗേ മനോഹരം.?
പവനനുരു കൃപയൊടു പറഞ്ഞുകേൾപ്പിയ്ക്കയോ?
പാപിയാമെന്നുടെ മാനസഭ്രാന്തിയോ?
സുചിരതരമൊരുപൊഴുതുറങ്ങാതെ ഞാനിഹ
സ്വപ്നമോ കാണ്മാനവകാശമില്ലല്ലോ.
സരസതരപതിചരിതമാശു കർണ്ണാമൃതം
സത്യമായ് വന്നിതാവൂ മമ ദൈവമേ.!
ഒരു പുരുഷനിതു മമ പറഞ്ഞുവെന്നാകില–
ത്യുത്തമൻ മുമ്പിൽ മേ കാണായ്‌വരേണമേ.!
ജനകനൃപദുഹിതൃവചനംകേട്ടു മാരുതി
ജാതമോദം മന്ദമന്ദമിറങ്ങിനാൻ.
വിനയമൊടുമവനിമകൾ ചരണനളിനാന്തികേ
വീണു നമസ്കരിച്ചാൻ ഭക്തിപൂർവ്വകം
തൊഴുതു ചെറുതകലെയവനാശു നിന്നീടിനാൻ
തുഷ്ട്യാ കലപിംഗതുല്യശരീരമായ്.
ഇവിടെ നിശിചരപതി വലീമുഖവേഷമാ–
യെന്നെ മോഹിപ്പിപ്പതിന്നു വരികയോ?

ശിവശിവ! കിമിതി കരുതി മിഥിലനൃപപുത്രിയും.
ചേതസി ഭീതികലർന്നു മരുവിനാൾ.
കുസൃതി ദശമുഖനു പെരുതെന്നു നിരൂപിച്ചു
കുമ്പിട്ടിരുന്നതു കണ്ടു കപീന്ദ്രനും:
'ശരണമിഹ ചരണസരസിജമഖിലനായികേ!
ശങ്കിയ്ക്കവേണ്ട കുറഞ്ഞൊന്നുമെന്നെ നീ.
തവ സചിവനഹമിഹ തഥാവിധനല്ലഹോ!
ദാസോസ്മി കോസലേന്ദ്രസ്യ രാമസ്യ ഞാൻ
സുമുഖി! കപികുലതിലകനായ സൂര്യാത്മജൻ
സുഗ്രീവഭൃത്യൻ ജഗൽപ്രാണനന്ദനൻ
കപടമൊരുവരൊടുമൊരുപൊഴുതുമറിയുന്നീല
കർമ്മണാ വാചാ മനസാപി മാതാവേ!'
പവനസുതമധുരതരവചനമതു കേട്ടുടൻ
പത്മാലയാദേവി ചോദിച്ചിതാദരാൽ:
'ഋതമൃജുമൃദുസ്സുടവർണ്ണവാക്യം തെളി–
ഞ്ഞിങ്ങനെ ചൊല്ലുന്നവർകുറയും തുലോം
സദയമിഹ വദ മനുജവാനരജാതികൾ
തങ്ങളിൽ സംഗതി സംഭവിച്ചീടുവാൻ.
കലിതരുചി ഗഹനഭുവി കാരണമെന്തെടോ
കാരുണ്യവരാന്നിധേ! കപികുഞ്ജര!
തിരുമനസി ഭവതി പെരികെ പ്രേമമുണ്ടെന്ന–
തെന്നോടു ചൊന്നതിൻമൂലവും ചൊല്ലു നീ.'
'ശൃണു സുമുഖി! നിഖിലമഖിലേശവൃത്താന്തവും
ശ്രീരാമദേവനാണെ സത്യമോമലേ!
ഭവതി പതിവചനമവലംബ്യ രണ്ടംഗമാ–
യാശ്രയാശങ്കലുമാശ്രമത്തിങ്കലും
മരുവിനതു പൊഴുതിലൊരു കനകമൃഗമാലോക്യ
മാനിനു പിമ്പേ നടന്നു രഘുപതി.

നിശിതതരവിശിഖഗണചാപവുമായ് ചെന്നു
നീചനാം മാരീചനെക്കൊന്നു രാഘവൻ
ഉടനുടലുമുലയെ മുഹുരുടജഭുവി വന്നപോ–
തുണ്ടായവൃത്താന്തമോ പറയാവതോ?
ഉടനവിടെയവിടെയടവിയിലടയെ നോക്കിയു–
മൊട്ടു കരഞ്ഞു തിരഞ്ഞുഴലും വിധൌ
ഗഹനഭുവി ഗഗനചരപതി ഗരുഡസന്നിഭൻ
കേണുകിടക്കും ജടായുവിനെക്കണ്ടു
അവനുമഥ തവ ചരിതമഖിലമറിയിച്ചള–
വാശു കൊടുത്തിതു മുക്തി പക്ഷീന്ദ്രനും.
പുനരടവികളിലവരജേന സാകം ദ്രുതം
പുക്കു തിരഞ്ഞു കബന്ധഗതി നൽകി.
ശബരി മരുവിന മുനിവരാശ്രമേ ചെന്നുടൻ
ശാന്താത്മകൻ മുക്തിയും കൊടുത്തീടിനാൻ.
അഥ ശബരിവിമലവചനേന പോന്നൃഷ്യമൂ–
കാദ്രിപ്രവരപാർശ്വേ നടക്കും വിധൌ
തപനസുതനിരുവരെയുമഴകിനൊടു കണ്ടതി–
താല്പര്യമുൾക്കൊണ്ടയച്ചിതെന്നെത്തദാ
ബത രവികുലോൽഭവന്മാരുടെ സന്നിധൌ
ബ്രഹ്മചാരീവേഷമാലംബ്യ ചെന്നു ഞാൻ
നൃപതികുലവരഹൃദയമഖിലവുമറിഞ്ഞതി–
നിർമ്മലന്മാരെ ചുമലിലെടുത്തുടൻ
തരണിസുതനികടഭുവി കൊണ്ടുചെന്നീടിനേൻ
സഖ്യം പരസ്പരം ചെയ്യിച്ചിതാശു ഞാൻ.
ദഹനനെയുമഴകിനൊടു സാക്ഷിയാക്കിക്കൊണ്ടു
ദണ്ഡമിരുവർക്കുമാശു തീർത്തീടുവാൻ.
തപനസുതഗൃഹിണിയെ ബലാലടക്കിക്കൊണ്ട
താരാപതിയെ വധിച്ചു രഘുവരൻ

ദിവസകരതനയനു കൊടുത്തിതു രാജ്യവും
ദേവിയെയാരാഞ്ഞു കാണ്മാൻ കപീന്ദ്രനും
പ്ലവഗകുലപരിവൃഢരെ നാലു ദിക്കിങ്കലും
പ്രത്യേകമേകൈകലക്ഷം നിയോഗിച്ചാൻ.
അതുപൊഴുതു രഘുപതിയുമലിവൊടരികേ വിളി–
ച്ചംഗുലീയം മമ കയ്യിൽ നൽകീടിനാൻ.
'ഇതു ജനകനൃപതിമകൾ കയ്യിൽ കൊടുക്ക നീ
എന്നുടെ നാമാക്ഷരാന്വിതം,' പിന്നെയും
സപദി തവ മനസി ഗുരുവിശ്വാസസിദ്ധയേ
സാദരം ചൊന്നാനടയാളവാക്യവും.
അതു ഭവതി കരതളിരിലിനി വിരവിൽ നൽകുവ–
നാലോകയാലോകയാനന്ദപൂർവ്വകം.'
ഇതി മധുരതരമനിലതനയനുരചെയ്തുട–
നിന്ദിരാദേവിതൻകയ്യിൽ നൽകീടിനാൻ.
പുനരധികവിനയമൊടു തൊഴുതു തൊഴുതാദരാൽ
പിന്നോക്കിൽ വാങ്ങി വണങ്ങിനിന്നീടിനാൻ.
മിഥിലനൃപസുതയുമതു കണ്ടതി പ്രീതയായ്
മേന്മേലൊഴുകുമാനന്ദബാഷ്പാകുലാൽ.
രമണമിവ നിജശിരസി കനിവിനൊടു ചേർത്തിതു
രാമനാമാങ്കിതമംഗുലീയം മുദാ:
'പ്ലവഗകുലപരിവൃഢ! മഹാമതിമാൻ! ഭവാൻ
പ്രാണദാതാ മമ പ്രീതികാരി ദൃഢം.
ഭഗവതി പരാത്മനി ശ്രീനിധൌ രാഘവേ
ഭക്തനതീവ വിശ്വാസ്യൻ ദയാപരൻ.
പലഗുണവുമുടയവരെയൊഴികെ മറ്റാരെയും
ഭർത്താവയയ്ക്കയുമില്ല മത്സന്നിധൌ.
മമസുഖവുമനുദിനമിരിയ്ക്കും പ്രകാരവും
മല്ലരിതാപവും കണ്ടുവല്ലോ ഭവാൻ.

കമലദളനയനനകതളിരിലിനി മാം പ്രതി
കാരുണ്യമുണ്ടാം പരിചറിയിയ്ക്ക നീ.
രജനിചരവരനശനമാക്കുമെന്നെക്കൊണ്ടു
രണ്ടുമാസം കഴിഞ്ഞാലെന്നു നിർണ്ണയം
അതിനിടയിൽ വരുവതിനു വേല ചെയ്തീടു നീ
അത്രനാളും പ്രാണനെദ്ധരിച്ചീടുവൻ,.
ത്വരിതമിഹ ദശമുഖനെ നിഗ്രഹിച്ചെന്നുടെ
ദുഃഖം കളഞ്ഞു രക്ഷിയ്ക്കെന്നു ചൊല്ലു നീ.'
അനിലതനയനുമഖിലജനനി വചനങ്ങൾ കേ–
ട്ടാകുലം തീരുവാനാശു ചൊല്ലീടിനാൻ:
'അവനിപതിസുതനൊടടിയൻ ഭവദ്വാർത്തക–
ളങ്ങുണർത്തിച്ചുകൂടുന്നതിൻ മുന്നമേ
അവരജനുമഖിലകപികുലബലവുമായ് മുതി–
ർന്നാശു വരുമതിനില്ലൊരു സംശയം.
സുതസചിവസഹജസഹിതം ദശഗ്രീവനെ
സൂര്യാത്മജാലയത്തിന്നയയ്ക്കും ക്ഷണാൽ.
ഭവതിയെയുമതികരുണമഴകിനൊടു വീണ്ടു നിൻ
ഭർത്താവയോദ്ധ്യയ്ക്കെഴുന്നള്ളുമാദരാൽ.'
ഇതി പവനസുതവചനമുടമയൊടു കേട്ടപോ–
തിന്ദിരാദേവി ചോദിച്ചരുളീടിനാൾ.
'ഇഹവിതതജലനിധിയെ നിഖിലകപിസേനയോ–
ടേതൊരു ജാതി കടന്നുവരുന്നതും
മനുജപരിവൃഢനിതി വിചാരിച്ച നേരത്തു
മാരുതി മൈഥിലിയോടു ചൊല്ലീടിനാൻ:
'മനുജപരിവൃഢനെയുമവരജനെയുമൻപൊടു
മറ്റുള്ള വാനരസൈന്യത്തെയും ക്ഷണാൽ
മമ ചുമലിൽ വിരവിനൊടെടുത്തു കടത്തുവൻ
മൈഥിലീ! കിം വിഷാദം വൃഥാ മാനസേ?

ലഘുതരമമിതരജനിചരകുലമശേഷേണ
ലങ്കയും ഭസ്മമാക്കീടുമനാകുലം.
ദ്രുതമതിനു സുതനു! മമ ദേഹ്യനുജ്ഞാമിനി
ദ്രോഹം വിനാ ഗമിച്ചീടുവനോമലേ!
വിരഹകലുഷിതമനസി രഘുവരനു മാം പ്രതി
വിശ്വാസമാശു വന്നീടുവാനായ് മുദാ
തരിക സരഭസമൊരടയാളവും വാക്യവും
താവകം ചൊല്ലുവാനായരുൾചെയ്യണം.'
ഇതി പവനതനയവചനേന വൈദേഹിയു-
മിത്തിരിനേരം വിചാരിച്ചു മാനസേ
ചികുരഭരമതിൽ മരുവുമമലചൂഡാമണി
ചിന്മയി മാരുതികൈയതിൽ നൽകീടിനാൾ.
'ശൃണു തനയ! പുനരൊരടയാളവാക്യം ഭവാൻ
ശ്രുത്വാ ധരിച്ചു കർണ്ണേ പറഞ്ഞീടു നീ.
സപദി പുനരതുപൊഴുതു വിശ്വാസമെന്നുടെ
ഭർത്താവിനുണ്ടായ്‌വരുമെന്നു നിർണ്ണയം.
ചിരമമിതസുഖമൊടുരുതപസി ബഹുനിഷ്ഠയാ
ചിത്രകൂടാചലത്തിങ്കൽ വാഴും വിധൌ
പലലമതു പരിചിനൊടുണക്കുവാൻ ചിക്കി ഞാൻ
പാർത്തതും കാത്തിരുന്നീടും ദശാന്തരേ
തിരുമുടിയുമഴകിനൊടു മടിയിൽ മമ വച്ചുടൻ
തീർത്ഥപാദൻ വിരവൊടുറങ്ങീടിനാൻ.
അതുപൊഴുതിലതിചപലനായ ശക്രാത്മജ-
നാശു കാകാകൃതി പൂണ്ടു വന്നീടിനാൻ.
പലപൊഴുതു പലലശകലങ്ങൾ കൊത്തീടിനാൻ
ഭക്ഷിച്ചുകൊള്ളുവാനെന്നോർത്തു ഞാൻ തദാ
പരുഷതരമുടനുടനെടുത്തെറിഞ്ഞീടിനേൻ
പാഷാണജാലങ്ങൾ കൊണ്ടതുകൊണ്ടവൻ

വപുഷി മമ നിശിതചരണനഖരതുണ്ഡങ്ങളാൽ
വായ്പോടു കീറിനാനേറെക്കുപിതനായ്
പരമപുരുഷനുടനുണർന്നുനോക്കും വിധൌ
പാരമൊലിയ്ക്കുന്ന ചോരകണ്ടാകുലാൽ
തൃണശകലമതികുപിതനായെടുത്തശ്രമം
ദിവ്യാസ്ത്രമന്ത്രം ജപിച്ചയച്ചീടിനാൻ.
സഭയമവനഖിലദിശി പാഞ്ഞു നടന്നിതു
സങ്കടം തീർത്തു രക്ഷിച്ചു കൊണ്ടീടുവാൻ.
അമരപതി കമലജഗിരീശമുഖ്യന്മാർക്കു–
മാവതല്ലെന്നയച്ചോരവസ്ഥാന്തരേ
രഘുതിലകനടിമലരിലവശമൊടു വീണിതു
‘രക്ഷിച്ചു കൊള്ളേണമെന്നെക്കൃപാനിധേ!
അപരമൊരു ശരണമിഹ നഹി നഹി നമോസ്തു തേ
ആനന്ദമൂർത്തേ! ശരണം നമോസ്തു തേ.’
ഇതി സഭയമടിമലരിൽ വീണു കേണീടിനാ–
നിന്ദ്രാത്മജനാം ജയന്തനുമന്നേരം
സവിതൃകുലതിലകനഥ സസ്മിതം ചൊല്ലിനാൻ:
‘സായകം നിഷ്ഫലമാകയില്ലെന്നുമേ
അതിനു തവ നയനമതിലൊന്നു പോം നിശ്ചയ–
മന്തരമില്ല നീ പൊയ്ക്കൊൾക നിർഭയം.’
ഇതി സദയമനുദിവസമെന്നെ രക്ഷിച്ചവ–
നിന്നുപേക്ഷിച്ചതെന്തെന്നുടെ ദുഷ്കൃതം.
ഒരുപിഴയുമൊരുപൊഴുതിവനൊടു ചെയ്തീല ഞാ–
നോർത്താലിതെന്നുടെ പാപമേ കാരണം.’
വിവിധമിതി ജനകനൃപദുഹിതൃവചനം കേട്ടു
വീരനാം മാരുതപുത്രനും ചൊല്ലിനാൻ:
‘ഭവതി പുനരിവിടെ മരുവീടുന്നതേതുമേ
ഭർത്താവറിയായ്കകൊണ്ടുവരാഞ്ഞതും

ഝടിതി വരുമിനി നിശിചരൌഘവും ലങ്കയും
ശാഖാമൃഗാവലി ഭസ്മമാക്കും ദൃഢം.'
പവനസുതവചനമിതി കേട്ടു വൈദേഹിയും
പാരിച്ച മോദേന ചോദിച്ചരുളിനാൾ:
'അധികകൃശതനുരിഹ ഭവാൻ കപിവീരരു–
മീവണ്ണമുള്ളവരല്ലയോ ചൊല്ലു നീ.
നിഖിലനിശിചരരചലനിഭവിപുലമൂർത്തികൾ
നിങ്ങളവരോടെതിർക്കുന്നതെങ്ങനെ?
പവനജനുമവനിമകൾ വചനമതു കേട്ടുടൻ
പർവ്വതതുല്യനായ് നിന്നാനതിദ്രുതം.
അഥ മിഥിലനൃപതിസുതയോടു ചൊല്ലീടിനാ–
നഞ്ജനാപുത്രൻ പ്രഭഞ്ജനനന്ദനൻ:
'ഇതു കരുതുകകമലരിലിങ്ങനെയുള്ളവ–
രിങ്ങിരുപത്തൊന്നു വെള്ളം പട വരും.'
പവനസുതമൃദുവചനമിങ്ങനെ കേട്ടുടൻ
പത്മപത്രാക്ഷിയും പാർത്തു ചൊല്ലീടിനാൾ:
'അതിവിമലനമിതബലനാശരവംശത്തി–
നന്തകൻ നീയതിനന്തരമില്ലെടോ!
രജനി വിരവൊടു കഴിയുമിനിയുഴറുകെങ്കിൽ നീ
രാക്ഷസസ്ത്രീകൾ കാണാതെ നിരാകുലം
ജലനിധിയുമതിചപലമിന്നേ കടന്നങ്ങു
ചെന്നു രഘുവരനെക്കാൺക നന്ദന!
മമ ചരിതമഖിലമറിയിച്ചു ചൂഡാരത്ന–
മാശു തൃക്കയ്യിൽ കൊടുക്ക വിരയെ നീ.
വിരവിനൊടു വരിക രവിസുതനുമുരുസൈന്യവും
വീരപുമാന്മാരിരുവരുമയ്ഭവാൻ.
വഴിയിലൊരു പിഴയുമുപരോധവുമെന്നിയേ
വായുസുത! പോക നല്ലവണ്ണം ധ്രുവം.'

വിനയഭയകുതുകഭക്തിപ്രമോദാന്വിതം
വീരൻ നമസ്കരിച്ചീടിനാനന്തികേ.
പ്രിയവചനസഹിതനഥ ലോകമാതാവിനെ
പ്പിന്നെയും മൂന്നു വലത്തുവച്ചീടിനാൻ.
'വിടതരിക ജനനി! വിടകൊൾവാനടിയനു
വേഗേന, ഖേദം വിനാ വാഴ്ക സന്തതം.'
'ഭവതു ശുഭമയി! തനയ! പഥി തവ നിരന്തരം;
ഭർത്താരമാശു വരുത്തീടുകത്ര നീ.
സുഖമൊടിഹ ജഗതി സുചിരം ജീവ ജീവ നീ
സ്വാസ്ഥ്യമസ്തു പുത്ര! തേ സുസ്ഥിരശക്തിയും.'
അനിലതനയനുമഖിലജനനിയൊടു സാദരം
ആശീർവ്വചനമാദായ പിൻവാങ്ങിനാൻ.

## ലങ്കാമർദ്ദനം

ചെറുതകലെയൊരു വിടപിശിഖരവുമമർന്നവൻ
ചിന്തിച്ചുകണ്ടാൻ മനസി ജിതശ്രമം:
'പരപുരിയിലൊരുനൃപതികാര്യാർത്ഥമായതി–
പാടവമുള്ളൊരു ദൂതം നിയോഗിച്ചാൽ
സ്വയമതിനൊരഴിനിലയൊഴിഞ്ഞു സാധിച്ചഥ
സ്വസ്വാമികാര്യത്തിനന്തരമെന്നിയേ
നിജഹൃദയചതുരതയൊടപരമൊരുകാര്യവും
നീതിയോടേ ചെയ്തുപോമവനുത്തമൻ.
അതിനു മുഹുരഹമഖിലനിശിചരകുലേശനെ–
യൻപോടു കണ്ടു പറഞ്ഞു പോയീടണം.
അതിനു പെരുവഴിയുമിതു സുദൃഢമിതി ചിന്തചെ–
യ്താരാമമൊക്കെപ്പൊടിച്ചുതുടങ്ങിനാൻ.
മിഥിലനൃപമകൾ മരുവുമതിവിമലശിംശപാ–

വൃക്ഷമൊഴിഞ്ഞുള്ളതൊക്കെത്തകർത്തവൻ
കുസുമദലഫലസഹിതഗുൽമവല്ലീതരു–
ക്കൂട്ടങ്ങൾ പൊട്ടിയലറി വീഴും വിധൌ
ജനനിവഹഭയജനനനാദഭേദങ്ങളും
ജംഗമജാതികളായ പതത്രികൾ
അതിഭയമൊടഖിലദിശി ദിവി ഖലു പറന്നുടൻ
ആകാശമൊക്കെപ്പരന്നൊരു ശബ്ദവും
രജനിചരപുരി ഝടിതി കീഴ്മേൽ മറിച്ചിതു
രാമദൂതൻ മഹാവീര്യപരാക്രമൻ.
ഭയമൊടതുപൊഴുതു നിശിചരികളുമുണർന്നിതു
പാർത്തനേരം കപിവീരനെക്കാണായി.
'ഇവനമിതബലസഹിതനിതിനിനദമൊച്ചയു–
മെന്തൊരുജന്തുവിതെന്തിനു വന്നതും?
സുമുഖി! തവ നികടഭുവി നിന്നു വിശേഷങ്ങൾ
സുന്ദരഗാത്രി! ചൊല്ലീലയോ ചെല്ലൊടോ!
മനസി ഭയമധികമിവനെക്കണ്ടു ഞങ്ങൾക്കു
മർക്കാടാകാരം ധരിച്ചിരിയ്ക്കുന്നതും.
നിശി തമസി വരുവതിനു കാരണമെന്തു ചൊൽ
നീയറിഞ്ഞീലയോ ചൊല്ലിവനാരെടോ?'
'രജനിചരകുലരചിതമായകളൊക്കവേ
രാത്രിഞ്ചരന്മാർക്കൊഴിഞ്ഞറിയാവതോ?
ഭയമിവനെ നികടഭുവി കണ്ടുമന്മാനസേ
പാരം വളരുന്നിതെന്താവതീശ്വര!'
അവനിമകളവരൊടിതു ചൊന്നനേരത്തവ–
രാശു ലങ്കേശ്വരനോടു ചൊല്ലീടിനാർ:
'ഒരു വിപിനചരനമിതബലനചലസന്നിഭ–
നുദ്യാനമൊക്കെപ്പൊടിച്ചു കളഞ്ഞിതു
പൊരുവതിനു കരുതിയവനവഗതഭയാകുലം

പൊട്ടിച്ചിതു ചൈത്യപ്രാസാദമൊക്കവേ.
മുസലധരനനിശമതു കാക്കുന്നവരെയു–
മുൾപെട്ടു തച്ചുകൊന്നീടിനാനശ്രമം.
ഭുവനമതിലൊരുവരെയുമവനു ഭയമില്ലഹോ!
പോയീലവനിവിടുന്നിനിയും പ്രഭോ!'
ദശവദനനിതി രജനിചരികൾ വചനംകേട്ടു
ദന്ദശൂകോപമക്രോധവിവശനായ്
'ഇവനിവിടെ നിശി തമസി ഭയമൊഴിയെവന്നവ–
നേതുമെളിയവനല്ലെന്നു നിർണ്ണയം.
നിശിതശരകുലിശമുസലാദ്യങ്ങൾ കൈക്കൊണ്ടു
നിങ്ങൾ പോകാശു നൂറായിരം വീരന്മാർ.'
നിശിചരകുലാധിപാജ്ഞാകരന്മാരതി–
നിർഭയം ചെല്ലുന്നതുകണ്ടു മാരുതി
ശിഖരികുലമൊടുമവനിമുഴുവനിളകുംവണ്ണം
സിംഹനാദം ചെയ്തതു കേട്ടു രാക്ഷസർ
സഭയതരഹൃദയമഥ മോഹിച്ചു വീണിതു
സംഭ്രമത്തോടടുത്തീടിനാർ പിന്നെയും.
ശിതവിശിഖമുഖനിഖിലശസ്ത്രജാലങ്ങളെ
ശീഘ്രം പ്രോയോഗിച്ച നേരം കപീന്ദ്രനും
മുഹുരുപരി വിരവിനൊടുയർന്നു ജിതശ്രമം
മുൽഗരംകൊണ്ടു താഡിച്ചൊടുക്കീടിനാൻ.
നിയുതനിശിചരനിധനനിശമനദശാന്തരേ
നിർഭയം ക്രുദ്ധിച്ചു നക്തഞ്ചരേന്ദ്രനും.
അഖിലബലപതിവരരിലൈവരെച്ചെല്ലുകെ–
ന്നത്യന്തരോഷോൽ നിയോഗിച്ചനന്തരം.
പരമരണനിപുണനൊടെതിർത്തു പഞ്ചത്വവും
പഞ്ചസേനാധിപന്മാർക്കും ഭവിച്ചതു.
തദനു ദശവദനനുദിതക്രുധാ ചൊല്ലിനാൻ

‘തൽബലമൽഭുതം മൽഭയോൽഭൂതിദം.
പരിഭവമൊടമിതബലസഹിതമപി ചെന്നൊരു
പഞ്ചസേനാധിപന്മാർ മരിച്ചീടിനാർ.
ഇവനെ മമ നികടഭുവി ഝടിതി സഹജീവനോ-
ടിങ്ങു ബന്ധിച്ചു കൊണ്ടന്നു വച്ചീടുവാൻ
മഹിതമതിബലസഹിതമെഴുവരൊരുമിച്ചുടൻ
മന്ത്രി പുത്രന്മാർ പുറപ്പെടുവിൻ ഭൃശം.’
ദശവദനവചനനിശമനബലസമന്വിതം
ദണ്ഡമുസലഖഡ്ഗേഷുചാപാദികൾ
കഠിനതരമലറി നിജ കരമതിലെടുത്തുടൻ
കർബുരേന്ദ്രന്മാരടുത്താർ, കപീന്ദ്രനും
ഭുവനതലമുലയെ മുഹുരലറി മരുവും വിധൌ
ഭൂരിശസ്ത്രം പ്രയോഗിച്ചാരനുക്ഷണം.
അനിലജനുമവരെ വിരവോടു കൊന്നീടിനാ-
നാശു ലോഹസ്തംഭതാഡനത്താലഹോ!
നിജസചിവതനയരെഴുവരുമമിത സൈന്യവും
നിർജ്ജരലോകം ഗമിച്ചതു കേൾക്കയാൽ
മനസി ദശമുഖനുമുരു താപവും ഭീതിയും
മാനവും ഖേദവും നാണവും തേടിനാൻ.
‘ഇനിയൊരുവനിവനൊടു ജയിപ്പതിനില്ലമ-
റ്റിങ്ങനെ കണ്ടീല മറ്റു ഞാനാരെയും.
ഇവരൊരുവരെതിരിടുകിലസുരസുരജാതിക-
ളെങ്ങുമേ നില്ക്കുമാറില്ല ജഗത്ത്രയേ,
അവർ പലരുമൊരു കപിയൊടേറ്റു മരിച്ചിതി-
ങ്ങയ്യോ! സുകൃതം നശിച്ചിതു മാമകം.’
പലവുമിതി കരുതിയൊരു പരവശത കൈക്കൊണ്ടു
പാരം തളർന്നൊരു താതനോടാദരാൽ
വിനയമൊടു തൊഴുതിളയമകനുമുരചെയ്തിതു

‘വീരപുംസാമിദം യോഗ്യമല്ലേതുമേ.
അലമലമിതറികിലനുചിതമഖിലഭൂഭൃതാ-
മാത്മഖേദം ധൈര്യശൌര്യതേജോഹരം.
അരിവരനെ നിമിഷമിഹ കൊണ്ടുവരുവനെ’-
ന്നക്ഷകുമാരനും നിർഗ്ഗമിച്ചീടിനാൻ.
കപിവരനുമതുപൊഴുതു തോരണമേറിനാൻ.
കാണായിതക്ഷകുമാരനെസ്സന്നിധൌ
ശരനികരശകലിതശരീരനായ് വന്നിതു
ശാഖാമൃഗാധിപൻ താനുമതുനേരം.
മുനിവിനൊടു ഗഗനഭുവി നിന്നു താണാശു തൻ
മൂർദ്ധനി മുദ്ഗരം കൊണ്ടെറിഞ്ഞീടിനാൻ.
ശമനപുരി വിരവിനൊടു ചെന്നു പുക്കീടിനാൻ
ശക്തനാമക്ഷകുമാരൻ മനോഹരൻ.
വിബുധകുലരിപു നിശിചരാധിപൻ രാവണൻ
വൃത്താന്തമാഹന്ത! കേട്ടു ദുഃഖാർത്താനായ്
അമരപതിജിതമമിതബലസഹിതമാത്മജ-
മാത്മഖേദത്തോടണച്ചുചൊല്ലീടിനാൻ:
‘പ്രിയതനയ! ശൃണു വചനമിഹ തവ സഹോദരൻ
പ്രേതാധിപാലയം പുക്കതു കേട്ടീലേ?
മമ സുതനെ രണശിരസി കൊന്ന കപീന്ദ്രനെ
മാർത്താണ്ഡജാലയത്തിന്നയച്ചീടുവാൻ
ത്വരിതമഹമതുലബലമൊടു പോയീടുവൻ
ത്വൽകനിഷ്ഠോദകം പിന്നെ നൽകീടുവൻ.’

## ഹനുമദ്ബന്ധനം

ഇതി ജനകവചനമലിവോടുകേട്ടാദരാ-
ലിന്ദ്രജിത്തും പറഞ്ഞീടിനാൻ തൽക്ഷണേ:

'ത്യജ മനസി ജനക തവ ശോകം മഹാമതേ!
തീർത്തുകൊൾവൻ ഞാൻ പരിഭവമൊക്കവേ.
മരണവിരഹിതനവനതിന്നില്ല സംശയം
മറ്റൊരുത്തൻ ബലാലത്ര വന്നീടുമോ?
ഭയമിവനു മരണകൃതമില്ലെന്നു കാൺകിൽ ഞാൻ
ബ്രഹ്മാസ്ത്രമെയ്തു ബന്ധിച്ചുകൊണ്ടീടുവൻ.
ഭുവനതലമഖിലമരവിന്ദോത്ഭവാദിയാം
പൂർവ്വദേവാരികൾ തന്ന വരത്തിനാൽ.
വലമഥനമപി യുധി ജയിച്ച നമ്മോടൊരു
വാനരൻ വന്നെതിരിട്ടതുമൽഭുതം!.
അതു കരുതുമളവിലിഹ നാണമാമെത്രയും
ഹന്തുമശക്യോപി ഞാനവിളംബിതം
കൃതിഭിരപി നികൃതിഭിരപി ഛദ്മനാപി വാ
കൃച്ഛ്രേണ ഞാൻ ത്വത്സമീപേ വരുത്തുവൻ.
സപദി വിപദുപഗതമിഹ പ്രമദാകൃതം
സമ്പദ്വിനാശകരം പരം നിർണ്ണയം.
സസുഖമിഹ നിവസ മയി ജീവതി ത്വം വൃഥാ
സന്താപമുണ്ടാക്കരുതു കരുതു മാം.'
ഇതി ജനകനൊടു നയഹിതങ്ങൾ സൂചിച്ചുട–
നിന്ദ്രജിത്തും പുറപ്പെട്ടു സന്നദ്ധനായ്.
രഥകവചവിശിഖധനുരാദികൾ കൊക്കൊണ്ടു
രാമദൂതം ജേതുമാശു ചെന്നീടിനാൻ.
ഗരുഡനിഭനഥ ഗഗനമുല്പതിച്ചീടിനാൻ
ഗർജ്ജനപൂർവ്വകം മാരുതി വീര്യവാൻ
ബഹുമതിയുമകതളിരിൽ വന്നു പരസ്പരം
ബാഹുബലവീര്യവേഗങ്ങൽ കാൺകയാൽ.
പവനസുതശിരസി ശരമഞ്ചുകൊണ്ടെയ്തിതു
പാകാരിജിത്തായ പഞ്ചാസ്യവിക്രമൻ.

അഥ സപദി ഹൃദി വിശിഖമെട്ടുകൊണ്ടെയ്തു മ–
റ്റാറാറു ബാണം പദങ്ങളിലും തഥാ
ശിതവിശിഖമധികതരമെന്നു വാൽമേലെയ്തു
സിംഹനാദേന പ്രപഞ്ചം കുലുക്കിനാൻ.
തദനു കപികുലതിലകനമ്പുകൊണ്ടാർത്തനായ്
സ്തംഭേന സൂതനെക്കൊന്നിതു സത്വരം.
തുരഗയുതരഥവുമഥ ഝടിതി പൊടിയാക്കിനാൻ
ദൂരത്തു ചാടിനാൻ മേഘനിനാദനും.
അപരമൊരു രഥമധികവിതതമുടനേറി വ–
ന്നസ്ത്രശസ്ത്രൌഘവരിഷം തുടങ്ങിനാൻ.
രുഷിതമതി ദശവദനതനയശരപാതേന
രോമങ്ങൾ നന്നാലു കീറി കപീന്ദ്രനും.
അതിനുമൊരുകെടുതിയവനില്ലെന്നു കാൺകയാ–
ലംഭോജസംഭവബാണമെയ്തീടിനാൻ.
അനിലജനുമതിനെ ബഹുമതിയൊടുടനാദരി–
ച്ചാഹന്ത! മോഹച്ചു വീണിതു ഭൂതലേ.
ദശവദനസുതനനിലതനയനെ നിബന്ധിച്ചു
തൻപിതാവിൻ മുമ്പിൽ വച്ചു വണങ്ങിനാൻ.
പവനജനു മനസിയൊരു പീഡയുണ്ടായീല
പണ്ടു ദേവന്മാർ കൊടുത്ത വരത്തിനാൽ.
നളിനദളനേത്രനാം രാമന്തിരുവടി
നാമാമൃതം ജപിച്ചീടും ജനം സദാ
അമലഹൃദി മധുമഥനഭക്തിവിശുദ്ധരാ–
യജ്ഞാനകർമ്മകൃതബന്ധനം ക്ഷണാൽ.
സുചിരവിരചിതമപി വിമുച്യ ഹരിപദം
സുസ്ഥിരം പ്രാപിയ്ക്കുമില്ലൊരു സംശയം.
രഘുതിലകചരണയുഗമകതളിരിൽ വച്ചൊരു
രാമദൂതന്നു ബന്ധം ഭവിച്ചീടുമോ?

മരണജനിമയവികൃതി ബന്ധമില്ലാതോർക്കു
മറ്റുള്ള ബന്ധനം കൊണ്ടെന്തു സങ്കടം?
കപടമതികലിതകരചരണവിവശത്വവും
കാട്ടിക്കിടന്നു കൊടുത്തോരനന്തരം
പലരുമതി കുതുകമൊടു നിശിചരരണഞ്ഞുടൻ
പാശഖണ്ഡേന ബന്ധിച്ചതു കാരണം
ബലമിയലുമമരരിപു കെട്ടിക്കിടന്നെഴും
ബ്രഹ്മാസ്ത്രബന്ധനം വേർപെട്ടിതപ്പൊഴേ.
വ്യഥയുമവനകതളിരിലില്ലയെന്നാകിലും
ബദ്ധനെന്നുള്ള ഭാവം കളഞ്ഞീലവൻ.
നിശിചരരെടുത്തുകൊണ്ടാർത്തുപോകുംവിധൌ
നിശ്ചലനായ്ക്കിടന്നാൻ കാര്യഗൌരവാൽ.

## ഹനൂമാൻ രാവണസഭയിൽ

അനിലജനെ നിശിചരകുലാധിപൻ മുമ്പിൽ വ-
ച്ചാദിതേയാധിപാരാതി ചൊല്ലീടിനാൻ:
'അമിതനിശിചരവരരെരണശിരസി കൊന്നവ-
നാശു വിരിഞ്ചാസ്ത്രബദ്ധനായീടിനാൻ.
ജനക! തവ മനസി സചിവന്മാരുമായിനി-
ച്ചെമ്മേ വിചാര്യ കാര്യം നീ വിധീയതാം.
പ്ലവഗകുലവരനറിക സാമാന്യനല്ലിവൻ
പ്രത്യർത്ഥിവർഗ്ഗത്തിനെല്ലാമൊരന്തകൻ.
നിജതനയവചനമിതി കേട്ടു ദശാനനൻ
നില്ക്കും പ്രഹസ്തനോടോർത്തു ചൊല്ലീടിനാൻ:
'ഇവനിവിടെ വരുവതിനു കാരണമെന്തെന്നു
മെങ്ങുനിന്നത്ര വരുന്നതെന്നുള്ളതും
ഉപവനവുമനിശമതു കാക്കുന്നവരെയു-

മൂക്കോടു മറ്റുള്ള നക്തഞ്ചരരെയും
ത്വരിതമതിബലമൊടു തകർത്തു പൊടിച്ചതും
തൂമയോടാരുടെ ദൂതനെന്നുള്ളതും
ഇവനൊടിനി വിരവിനൊടു ചോദിയ്ക്ക നീ'യെന്നു-
മിന്ദ്രാരി ചൊന്നതു കേട്ടു പ്രഹസ്തനും
പവനസുതനൊടു വിനയനയസഹിതമാദരാൽ
പൃച്ഛ 'നീയാരയച്ചുവന്നൂ കപേ!
നൃപസദസി കഥയ മമ സത്യം മഹാമതേ!
നിന്നെയയച്ചുവിടുന്നുണ്ടു നിർണ്ണയം
ഭയമഖിലമകതളിരിൽനിന്നു കളഞ്ഞാലും
ബ്രഹ്മസഭയ്ക്കൊക്കുമിസ്സഭ പാർക്ക നീ.
അനൃതവചനവുമലമധർമ്മകർമ്മങ്ങളു-
മത്ര ലങ്കേശരാജ്യത്തിങ്കലില്ലെടോ!'
നിഖിലനിശിചരകുലബലാധിപൻ ചോദ്യങ്ങൾ
നീതിയോടേ കേട്ടു വായുതനയനും
മനസി രഘുകുലവരനെ മുഹുരപി നിരൂപിച്ചു
മന്ദഹാസേന മന്ദേതരം ചൊല്ലിനാൻ:

## ഹനൂമാന്റെ ഹിതോപദേശം

'സ്ഫുടവചനമതിവിശദമിതി ശൃണു ജളപ്രഭോ!
പൂജ്യനാം രാമദൂതൻ ഞാനറിക നീ
ഭുവനപതി മമ പതി പുരന്ദരപൂജിതൻ
പുണ്യപുരുഷൻ പുരുഷോത്തമൻ പരൻ.
ഭുജഗകുലപതിശയനനമലനഖിലേശ്വരൻ
പൂർവ്വദേവാരാതി ഭുക്തിമുക്തിപ്രദൻ.
പുരമഥനഹൃദയമണിനിലയനനിവാസിയാം
ഭൂതേശസേവിതൻ ഭൂതപഞ്ചാത്മകൻ.

ഭുജഗകുലരിപുമണിരഥദ്ധ്വജൻ മാധവൻ
ഭൂപതി ഭൂതിവിഭൂഷണസമ്മിതൻ.
നിജജനകവചനമതു സത്യാമാക്കീടുവാൻ
നിർമ്മലൻ കാനനത്തിന്നു പുറപ്പെട്ടു.
ജനകജയുമവരജനുമായ് മരുവുന്ന നാൾ
ചെന്നു നീ ജാനകിയെക്കട്ടുകൊണ്ടീലേ?
തവ മരണമിഹ വരുവതിന്നൊരു കാരണം
താമരസോൽഭവകല്പിതം കേവലം.
തദനു ദശരഥതനയനും മതംഗാശ്രമേ
താപേന തമ്പിയുമായ് ഗമിച്ചീടിനാൻ.
തപനതനയനൊടനലസാക്ഷിയായ് സഖ്യവും
താല്പര്യമുൾക്കൊണ്ടു ചെയ്തോരനന്തരം
അമരപതി സുതനെയൊരു ബാണേന കൊന്നുട–
നർക്കാത്മജന്നു കിഷ്കിന്ധയും നൽകിനാൻ
അടിമലരിലവനമനമഴകിനൊടു ചെയ്തവ–
ന്നാധിപത്യം കൊടുത്താധിതീർത്തീടിനാൻ.
അതിനവനുമവനിതനയാന്വേഷണത്തിനാ–
യാശകൾതോറുമേകൈകനൂറായിരം
പ്ലവഗകുലപരിവൃഢരെ ലഘുതരമയച്ചതി–
ലേകനഹമിഹ വന്നുകണ്ടീടിനേൻ.
വനജവിടപികളെയുടനുടനിഹ തകർത്തതും
വാനരവംശപ്രകൃതിശീലം വിഭോ!
ഇകലിൽ നിശിചരവരരെയൊക്കെ മുടിച്ചതു–
മെന്നെ വധിപ്പതിനായ് വന്ന കാരണം
മരണഭയമകതളിരിലില്ലയാതേ ഭുവി
മറ്റൊരു ജന്തുക്കളില്ലെന്നു നിർണ്ണയം.
ദശവദന! സമരഭുവി ദേഹരക്ഷാർത്ഥമായ്
ത്വൽഭൃത്യവർഗ്ഗത്തെ നിഗ്രഹിച്ചേനഹം.

ദശനിയുതശതവയസി ജീർണ്ണമെന്നാകിലും
ദേഹികൾക്കേറ്റം പ്രിയം ദേഹമോർക്ക നീ.
തവതനയകരഗളിതവിധിവിശിഖപാശേന
തത്ര ഞാൻ ബദ്ധനായേനൊരു കാൽക്ഷണം
കമലഭവമുഖസുരവരപ്രഭാവേന മേ
കായത്തിനേതുമേ പീഡയുണ്ടായ് വരാ.
പരിഭവവുമൊരുപൊഴുതു മരണവുമകപ്പെടാ
ബദ്ധഭാവേന വന്നീടിനേനത്ര ഞാൻ.
അതിനുമിതുപൊഴുതിലൊരു കാരണമുണ്ടു കേ-
ളദ്യ ഹിതം തവ വക്തുമുദ്യുക്തനായ്.
അകതളിരിലറിവു കുറയുന്നവർക്കേറ്റമു-
ള്ളജ്ഞാനമൊക്കെ നീക്കേണം ബുധജനം.
അതു ജഗതി കരുതു കരുണാത്മനാം ധർമ്മമെ-
ന്നാത്മോപദേശമജ്ഞാനിനാം മോക്ഷദം.
മനസി കരുതുക ഭുവനഗതിയെ വഴിയേ ഭവാൻ
മഗ്നനായീടൊലാ മോഹമഹാംബുധൌ.
ത്യജ മനസി ദശവദന! രാക്ഷസീം ബുദ്ധിയെ
ദൈവീം ഗതിയെ സമാശ്രയിച്ചീടു നീ.
അതു ജനനമരണഭയനാശിനി നിർണ്ണയ-
മന്യയായുള്ളതു സംസാരകാരിണി.
അമൃതഘനവിമലപരമാത്മബോധോചിത-
നത്യുത്തമാന്വയോൽഭൂതനല്ലോ ഭവാൻ.
കളക തവ ഹൃദി സപദി തത്വബോധേന നീ
കാമകോപദ്വേഷലോഭമോഹാദികൾ
കമലഭവസുതതനയനന്ദനനാകയാൽ
കർബുരഭാവം പരിഗ്രഹിയായ്ക നീ.
ദനുജസുരമനുജഖഗമൃഗഭുജഗഭേദേന
ദേഹാത്മബുദ്ധിയെസ്സന്ത്യജച്ചീടു നീ.

പ്രകൃതിഗുണപരവശതയാ ബദ്ധനായ്‌വരും
പ്രാണദേഹങ്ങളാത്മാവല്ലറികെടോ!
അമൃതമയനജനമലനദ്വയനവ്യയ-
നാനന്ദപൂർണ്ണനേകൻ പരൻ കേവലൻ
നിരുപമനമേയനവ്യക്തൻ നിരാകുലൻ
നിർഗ്ഗുണൻ നിഷ്കളൻ നിർമ്മമൻ നിർമ്മലൻ.
നിഗമവരനിലയനനന്തനാദ്യൻ വിഭു
നിത്യൻ നിരാകാരനാത്മാ പരബ്രഹ്മം
വിധിഹരിഹരാദികൾക്കും തിരിയാതവൻ
വേദാന്തവേദ്യനവേദ്യനജ്ഞാനിനാം
സകലജഗദിദമറിക മായാമയം വിഭോ!
സച്ചിന്മയം സത്യബോധം സനാതനം
ജഡമഖിലജഗദിദമനിത്യമറിക നീ
ജന്മജരാമരണാദി ദുഃഖാന്വിതം
അറിവതിനു പണി പരമപുരുഷമറിമായങ്ങ-
ളാത്മാനമാത്മനാ കണ്ടു തെളിക നീ.
പരമഗതി വരുവതിനു പരമൊരുപദേശവും
പാർത്തു കേട്ടീടു ചൊല്ലിത്തരുന്നുണ്ടു ഞാൻ.
അനവരതമകതളിരിലമിതഹരിഭക്തികൊ-
ണ്ടാത്മവിശുദ്ധി വരുമെന്നു നിർണ്ണയം.
അകമലരുമഘലമകലുമളവതിവിശുദ്ധമാ-
യാശു തത്വജ്ഞാനവുമുദിയ്ക്കും ദൃഢം.
വിമലതരമനസി ഭഗവത്തത്ത്വവിജ്ഞാന-
വിശ്വാസകേവലാനന്ദാനുഭൂതിയാൽ.
രജനിചരവനദഹനമന്ത്രാക്ഷരദ്വയം
രാമരാമേതി സദൈവ ജപിയ്ക്കയും
രതി സപദി നിജഹൃദി വിഹായ നിത്യം മുദാ
രാമപദധ്യാനമുള്ളിലുറയ്ക്കയും

അറിവുചെറുതകതളിരിലൊരു പുരുഷനുണ്ടെങ്കി-
ലാഹന്ത! വേണ്ടുന്നതാകയാലാശു നീ
ഭജ ഭവഭയാപഹം, ഭക്തലോകപ്രിയം
ഭാനുകോടിപ്രഭം വിഷ്ണുപാദാംബുജം.
മധുമഥനചരണസരസിജയുഗളമാശു നീ
മൌഢ്യം കളഞ്ഞു ഭജിച്ചുകൊണ്ടീടെടോ!
കുസൃതികളുമിനി മനസി കനിവൊടു കളഞ്ഞു വൈ-
കുണ്ഠലോകം ഗമിപ്പാൻ വഴി നോക്കു നീ.
പരധനകളത്രമോഹേന നിത്യം വൃഥാ
പാപമാർജ്ജിച്ചു കീഴ്പോട്ടു വീണീടൊലാ.
നളിനദളനയനമഖിലേശ്വരം മാധവം
നാരായണം ശരണാഗതവത്സലം
പരമപുരുഷം പരമാത്മാനമദ്വയം
ഭക്തിവിശ്വാസേന സേവിയ്ക്കു സന്തതം
ശരണമിതി ചരണകമലേ പതിച്ചീടെടോ!
ശത്രുഭാവത്തെ ത്യജിച്ചു സന്തുഷ്ടനായ്.
കലുഷമനവധി ഝടിതി ചെയ്തിതെന്നാകിലും
കാരുണ്യമീവണ്ണമില്ല മറ്റാർക്കുമേ.
രഘുപതിയെ മനസി കരുതുകിലവനു ഭൂതലേ
രണ്ടാമതുണ്ടാകയില്ല ജന്മം സഖേ!
സനകമുഖമുനികൾവചനങ്ങളിതോർക്കെടോ!
സത്യം മയോക്തം വിരിഞ്ചാദി സമ്മതം.'
അമൃതസമവചനമിതി പവനതനയോദിത-
മത്യന്തരോഷേണ കേട്ടു ദശാനനൻ.
നയനമിരുപതിലുമഥ കനൽചിതറുമാറുടൻ
നന്നായുരുട്ടി മിഴിച്ചു ചൊല്ലീടിനാൻ:
'തിലസദൃശമവനെയിനി വെട്ടി നുറുക്കുവിൻ
ധിക്കാരമിത്ര കണ്ടീല മറ്റാർക്കുമേ.

മമ നികടഭുവി വടിവൊടൊപ്പമിരുന്നു മാം
മറ്റൊരു ജന്തുക്കളിങ്ങനെ ചൊല്ലുമോ?
ഭയവുമൊരു വിയനവുമിവന്നു കാണ്മാനില്ല
പാപിയായോരു ദുഷ്ടാത്മാ ശഠനിവൻ.
കഥയ മമ കഥയ മമ രാമനെന്നാരു ചൊൽ?
കാനനവാസി സുഗ്രീവനെന്നാരെടോ?!
അവരെയുമനന്തരം ജാനകി തന്നെയു–
മത്യന്തദുഷ്ടനാം നിന്നെയും കൊല്ലുവൻ.'
ദശവദനവചനമിതി കേട്ടു കോപംപൂണ്ടു
ദന്തംകടിച്ചു കപീന്ദ്രനും ചൊല്ലിനാൻ:
'നിനവു തവ മനസി പെരുതെത്രയും നന്നു, നീ
നിന്നോടെതിരൊരു നൂറുനൂറായിരം
രജനിചരകുലപതികളായ് ഞെളിഞ്ഞുള്ളൊരു
രാവണന്മാരൊരുമിച്ചെതിർത്തീടിലും
നിയതമിതു മമ ചെറുവിരല്ക്കു പോരാ പിന്നെ
നീയെന്തു ചെയ്യുന്നതെന്നോടു കശ്മല!'
പവനസുതവചനമിതി കേട്ടു ദശാസ്യനും
പാർശ്വസ്ഥിതന്മാരൊടാശു ചൊല്ലീടിനാൻ:
'ഇവിടെ നിശിചരരൊരുവരായുധപാണിയാ–
യില്ലയോ കള്ളനെക്കൊല്ലുവാൻ ചൊല്ലുവിൻ.'
അതുപൊഴുതിലൊരുവനവനോടടുത്തീടിനാ–
നപ്പോൾ വിഭീഷണൻ ചൊല്ലിനാൻ മെല്ലവേ:
'അരുതരുതു ദുരിതമിതു ദൂതനെകൊല്ലുകെ–
ന്നാർക്കടുത്തൂ നൃപന്മാർക്കു ചൊല്ലീടുവിൻ?
ഇവനെ വയമിവിടെ വിരവോടു കൊന്നീടിനാ–
ലെങ്ങനെയങ്ങറിയുന്നിതു രാഘവൻ?
അതിനു പുനരിവനൊരടയാളമുണ്ടാക്കി നാ–
മങ്ങയയ്ക്കേണമതല്ലോ നൃപോചിതം.'

ഇതി സദസി ദശവദനസഹജവചനേന താ-
നെങ്കിലതങ്ങനെ ചെയ്കെന്നു ചൊല്ലിനാൻ:

## ലങ്കാദഹനം

'വദനമപി കരചരണമല്ല ശൌര്യാസ്പദം
വാനരന്മാർക്കു വാൽമേൽ ശൌര്യമാകുന്നു.
വയമതിനു ഝടിതി വസനേന വാൽ വേഷ്ടിച്ചു
വഹ്നി കൊളുത്തിപ്പുരത്തിലെല്ലാടവും
രജനിചരപരിവൃഢരെടുത്തു വാദ്യം കൊട്ടി
രാത്രിയൽ വന്നോരു കള്ളനെന്നിങ്ങനെ
നിഖിലദിശി പലരുമിഹ കേൾക്കുമാറുച്ചത്തിൽ
നീളേ വിളിച്ചുപറഞ്ഞു നടത്തുവിൻ.
കുലഹതകനിവനറിക നിസ്തേജനെന്നു തൻ
കൂട്ടത്തിൽനിന്നു നീക്കീടും കപികുലം.'
തിലരസഘൃതാദിസംസിക്തവസ്ത്രങ്ങളാൽ
തീവ്രം തെരുതെരെച്ചുറ്റും ദശാന്തരേ
അതുലബലനചലതരമവിടെ മരുവീടിനാ-
നത്യായതസ്ഥൂലമായിതു വാൽ തദാ.
വസനഗണമഖിലവുമൊടുങ്ങിച്ചമഞ്ഞിതു
വാലുമതീവ ശേഷിച്ചിതു പിന്നെയും.
നിഖിലനിലയനനിഹിതപട്ടാംബരങ്ങളും
നീളെത്തിരഞ്ഞു കൊണ്ടന്നു ചുറ്റീടിനാർ.
അതുമുടനൊടുങ്ങി വാൽ ശേഷിച്ചുകണ്ടള-
വങ്ങുമിങ്ങും ചെന്നു കൊണ്ടുവന്നീടിനാർ.
തിലജഘൃതസുസ്നേഹസംസിക്തവസ്ത്രങ്ങൾ
ദിവ്യപട്ടാംശുകജാലവും ചുറ്റിനാർ.
നികൃതി പെരുതിവനു വസനങ്ങളില്ലൊന്നിനി

സ്നേഹവുമെല്ലാമൊടുങ്ങീതശേഷവും.
അലമലമിതമലനിവനെത്രയും ദിവ്യനി–
താർക്കു തോന്നീ വിനാശത്തിനെന്നാർ ചിലർ.
'അനലമിഹ വസനമിതിനനലമിനി വാലധി–
യ്ക്കാശുകൊളുത്തുവിൻ വൈകരുതേതുമേ.'
പുനരവരുമതുപൊഴുതു തീ കൊളുത്തീടിനാർ
പുച്ഛാഗ്രദേശേ പുരന്ദരാരാതികൾ.
ബലസഹിതമബലമിവ രജ്ജുഖണ്ഡംകൊണ്ടു
ബദ്ധ്വാ ദൃഢതരം ധൃത്വാ കപിവരം.
കിതവമതികളുമിതൊരു കള്ളനെന്നിങ്ങനെ
കൃത്വാ രവമരം ഗത്വാ പുരവരം.
പറകളെയുമുടനുടനറഞ്ഞറഞ്ഞങ്ങിനെ
പശ്ചിമദ്വാരദേശേ ചെന്നനന്തരം
പവനജനുമതികൃശശരീരനായീടിനാൻ
പാശവുമപ്പോൾ ശിഥിലമായ് വന്നിതു
ബലമൊടവനതിചപലമചലനിഭഗാത്രനായ്
ബന്ധവും വേർപെട്ടു മേല്പോട്ടു പൊങ്ങിനാൻ.
ചരമഗിരിഗോപുരാഗ്രേ വായുവേഗേന
ചാടിനാൻ വാഹകന്മാരെയും കൊന്നവൻ.
ഉഡുപതിയൊടുരസുമടവുയരമിയലുന്ന ര–
ത്നോത്തുംഗസൌധാഗ്രമേറി മേവീടിനാൻ.
ഉദവസിതനികരമുടനുടനുപരി വേഗമോ–
ടുൽപ്ലുത്യ പിന്നെയുമുൽപ്ലുത്യ സത്വരം
കനകമണിമയനിലയമഖിലമനിലാത്മജൻ
കത്തിച്ചു കത്തിച്ചു വർദ്ധിച്ചിതഗ്നിയും.
പ്രകൃതിചപലതയൊടവനചലമോരോ മണി–
പ്രാസാദജാലങ്ങൾ ചുട്ടുതുടങ്ങിനാൻ.
ഗജതുരഗരഥബലപദാതികൾ പംക്തിയും

ഗമ്യങ്ങളായുള്ള രമ്യഹർമ്യങ്ങളും.
അനലശിഖകളുമനിലസുതഹൃദയവും തെളി–
ഞ്ഞാഹന്ത! വിഷ്ണുപദം ഗമിച്ചു തദാ.
വിബുധപതിയൊടു നിശിചരാലയം വെന്തോരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാ! പാവകജ്വാലക–
ളംബരത്തോളമുയർന്നു ചെന്നൂ മുദാ.
ഭുവനതലഗതവിമലദിവ്യരത്നങ്ങളാൽ
ഭൂതിപരിപൂർണ്ണമായുള്ള ലങ്കയും
പുനരനിലസുതനിതി ദഹിപ്പിച്ചതെങ്കിലും
ഭൂതിപരിപൂർണ്ണമായ് വന്നിതത്ഭുതം.
ദശവദനസഹജഗൃഹമെന്നിയേ മറ്റുള്ള
ദേവാരിഗേഹങ്ങൾ വെന്തുകൂടീ ജവം.
രഘുകുലപതിപ്രിയഭൃത്യനാം മാരുതി
രക്ഷിച്ചുകൊണ്ടാൻ വിഭീഷണമന്ദിരം
കനകമണിമയനിലയനികരമതു വെന്തോരോ
കാമിനിവർഗ്ഗം വിലാപം തുടങ്ങിനാർ.
ചികുരഭരവസനചരണാദികൾ വെന്താശു
ജീവനും വേർപെട്ടു ഭൂമൌ പതിക്കയും
ഉടലുരുകിയുരുകിയുടനുഴറിയലറിപ്പാഞ്ഞു–
മുന്നതമായ സൌധങ്ങളിലേറിയും
ദഹനനുടനവിടെയുമടുത്തു ദഹിപ്പിച്ചു
താഴത്തു വീണു പിടഞ്ഞു മരിക്കയും
‘മമ തനയ! രമണ! ജനക! പ്രാണനാഥ! ഹാ!
മാമകം കർമ്മമയ്യോ! വിധി ദൈവമേ!
മരണമുടനുടലുരുകി മുറുകി വരികെന്നതു
മാറ്റുവാനാരുമില്ലയ്യോ! ശിവ ശിവ!
ദുരിതമിതു രജനിചരവരവിരചിതം ദൃഢം

മറ്റൊരു കാരണമില്ലിതിനേതുമേ.
പരധനവുമമിതപരദാരങ്ങളും ബലാൽ
പാപി ദശാസ്യൻ പരിഗ്രഹിച്ചാൻ തുലോം.
അറികിലനുചിതമതു, മദേന ചെയ്തീടായ്വി–
നാരുമതിന്റെ ഫലമിതു നിർണ്ണയം.
മനുജതരുണിയെയൊരു മഹാപാപി കാമിച്ചു
മറ്റുള്ളവർക്കുമാപത്തായിതിങ്ങനെ.
സുകൃതദുരിതങ്ങളും കാര്യമകാര്യവും
സൂക്ഷിച്ചുചെയ്തുകൊള്ളേണം ബുധജനം.
മദനശരപരവശതയൊടു ചപലനായിവൻ
മാഹാത്മ്യമുള്ള പതിവ്രതമാരെയും
കരബലമൊടനുദിനമണഞ്ഞു പിടിച്ചതി–
കാമി ചാരിത്രഭംഗം വരുത്തീടിനാൻ.
അവർ മനസി മരുവിന തപോമയപാവക–
നദ്യ രാജ്യേ പിടിപെട്ടിതു കേവലം.'
നിശിചരികൾ ബഹുവിധമൊരോന്നേ പറകയും
നില്ക്കുംനിലയിലേ വെന്തു മരിക്കയും
ശരണമിഹ കിമിതി പലവഴിയുമുടനോടിയും
ശാഖികൾ വെന്തു മുറിഞ്ഞുടൻ വീഴ്കയും
രഘുകുലവരേഷ്ടദൂതൻ ത്രിയാമാചര–
രാജ്യമെഴുന്നൂറുയോജനയും ക്ഷണാൽ
സരസബഹുവിഭവയുതഭോജനം നൽകിനാൻ.
സന്തുഷ്ടനായിതു പാവകദേവനും.
ലഘുതരമനിലതനയനമൃതനിധിതന്നിലേ
ലാംഗൂലവും തച്ചു തീ പൊലിച്ചീടിനാൻ.
പവനജനു ദഹനനപി ചുട്ടതില്ലേതുമേ
പാവകനിഷ്ടസഖിയാകകാരണം.
പതിനിരതയാകിയ ജാനകിദേവിയാൽ

പ്രാർത്ഥിതനാകയാലും കരുണാവശാൽ.
അവനിതനയാകൃപാവൈഭവമത്ഭുത-
മത്യന്തശീതളനായിതു വഹ്നിയും.
രജനിചരകുലവിപിനപാവകനാകിയ
രാമനാമസ്മൃതികൊണ്ടു മഹാജനം
തനയധനദാരമോഹാർത്തരെന്നാകിലും
താപത്രയാനലനെക്കടന്നീടുന്നു.
തദഭിമതകാരിയായുള്ള ദൂതന്നു സ-
ന്താപം പ്രകൃതാനലേന ഭവിയ്ക്കുമോ?
ഭവതി യദി മനുജജനനം ഭുവി സാമ്പ്രതം
പങ്കജലോചനനെബ്ഭജിച്ചീടുവിൻ.
ഭുവനപതി ഭുജഗപതിശയനഭജനം ഭുവി
ഭൂതദൈവാത്മസംഭൂതതാപാപഹം.
തദനു കപികുലവരനുമവനിതനയാപദം
താണുതൊഴുതു നമസ്കൃത്യ ചൊല്ലിനാൻ
'അഹമിനിയുമുഴറി നടകൊള്ളുവനക്കരെ-
യ്ക്കാജ്ഞാപയാശു ഗച്ഛാമി രാമാന്തികം.
രഘുവരനുമവരജനുമരുണജനുമായ് ദ്രുത-
മാഗമിച്ചീടുമനന്തസേനാസമം.
മനസി തവ ചെറുതു പരിതാപമുണ്ടാകൊലാ
മത്ഭരം കാര്യമിനിജ്ജനകാത്മജേ!'
തൊഴുതമിതവിനയമിതിചൊന്നവന്തന്നോടു
ദുഃഖമുൾക്കൊണ്ടു പറഞ്ഞിതു സീതയും:
'മമ രമണചരിതമുരചെയ്ത നിന്നെക്കണ്ടു
മാനസതാപമകന്നിതു മാമകം
കഥമിനിയുമഹമിഹ വസാമി ശോകേന മൽ-
ക്കാന്തവൃത്താന്തശ്രവണസൌഖ്യം വിനാ?'
ജനകനൃപദുഹിതൃഗിരമിങ്ങനെ കേട്ടവൻ

ജാതാനുകമ്പം തൊഴുതു ചൊല്ലീടിനാൻ:
'കളക ശുചമിനി വിരഹമലമതിനുടൻ മമ
സ്കന്ധമാരോഹ ക്ഷണേന ഞാൻ കൊണ്ടുപോയ്
തവ രമണസവിധമുപഗമ്യ യോജിപ്പിച്ചു
താപമശേഷമദ്യൈവ തീർത്തീടുവൻ.'
പവനസുതവചനമിതി കേട്ടു വൈദേഹിയും
പാരം പ്രസാദിച്ചു പാർത്തു ചൊല്ലീടിനാൾ:
'അതിനു തവ കരുതുമളവില്ലൊരു ദണ്ഡമെ-
ന്നാത്മിനി വന്നിതു വിശ്വാസമദ്യ മേ.
ശുഭചരിതനതിബലമൊടാശു ദിവ്യാസ്ത്രേണ
ശോഷണബന്ധനാദ്യൈരപി സാഗരം
കപികുലബലേന കടന്നു ജഗത്ത്രയ-
കണ്ടകനെക്കൊന്നു കൊണ്ടുപോകാശു മാം.
മറിവൊടൊരു നിശി രഹസി കൊണ്ടുപോയാലതു
മൽപ്രാണനാഥകീർത്തിയ്ക്കു പോരാ ദൃഢം.
രഘുകുലജവരനിവിടെ വന്നു യുദ്ധം ചെയ്തു
രാവണനെക്കൊന്നു കൊണ്ടുപൊയ്ക്കൊള്ളുവാൻ
അതിരഭസമയി തനയ! വേലചെയ്തീടു നീ-
യത്രനാളും ധരിച്ചീടുവൻ ജീവനെ.'
ഇതി സദയവനൊടരുൾചെയ്തയച്ചീടിനാ-
ളിന്ദിരാദേവിയും, പിന്നെ വാതാത്മജൻ
തൊഴുതഖിലജനനിയൊടു യാത്ര വഴങ്ങിച്ചു
തൂർണ്ണം മഹാർണ്ണവം കണ്ടു ചാടീടിനാൻ.

## ഹനുമാന്റെ പ്രത്യാഗമനം

ത്രിഭുവനവുമുലയെ മുഹുരൊന്നലറീടിനാൻ
തീവ്രനാദം കേട്ടു വാനരസംഘവും,

'കരുതുവിനിതൊരു നിനദമാശു കേൾക്കായതും
കാര്യമാഹന്ത! സാധിച്ചു വരുന്നിതു.
പവനസുതനതിനു നഹി സംശയം മാനസേ
പാർത്തു കാൺകൊച്ച കേട്ടാലറിയാമതും.'
കപിനിവഹമിതി ബഹുവിധം പറയും വിധൌ
കാണായിതദ്രിശിരസി വാതാത്മജം.
'കപിനിവഹവീരരേ! കണ്ടിതു സീതയെ
കാകുത്സ്ഥവീരനനുഗ്രഹത്താലഹം.
നിശിചരവരാലയമാകിയ ലങ്കയും
നിശ്ശേഷമുദ്യാനവും ദഹിപ്പിച്ചിതു.
വിബുധകുലവൈരിയാകും ദശഗ്രീവനെ
വിസ്മയമാമ്മാറു കണ്ടു പറഞ്ഞിതു.
ഝടിതി ദശരഥസുതനൊടിക്കഥ ചൊല്ലുവാൻ
ജാംബവദാദികളേ! നടന്നീടുവിൻ.'
അതുപൊഴുതു പവനതനയനെയുമവരാദരി-
ച്ചാലിംഗ്യ ഗാഢമാചുംബ്യ വാലാഞ്ചലം
കുതുകമൊടു കപിനിചയമനിലജനെ മുന്നിട്ടു
കൂട്ടമിട്ടാർത്തുവിളിച്ചു പോയീടിനാർ.
പ്ലവഗകുലപരിവൃഢരുമുഴറി നടകൊണ്ടു പോയ്
പ്രസ്രവണാചലം കണ്ടു മേവീടിനാർ.
കുസുമദളഫലമധുലതാതരുപൂർണ്ണമാം
ഗുൽമസമാവൃതം സുഗ്രീവപാലിതം
ക്ഷുധിതപരിപീഡിതരായ കപികുലം
ക്ഷുദ്വിനാശാർത്ഥമാർത്ത്യാ പറഞ്ഞീടിനാർ.
'ഫലനികരസഹിതമിഹ മധുരമധുപൂരവും
ഭക്ഷിച്ചു ദാഹവും തീർത്തു നാമൊക്കവേ
തരണിസുതസവിധമുപഗമ്യ വൃത്തന്തങ്ങൾ
താമസം കൈവിട്ടുണർത്തിയ്ക്ക സാദരം.

അതിനനുവദിച്ചരുളേണമെന്നാശപൂ-
ണ്ടംഗദനോടപേക്ഷിച്ചോരനന്തരം
അതിനവനുമവരൊടുടനാജ്ഞയെച്ചെയ്കയാ-
ലാശു മധുവനം പുക്കിതെല്ലാവരും.
പരിചൊടതിമധുരമധുപാനവും ചെയ്തവർ
പക്വഫലങ്ങൾ ഭക്ഷിയ്ക്കും ദശാന്തരേ.
ദധിമുഖനുമനിശമതു പാലനം ചെയ്തിതു
ദാനമാനേന സുഗ്രീവസ്യ ശാസനാൽ
ദധിവദനവചനമൊടു നിയതമതു കാക്കുന്ന
ദണ്ഡധരന്മാരടുത്തു തടുക്കയാൽ
പവനസുതമുഖകപികൾ മുഷ്ടിപ്രഹാരേണ
പാഞ്ഞാർ ഭയപ്പെട്ടവരുമതിദ്രുതം.
ത്വരിതമഥ ദധിമുഖനുമാശു സുഗ്രീവനെ
ത്തൂർണ്ണമാലോക്യ വൃത്താന്തങ്ങൾ ചൊല്ലിനാൻ:
'തവ മധുവനത്തിനു ഭംഗം വരുത്തിയാർ
താരേയനാദികളായ കപിബലം.
സുചിരമതു തവ കരുണയാ പരിപാലിച്ചു
സുസ്ഥിരമാധിപത്യേന വാണേനഹം.
വലമഥനസുതതനയനാദികളൊക്കവേ
വന്നു മൽഭൃത്യജനത്തെയും വെന്നുടൻ.
മധുവനമിതുപൊഴുതഴിച്ചിതെ'ന്നിങ്ങനെ
മാതുലവാക്യമാകർണ്യ സുഗ്രീവനും
നിജമനസി മുഹുരപി വളർന്ന സന്തോഷേണ
നിർമ്മലാത്മാരാമനോടു ചൊല്ലീടിനാൻ:
'പവനതനയാദികൾ കാര്യവും സാധിച്ചു
പാരം തെളിഞ്ഞു വരുന്നിതു നിർണ്ണയം.
മധുവനമതല്ലയെന്നാകിലെന്നെബ്ഭഹു-
മാനിയാതെ ചെന്നു കാൺകയില്ലാരുമേ.

അവരെ വിരവൊടു വരുവതിന്നു ചൊല്ലങ്ങുചെ–
ന്നാത്മനി ഖേദിയ്ക്കവേണ്ടാ വൃഥാ ഭവാൻ.'
അവനുമതു കേട്ടുഴറിച്ചെന്നു ചൊല്ലിനാ–
നഞ്ജനാപുത്രാദികളോടു സാദരം.

## ഹനുമാൻ ശ്രീരാമസന്നിധിയിൽ

അനിലതനയാംഗദജാംബവദാദിക–
ളഞ്ജസാ സുഗ്രീവഭാഷിതം കേൾക്കയാൽ
പുനരവരുമതു പൊഴുതു വാച്ച സന്തോഷേണ
പൂർണ്ണവേഗം നടന്നാശു ചെന്നീടിനാർ.
പുകൾപെരിയ പുരുഷമണി രാമൻ തിരുവടി
പുണ്യപുരുഷൻ പുരുഷോത്തമൻ പരൻ
പുരമഥനഹൃദി മരുവുമഖിലജഗദീശ്വരൻ
പുഷ്കരനേത്രൻ പുരന്ദരസേവിതൻ
ഭുജഗപതിശയനനമലൻ ത്രിജഗല്പരി–
പൂർണ്ണൻ പുരുഹൂതസോദരൻ മാധവൻ
ഭുജഗനിവഹാശനവാഹനൻ കേശവൻ
പുഷ്കരപുത്രീരമണൻ പുരാതനൻ
ഭുജഗകുലഭൂഷണാരാധിതാംഘ്രിദ്വയൻ
പുഷ്കരസംഭവപൂജിതൻ നിർഗ്ഗുണൻ
ഭുവനപതി മഖപതി സതാം പതി മല്പതി
പുഷ്കരബാന്ധവപുത്രപ്രിയസഖി
ബുധജനഹൃദിസ്ഥിതൻ പൂർവദേവാരാതി
പുഷ്കരബാന്ധവവംശസമുത്ഭവൻ
ഭുജബലവതാം വരൻ പുണ്യജനാന്തകൻ
ഭൂപതിനന്ദനൻ ഭൂമിജാവല്ലഭൻ
ഭുവനതലപാലകൻ ഭൂതപഞ്ചാത്മകൻ

ഭൂരിഭൂതിപ്രദൻ പുണ്യജനാർച്ചിതൻ
ഭുജഭവകുലാധിപൻ പുണ്ഡരീകാനനൻ
പുഷ്പബാണോപമൻ ഭൂരികാരുണ്യവാൻ
ദിവസകരപുത്രനും സൌമിത്രിയും മുദാ
ദിഷ്ടപൂർണ്ണം ഭജിച്ചന്തികേ സന്തതം
വിപിനഭൂവി സുഖതരമിരിയ്ക്കുന്നതു കണ്ടു
വീണുവണങ്ങിനാർ വായുപുത്രാദികൾ.
പുനരഥ ഹരീശ്വരൻ തന്നെയും വന്ദിച്ചു
പൂർണ്ണമോദം പറഞ്ഞാനഞ്ജനാത്മജൻ:

‘കനിവിനൊടു കണ്ടേനഹം ദേവിയെത്തത്ര
കർബുരേന്ദ്രാലയേ സങ്കടമെന്നിയേ.
കുശലവുമുടൻ വിചാരിച്ചിതു താവകം
കൂടെസ്സുമിത്രാതനയനും സാദരം.
ശിഥിലതരചികുരമൊടശോകവനികയിൽ
ശിംശപാമൂലദേശേ വസിച്ചീടിനാൾ.
അനശനമൊടതികൃശശരീരയായന്വഹ–
മാശരനാരീപരിവൃതയായ് ശുചാ
അഴൽ പെരുകി മുറുകി ബഹുബാഷ്പവും വാർത്തു വാർ–
ത്തയ്യോ! സദാ രാമരാമേതി മന്ത്രവും
മുഹുരപി ജപിച്ചു ജപിച്ചു വിലപിച്ചു
മുഗ്ദ്ധാംഗി മേവുന്നനേരത്തു ഞാൻ തദാ
അതികൃശശരീരനായ് വൃക്ഷശാഖാന്തരേ
ആനന്ദമുൾക്കൊണ്ടിരുന്നേനനാകുലം.
തവ ചരിതമമൃതസമമഖിലമറിയിച്ചഥ
തമ്പിയോടും നിന്തിരുവടിതന്നൊടും
ചെറുതുടജഭുവി രഹിതയായ്മരുവും വിധൌ
ചെന്നു ദശാനനൻ കൊണ്ടങ്ങുപോയതും

സവിതൃസുതനൊടു ഝടിതി സഖ്യമുണ്ടായതും
സംക്രന്ദനാത്മജൻ തന്നെ വിധിച്ചതും
ക്ഷിതിദുഹിതുരന്വേഷണാർത്ഥം കപീന്ദ്രനാൽ
കീശൌഘമാശു നിയുക്തമായീടിനാർ.
അഹമവരിലൊരുവനിവിടേക്കു വന്നീടിനേ-
നർണ്ണവം ചാടിക്കടന്നതി വിദ്രുതം.
രവിതനയസചിവനഹമാശുഗനന്ദനൻ
രാമദൂതൻ ഹനൂമാനെന്നു നാമവും.
ഭവതിയെയുമിഹ ഝടിതി കണ്ടുകൊണ്ടേനഹോ
ഭാഗ്യമാഹന്ത! ഭാഗ്യം! കൃതാർത്ഥോസ്മ്യഹം.
ഫലിതമഖിലം മമാദ്യ പ്രയാസം ഭൃശം
പത്മജാലോകനം പാപവിനാശനം.
മമ വചനമിതി നിഖിലമാകർണ്യ ജാനകി
മന്ദമന്ദം വിചാരിച്ചിതു മാനസേ
'ശ്രവണയുഗളാമൃതം കേന മേ ശ്രാവിതം?
ശ്രീമതാമഗ്രേസരനവൻ നിർണ്ണയം
മമ നയനയുഗളപഥമായാതു പുണ്യവാൻ
മാനവവീരപ്രസാദേന ദൈവമേ!'
വചനമിതി മിഥിലതനയോദിതം കേട്ടു ഞാൻ
വാനരാകാരേണ സൂക്ഷ്മശരീരനായ്
വിനയമൊടു തൊഴുതടിയിൽ വീണുവണങ്ങിനേൻ
വിസ്മയത്തോടു ചോദിച്ചിതു ദേവിയും:
'അറിവതിനു പറക നീയാരെന്നതെന്നോടി'-
ത്യാദിവൃത്താന്തം വിചാരിച്ചനന്തരം
കഥിതമഖിലം മയാ ദേവവൃത്താന്തങ്ങൾ
കഞ്ജദളാക്ഷിയും വിശ്വസിച്ചീടിനാൾ.
അതുപൊഴുതിലകതളിരിലഴൽ കളവതിന്നു ഞാ-
നംഗുലീയം കൊടുത്തീടിനേനാദരാൽ.

കരതളിരിലതിനെ വിരവോടു വാങ്ങിത്തദാ
കണ്ണുനീർ കൊണ്ടു കഴുകിക്കളഞ്ഞുടൻ
ശിരസി ദൃശി ഗളഭൂവി മുലത്തടത്തിങ്കലും
ശീഘ്രമണച്ചു വിലപിച്ചിതേറ്റവും:
'പവനസുത! കഥയ! മമ ദുഃഖമെല്ലാം ഭവാൻ
പത്മാക്ഷനോടു, നീ കണ്ടിതല്ലോ സഖേ!
നിശിചരികളനുദിനമുപദ്രവിയ്ക്കുന്നതും
നീയങ്ങു ചെന്നു ചൊൽകെ'ന്നു ചൊല്ലീടിനാൾ.
'തവ ചരിതമഖിലമലിവോടുണർത്തിച്ചു ഞാൻ
തമ്പിയോടും കപിസേനയോടും ദ്രുതം
വയമവനിപതിയെ വിരവോടു കൂട്ടിക്കൊണ്ടു
വന്നു ദശാസ്യകുലവും മുടിച്ചുടൻ.
സകുതുകമയോദ്ധ്യാപുരിയ്ക്കാശു കൊണ്ടുപോം.
സന്താപമുള്ളിലുണ്ടാകരുതേതുമേ.
ദശരഥസുതന്നു വിശ്വാസാർത്ഥമായിനി
ദേഹി മേ ദേവി! ചിഹ്നം ധന്യമാദരാൽ.
പുനരൊാടയാളവാക്കും പറഞ്ഞീടുക.
പുണ്യപുരുഷനു വിശ്വാസസിദ്ധയേ.'
അതുമവനിസുതയൊടഹമിങ്ങനെ ചൊന്നള–
വാശു ചൂഡാരത്നമാദരാൽ നൽകിനാൾ.
കമലമുഖി കനിവിനൊടു ചിത്രകൂടാചലേ
കാന്തനുമായ് വസിയ്ക്കുന്നാളൊരുദിനം
കഠിനതരനഖരനികരേണ പീഡിച്ചൊരു
കാകവൃത്താന്തവും ചൊൽകെന്നു ചൊല്ലിനാൾ
തദനു പലതരമിവ പറഞ്ഞും കരഞ്ഞുമുൾ–
ത്താപം കലർന്നു മരുവും ദശാന്തരേ.
ബഹുവിധവചോവിഭവേന ദുഃഖംതീർത്തു
ബിംബാധരിയേയുമാശ്വസിപ്പിച്ചു ഞാൻ

വിടയുമുടനഴകൊടു വഴങ്ങിച്ചു പോന്നിതു
വേഗേന പിന്നെ മറ്റൊന്നു ചെയ്തേനഹം.
അഖിലനിശിചരകുലപതിയ്ക്കഭീഷ്ടാസ്പദ-
മാരാമമൊക്കെത്തകർത്തേനതിന്നുടൻ
പരിഭവമൊടടൽകരുതി വന്ന നിശാചര-
പാപികളെക്കൊലചെയ്തേനസംഖ്യകം.
ദശവദനസുതനെ മുഹുരക്ഷകുമാരനെ-
ദ്ദണ്ഡധരാലയത്തിന്നയിച്ചീടിനേൻ.
അഥ ദശമുഖാത്മജബ്രഹ്മാസ്ത്രബദ്ധനാ-
യാശരാധീശനെക്കണ്ടു പറഞ്ഞു ഞാൻ.
ലഘുതരമശേഷം ദഹിപ്പിച്ചിതു ബത
ലങ്കാപുരം, പിന്നെയും ദേവിതൻ പദം
വിഗതഭയമടിയിണ വണങ്ങി വാങ്ങിപ്പോന്നു
വീണ്ടും സമുദ്രവും ചാടിക്കടന്നു ഞാൻ
തവ ചരണനളിനമധുനൈവ വന്ദിച്ചിതു
ദാസൻ ദയാനിധേ! പാഹി മാം പാഹി മാം.'
ഇതി പവനസുതവചനമാഹന്ത! കേട്ടള-
വിന്ദിരാകാന്തനും പ്രീതി പൂണ്ടീടിനാൻ.
'സുരജനസുദുഷ്കരം കാര്യം കൃതം ത്വയാ
സുഗ്രീവനും പ്രസാദിച്ചിതു കേവലം.
സദയമുപകാരമിച്ചെയ്തതിന്നാദരാൽ
സർവസ്വവും മമ തന്നേൻ നിനക്കു ഞാൻ.
പ്രണയമനസാ ഭവാനാൽ കൃതമായതിൻ
പ്രത്യുപകാരം ജഗത്തിങ്കലില്ലെടോ!'
പുനരപി രമാവരൻ മാരുതപുത്രനെ
പ്പൂർണ്ണമോദം പുണർന്നീടിനാനാദരാൽ.
ഉരസി മുഹുരപി മുഹുരണച്ചു പുൽകീടിനാ-
നോർക്കെടാ! മാരുതപുത്രഭാഗ്യോദയം!

ഭുവനതലമതിലൊരുവനിങ്ങനെയില്ലഹോ!
പൂർണ്ണപുണ്യൗഘസൌഭാഗ്യമുണ്ടായെടോ!

പരമശിവനിതി രഘുകുലാധിപന്തന്നുടെ
പാവനയായ കഥയരുൾചെയ്തതും 1470
ഭഗവതി ഭവാനി പരമേശ്വരി കേട്ടു
ഭക്തിപരവശയായ് വണങ്ങീടിനാൾ.
കിളിമകളുമതിസരസമിങ്ങനെ ചൊന്നതു
കേട്ടു മഹാലോകരും തെളിയേണമേ. 1474

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
സുന്ദരകാണ്ഡം സമാപ്തം.

# യുദ്ധകാണ്ഡം

നാരായണ ഹരേ! നാരായണ ഹരേ!
നാരായണ ഹരേ! നാരായണ ഹരേ!
നാരായണ! രാമ! നാരായണ! രാമ!
നാരായണ! രാമ! നാരായണ! ഹരേ!
രാമ! രമാരമണ! ത്രിലോകീപതേ!
രാമ! സീതാഭിരാമ! ത്രിദശപ്രഭോ!
രാമ! ലോകാഭിരാമ! പ്രണവാത്മക!
രാമ! നാരായണാത്മാ രാമ! ഭൂപതേ!
രാമകഥാമൃതപാനപൂർണ്ണാനന്ദ-
സാരാനുഭൂതിയ്ക്കു സാമ്യമില്ലേതുമേ.
ശാരികപ്പൈതലേ! ചൊല്ലുചൊല്ലിന്നിയും
ചാരുരാമായണയുദ്ധം മനോഹരം
ഇത്ഥമാകർണ്യകിളിമകൾ ചൊല്ലിനാൾ
ചിത്തം തെളിഞ്ഞുകേട്ടീടുവിനെങ്കിലോ.
ചന്ദ്രചൂഡൻ പരമേശ്വരനീശ്വരൻ
ചന്ദ്രികാമന്ദസ്മിതം പൂണ്ടരുളിനാൻ.
ചന്ദ്രാനനേ! ചെവിതന്നു മുദാ രാമ-
ചന്ദ്രചരിതം പവിത്രം ശൃണു പ്രിയേ!

## ശ്രീരാമാദികളുടെ നിശ്ചയം

ശ്രീരാമചന്ദ്രൻ ഭുവനൈകനായകൻ
താരകബ്രഹ്മാത്മകൻ കരുണാകരൻ
മാരുതി വന്നു പറഞ്ഞതു കേട്ടുള്ളി-
ലാരൂഢമോദാലരുൾചെയ്തിതാദരാൽ:
'ദേവകളാലുമസാദ്ധ്യമായുള്ളൊന്നു
കേവലം മാരുതി ചെയ്തതോർക്കും വിധൗ

ചിത്തേ നിരൂപിയ്ക്കപോലുമശക്യമാ-
മബ്ധി ശതയോജനായതമശ്രമം
ലംഘിച്ചു രാക്ഷസവീരരേയും കൊന്നു
ലങ്കയും ചുട്ടുപൊട്ടിച്ചിതു വിസ്മയം.
ഇങ്ങനെയുള്ള ഭൃത്യന്മാരൊരുത്തനു-
മെങ്ങുമൊരുനാളുമില്ലെന്നു നിർണ്ണയം.
എന്നെയും ഭാനുവംശത്തെയും ലക്ഷ്മണൻ
തന്നെയും മിത്രാത്മജനെയും കേവലം
മൈഥിലിയെക്കണ്ടു വന്നതുകാരണം
വാതാത്മജൻ പരിപാലിച്ചിതു ദൃഢം.
അങ്ങനെയായതെല്ലാമിനിയുമുട-
നെങ്ങനെ വാരിധിയെക്കടന്നീടുന്നു?
നക്രമകരചക്രാദിപരിപൂർണ്ണ-
മുഗ്രമായുള്ള സമുദ്രം കടന്നുപോയ്
രാവണനെപ്പടയോടുമൊടുക്കി ഞാൻ
ദേവിയെയെന്നു കാണുന്നിതു ദൈവമേ!'
രാമവാക്യം കേട്ടു സുഗ്രീവനും പുന-
രാമയം തീരുമാറാശു ചൊല്ലീടിനാൻ:
'ലംഘനം ചെയ്തു സമുദ്രത്തെയും ബത
ലങ്കയും ഭസ്മീകരിച്ചവിളംബിതം
രാവണൻതന്നെസ്സകുലം കൊലചെയ്തു
ദേവിയേയും കൊണ്ടുപോരുന്നതുണ്ടു ഞാൻ.
ചിന്തയുണ്ടാകരുതേതുമേ മാനസേ
ചിന്തയാകുന്നതു കാര്യവിനാശിനി.
ആരാലുമോർത്താൽ ജയിച്ചുകൂടാതൊരു
ശൂരരിക്കാണായ വാനരസഞ്ചയം.
വഹ്നിയിൽ ചാടേണമെന്നു ചൊല്ലീടിലും
പിന്നെയാമെന്നു ചൊല്ലുന്നവരല്ലിവർ,

വാരിധിയെക്കടപ്പാനുപായം പാർക്ക
നേരമിനിക്കളയാതെ രഘുപതേ!
ലങ്കയിൽചെന്നു നാം പുക്കിതെന്നാകിലോ
ലങ്കേശനും മരിച്ചാനെന്നു നിർണ്ണയം.
ലോകത്രയത്തിങ്കലാരെതിർക്കുന്നിതു
രാഘവാ! നിൻതിരുമുമ്പിൽ മഹാരണേ.
അസ്ത്രേണ ശോഷണംചെയ്ക ജലധിയെ
സത്വരം സേതു ബന്ധിയ്ക്കിലുമാം ദൃഢം.
വല്ലകണക്കിലുമുണ്ടാം ജയം തവ
നല്ല നിമിത്തങ്ങൾ കാൺക രഘുപതേ!'
ഭക്തിശക്ത്യന്വിതമിത്രപുത്രോക്തിക-
ളിത്ഥമാകർണ്യ കാകുൽസ്ഥനും തൽക്ഷണേ
മുമ്പിലാമ്മാറു തൊഴുതുനില്ക്കും വായു-
സംഭവനോടു ചോദിച്ചരുളീടിനാൻ:

## ലങ്കാവിവരണം

'ലങ്കാപുരത്തിങ്കലുള്ള വൃത്താന്തങ്ങൾ
ശങ്കാവിഹീനമെന്നോടറിയിക്ക നീ.
കോട്ടമതിൽ കിടങ്ങെന്നിവയൊക്കവേ
കാട്ടിത്തരികവേണം വചസാ ഭവാൻ.'
എന്നതു കേട്ടു തൊഴുതു വാതാത്മജൻ
നന്നായ് തെളിഞ്ഞുണർത്തിച്ചരുളീടിനാൻ:
'മദ്ധ്യേ സമുദ്രം ത്രികൂടാചലം വളർ-
ന്നത്യുന്നതമതിൽ മൂർദ്ധ്നി ലങ്കാപുരം.
പ്രാണഭയമില്ലയാതെ ജനങ്ങൾക്കു
കാണാം കനകവിമാനസമാനമായ്.
വിസ്താരമുണ്ടങ്ങെഴുനൂറു യോജന
പുത്തൻ കനകമതിലതിൻ ചുറ്റുമേ.

ഗോപുരം നാലു ദിക്കിങ്കലുമുണ്ടതി-
ശോഭിതമായതിനേഴു നിലകളും.
അങ്ങനെതന്നെയതിനുള്ളിലുള്ളിലായ്
പൊങ്ങും മതിലുകളേഴുണ്ടൊരുപോലെ.
ഏഴിനും നന്നാലു ഗോപുരപംക്തിയും
ചൂഴവുമായിരുപത്തെട്ടു ഗോപുരം.
എല്ലാറ്റിനും കിടങ്ങുണ്ടത്യഗാധമായ്
ചൊല്ലുവാൻ വേല യന്ത്രപ്പാലപംക്തിയും.
അണ്ടർകോൻ ദിക്കിലെഗ്ഗോപുരം കാപ്പതി-
നുണ്ടു നിശാചരന്മാർ പതിനായിരം.
ദക്ഷിണഗോപുരം രക്ഷിച്ചുനില്ക്കുന്ന
രക്ഷോവരരുണ്ടു നൂറായിരം സദാ.
ശക്തരായ് പശ്ചിമഗോപുരം കാക്കുന്ന
നക്തഞ്ചരരുണ്ടു പത്തുനൂറായിരം.
ഉത്തരഗോപുരം കാത്തുനില്പാനതി-
ശക്തരായുണ്ടൊരു കോടി നിശാചരർ.
ദിക്കുകൾ നാലിലുമുള്ളതിലർദ്ധമു-
ണ്ടുഗ്രതയോടു നടുവു കാത്തീടുവാൻ
അന്തഃപുരം കാപ്പതിനുമുണ്ടത്രപേർ
മന്ത്രശാലയ്ക്കുണ്ടതിലിരട്ടിജ്ജനം.
ഹാടകനിർമ്മിതഭോജനശാലയും
നാടകശാല നടപ്പന്തൽ പിന്നെയും.
മജ്ജനശാലയും മദ്യപാനത്തിനു
നിർജ്ജനമായുള്ള നിർമ്മലശാലയും.
ലങ്കാവിരചിതാലങ്കാരഭേദമാ-
തങ്കാപഹം പറയാവല്ലനന്തനും.
തല്പുരംതന്നിൽ നീളെത്തിരഞ്ഞേനഹം
മല്പിതാവിൻ നിയോഗേന ചെന്നേൻ ബലാൽ

പുഷ്പിതോദ്യാനദേശേ മനോമോഹനേ
പത്മജാദേവിയേയും കണ്ടു കൂപ്പിനേൻ.
അംഗുലീയം കൊടുത്താശു ചൂഡാരത്ന–
മിങ്ങു വാങ്ങിക്കൊണ്ടടയാളവാക്യവും
കേട്ടു വിടവഴങ്ങിച്ചു പുറപ്പെട്ടു
കാട്ടിയേൻ പിന്നെക്കുറഞ്ഞോരവിവേകം.
ആരാമമെല്ലാം തകർത്തതു കാക്കുന്ന
വീരരെയൊക്കെ ക്ഷണേന കൊന്നീടിനേൻ.
രക്ഷോവരാത്മജനാകിയ ബാലക–
നക്ഷകുമാരനവനെയും കൊന്നു ഞാൻ
എന്നുവേണ്ടാ ചുരുക്കിപ്പറഞ്ഞീടുവൻ
മന്നവ! ലങ്കാപുരത്തിങ്കലുള്ളതിൽ
നാലൊന്നു സൈന്യമൊടുക്കി വേഗേന പോയ്
കാലേ ദശമുഖനെക്കണ്ടു ചൊല്ലിയേൻ.
നല്ലതെല്ലാം പിന്നെ, രാവണൻ കോപേന
ചൊല്ലിനാൻ തന്നുടെ ഭൃത്യരോ'ടിപ്പഴേ
കൊല്ലുക വൈകാതിവനെ'യെന്നന്നേരം
കൊല്ലുവാൻ വന്നവരോടു വിഭീഷണൻ
ചൊല്ലിനാനഗ്രജൻതന്നോടുമാദരാൽ:
'കൊല്ലുമാറില്ല ദൂതന്മാരെയാരുമേ
ചൊല്ലുള്ള രാജധർമ്മങ്ങളറിഞ്ഞവർ
കൊല്ലാതയയ്ക്കടയാളപ്പെടുത്തതു
നല്ലതാകുന്നതെ'ന്നപ്പോൾ ദശാനനൻ
ചൊല്ലിനാൻ വാലധിയ്ക്കഗ്നി കൊളുത്തുവാൻ
സസ്നേഹവാസസാ പുച്ഛം പൊതിഞ്ഞവ–
രഗ്നികൊളുത്തിനാരപ്പോളടിയനും
ചുട്ടുപൊട്ടിച്ചേനിരുനൂറു യോജന
വട്ടമായുള്ള ലങ്കാപുരം സത്വരം

മന്നവ! ലങ്കയിലുള്ള പടയിൽ നാ–
ലൊന്നുമൊടുക്കിനേൻ ത്വൽപ്രസാദത്തിനാൽ.
ഒന്നുകൊണ്ടുമിനിക്കാലവിളംബനം
നന്നല്ല പോക പുറപ്പെടുകാശു നാം.
യുദ്ധസന്നദ്ധരായ് ബദ്ധരോഷം മഹാ–
പ്രസ്ഥാനമാശു കുരു ഗുരുവിക്രമം.
സംഖ്യയില്ലാതോളമുള്ള മഹാകപി–
സംഘേന ലങ്കാപുരിയ്ക്കു ശങ്കാപഹം
ലംഘനംചെയ്തു നക്തഞ്ചരനായക–
കിങ്കരന്മാരെ ക്ഷണേന പിതൃപതി–
കിങ്കരന്മാർക്കു കൊടുത്തു, ദശാനന–
ഹുങ്കൃതിയും തീർത്തു സംഗരാന്തേ ബലാൽ
പങ്കജനേത്രയെക്കൊണ്ടുപോരാം വിഭോ!
പങ്കജനേത്ര! പരംപുരുഷ! പ്രഭോ!

## യുദ്ധയാത്ര

അഞ്ജനാനന്ദനൻ വാക്കുകൾ കേട്ടഥ
സഞ്ജാതകൗതുകം സംഭാവ്യ സാദരം
അഞ്ജസാ സുഗ്രീവനോടരുൾചെയ്തിതു
കഞ്ജവിലോചനനാകിയ രാഘവൻ:
'ഇപ്പോൾ വിജയമുഹൂർത്തകാലം പട–
യ്ക്കുല്പന്നമോദം പുറപ്പെടുകേവരും.
നക്ഷത്രമുത്രമതും വിജയപ്രദം
രക്ഷോജനർക്ഷമാം മൂലം ഹതിപ്രദം.
ദക്ഷിണനേത്രസ്ഫുരണവുമുണ്ടു മേ
ലക്ഷണമെല്ലാം നമുക്കു ജയപ്രദം
സൈന്യമെല്ലാം പരിപാലിച്ചുകൊള്ളണം
സൈന്യാധിപനായ നീലൻ മഹാബലൻ.

മുമ്പും നടുഭാഗവുമിരുഭാഗവും
പിൻപടയും പരിപാലിച്ചുകൊള്ളുവാൻ
വമ്പരാം വാനരന്മാരെ നിയോഗിയ്ക്ക
രംഭപ്രമാഥിപ്രമുഖരായുള്ളവർ.
മുമ്പിൽ ഞാൻ മാരുതി കണ്ഠവുമേറി മൽ–
പിമ്പേ സുമിത്രാത്മജനംഗദോപരി
സുഗ്രീവനെന്നെപ്പിരിയാതരികവേ
നിർഗ്ഗമിച്ചീടുക മറ്റുള്ള വീരരും.
നീലൻ ഗജൻ ഗവയൻ ഗവാക്ഷൻ ബലി
ശൂലിസമാനനാം മൈന്ദൻ വിവിദനും.
പങ്കജസംഭവസൂനു സുഷേണനും
തുംഗൻ നളനും ശതബലി താരനും.
ചൊല്ലുള്ള വാനരനായകന്മാരോടു
ചൊല്ലുവാനാവതല്ലാതൊരു സൈന്യവും.
കൂടിപ്പുറപ്പെടുകേതുമേ വൈകരു–
താടലുണ്ടാകരുതാർക്കും വഴിയ്ക്കേടോ!
ഇത്ഥമരുൾചെയ്തു മർക്കടസൈനിക–
മദ്ധ്യേ സഹോദരനോടും രഘുപതി
നക്ഷത്രമണ്ഡലമദ്ധ്യേ വിളങ്ങുന്ന
നക്ഷത്രനാഥനും ഭാസ്കരദേവനും
ആകാശമാർഗ്ഗേ വിളങ്ങുന്നതുപോലെ
ലോകനാഥന്മാർ തെളിഞ്ഞു വിളങ്ങിനാർ.
ആർത്തുവിളിച്ചു കളിച്ചു പുളച്ചു ലോ–
കാർത്തി തീർത്തീടുവാൻ മർക്കടസഞ്ചയം
രാത്രിഞ്ചരരേശ്വരരാജ്യംപ്രതി പര–
മാസ്ഥയാ വേഗാൽ നടന്നുതുടങ്ങിനാർ.
രാത്രിയിലൊക്കെ നിറഞ്ഞു പരന്നൊരു
വാർദ്ധി നടന്നങ്ങടുക്കുന്നതുപോലെ

ചാടിയുമോടിയുമോരോ വനങ്ങളിൽ
തേടിയും പക്വഫലങ്ങൾ ഭുജിയ്ക്കയും
ശൈലവനനദീജാലങ്ങൾ പിന്നിട്ടു
ശൈലശരീരികളായ കപികുലം
ദക്ഷിണ സിന്ധുതന്നുത്തരതീരവും
പുക്കു മഹേന്ദ്രാചലാന്തികേ മേവിനാർ.
മാരുതിതന്നുടെ കണ്ഠദേശേനിന്നു
പാരിലിറങ്ങീ രഘുകുലനാഥനും
താരേയകണ്ഠമമർന്ന സൗമിത്രിയും
പാരിലിഴിഞ്ഞു വണങ്ങിനാനഗ്രജം.
ശ്രീരാമലക്ഷ്മണന്മാരും കപീന്ദ്രരും
വാരിധിതീരം പ്രവേശിച്ചനന്തരം
സൂര്യനും വാരിധിതന്നുടെ പശ്ചിമ-
തീരം പ്രവേശിച്ചിതപ്പോൾ നൃപാധിപൻ
സൂര്യാത്മജനോടരുൾചെയ്തിതാശു ‘നാം
വാരിയുമൂത്തു സന്ധ്യാവന്ദനം ചെയ്തു
വാരാന്നിധിയെക്കടപ്പാനുപായവും
ധീരരായുള്ളവരൊന്നിച്ചു മന്ത്രിച്ചു
പാരാതെ കല്പിയ്ക്കവേണമിനിയുടൻ
വാനരസൈന്യത്തെ രക്ഷിച്ചുകൊള്ളണം
സേനാധിപന്മാർ കൃശാനുപുത്രാദികൾ.
രാത്രിയിൽ മായാവിശാരദന്മാരായ
രാത്രിഞ്ചരന്മാരുപദ്രവിച്ചീടുവോർ.’
ഏവമരുൾചെയ്തു സന്ധ്യയും വന്ദിച്ചു
മേവിനാൻ പർവ്വതാഗ്രേ രഘുനാഥനും.
വാനരവൃന്ദം മകരാലയം കണ്ടു
മാനസേ ഭീതി കലർന്നു മരുവിനാർ.
നക്രചക്രൗഘഭയങ്കരമെത്രയു-

മുഗ്രം വരുണാലയം ഭീമനിസ്വനം
അത്യുന്നതതരംഗാഢ്യമഗാധമി–
തുത്തരണം ചെയ്വതിന്നരുതാർക്കുമേ.
ഇങ്ങനെയുള്ള സമുദ്രം കടന്നുചെ–
ന്നെങ്ങനെ രാവണൻതന്നെ വധിയ്ക്കുന്നു?
ചിന്താപരവശന്മാരായ് കപികളു–
മന്ധബുദ്ധ്യാ രാമപാർശ്വേ മരുവിനാർ.
ചന്ദ്രനുമപ്പോഴുദിച്ചു പൊങ്ങീടിനാൻ
ചന്ദ്രമുഖിയെ നിരൂപിച്ചു രാമനും
ദുഃഖം കലർന്നു വിലാപം തുടങ്ങിനാ–
നൊക്കെ ലോകത്തെയനുകരിച്ചീടുവാൻ.
ദുഃഖഹർഷഭയക്രോധലോഭാദികൾ
സൗഖ്യമദമോഹകാമജന്മാദികൾ
അജ്ഞാനലിംഗത്തിനുള്ളവയെങ്ങനെ
സുജ്ഞാനരൂപനായുള്ള ചിദാത്മനി
സംഭവിയ്ക്കുന്നു? വിചാരിച്ചുകാൺകിലോ
സംഭവിയ്ക്കുന്നിതു ദേഹാഭിമാനിനാം
കിം പരമാത്മനി സൗഖ്യദുഃഖാദികൾ
സമ്പ്രസാദത്തിങ്കലില്ല രണ്ടേതുമേ.
സമ്പ്രതി നിത്യമാനന്ദമാത്രം പരം
ദുഃഖാദിസർവ്വവും ബുദ്ധിസംഭൂതങ്ങൾ
മുഖ്യനാം രാമൻ പരാത്മാ പരംപുമാൻ
മായാഗുണങ്ങളിൽ സംഗതനാകയാൽ
മായാവിമോഹിതന്മാർക്കു തോന്നും വൃഥാ.
ദുഃഖിയെന്നും സുഖിയെന്നുമെല്ലാമതു–
മൊക്കെയോർത്താലബുധന്മാരുടെ മതം.

## രാവണാദികളുടെ ആലോചന

അക്കഥ നില്ക്ക ദശരഥപുത്രരു-
മർക്കാത്മജാദികളായ കപികളും
വാരാന്നിധിയ്ക്കു വടക്കേക്കര വന്നു
വാരിധിപോലെ പരന്നോരനന്തരം
ശങ്കാവിഹീനം ജയിച്ചു ജഗത്ത്രയം
ലങ്കയിൽ വാഴുന്ന ലങ്കേശ്വരൻ തദാ
മന്ത്രികൾതമ്മെ വരുത്തി വിരവോടു
മന്ത്രനികേതനം പുക്കിരുന്നീടിനാൻ.
ആദിതേയാസുരേന്ദ്രാദികൾക്കുമരു-
താതൊരു കർമ്മങ്ങൾ മാരുതി ചെയ്തതും
ചിന്തിച്ചു ചിന്തിച്ചു നാണിച്ചു രാവണൻ
മന്ത്രികളോടു കേൾപ്പിച്ചാനവസ്ഥകൾ:
'മാരുതി വന്നിവിടെച്ചെയ്ത കർമ്മങ്ങ-
ളാരുമറിയാതിരിയ്ക്കയുമല്ലല്ലൊ.
ആർക്കും കടക്കരുതാതൊരു ലങ്കയി-
ലൂക്കോടുവന്നകംപുക്കൊരു വാനരൻ
ജാനകിതന്നെയും കണ്ടു പറഞ്ഞൊരു
ദീനതകൂടാതഴിച്ചാനുപവനം
നക്തഞ്ചരന്മാരെയും വധിച്ചെന്നുടെ
പുത്രനാമക്ഷകുമാരനെയും കൊന്നു
ലങ്കയും ചുട്ടുപൊട്ടിച്ചു സമുദ്രവും
ലംഘനംചെയ്തൊരു സങ്കടമെന്നിയേ
സ്വസ്ഥനായ് പോയതോർത്തോളം നമുക്കുള്ളി-
ലെത്രയും നാണമാമില്ലൊരു സംശയം.
ഇപ്പോൾ കപികുലസേനയും രാമനു-
മബ്ധിതന്നുത്തരതീരേ മരുവുന്നോർ.
കർത്തവ്യമെന്തു നമ്മാലിനിയെന്നതും
ചിത്തേ നിരൂപിച്ചു കല്പിയ്ക്ക നിങ്ങളും.

മന്ത്രവിശാരദന്മാർ നിങ്ങളെന്നുടെ
മന്ത്രികൾ ചൊന്നതു കേട്ടതുമൂലമായ്
വന്നീലൊരാപത്തിനിയും മമ ഹിതം
നന്നായ് വിചാരിച്ചു ചൊല്ലുവിൻ വൈകാതെ.
എന്നുടെ കണ്ണുകളാകുന്നതും നിങ്ങ-
ളെന്നിലേ സ്നേഹവും നിങ്ങൾക്കചഞ്ചലം.
ഉത്തമം മദ്ധ്യമം പിന്നേതധമവു-
മിത്ഥം ത്രിവിധമായുള്ള വിചാരവും
സാദ്ധ്യമിദ, മിദം ദുസ്സാധ്യമാ,മിദം
സാധ്യമല്ലെന്നുള്ള മൂന്നു പക്ഷങ്ങളും
കേട്ടാൽ പലർക്കുമൊരുപോലെ മാനസേ
വാട്ടമൊഴിഞ്ഞു തോന്നീടുന്നതും മുദാ
തമ്മിലന്യോന്യം പറയുന്ന നേരത്തു
സമ്മതം മാമകം നന്നുനന്നീദൃശം.
എന്നുറച്ചൊന്നിച്ചു കല്പിപ്പതുത്തമം
പിന്നെ രണ്ടാമതു മദ്ധ്യമം ചൊല്ലുവൻ
ഓരോതരം പറഞ്ഞൂനങ്ങളുള്ളതു
തീരുവാനായ് പ്രതിപാദിച്ചനന്തരം
നല്ലതിതെന്നൈകമത്യമായേവനു-
മുള്ളിലുറച്ചു കല്പിച്ചു പിരിവതു
മദ്ധ്യമമായുള്ള മന്ത്രമതെന്നിയേ
ചിത്താഭിമാനേന താൻതാൻ പറഞ്ഞതു
സാധിപ്പതിന്നു ദുസ്തർക്കം പറഞ്ഞതു
ബാധിച്ചു മറ്റേവനും പറഞ്ഞീർഷ്യയാ
കാലുഷ്യചേതസാ കല്പിച്ചുകൂടാതെ
കാലവും ദീർഘമായിട്ടു പരസ്പരം
നിന്ദയും പൂണ്ടു പിരിയുന്ന മന്ത്രമോ
നിന്ദ്യമായുള്ളോന്നധമമതെത്രയും.

എന്നാലിവിടെ നമുക്കെന്തു നല്ലതെ-
ന്നൊന്നിച്ചു നിങ്ങൾ വിചാരിച്ചു ചൊല്ലുവിൻ.'
ഇങ്ങനെ രാവണൻ ചൊന്നതു കേട്ടള-
വിംഗിതജ്ഞന്മാർ നിശാചരർ ചൊല്ലിനാർ:
'നന്നുനന്നെത്രയുമോർത്തോളമുള്ളിലി-
തിന്നൊരു കാര്യവിചാരമുണ്ടായതും
ലോകങ്ങളെല്ലാം ജയിച്ച ഭവാനിന്നൊ-
രാകുലമെന്തു ഭവിച്ചതു മാനസേ?
മർത്ത്യനാം രാമങ്കൽനിന്നു ഭയം തവ
ചിത്തേ ഭവിച്ചതുമെത്രയുമത്ഭുതം!
വൃത്രാരിയെപ്പൂരാ യുദ്ധേ ജയിച്ചുടൻ
ബദ്ധ്വാ വിനിക്ഷിപ്യ പത്തനേ സത്വരം
വിശ്രുതയായൊരു കീർത്തി വളർത്തതും
പുത്രനാം മേഘനിനാദനതോർക്ക നീ
വിത്തേശനെപ്പുരാ യുദ്ധമദ്ധ്യേ ഭവാൻ
ജിത്വാ ജിതശ്രമം പോരും ദശാന്തരേ
പുഷ്പകമായ വിമാനം ഗ്രഹിച്ചതു-
മത്ഭുതമെത്രയുമോർത്തുകണ്ടോളവും.
കാലനെപ്പോരിൽ ജയിച്ച ഭവാനുണ്ടോ
കാലദണ്ഡത്താലൊരു ഭയമുണ്ടാകൂ?
ഹൂങ്കാരമാത്രേണതന്നെ വരുണനെ
സംഗരത്തിങ്കൽ ജയിച്ചീലയോ ഭവാൻ?
മറ്റുള്ള ദേവകളെപ്പറയേണമോ
പറ്റലരാരു മറ്റുള്ളതു ചൊല്ലു നീ!
പിന്നെ മയനാം മഹാസുരൻ പേടിച്ചു
കന്യകാരത്നത്തെ നൽകീലയോ തവ?
ദാനവന്മാർ കരംതന്നു പൊറുക്കുന്നു
മാനവന്മാരെക്കൊണ്ടെന്തു ചൊല്ലേണമോ?

കൈലാസശൈലമിളക്കിയെടുത്തുട-
നാലോലമമ്മാനമാടിയകാരണം
കാലാരി ചന്ദ്രഹാസത്തെ നൽകീലയോ
മൂലമുണ്ടോ വിഷാദിപ്പാൻ മനസി തേ?
ത്രൈലോക്യവാസികളെല്ലാം ഭവൽ ബല-
മാലോക്യ ഭീതികലർന്നു മരുവുന്നു.
മാരുതി വന്നിവിടെച്ചെയ്ത കർമ്മങ്ങൾ
വീരരായുള്ള നമുക്കോർക്കിൽ നാണമാം.
നാമൊന്നുപേക്ഷിയ്ക്കകാരണാലേതുമൊ-
രാമയമെന്നിയേ പൊയ്ക്കൊണ്ടതുമവൻ.
ഞങ്ങളാരാനുമറിഞ്ഞാകിലെന്നുമേ-
യങ്ങവൻ ജീവനോടേ പോകയില്ലല്ലോ.'
ഇത്ഥം ദശമുഖനോടറിയിച്ചുടൻ
പ്രത്യേകമോരോ പ്രതിജ്ഞയും ചൊല്ലിനാർ:
മാനമോടിന്നിനി ഞങ്ങളിലേകനെ
'മാനസേ കല്പിച്ചയയ്ക്കുന്നതാകിലോ
മാനുഷജാതികളില്ല ലോകത്തിങ്കൽ
വാനരജാതിയുമില്ലെന്നതും വരും
ഇന്നൊരു കാര്യവിചാരമാക്കിപ്പല-
രൊന്നിച്ചുകൂടി നിരൂപിയ്ക്കയെന്നതും
എത്രയും പാരമിളപ്പം നമുക്കതു-
മുൾത്താരിലോർത്തരുളേണം ജഗൽപ്രഭോ!'
നക്തഞ്ചരവരരിത്ഥം പറഞ്ഞള-
വുൾത്താപമൊട്ടു കുറഞ്ഞു ദശാസ്യനും.

## രാവണകുംഭകർണ്ണസംഭാഷണം

നിദ്രയും കൈവിട്ടു കുംഭകർണ്ണൻ തദാ
വിദ്രുതമഗ്രജൻതന്നെ വണങ്ങിനാൻ.

ഗാഢഗാഢം പുണർന്നൂഢമോദം നിജ–
പീഠമതിന്മേലിരുത്തി ദശാസ്യനും
വൃത്താന്തമെല്ലാമവരജൻതന്നോടു
ചിത്താനുരാഗേണ കേൾപ്പിച്ചനന്തരം
ഉൾത്താരിലുണ്ടായ ഭീതിയോടുമവൻ
നക്തഞ്ചരാധീശ്വരനോടു ചൊല്ലിനാൻ:
‘ജീവിച്ചു ഭൂമിയിൽ വാഴ്കെന്നതിൽ മമ
ദേവത്വമാശു കിട്ടുന്നതു നല്ലതും
ഇപ്പോൾ ഭവാൻ ചെയ്ത കർമ്മങ്ങളൊക്കെയും
ത്വൽ പ്രാണഹാനിയ്ക്കുതന്നെ ധരിയ്ക്ക നീ.
രാമൻ ഭവാനെ ക്ഷണം കണ്ടുകിട്ടുകിൽ
ഭൂമിയിൽ വാഴ്വാനയയ്ക്കയില്ലെന്നുമേ.
ജീവിച്ചിരിയ്ക്കയിലാഗ്രഹമുണ്ടെങ്കിൽ
സേവിച്ചുകൊള്ളുക രാമനെ നിത്യമായ്
രാമൻ മനുഷ്യനല്ലേകസ്വരൂപനാം
ശ്രീമാൻ മഹാവിഷ്ണു നാരായണൻ പരൻ
സീതയാകുന്നതു ലക്ഷ്മീഭഗവതി.
ജാതയായാൾ തവ നാശം വരുത്തുവാൻ
മോഹേന നാദഭേദം കേട്ടു ചെന്നുടൻ
ദേഹനാശം മൃഗങ്ങൾക്കു വരുന്നിതു.
മീനങ്ങളെല്ലാം രസത്തിങ്കൽ മോഹിച്ചു
താനേ ബളിശം വിഴുങ്ങി മരിയ്ക്കുന്നു.
അഗ്നിയെക്കണ്ടു മോഹിച്ചു ശലഭങ്ങൾ
മഗ്നമായ് മൃത്യു ഭവിയ്ക്കുന്നിതവ്വണ്ണം.
ജാനകിയെക്കണ്ടു മോഹിയ്ക്കകാരണം
പ്രാണവിനാശം ഭവാനുമകപ്പെടും.
നല്ലതല്ലേതുമെനിയ്ക്കിതെന്നുള്ളതു–
മുള്ളിലറിഞ്ഞിരിയ്ക്കുന്നിതെന്നാകിലും.

ചെല്ലുമതിങ്കൽ മനസ്സതിൻ കാരണം.
ചൊല്ലുവൻ മുന്നം കഴിഞ്ഞ ജന്മത്തിലെ
വാസനകൊണ്ടതു നീക്കരുതാർക്കുമേ.
ശാസനയാലുമടങ്ങുകയില്ലതു,
വിജ്ഞാനമുള്ള ദിവ്യന്മാർക്കുപോലും മ-
റ്റജ്ഞാനികൾക്കോ പറയേണ്ടതില്ലല്ലോ!
കാട്ടിയതെല്ലാമപനയം നീയതു-
നാട്ടിലുള്ളോർക്കുമാപത്തിനായ് നിർണ്ണയം
ഞാനിതിനിന്നിനി രാമനേയും മറ്റു-
വാനരന്മാരെയുമൊക്കെയൊടുക്കുവൻ
ജാനകിതന്നെയനുഭവിച്ചീടു നീ
മാനസേ ഖേദമുണ്ടാകരുതേതുമേ.
ദേഹത്തിനന്തരം വന്നുപോം മുന്നമേ
മോഹിച്ചതാഹന്ത! സാധിച്ചു കൊൾക നീ.
ഇന്ദ്രിയങ്ങൾക്കു വശനാം പുരുഷനു
വന്നീടുമാപത്തു നിർണ്ണയമോർത്തു കാൺ.
ഇന്ദ്രിയനിഗ്രഹമുള്ള പുരുഷനു
വന്നുകൂടും നിജസൗഖ്യങ്ങളൊക്കവേ.'
ഇന്ദ്രാരിയാം കുംഭകർണ്ണോക്തി കേട്ടള-
വിന്ദ്രജിത്തും പറഞ്ഞീടിനാനാദരാൽ:
'മാനുഷനാകിയ രാമനേയും മറ്റു
വാനരന്മാരെയുമൊക്കെയൊടുക്കി ഞാൻ
ആശു വരുവനനുജ്ഞയെച്ചെയ്കിലെ'
ന്നാശരാധീശരനോടു ചൊല്ലീടിനാൻ.

## രാവണവിഭീഷണസംഭാഷണം

അന്നേരമാഗതനായ വിഭീഷണൻ
ധന്യൻ നിജാഗ്രജൻതന്നെ വണങ്ങിനാൻ.

തന്നരികത്തങ്ങിരുത്തിദ്ദശാനനൻ
ചൊന്നാനവനോടു പഥ്യം വിഭീഷണൻ:
'രാക്ഷസാധീശ്വര! വീര! ദശാനന!
കേൾക്കണമെന്നുടെ വാക്കുകളിന്നു നീ.
നല്ലതു ചൊല്ലേണമെല്ലാവരും തനി-
യ്ക്കുള്ളവരോടു ചൊല്ലുള്ള ബുധജനം
കല്യാണമെന്തു കുലത്തിനെന്നുള്ളതു-
മെല്ലാവരുമൊരുമിച്ചു ചിന്തിയ്ക്കണം.
യുദ്ധത്തിനാരുള്ളതോർക്ക നീ രാമനോ-
ടിത്രിലോകത്തിങ്കൽ നക്തഞ്ചരാധിപ?
മത്തനുന്മത്തൻ പ്രഹസ്തൻ വികടനും
സുപ്തഘ്നയജ്ഞാന്തകാദികളും തഥാ
കുംഭകർണ്ണൻ ജംബുമാലി പ്രജംഘനും
കുംഭൻ നികുംഭനകമ്പനൻ കമ്പനൻ
വമ്പൻ മഹോദരനും മഹാപാർശ്വനും
കുംഭഹനും ത്രിശിരസ്സതികായനും
ദേവാന്തകനും നരാന്തകനും മറ്റു
ദേവാരികൾ വജ്രദംഷ്ട്രാദി വീരരും
യൂപാക്ഷനും ശോണിതാക്ഷനും പിന്നെ വി-
രൂപാക്ഷധൂമ്രാക്ഷനും മകരാക്ഷനും
ഇന്ദ്രനെസ്സംഗരേ ബന്ധിച്ച വീരനാ-
മിന്ദ്രജിത്തിന്നുമാമല്ലവനോടെടോ!
നേരേ പൊരുതു ജയിപ്പതിനാരുമേ
ശ്രീരാമനോടു കരുതായ്ക മാനസേ.
ശ്രീരാമനായതു മാനുഷനല്ല കേ-
ളാരെന്നറിവാനുമാമല്ലൊരുവനും.
ദേവേന്ദ്രനുമല്ല വഹ്നിയുമല്ലവൻ
വൈവസ്വതനും നിരൃതിയുമല്ല കേൾ.

പാശിയുമല്ല ജഗൽപ്രാണനല്ല വി–
ത്തേശനുമല്ലവനീശാനനുമല്ല
വേധാവുമല്ല ഭുജംഗാധിപനുമ–
ല്ലാദിത്യരുദ്രവസുക്കളുമല്ലവൻ.
സാക്ഷാൽ മഹാവിഷ്ണു നാരായണൻ പരൻ
മോക്ഷദൻ സൃഷ്ടിസ്ഥിതിലയകാരണൻ.
മുന്നം ഹിരണ്യാക്ഷനെക്കൊലചെയ്തവൻ
പന്നിയായ്, മന്നിടം പാലിച്ചുകൊള്ളുവാൻ.
പിന്നെ നരസിംഹരൂപം ധരിച്ചിട്ടു
കൊന്നു ഹിരണ്യകശിപുവാം വീരനെ.
ലോകൈകനായകൻ വാമനമൂർത്തിയായ്
ലോകത്രയം ബലിയോടു വാങ്ങീടിനാൻ.
കൊന്നാനിരുപത്തൊരു തുട രാമനായ്
മന്നവന്മാരെ, യസുരാംശമാകയാൽ
അന്നന്നസുരരെയൊക്കെയൊടുക്കുവാൻ
മന്നിലവതരിച്ചീടും ജഗന്മയൻ.
ഇന്നു ദശരഥപുത്രനായ് വന്നിതു
നിന്നെയൊടുക്കുവാനെന്നറിഞ്ഞീടു നീ.
സത്യസങ്കല്പനാമീശ്വരൻതന്മതം
മിഥ്യയായ് വന്നുകൂടായെന്നു നിർണ്ണയം.
എങ്കിലെന്തിനു പറയുന്നതെന്നൊരു
ശങ്കയുണ്ടാകിലതിന്നു ചൊല്ലീടുവൻ.
സേവിപ്പവർക്കഭയത്തെക്കൊടുപ്പൊരു
ദേവനവൻ കരുണാകരൻ കേവലൻ
ഭക്തപ്രിയൻ പരമൻ പരമേശ്വരൻ
ഭുക്തിയും മുക്തിയും നൽകും ജനാർദ്ദനൻ
ആശ്രിതവത്സലനംബുജലോചന–
നീശ്വരനിന്ദിരാവല്ലഭൻ കേവലൻ,

ഭക്തിയോടും തൻതിരുവടിതൻ പദം
നിത്യമായ് സേവിച്ചുകൊൾക മടിയാതെ.
മൈഥലീദേവിയെക്കൊണ്ടെക്കൊടുത്തു തൽ-
പാദാംബുജത്തിൽ നമസ്കരിച്ചീടുക.
കൈതൊഴുതാശു രക്ഷിയ്ക്കെന്നു ചൊല്ലിയാൽ
ചെയ്തപരാധങ്ങളെല്ലാം ക്ഷമിച്ചവൻ
തൻപദം നൽകീടുമേവനും നമ്മുടെ
തമ്പുരാനോളം കൃപയില്ല മറ്റാർക്കും.
കാടകം പുക്ക നേരത്തതിബാലകൻ
താടകയെക്കൊലചെയ്താനൊരമ്പിനാൽ
കൗശികൻതന്നുടെ യാഗരക്ഷാർത്ഥമായ്
നാശം സുബാഹുമുഖ്യന്മാർക്കു നൽകിനാൻ.
തൃക്കാലടിവച്ചു കല്ലാമഹല്യയ്ക്കു
ദുഷ്കൃതമെല്ലാമൊടുക്കിയതോർക്ക നീ.
ത്രൈയംബകം വില്ലു ഖണ്ഡിച്ചു സീതയാം
മയ്യൽമിഴിയാളെയും കൊണ്ടുപോകുമ്പോൾ
മാർഗ്ഗമദ്ധ്യേ കുഠാരായുധനാകിയ
ഭാർഗ്ഗവൻതന്നെജ്ജയിച്ചതുമത്ഭുതം.
പിന്നെ വിരാധനെക്കൊന്നുകളഞ്ഞതും
ചെന്ന ഖരാദികളെക്കൊലചെയ്തതും
ഉന്നതനാകിയ ബാലിയെക്കൊന്നതും
മന്നവനാകിയ രാഘവനല്ലയോ?
അർണ്ണവം ചാടിക്കടന്നിവിടേയ്ക്കു വ-
ന്നർണ്ണോജനേത്രയെക്കണ്ടു പറഞ്ഞുടൻ
വഹ്നിയ്ക്കു ലങ്കാപുരത്തെ സമർപ്പിച്ചു
സന്നദ്ധനായ്പ്പോയ മാരുതി ചെയ്തതും
ഒന്നൊഴിയാതെയറിഞ്ഞിരിയ്ക്കേ തവ
നന്നുനന്നാഹന്ത! തോന്നുന്നതിങ്ങനെ!

നന്നല്ല സജ്ജനത്തോടു വൈരം വൃഥാ.
തമ്പംഗിതന്നെക്കൊടുക്ക മടിയാതെ.
നഷ്ടമതികളായീടുമമാത്യന്മാ-
രിഷ്ടം പറഞ്ഞു കൊല്ലിയ്ക്കുമതോർക്ക നീ.
കാലപുരം ഗമിയാതിരിയ്ക്കേണ്ടുകിൽ
കാലം വൈകാതെ കൊടുക്ക വൈദേഹിയെ
ദുർബലനായുള്ളവൻ പ്രബലൻതന്നോ-
ടുൾപ്പൂവിൽ മത്സരംവച്ചു തുടങ്ങിയാൽ
പില്പാടു നാടും നഗരവും സേനയും
തൽപ്രാണനും നശിച്ചീടുമരക്ഷണാൽ.
ഇഷ്ടം പറയുന്ന ബന്ധുക്കളാരുമേ
കഷ്ടകാലത്തിങ്കലില്ലെന്നു നിർണ്ണയം.
തന്നുടെ ദുർന്നയംകൊണ്ടു വരുന്നതി-
നിന്നു നാമാളല്ല പോകെന്നു വേർപെട്ടു
ചെന്നു സേവിയ്ക്കും പ്രബലനെ ബന്ധുക്ക-
ളന്നേരമോർത്താൽ ഫലമില്ല മന്നവ!
രാമശരമേറ്റു മൃത്യു വരുന്നേര-
മാമയമുള്ളിലെനിയ്ക്കുണ്ടതുകൊണ്ടു
നേരെ പറഞ്ഞുതരുന്നതു ഞാനിനി
താരാർമകളെക്കൊടുക്ക വൈകീടാതെ.
യുദ്ധമേറ്റുള്ള പടയും നശിച്ചുട-
നർത്ഥവുമെല്ലാമൊടുങ്ങിയാൽ മാനസേ
മാനിനിയെക്കൊടുക്കാമെന്നു തോന്നിയാൽ
സ്ഥാനവുമില്ല കൊടുപ്പതിനോർക്ക നീ.
മുമ്പിലേയുള്ളിൽ വിചാരിച്ചുകൊള്ളണം
വമ്പനോടേറ്റാൽ വരും ഫലമേവനും.
ശ്രീരാമനോടു കലഹം തുടങ്ങിയാ-
ലാരും ശരണമില്ലെന്നതറിയണം.

പങ്കജനേത്രനെസ്സേവിച്ചു വാഴുന്നു
ശങ്കരനാദികളെന്നതുമോർക്ക നീ.
രാക്ഷസരാജ! ജയിക്ക ജയിക്ക നീ
സാക്ഷാൽ മഹേശ്വരനോടു പിണങ്ങൊലാ.
കൊണ്ടൽനേർവർണ്ണനു ജാനകീദേവിയെ
കൊണ്ടെക്കൊടുത്തു സുഖിച്ചു വസിക്ക നീ.
സംശയമെന്നിയേ നൽകുക ദേവിയെ
വംശം മുടിച്ചു കളയായ്കവേണമേ!'
ഇത്ഥം വിഭീഷണൻ പിന്നെയും പിന്നെയും
പത്ഥ്യമായുള്ളതു ചൊന്നതു കേട്ടൊരു
നക്തഞ്ചരാധിപനായ ദശാസ്യനും
ക്രുദ്ധനായ് സോദരനോടു ചൊല്ലീടിനാൻ:
'ശത്രുക്കളല്ല ശത്രുക്കളാകുന്നതു
മിത്രഭാവത്തോടരികേ മരുവിന
ശത്രുക്കൾ ശത്രുക്കളാകുന്നതേവനും
മൃത്യു വരുത്തുമവരെന്നു നിർണ്ണയം.
ഇത്തരമെന്നോടു ചൊല്ലുകിലാശു നീ
വദ്ധ്യനാമെന്നാലതിനില്ല സംശയം.'
രാത്രിഞ്ചരാധിപനിത്തരം ചൊന്നള-
വോർത്താൻ വിഭീഷണൻ ഭാഗവതോത്തമൻ:
'മൃത്യുവശഗതനായ പുരുഷനു
സിദ്ധൗഷധങ്ങളുമേല്ക്കയില്ലേതുമേ.
പോരുമിവനോടിനി ഞാൻ പറഞ്ഞതു
പൗരുഷംകൊണ്ടു നീക്കാമോ വിധിമതം?
ശ്രീരാമദേവപാദാംഭോജമെന്നി മ-
റ്റാരും ശരണമെനിക്കില്ല കേവലം.
ചെന്നു തൃക്കാല്ക്കൽ വീണന്തികേ സന്തതം
നിന്നു സേവിച്ചുകൊൾവൻ ജന്മമുള്ള നാൾ.'

സത്വരം നാലമാത്യന്മാരുമായവ–
നിത്ഥം നിരൂപിച്ചുറച്ചു പുറപ്പെട്ടു.
ദാരധനാലയമിത്രഭൃത്യൗഘവും
ദൂരെ പരിത്യജ്യ, രാമപാദാംബുജം
മാനസത്തിങ്കലുറപ്പിച്ചു തുഷ്ടനായ്
വീണുവണങ്ങിനാനഗ്രജൻതൻ പദം
കോപിച്ചു രാവണൻ ചൊല്ലിനാനന്നേര–
'മാപത്തെനിയ്ക്കു വരുത്തുന്നതും ഭവാൻ.
രാമനെച്ചെന്നു സേവിച്ചുകൊണ്ടാലുമൊ–
രാമയമിങ്ങതിനില്ലെന്നു നിർണ്ണയം.
പോകായ്കിലോ മമ ചന്ദ്രഹാസത്തിനി–
ന്നേകാന്തഭോജനമായ് വരും നീയെടോ!'
എന്നതു കേട്ടു വിഭീഷണൻ ചൊല്ലിനാ–
'നെന്നുടെ താതനു തുല്യനല്ലോ ഭവാൻ
താവകമായ നിയോഗമനുഷ്ഠിപ്പ–
നാവതെല്ലാമതു സൗഖ്യമല്ലോ മമ.
സങ്കടം ഞാൻമൂലമുണ്ടാകരുതേതു–
മെങ്കിലോ ഞാനിതാ വേഗേന പോകുന്നു,
പുത്രമിത്രാർത്ഥകളത്രാദികളോടു–
മത്ര സുഖിച്ചു സുചിരം വസിയ്ക്ക നീ
മൂലവിനാശം നിനക്കു വരുത്തുവാൻ
കാലൻ ദശരഥമന്ദിരേ രാമനായ്
ജാതനായാൻ ജനകാലയേ കാളിയും
സീതാഭിധാനേന ജാതയായീടിനാൾ.
ഭൂമിഭാരം കളഞ്ഞീടുവാനായ് മുതിർ–
ന്നാമോദമോടിങ്ങു വന്നാരിരുവരും.
എങ്ങനെ പിന്നെ ഞാൻ ചൊന്ന ഹിതോക്തിക–
ളങ്ങു ഭവാനുള്ളിലേല്ക്കുന്നതു പ്രഭോ!

രാവണൻതന്നെ വധിപ്പാനവനിയിൽ
ദേവൻ വിധാതാവപേക്ഷിച്ച കാരണം
വന്നു പിറന്നിതു രാമനായ് നിർണ്ണയം
പിന്നെയതിന്നന്യഥാത്വം ഭവിയ്ക്കുമോ?
ആശരവംശവിനാശം വരുംമുമ്പേ
ദാശരഥിയെശ്ശരണം ഗതോസ്മി ഞാൻ.'

## വിഭീഷണൻ ശ്രീരാമസന്നിധിയിൽ

രാവണൻതൻ നിയോഗേന വിഭീഷണൻ
ദേവദേവേശപാദാബ്ജസേവാർത്ഥമായ്
ശോകം വിനാ നാലമാത്യരുമായുട-
നാകാശമാർഗ്ഗേ ഗമിച്ചാനതിദ്രുതം.
ശ്രീരാമദേവനിരുന്നരുളുന്നതിൻ
നേരേ മുകളിൽനിന്നുച്ചൈസ്തരമവൻ
വ്യക്തവർണ്ണേന ചൊല്ലീടിനാനെത്രയും
ഭക്തിവിനയവിശുദ്ധമതിസ്ഫുടം:
'രാമ! രമാരമണ! ത്രിലോകീപതേ!
സ്വാമിൻ ജയ ജയ! നാഥ! ജയ ജയ!
രാജീവനേത്ര! മുകുന്ദ! ജയ ജയ!
രാജശിഖാമണേ! സീതാപതേ! ജയ!
രാവണൻതന്നുടെ സോദരൻ ഞാൻ തവ
സേവാർത്ഥമായ് വിടകൊണ്ടേൻ ദയാനിധേ!
ആമ്നായമൂർത്തേ! രഘുപതേ! ശ്രീപതേ!
നാമ്നാ വിഭീഷണൻ ത്വൽഭക്തസേവകൻ
'ദേവിയെക്കട്ടതനുചിതം നീ'യെന്നു
രാവണനോടു ഞാൻ നല്ലതു ചൊല്ലിനേൻ.
ദേവിയെ ശ്രീരാമനായ്ക്കൊണ്ടു നൽകുകെ
ന്നാവോളമേറ്റം പറഞ്ഞേൻ പലതരം

വിജ്ഞാനമാർഗ്ഗമെല്ലാമുപദേശിച്ച-
തജ്ഞാനിയാകയാലേറ്റതില്ലേതുമേ.
പഥ്യമായുള്ളതു ചൊല്ലിയതേറ്റമ-
പഥ്യമായ് വന്നിതവന്നു വിധിവശാൽ.
വാളുമായെന്നെ വധിപ്പാനടുത്തിതു
കാളഭുജംഗവേഗേന ലങ്കേശ്വരൻ
മൃത്യുഭയത്താലടിയനുമെത്രയും
ചിത്താകുലതയാ പാഞ്ഞുപാഞ്ഞിങ്ങിഹ
നാലമാത്യന്മാരുമായ് വിടകൊണ്ടേനൊ-
രാലംബനം മറ്റെനിയ്ക്കില്ല ദൈവമേ!
ജന്മമരണമോക്ഷാർത്ഥം ഭവച്ചര-
ണാംബുജം മേ ശരണം കരുണാംബുധേ!'
ഇത്ഥം വിഭീഷണവാക്യങ്ങൾ കേട്ടള-
വുത്ഥായ സുഗ്രീവനും പറഞ്ഞീടിനാൻ:
'വിശ്വേശ! രാക്ഷസൻ മായാവിയെത്രയും
വിശ്വാസയോഗ്യനല്ലെന്നതു നിർണ്ണയം.
പിന്നെ വിശേഷിച്ചു രാവണരാക്ഷസൻ
തന്നുടെ സോദരൻ വിക്രമമുള്ളവൻ
ആയുധപാണിയായ് വന്നാനമാത്യരും
മായാവിശാരദന്മാരെന്നു നിർണ്ണയം.
ഛിദ്രം കുറഞ്ഞൊന്നു കാൺകിലും നമ്മുടെ
നിദ്രയിലെങ്കിലും നിഗ്രഹിച്ചീടുമേ.
ചിന്തിച്ചുടൻ നിയോഗിയ്ക്ക കപികളെ
ഹന്തവ്യനിന്നിവനില്ലൊരു സംശയം.
ശത്രുപക്ഷത്തിങ്കലുള്ള ജനങ്ങളെ
മിത്രമെന്നോർത്തുടൻ വിശ്വസിയ്ക്കുന്നതിൽ
ശത്രുക്കളെത്തന്നെ വിശ്വസിച്ചീടുന്ന-
തുത്തമമാകുന്നതെന്നതോർക്കേണമേ.

ചിന്തിച്ചുകണ്ടിനി നിന്തിരുവുള്ളത്തി–
ലെന്തെന്നഭിമതമെന്നരുൾചെയ്യണം.'
മറ്റുള്ള വാനരവീരരും ചിന്തിച്ചു
കുറ്റം വരായ്‌വാൻ പറഞ്ഞാർ പലതരം.
അന്നേരമുത്ഥായ വന്ദിച്ചു മാരുതി
ചൊന്നാൻ 'വിഭീഷണനനുത്തമനെത്രയും
വന്നു ശരണം ഗമിച്ചവൻതന്നെ നാം
നന്നു രക്ഷിയ്ക്കുന്നതെന്നെന്നുടെ മതം.
നക്തഞ്ചരാന്വയത്തിങ്കൽ ജനിച്ചവർ
ശത്രുക്കളേവരുമെന്നു വന്നീടുമോ?
നല്ലവരുണ്ടാമവരിലുമെന്നുള്ള–
തെല്ലാവരും നിരൂപിച്ചുകൊള്ളേണമേ!
ജാതിനാമാദികൾക്കല്ല ഗുണഗണ–
ഭേദമെന്നത്രേ ബുധന്മാരുടെ മതം
ശാശ്വതമായുള്ള ധർമ്മം നൃപതികൾ
ക്കാശ്രിതരക്ഷണമെന്നു ശാസ്ത്രോക്തിയും.'
ഇത്ഥം പലരും പലവിധം ചൊന്നവ
ചിത്തേ ധരിച്ചരുൾചെയ്തു രഘുപതി:
'മാരുതി ചൊന്നതുപപന്നമെത്രയും
വീര! വിഭാകരപുത്ര! വരികെടോ!
ഞാൻ പറയുന്നതു കേൾപ്പിനെല്ലാവരും
ജാംബവദാദി നീതിജ്ഞവരന്മാരേ!
ഉർവീശനായാലവനാശ്രിതന്മാരെ
സർവ്വശോ രക്ഷേച്ഛ്വനശ്വപചാനപി
രക്ഷിയാഞ്ഞാലവൻ ബ്രഹ്മഹാ കേവലം
രക്ഷിതാവശ്വമേധം ചെയ്ത പുണ്യവാൻ
എന്നു ചൊല്ലുന്നിതു വേദശാസ്ത്രങ്ങളിൽ
പുണ്യപാപങ്ങളറിയരുതേതുമേ

മുന്നമൊരു കപോതം നിജ പേടയോ–
ടൊന്നിച്ചൊരു വനംതന്നിൽ മേവീടിനാൻ.
ഉന്നതമായൊരു പാദപാഗ്രേ തദാ
ചെന്നൊരു കാട്ടാളനെയ്തു കൊന്നീടിനാൻ
തന്നുടെ പക്ഷിണിയെസ്സുരതാന്തരേ
വന്നൊരു ദുഃഖം പൊറാഞ്ഞു കരഞ്ഞവൻ
തന്നെ മറന്നിരുന്നീടും ദശാന്തരേ
വന്നിതു കാറ്റും മഴയും, ദിനേശനും
ചെന്നു ചരമാബ്ധി തന്നിൽ മറഞ്ഞിതു,
ഖിന്നനായ് വന്നു വിശന്നു കിരാതനും
താനിരിയ്ക്കുന്ന വൃക്ഷത്തിന്മുരടതിൽ
ദീനതയോടു നില്ക്കുന്ന കാട്ടാളനെ
ക്കണ്ടു കരുണകലർന്നു കപോതവും
കൊണ്ടുവന്നാശു കൊടത്തിതു വഹ്നിയും.
തന്നുടെ കയ്യലിരുന്ന കപോതിയെ
വഹ്നിയിലിട്ടു ചുട്ടാശു തിന്നീടിനാൻ
എന്നതുകൊണ്ടു വിശപ്പടങ്ങീടാഞ്ഞു
പിന്നെയും പീഡിച്ചിരിയ്ക്കും കിരാതനു
തന്നുടെ ദേഹവും നൽകിനാനമ്പോടു
വഹ്നിയിൽ വീണു കിരാതാശനാർത്ഥമായ്.
അത്രപോലും വേണമാശ്രിതരക്ഷണം
മർത്ത്യനെന്നാലോ പറയേണ്ടതില്ലല്ലോ.
എന്നെശ്ശരണമെന്നോർത്തിങ്ങു വന്നവ–
നെന്നുമഭയം കൊടുക്കുമതേയുള്ളു.
പിന്നെ വിശേഷിച്ചുമൊന്നു കേട്ടീടുവി–
നെന്നെച്ചതിപ്പതിനാരുമില്ലെങ്ങുമേ.
ലോകപാലന്മാരെയും മറ്റു കാണായ
ലോകങ്ങളെയും നിമേഷമാത്രം കൊണ്ടു

സൃഷ്ടിച്ചു രക്ഷിച്ചു സംഹരിച്ചീടുവാ–
നൊട്ടുമേ ദണ്ഡമെനിക്കില്ല നിശ്ചയം,
പിന്നെ ഞാനാരെബ്ഭയപ്പെടുന്നു മുദാ
വന്നീടുവാൻ ചൊല്ലവനെ മടിയാതെ.
വ്യഗ്രിയായ്ക്കേതുമിതു ചൊല്ലി മാനസേ
സുഗ്രീവ! നീ ചെന്നവനെ വരുത്തുക.
എന്നെശ്ശരണംഗമിക്കുന്നവർക്കു ഞാ–
നെന്നുമഭയം കൊടുക്കുമതിദ്രുതം.
പിന്നെയവർക്കൊരു സംസാരദുഃഖവും
വന്നുകൂടാ നൂനമെന്നുമറിക നീ.
ശ്രീരാമവാക്യാമൃതം കേട്ടു വാനര–
വീരൻ വിഭീഷണൻതന്നെ വരുത്തിനാൻ
ശ്രീരാമപാദാന്തികേ വീണു സാഷ്ടാംഗ–
മാരൂഢമോദം നമസ്കരിച്ചീടിനാൻ.
രാമം വിശാലാക്ഷമിന്ദീവരദള–
ശ്യാമളം കോമളം ബാണധനുർദ്ധരം
സോമബിംബാഭപ്രസന്നമുഖാംബുജം
കാമദം കാമോപമം കമലാവരം
കാന്തം കരുണാകരം കമലേക്ഷണം
ശാന്തം ശരണ്യം വരേണ്യം വരപ്രദം
ലക്ഷ്മണസംയുതം സുഗ്രീവമാരുതി
മുഖ്യകപികുലസേവിതം രാഘവം
കണ്ടു കൂപ്പിത്തൊഴുതേറ്റം വിനീതനാ–
യുണ്ടായ സന്തോഷമോടും വിഭീഷണൻ
ഭക്തപ്രിയനായ ലോകൈകനാഥനെ
ഭക്തിപരവശനായ് സ്തുതിച്ചീടിനാൻ:
'ശ്രീരാമ! സീതാമനോഹര! രാഘവ!
ശ്രീരാമ! രാജേന്ദ്ര! രാജീവനലോചന!

ശ്രീരാമ! രാക്ഷസവംശവിനാശന!
ശ്രീരാമപാദാംബുജം നമസ്തേ സദാ.
ചണ്ഡാംശുഗോത്രോൽഭവായ നമോനമ-
ശ്ചണ്ഡകോദണ്ഡധരായ നമോ നമഃ.
പണ്ഡിതഹൃത്പുണ്ഡരീകചണ്ഡാംശവേ
ഖണ്ഡപരശുപ്രിയായ നമോ നമഃ.
രാമായ സുഗ്രീവമിത്രായ കാന്തായ
രാമായ നിത്യമനന്തായ ശാന്തായ
രാമായ വേദാന്തവേദ്യായ ലോകാഭി-
രാമായ രാമഭദ്രായ നമോ നമഃ
വിശ്വോത്ഭവസ്ഥിതിസംഹാരഹേതവേ
വിശ്വായ വിശ്വരൂപായ നമോ നമഃ.
നിത്യമനാദിഗൃഹസ്ഥായ തേ നമോ
നിത്യായ സത്യായ ശുദ്ധായ തേ നമഃ.
ഭക്തപ്രിയായ ഭഗവതേ രാമായ
മുക്തിപ്രദായ മുകന്ദായ തേ നമഃ.
വിശ്വേശനാം നിന്തിരുവടിതാനല്ലോ
വിശ്വോത്ഭവസ്ഥിതിസംഹാരകാരണൻ.
സന്തതം ജംഗമാജംഗമഭൂതങ്ങ-
ളന്തർബ്ബഹിർവ്യാപ്തനാകുന്നതും ഭവാൻ.
നിന്മഹാമായയാ മൂടിക്കിടക്കുമാ
നിർമ്മലമാം പരബ്രഹ്മമജ്ഞാനിനാം
തന്മൂലമായുള്ള പുണ്യപാപങ്ങളാൽ
ജന്മമരണങ്ങളുണ്ടായ്‌വരുന്നിതും.
അത്രനാളേയ്ക്കും ജഗത്തൊക്കവേ ബലാൽ
സത്യമായ് തോന്നുമതിനില്ല സംശയം.
എത്രനാളേയ്ക്കറിയാതെയിരിയ്ക്കുന്നി-
തദ്വയമാം പരബ്രഹ്മം സനാതനം

പുത്രദാരാദി വിഷയങ്ങളിലതി
സക്തികലർന്നു രമിയ്ക്കുന്നിതന്വഹം
ആത്മാവിനെയറിയായ്കയാൽ നിർണ്ണയ-
മാത്മനി കാണേണമാത്മാനമാത്മാനാ.
ദുഃഖപ്രദം വിഷയേന്ദ്രിയസംയോഗ-
മൊക്കെയുമോർത്താലൊടുക്കമനാത്മനാ
ആദികാലേ സുഖമെന്നു തോന്നിയ്ക്കുമ-
തേതും വിവേകമില്ലാതവർ മാനസേ.
ഇന്ദ്രാഗ്നിധർമ്മരക്ഷോവരുണാനില-
ചന്ദ്രരുദ്രാജാഹിപാദികളൊക്കെയും.
ചിന്തിയ്ക്കിലോ നിന്തിരുവടി നിർണ്ണയ-
മന്തവുമാദിയുമില്ലാത ദൈവമേ!
കാലസ്വരൂപനായീടുന്നതും ഭവാൻ
സ്ഥൂലങ്ങളിൽവച്ചതിസ്ഥൂലനും ഭവാൻ
നൂനമണുവിങ്കൽനിന്നണീയാൻ ഭവാൻ
മാനമില്ലാത മഹത്തത്ത്വവും ഭവാൻ
സർവ്വലോകാനാം പിതാവായതും ഭവാൻ
സർവ്വലോകേശ! മാതാവായതും ഭവാൻ
സർവ്വദാ സർവ്വധാതാവായതും ഭവാൻ
ദർവ്വീകരേന്ദ്രശയന! ദയാനിധേ!
ആദിമധ്യാന്തവിഹീനൻ പരിപൂർണ്ണ-
നാധാരഭൂതൻ പ്രപഞ്ചത്തിനീശ്വരൻ.
അച്യുതനവ്യയനവ്യക്തനദ്വയൻ
സച്ചിത് പുരുഷൻ പുരുഷോത്തമൻ പരൻ.
നിശ്ചലൻ നിർമ്മമൻ നിഷ്കളൻ നിർഗുണൻ
നിശ്ചയിച്ചാർക്കുമറിഞ്ഞുകൂടാതവൻ.
നിർവ്വികാരൻ നിരാകാരൻ നിരീശ്വരൻ
നിർവ്വികല്പൻ നിരുപാശ്രയൻ ശാശ്വതൻ.

ഷഡ്ഭാവഹീനൻ പ്രകൃതിപരൻ പുമാൻ
സൽഭാവയുക്തൻ സനാതനൻ സർവ്വഗൻ.
മായാമനുഷ്യൻ മനോഹരൻ മാധവൻ
മായാവിഹീനൻ മധുകൈടഭാന്തകൻ.
ഞാനിഹ ത്വല്പാദഭക്തിനിശ്രേണിയെ-
സ്സാനന്ദമാശു സമ്പ്രാപ്യ രഘുപതേ!
ജ്ഞാനയോഗാഖ്യസൗധം കരേറീടുവാൻ
മാനസേ കാമിച്ചു വന്നേൻ ജഗല്പതേ!
സീതാപതേ! രാമ! കാരുണികോത്തമ!
യാതുധാനാന്തക! രാവണാരേ! ഹരേ!
പാദാംബുജം നമസ്തേ ഭവസാഗര-
ഭീതനാമെന്നെ രക്ഷിച്ചുകൊള്ളേണമേ!'
ഭക്തി പരവശനായ് സ്തുതിച്ചീടിന
ഭക്തനെക്കണ്ടു തെളിഞ്ഞൂ രഘൂത്തമൻ
ഭക്തപ്രിയൻ പരമാനന്ദമുൾക്കൊണ്ടു
മുഗ്ദ്ധസ്മിതപൂർവ്വമേവമരുൾ ചെയ്തു:
'ഇഷ്ടമായുള്ള വരത്തെ വരിക്ക സ-
ന്തുഷ്ടനാം ഞാൻ വരദാനൈകതല്പരൻ
ഒട്ടുമേ താപമൊരുത്തനെന്നെക്കണ്ടു
കിട്ടിയാൽ പിന്നെയുണ്ടാകയില്ലോർക്ക നീ.'
രാമവാക്യാമൃതം കേട്ടു വിഭീഷണ-
നാമോദമുൾക്കൊണ്ടുണർത്തിച്ചരുളിനാൻ:
'ധന്യനായേൻ കൃതകൃത്യനായേനഹം
ധന്യാകൃതേ! കൃതകാമനായേനഹം.
ത്വല്പാദപത്മാവലോകനംകൊണ്ടു ഞാ-
നിപ്പോൾ വിമുക്തനായേനില്ല സംശയം.
മത്സമനായൊരു ധന്യനില്ലൂഴിൽ
മത്സമനായൊരു ശുദ്ധനുമില്ലഹോ!

മത്സമനായ് മറ്റൊരുവനുമില്ലിഹ
ത്വത്സ്വരൂപം മമ കാണായ കാരണാൽ.
കർമ്മബന്ധങ്ങൾ നശിപ്പതിനായിനി
നിർമ്മലമാം ഭവദ്ജ്ഞാനവും ഭക്തിയും
ത്വദ്ധ്യാനസൂക്ഷ്മവും ദേഹി മേ രാഘവ!
ചിത്തേ വിഷയസുഖാശയില്ലേതുമേ.
ത്വല്പാദപങ്കജഭക്തിരേവാസ്തു മേ
നിത്യമിളക്കമൊഴിഞ്ഞു കൃപാനിധേ!
ഇത്ഥമാകർണ്യ സമ്പ്രീതനാം രാഘവൻ
നക്തഞ്ചരാധിപൻ തന്നോടരുൾ ചെയ്തു:
'നിത്യം വിഷയവിരക്തരായ് ശാന്തരായ്
ഭക്തി വളർന്നതിശുദ്ധമതികളായ്
ജ്ഞാനികളായുള്ള യോഗികൾ മാനസേ
ഞാനിരിപ്പൂ മമ സീതയുമായ് മുദാ.
ആകയാലെന്നെയും ധ്യാനിച്ചു സന്തതം
വാഴ്ക നീയെന്നാൽ നിനക്കു മോക്ഷം വരും.
അത്രയുമല്ല നിന്നാൽ കൃതമായൊരു
ഭക്തികരസ്തോത്രമത്യന്തശുദ്ധനായ്
നിത്യവും ചൊൽകയും കേൾക്കയും ചെയ്കിലും
മുക്തി വരുമതിനില്ലൊരു സംശയം.'
ഇത്ഥമരുൾ ചെയ്തു ലക്ഷ്മണൻ തന്നോടു
ഭക്തപ്രിയനരുൾ ചെയ്തിതു സാദരം:
'എന്നെക്കനിവോടു കണ്ടതിന്റെ ഫല-
മിന്നുതന്നെ വരുത്തേണമതിന്നു നീ
ലങ്കാധിപനിവനെന്നഭിഷേകവും
ശങ്കാവിഹീനമൻപോടു ചെയ്തീടുക.
സാഗരവാരിയും കൊണ്ടുവന്നീടുക
ശാഖാമൃഗാധിപന്മാരുമായ് സത്വരം.

അർക്കചന്ദ്രന്മാരുമാകാശഭൂമിയും
മല്ക്കഥയും ജഗത്തിങ്കലുള്ളന്നിവൻ
വാഴ്ക ലങ്കാരാജ്യമേവം മമാജ്ഞയാ
ഭാഗവതോത്തമനായ വിഭീഷണൻ.'
പങ്കജനേത്രവാക്യം കേട്ടു ലക്ഷ്മണൻ
ലങ്കാപുരാധിപത്യാർത്ഥമഭിഷേക-
മൻപോടു വാദ്യഘോഷേണ ചെയ്തീടിനാൻ.
വമ്പരാം വാനരാധീശ്വരന്മാരുമായ്
സാധുവാദേന മുഴങ്ങീ ജഗത്ത്രയം
സാധുജനങ്ങളും പ്രീതിപൂണ്ടീടിനാർ.
ആദിതേയോത്തമന്മാർ പുഷ്പവൃഷ്ടിയു-
മാധിവേറിട്ടു ചെയ്തീടിനാരാദരാൽ.
അപ്സരസ്ത്രീകളും നൃത്തഗീതങ്ങളാ-
ലപ്പുരുഷോത്തമനെബ്ഭജിച്ചീടിനാർ.
ഗന്ധർവ്വകിന്നരകിംപുരുഷന്മാരു-
മന്തർമുദാ സിദ്ധവിദ്യാധരാദിയും
ശ്രീരാമചന്ദ്രനെ വാഴ്ത്തി സ്തുതിച്ചിതു
ഭേരീനിനാദം മുഴക്കിനാരുമ്പരും.
പുണ്യജനേശ്വരനായ വിഭീഷണൻ
തന്നെപ്പുണർന്നു സുഗ്രീവനും ചൊല്ലിനാൻ:
'പാരേഴുരണ്ടിനും നാഥനായ് വാഴുമീ
ശ്രീരാമകിങ്കരന്മാരിൽ മുഖ്യൻ ഭവാൻ.
രാവണനിഗ്രഹത്തിന്നു സഹായവു-
മാവോളമാശു ചെയ്യേണം ഭവാനിനി.
കേവലം ഞങ്ങളും മുൻനടക്കുന്നുണ്ടു
സേവയാ സിദ്ധിയ്ക്കുമേറ്റമനുഗ്രഹം.'
സുഗ്രീവവാക്യമാകർണ്ണ്യ വിഭീഷണ-
നഗ്രേ ചിരിച്ചവനോടു ചൊല്ലീടിനാൻ:

‘സാക്ഷാൽ ജഗന്മയനാമഖിലേശ്വരൻ
സാക്ഷിഭൂതൻ സകലത്തിനുമാകയാൽ
എന്തു സഹായേന കാര്യമിവിടേയ്ക്കു
ബന്ധുശത്രുക്കളെന്നുള്ളതുമില്ല കേൾ.
ഗൂഢസ്ഥനാനന്ദപൂർണ്ണനേകാത്മകൻ
കൂടസ്ഥനാശ്രയം മറ്റാരുമില്ലെടോ!
മൂഢത്വമത്രേ നമുക്കു തോന്നുന്നതു
ഗൂഢത്രിഗുണഭാവേന മായാബലാൽ.
തദ്വശന്മാരൊക്കെ നാമെന്നറിഞ്ഞുകൊ–
ണ്ടദ്വയഭാവേന സേവിച്ചുകൊൾക നാം.’
നക്തഞ്ചരപ്രവരോക്തികൾ കേട്ടൊരു
ഭക്തനാം ഭാനുജനും തെളിഞ്ഞീടിനാൻ.

## ശുകബന്ധനം

രക്ഷോവരനായ രാവണൻ ചൊൽകയാൽ
തൽക്ഷണേ വന്നു ശുകനാം നിശാചരൻ.
പുഷ്കരേ നിന്നു വിളിച്ചു ചൊല്ലീടിനാൻ
മർക്കടരാജനാം സുഗ്രീവനോടിദം:
‘രാക്ഷസാധീശ്വരൻ വാക്കുകൾ കേൾക്ക നീ
ഭാസ്കരസൂനോ! പരാക്രമവാരിധേ!
ഭാനുതനയനാം ഭാഗധേയാംബുധേ!
വാനരരാജ! മഹാകുലസംഭവ!
ആദിതേയേന്ദ്രസുതാനുജനാകയാൽ
ഭ്രാതൃസമാനൻ ഭവാൻ മമ നിർണ്ണയം.
നിന്നോടു വൈരമെനിക്കേതുമില്ല മ–
റ്റെന്നിൽ വിരോധം നിനക്കുമില്ലേതുമേ.
രാജകുമാരനാം രാമഭാര്യാമഹം
വ്യാജേന കൊണ്ടുപോന്നേനതിനെന്തു തേ?

മർക്കടസേനയോടുമതിവിദ്രുതം
കിഷ്കിന്ധയാം നഗരിയ്ക്കു പോയ്ക്കൊൾക നീ.
ദേവാദികളാലുമപ്രാപ്യമായൊന്നു
കേവലമെന്നുടെ ലങ്കാപുരമെടോ!
അല്പസാരന്മാർ മനുഷ്യരുമെത്രയും
ദുർബ്ബലന്മാരായ വാനരയൂഥവും
എന്തൊന്നു കാട്ടുന്നതെന്നോടിവിടെ വ-
ന്നന്ധകാരം നിനച്ചീടായ്ക നീ വൃഥാ.'
ഇത്ഥം ശുകോക്തികൾ കേട്ടു കപികുല-
മുത്ഥായ ചാടിപ്പിടിച്ചാരതിദ്രുതം.
മുഷ്ടിപ്രഹരങ്ങളേറ്റുശുകനതി-
ക്ലിഷ്ടനായേറ്റം കരഞ്ഞു തുടങ്ങിനാൻ:
'രാമ രാമ! പ്രഭോ! കാരുണ്യവാരിധേ!
രാമ! നാഥ! പരിത്രാഹി രഘുപതേ!
ദൂതരെക്കൊല്ലുമാറില്ല പണ്ടാരുമേ
നാഥ! ധർമ്മത്തെ രക്ഷിച്ചുകൊള്ളേണമേ.
വാനരന്മാരെ നിവാരണം ചെയ്താശു
മാനവവീര! ഹതോഹം പ്രപാഹി മാം.'
ഇത്ഥം ശുകപരിദേവനം കേട്ടൊരു
ഭക്തപ്രിയൻ വരദൻ പുരുഷോത്തമൻ
വാനരന്മാരെ വിലക്കിനാനന്നേര
മാനന്ദമുൾക്കൊണ്ടുയർന്നു ശുകൻ തദാ
ചൊല്ലിനാൻ സുഗ്രീവനോടു 'ഞാനെന്തൊന്നു
ചൊല്ലേണ്ടതങ്ങു ദശഗ്രീവനോടതു
ചൊല്ലീടുകെ'ന്നതു കേട്ടു സുഗ്രീവനും
ചൊല്ലിനാനാശു ശുകനോടു സത്വരം:
'ചൊല്ലുള്ള ബാലിയെപ്പോലെ ഭവാനെയും
കൊല്ലണമാശു സപുത്രബലാന്വിതം.

ശ്രീരാമപത്നിയെക്കട്ടുകൊണ്ടീടിന
ചോരനേയും കൊന്നു ജാനകിതന്നെയും
കൊണ്ടുപോകേണമെനിക്കു കിഷ്കിന്ധയ്ക്കു
രണ്ടില്ലതിനെന്നു ചെന്നു ചൊല്ലീടു നീ.'
അർക്കാത്മജോക്തികൾ കേട്ടു തെളിഞ്ഞള-
വർക്കാന്വയോൽഭവൻ താനുമരുൾചെയ്തു:
'വാനരന്മാരേ! ശുകനെ ബന്ധിച്ചുകൊ-
ണ്ടൂനമൊഴിഞ്ഞിന്നു കാത്തുകൊണ്ടീടുവിൻ.
ഞാനുരചെയ്തേയയയ്ക്കാവിതെ'ന്നതു-
മാനന്ദമോടരുൾചെയ്തു രഘുവരൻ.
വാനരന്മാരും പിടിച്ചു കെട്ടിക്കൊണ്ടു
ദീനത കൈവിട്ടു കാത്തുകൊണ്ടീടിനാർ,
ശാർദ്ദൂലവിക്രമം പൂണ്ട കപിബലം.
ശാർദ്ദൂലനായ നിശാചരൻ വന്നുക-
ണ്ടാർത്തനായ് രാവണനോടു ചൊല്ലീടിനാൻ,.
വാർത്തകളുള്ളവണ്ണമതു കേട്ടൊരു
രാത്രിഞ്ചരേശ്വരനാകിയ രാവണ-
നാർത്തിപൂണ്ടേറ്റവും ദീർഘചിന്താന്വിതം
ചീർത്തഖേദത്തോടു ദീർഘമായേറ്റവും
വീർത്തുപായങ്ങൾ കാണാഞ്ഞിരുന്നീടിനാൻ.

## സേതുബന്ധനം

തല്ക്കാലമർക്കകുലോൽഭവൻ രാഘവ-
നർക്കാത്മജാദി കപിവരന്മാരൊടും
രക്ഷോവരനാം വിഭീഷണൻ തന്നൊടും
ലക്ഷ്മണനോടും വിചാരം തുടങ്ങിനാൻ:
'എന്തുപായം സമുദ്രം കടപ്പാനെന്നു
ചിന്തിച്ചു കല്പിക്ക നിങ്ങളെല്ലാരുമായ്.'

എന്നരുൾചെയ്തതുകേട്ടവരേവരു-
മൊന്നിച്ചുകൂടി നിരൂപിച്ചു ചൊല്ലിനാർ:
'ദേവപ്രവരനായോരു വരുണനെ-
സ്സേവിയ്ക്കവേണമെന്നാൽ വഴിയും തരും.'
എന്നതു കേട്ടരുൾചെയ്തു രഘുവരൻ:
'നന്നതു തോന്നിയതങ്ങനെ തന്നെയെ-
ന്നർണ്ണവതീരേ കിഴക്കുനോക്കിത്തൊഴു-
തർണ്ണോജലോചനനാകിയ രാഘവൻ
ദർഭവിരിച്ചു നമസ്കരിച്ചീടിനാ-
നൽഭുതവിക്രമൻ ഭക്തിപൂണ്ടെത്രയും.
മൂന്നഹോരാത്രമുപാസിച്ചിതിങ്ങനെ
മൂന്നുലോകത്തിനും നാഥനാമീശ്വരൻ
ഏതുമിളകീല വാരിധിയുമതി
ക്രോധേന രക്താന്തനേത്രനാം നാഥനും
'കൊണ്ടുവാ ചാപബാണങ്ങൾ നീ ലക്ഷ്മണാ!
കണ്ടുകൊണ്ടാലും മമ ശരവിക്രമം.
ഇന്നു പെരുവഴി മീളുന്നതല്ലെങ്കി-
ലർണ്ണവം ഭസ്മമാക്കിച്ചമച്ചീടുവൻ.
മുന്നം മദീയപൂർവ്വന്മാർ വളർത്തതു-
മിന്നു ഞാനില്ലാതെയാക്കുവൻ നിർണ്ണയം.
സാഗരമെന്നുള്ള പേരും മറന്നുള്ളി-
ലാകുലമെന്നിയേ വാഴുകിലെന്നുമേ
നഷ്ടമാക്കീടുവൻ വെള്ളം, കപികുലം
പുഷ്ടമോദം പാദചാരേണ പോകണം.'
എന്നരുൾചെയ്തു വില്ലും കുഴിയെക്കുല-
ച്ചർണ്ണവത്തോടരുൾചെയ്തു രഘുവരൻ:
'സർവ്വഭൂതങ്ങളും കണ്ടുകൊള്ളേണമെൻ
ദുർവ്വാരമായ ശിലീമുഖവിക്രമം.

ഭസ്മമാക്കീടുവൻ വാരാന്നിധിയെ ഞാൻ
വിസ്മയമെല്ലാവരും കണ്ടുനില്ക്കണം.'
ഇത്ഥം രഘുവരൻ വാക്കുകേട്ടന്നേരം
പൃഥ്വീരുഹങ്ങളും കാനനജാലവും
പൃഥ്വിയുംകൂടെ വിറച്ചു ചമഞ്ഞിതു,
മിത്രനും മങ്ങി; നിറഞ്ഞു തിമിരവും.
അബ്ധിയും ക്ഷോഭിച്ചു, മിട്ടാൽ കവിഞ്ഞുവ-
ന്നുത്തുംഗമായ തരംഗാവലിയൊടും
ത്രസ്തങ്ങളായ് പരിതപ്തങ്ങളായ് വന്നി-
തത്യുഗ്രനക്രതിമിത്ധഷാദ്യങ്ങളും.
അപ്പോൾ ഭയപ്പെട്ടു ദിവ്യരൂപത്തൊടു-
മപ്പതി ദിവ്യാഭരണസമ്പന്നനായ്
പത്തു ദിക്കും നിറഞ്ഞോരു കാന്ത്യാ നിജ-
ഹസ്തങ്ങളിൽ പരിഗൃഹ്യ രത്നങ്ങളും
വിത്രസ്തനായ് രാമപാദാന്തികേ വച്ചു
സത്രപം ദണ്ഡനമസ്കാരവും ചെയ്തു.
രക്താന്തലോചനനാകിയ രാമനെ
ഭക്ത്യാ വണങ്ങി സ്തുതിച്ചാൻ പലതരം.
'ത്രാഹി മാം ത്രാഹി മാം ത്രൈലോക്യപാലക!
ത്രാഹി മാം ത്രാഹി മാം വിഷ്ണോ ജഗല്പതേ!
ത്രാഹി മാം ത്രാഹി മാം പൗലസ്ത്യനാശന!
ത്രാഹി മാം ത്രാഹി മാം രാമ! രമാപതേ!
ആദികാലേ തവ മായാഗുണവശാൽ
ഭൂതങ്ങളെബ്ഭവാൻ സൃഷ്ടിച്ചതുനേരം
സ്ഥൂലങ്ങളായുള്ള പഞ്ചഭൂതങ്ങളെ-
ക്കാലസ്വരൂപനാകും നിന്തിരുവടി
സൃഷ്ടിച്ചിതേറ്റം ജഡസ്വഭാവങ്ങളായ്
കഷ്ടമതാർക്കു നീക്കാവു തവ മതം?

പിന്നെ വിശേഷിച്ചതിലും ജഡത്വമായ്
തന്നെ ഭവാൻ പുനരെന്നെ നിർമ്മിച്ചതും
മുന്നേ ഭവന്നിയോഗസ്വഭാവത്തെയി-
ന്നന്യഥാ കർത്തുമാരുള്ളതു ശക്തരായ്.
താമസോൽഭൂതങ്ങളായുള്ള ഭൂതങ്ങൾ
താമസശീലമായ്ത്തന്നേ വരൂ വിഭോ!
താമസമല്ലോ ജഡത്വമാകുന്നതും
കാമലോഭാദികളും താമസഗുണം.
മായാരഹിതനായ് നിർഗ്ഗുണനായ നീ
മായാഗുണങ്ങളെയംഗീകരിച്ചപ്പോൾ
വൈരാജനാമവാനായ് ചമഞ്ഞു ഭവാൻ
കാരണപൂരുഷനായ് ഗുണാത്മാവുമായ്.
അപ്പോൾ വിരാട്ടിങ്കൽനിന്നും ഗുണങ്ങളാ-
ലുല്പന്നരായിതു ദേവാദികൾ തദാ.
തത്ര സത്വത്തിങ്കൽനിന്നല്ലോ ദേവകൾ
തദ്രജോഭൂതങ്ങളായ് പ്രജേശാദികൾ.
തത്തമോഭൂതനായ് ഭൂതപതി താനു-
മുത്തമപൂരുഷ! രാമ! ദയാനിധേ!
മായയാച്ഛന്നനായ് ലീലാമനുഷ്യനായ്
മായാഗുണങ്ങളെക്കൈക്കൊണ്ടനാരതം.
നിർഗ്ഗുണനായ് സദാ ചിദ്ഘനനായൊരു
നിഷ്കളനായ് നിരാകാരനായിങ്ങനെ
മോക്ഷദനാം നിന്തിരുവടിതന്നെയും
മൂർഖനാം ഞാനെങ്ങനെയറിഞ്ഞീടുന്നു?
മൂർഖജനങ്ങൾക്കു സന്മാർഗ്ഗപ്രാപക-
മോർക്കിൽ പ്രഭൂണാം ഹിതം ദണ്ഡമായതും.
ദുഷ്ടപശൂനാം യഥാ ലകുടം തഥാ
ദുഷ്ടാനുശാസനം ധർമ്മം ഭവാദൃശാം.

ശ്രീരാമദേവം പരം ഭക്തവത്സലം
കാരണപൂരുഷം കാരുണ്യസാഗരം
നാരായണം ശരണ്യം പുരുഷോത്തമം
ശ്രീരാമമീശം ശരണം ഗതോസ്മി ഞാൻ.
രാമചന്ദ്രാഭയം ദേഹി മേ സന്തതം
രാമ! ലങ്കാമാർഗ്ഗമാശു ദദാമി തേ.'
ഇത്ഥം വണങ്ങി സ്തുതിച്ചു വരുണനോ-
ടുത്തമപൂരുഷൻ താനുമരുൾചെയ്തു:
'ബാണം മദീയമമോഘമതിന്നിഹ
വേണമൊരു ലക്ഷ്യമെന്തതിന്നുള്ളതും?
വാട്ടമില്ലാതൊരു ലക്ഷ്യമതിന്നു നീ
കാട്ടിത്തരേണമെനിക്കു വാരാന്നിധേ!'
അർണ്ണവനാഥനും ചൊല്ലിനാനന്നേര-
'മന്യൂനകാരുണ്യസിന്ധോ! ജഗല്പതേ!
ഉത്തരസ്യാം ദിശി മത്തീരഭൂതലേ
ചിത്രദ്രുമകുല്യദേശം സുഭിക്ഷദം.
തത്ര പാപാത്മാക്കളുണ്ടു നിശാചര-
രെത്രയും പാരമുപദ്രവിച്ചീടുവോർ
വേഗാലവിടേക്കയക്ക ബാണം തവ
ലോകോപകാരകമാമതു നിർണ്ണയം.'
രാമനും ബാണമയച്ചാനതുനേര-
മാമയം തേടീടുമാഭീരമണ്ഡലം
എല്ലാമൊടുക്കി വേഗേന ബാണം പോന്നു
മെല്ലവേ തൂണീരവും പുക്കിതാദരാൽ
ആഭീരമണ്ഡലമൊക്കെ നശിക്കയാൽ
ശോഭനമായ് വന്നു തൽപ്രദേശം തദാ.
തൽകൂലദേശവുമന്നുതൊട്ടെത്രയും
മുഖ്യജനപദമായ് വന്നിതിപ്പൊഴും.

സാഗരം ചൊല്ലിനാൻ സാദരമന്നേര-
'മാകുലമെന്നിയേ മജ്ജലേ സത്വരം
സേതു ബന്ധിയ്ക്ക നളനാം കപിവര-
നേതുമവനൊരു ദണ്ഡമുണ്ടായ് വരാ.
വിശ്വകർമ്മാവിന്മകനവനാകയാൽ
വിശ്വശില്പക്രിയാതല്പരനെത്രയും.
വിശ്വദുരിതാപഹാരിണിയായ് തവ
വിശ്വമെല്ലാം നിറഞ്ഞീടുന്ന കീർത്തിയും
വർദ്ധിയ്ക്കുമെന്നു പറഞ്ഞു തൊഴുതുട-
നബ്ധിയും മെല്ലെ മറഞ്ഞരുളീടിനാൻ.
സന്തുഷ്ടനായൊരു രാമചന്ദ്രൻ തദാ
ചിന്തിച്ചു സുഗ്രീവലക്ഷ്മണന്മാരോടും
പ്രാജ്ഞനായീടും നളനെ വിളിച്ചുട-
നാജ്ഞയെച്ചെയ്തിതു സേതുസംബന്ധനേ.
തൽക്ഷണേ മർക്കടമുഖ്യനാകും നളൻ
പുഷ്കരനേത്രനെ വന്ദിച്ചു സത്വരം
പർവ്വതതുല്യശരീരികളാകിയ
ദുർവ്വാരവീര്യമിയന്ന കപികളും
സർവ്വദിക്കിങ്കലും നിന്നു സരഭസം
പർവ്വതപാഷാണപാദപജാലങ്ങൾ
കൊണ്ടുവരുന്നവ വാങ്ങിത്തെരുതെരെ
കുണ്ഠവിഹീനം പടുത്തുതുടങ്ങിനാൻ.
നേരേ ശതയോജനായതമായുട-
നീരഞ്ചുയോജന വിസ്താരമാം വണ്ണം.
ഇത്ഥം പടുത്തുതുടങ്ങും വിധൗ രാമ-
ഭദ്രനാം ദാശരഥി ജഗദീശ്വരൻ
വ്യോമകേശം പരമേശ്വരം ശങ്കരം
രാമേശ്വരമെന്ന നാമമരുൾ ചെയ്തു.

ശോഭനമായ മുഹൂർത്തേന സംസ്ഥാപ്യ
പാപഹരായ ത്രിലോകഹിതാർത്ഥമായ്
പൂജിച്ചു വന്ദിച്ചു ഭക്ത്യാ നമസ്കൃത്യ
രാജീവലോചനനേവമരുൾചെയ്തു:
'യാതൊരു മർത്ത്യനിവിടെ വന്നാദരാൽ
സേതുബന്ധം കണ്ടു രാമേശ്വരനെയും
ഭക്ത്യാ ഭജിയ്ക്കുന്നിതപ്പോളവൻ ബ്രഹ്മ-
ഹത്യാദി പാപങ്ങളോടു വേർപെട്ടതി-
ശുദ്ധനായ് വന്നുകൂടം മമാനുഗ്രഹാൽ;
മുക്തിയും വന്നീടുമില്ലൊരു സംശയം.
സേതുബന്ധത്തിങ്കൽ മജ്ജനവും ചെയ്തു
ഭൂതേശനാകിയ രാമേശ്വരനെയും
കണ്ടു വണങ്ങിപ്പുറപ്പെട്ടു ശുദ്ധനായ്
കുണ്ഠത കൈവിട്ടു വാരാണസി പുക്കു
ഗംഗയിൽ സ്നാനവും ചെയ്തു ജിതശ്രമം
ഗംഗാസലിലവും കൊണ്ടുവന്നാദരാൽ
രാമേശ്വരനഭിഷേകവും ചെയ്തഥ
ശ്രീമത്സമുദ്രേ കളഞ്ഞു തദ്ഭാരവും
മജ്ജനം ചെയ്യുന്ന മർത്ത്യനെന്നോടു സാ-
യൂജ്യം വരുമതിനില്ലൊരു സംശയം.'
എന്നരുൾ ചെയ്തിതു രാമൻ തിരുവടി
നന്നായ് തൊഴുതു സേവിച്ചിതെല്ലാവരും.
വിശ്വകർമ്മാത്മജനാം നളനും പിന്നെ
വിശ്വാസമോടു പടുത്തുതുടങ്ങിനാൻ
വിദ്രുതമദ്രിപാഷണതരുക്കളാ-
ലദ്ദിനേ തീർന്നു പതിനാലു യോജന.
തീർന്നിതിരുപതു യോജന പിറ്റേന്നാൾ
മൂന്നാം ദിനമിരുപത്തൊന്നു യോജന

നാലാം ദിനമിരുപത്തിരണ്ടായതു
പോലെയിരുപത്തിമൂന്നുമഞ്ചാംദിനം
അഞ്ചുനാൾകൊണ്ടു ശതയോജനായതം
ചഞ്ചലമെന്നിയേ തീർന്നോരനന്തരം
സേതുവിന്മേലേ നടന്നു കപികളു-
മാതങ്കഹീനംകടന്നുതുടങ്ങിനാർ.
മാരുതികണ്ഠേ കരേറി രഘൂത്തമൻ,
താരേയകണ്ഠേ സുമിത്രാതനയനും
ആരുഹ്യ ചെന്നു സുബേലാചലമുക-
ളേറിനാർ വാനരസേനയോടും ദ്രുതം.
ലങ്കാപുരാലോകനാശയാ രാഘവൻ
ശങ്കാവിഹീനം സുബേലാചലോപരി
സംപ്രാപ്യ നോക്കിയ നേരത്തു കണ്ടിതു
ജംഭാരിതൻ പുരിയ്ക്കൊത്ത ലങ്കാപുരം.
സ്വർണ്ണമയദ്ധ്വജപ്രാകാരതോരണ-
പൂർണ്ണം മനോഹരം പ്രാസാദസംകുലം
കൈലാസശൈലേന്ദ്രസന്നിഭഗോപുര-
ജാലപരിഘശതഘ്നീസമന്വിതം.
പ്രാസാദമൂർദ്ധ്നി വിസ്തീർണ്ണദേശേ മുദാ
വാസവതുല്യപ്രഭാവേന രാവണൻ
രത്നസിംഹാസനേ മന്ത്രിഭിസ്സങ്കുലേ
രത്നദണ്ഡാതപത്രൈരുപശോഭിതേ
ആലവട്ടങ്ങളും വെഞ്ചാമരങ്ങളും
ബാലത്തരുണിമാരെക്കൊണ്ടു വീയിച്ചു
നീലശൈലാഭം ദശകിരീടോജ്ജ്വലം
നീലമേഘോപമം കണ്ടു രഘൂത്തമൻ
വിസ്മയം കൈക്കൊണ്ടു മാനിച്ചു മാനസേ
സസ്മിതം വാനരന്മാരോടു ചൊല്ലിനാൻ:

'മുന്നേ നിബദ്ധനായോരു ശുകാസുരൻ
തന്നെ വിരവോടയയ്ക്ക മടിയാതെ
ചെന്നു ദശഗ്രീവനോടു വൃത്താന്തങ്ങ-
ളൊന്നൊഴിയാതെയറിയിയ്ക്ക വൈകാതെ.'
എന്നരുൾ ചെയ്തതു കേട്ടു തൊഴുതവൻ
ചെന്നു ദശാനനൻ തന്നെ വണങ്ങിനാൻ.

## രാവണശുകസംവാദം

പംക്തിമുഖനുമവനോടു ചോദിച്ചാ-
'നെന്തു നീ വൈകുവാൻ കാരണം ചൊൽകെടോ!
വാനരേന്ദ്രന്മാരറിഞ്ഞു പിടിച്ചഭി-
മാനവിരോധം വരുത്തിയാരോ? തവ
ക്ഷീണഭാവം കലർന്നീടുവാൻ കാരണം
മാനസേ ഖേദം കളഞ്ഞു ചൊല്ലീടെടോ!
രാത്രിഞ്ചരേന്ദ്രോക്തി കേട്ടു ശുകൻ പര-
മാർത്ഥം ദശാനനനോടു ചൊല്ലീടിനാൻ:
'രാക്ഷസരാജപ്രവര! ജയ ജയ
മോക്ഷോപദേശമാർഗ്ഗേണ ചൊല്ലീടുവൻ
സിന്ധുതന്നുത്തരതീരോപരി ചെന്നൊ-
രന്തരമെന്നിയേ ഞാൻ തവ വാക്യങ്ങൾ
ചൊന്നനേരത്തവരെന്നെപ്പിടിച്ചുടൻ
കൊന്നുകളവാൻ തുടങ്ങും ദശാന്തരേ
'രാമരാമപ്രഭോ! പാഹി പാഹീ'തി ഞാ-
നാമയംപൂണ്ടു കരഞ്ഞ നാദം കേട്ടു
ദൂതനവധ്യനയപ്പിനയപ്പിനെ-
ന്നാദരവോടരുൾചെയ്തു ദയാപരൻ.
വാനരന്മാരുമയച്ചാരതുകൊണ്ടു
ഞാനും ഭയം തീർന്നു നീളെ നടന്നുടൻ

വാനരസൈന്യമെല്ലാം കണ്ടു പോന്നിതു
മാനവവീരനനുജ്ഞയാ സാദരം.
പിന്നെ രഘൂത്തമനെന്നോടു ചൊല്ലിനാൻ
'ചെന്നു നീ രാവണൻതന്നോടു ചൊല്ലുക
സീതയെ നൽകീടുകൊന്നുകി,ലില്ലായ്കി-
ലേതുമേ വൈകാതെ യുദ്ധം തുടങ്ങുക.
രണ്ടിലുമൊന്നുഴറിച്ചെയ്തുകൊള്ളണം
രണ്ടുംകണക്കെനിയ്ക്കെന്നു പറയണം.
എന്തുബലംകൊണ്ടു സീതയെക്കട്ടുകൊ-
ണ്ടന്ധനായ്പ്പോയ് വന്നിരുന്നുകൊണ്ടു ഭവാൻ
പോരുമതിനു ബലമെങ്കിലെന്നോടു
പോരിനായ്ക്കൊണ്ടു പുറപ്പെടുകാശു നീ.
ലങ്കാപുരവും നിശാചരസേനയും
ശങ്കാവിഹീനം ശരങ്ങളെക്കൊണ്ടു ഞാൻ
ഒക്കെപ്പൊടിപെടുത്തെന്നുള്ളിൽ വന്നിങ്ങു
പുക്കോരു രോഷവുമാശു തീർത്തീടുവൻ.
നക്തഞ്ചരകുലശ്രേഷ്ഠൻ ഭവാനൊരു
ശക്തനെന്നാകിൽ പുറപ്പെടുകാശു നീ.'
എന്നരുളിച്ചെയ്തിരുന്നരുളീടിനാൻ
നിന്നുടെ സോദരൻ തന്നോടു കൂടവേ
സുഗ്രീവലക്ഷ്മണന്മാരോടുമൊന്നിച്ചു
നിഗ്രഹിപ്പാനായ് ഭവന്തം രണാങ്കണേ
കണ്ടുകൊണ്ടാലുമസംഖ്യബലം ദശ-
കണ്ഠപ്രഭോ! കപിപുംഗവപാലിതം.
പർവ്വതസന്നിഭന്മാരായ വാനര-
രുർവ്വി കുലുങ്ങവേ ഗർജ്ജനവും ചെയ്തു
സർവ്വലോകങ്ങളും ഭസ്മമാക്കീടുവാൻ
ഗർവ്വം കലർന്നുനില്ക്കുന്നിതു നിർഭയം.

സംഖ്യയുമാർക്കും ഗണിയ്ക്കാവതല്ലിഹ
സംഖ്യാവതാംവരനായ കുമാരനും.
ഹുങ്കാരമേറിയ വാനരസേനയിൽ
സംഘപ്രധാനന്മാരെക്കേട്ടുകൊള്ളുക:
ലങ്കാപുരത്തെയും നോക്കി നോക്കി ദ്രുതം
ശങ്കാവിഹീനമലറിനില്ക്കുന്നവർ
നൂറായിരം പടയോടും രിപുക്കളെ
നീറാക്കുവാനുഴറ്റോടു വാൽ പൊങ്ങിച്ചു
കാലനും പേടിച്ചു മണ്ടുമവനോടു
നീലനാം സേനാപതി വഹ്നിനന്ദനൻ.
അംഗദനാകുമിളയരാജാവതി–
നങ്ങേതു പത്മകിഞ്ജല്ക്കസമപ്രഭൻ.
വാൽകൊണ്ടു ഭൂമിയിൽ തച്ചുതച്ചങ്ങനെ
ബാലിതൻ നന്ദനനദ്രിശൃംഗോപമൻ.
തല്പാർശ്വസീമ്നി നില്ക്കുന്നതു വാതജൻ
തല്പുത്രഘാതകൻ രാമചന്ദ്രപ്രിയൻ.
സുഗ്രീവനോടു പറഞ്ഞു നില്ക്കുന്നവ–
നുഗ്രനാം ശ്വേതൻ രജതസമപ്രഭൻ.
രംഭനങ്ങേതവൻ മുമ്പിൽ നില്ക്കുന്നവൻ
വൻപനായുള്ള ശരഭൻ മഹാബലൻ.
മൈന്ദനങ്ങേതവൻ തമ്പി വിവിദനും
വൃന്ദാരകവൈദ്യനന്ദനന്മാരല്ലോ.
സേതുകർത്താവാം നളനതിനങ്ങേതു
ബോധമേറും വിശ്വകർമ്മാവു തന്മകൻ.
താരൻ പനസൻ കുമുദൻ വിരതനും
വീരൻ വൃഷഭൻ വികടൻ വിശാലനും.
മാരുതിതൻ പിതാവാകിയ കേസരി
ശൂരനായീടും പ്രമാഥി ശതബലി.

സാരനാം ജാംബവാനും വേഗദർശിയും
വീരൻ ഗജനും ഗവയൻ ഗവാക്ഷനും.
ശൂരൻ ദധിമുഖൻ ജ്യോതിർമ്മുഖനതി–
ഘോരൻ സുമുഖനും ദുർമ്മുഖൻ ഗോമുഖൻ,
ഇത്യാദി വാനരനായകന്മാരെ ഞാൻ
പ്രത്യേകമെങ്ങനെ ചൊല്ലുന്നതും പ്രഭോ!
ഇത്തരം വാനരനായകന്മാരറു–
പത്തേഴുകോടിയുണ്ടുള്ളതറിഞ്ഞാലും.
ഉള്ളം തെളിഞ്ഞുപോർക്കായിരുപത്തൊന്നു
വെള്ളം പടയുമുണ്ടുള്ളതവർക്കെല്ലാം.
ദേവാരികളെയൊടുക്കുവാനായ് വന്ന
ദേവാംശസംഭവന്മാരിവരേവരും,
ശ്രീരാമദേവനും മാനുഷനല്ലാദി–
നാരായണനാം പരൻ പുരുഷോത്തമൻ.
സീതയാകുന്നതു യോഗമായാദേവി
സോദരൻ ലക്ഷ്മണനായതനന്തനും.
ലോകമാതാവും പിതാവും ജനകജാ–
രാഘവന്മാരെന്നറിക വഴിപോലെ.
വൈരമവരോടു സംഭവിച്ചീടുവാൻ
കാരണമെന്തെന്നതോർക്ക നീ മാനസേ.
പഞ്ചഭൂതാത്മകമായ ശരീരവും
പഞ്ചത്വമാശു ഭവിയ്ക്കുമെല്ലാവനും.
പഞ്ചപഞ്ചാത്മകതത്ത്വങ്ങളെക്കൊണ്ടു
സഞ്ചിതം പുണ്യഭാവങ്ങളാൽ ബദ്ധമായ്
ത്വങ്മാംസമേദാസ്ഥിമൂത്രമലങ്ങളാൽ
സമ്മേളിതമതിദുർഗ്ഗന്ധമെത്രയും,
ഞാനെന്നഭാവമതിങ്കലുണ്ടായ്‌വരും
ജ്ഞാനമില്ലാത്ത ജനങ്ങൾക്കതോർക്ക നീ.

ഹന്ത! ജഡാത്മകമായ കായത്തിങ്ക-
ലെന്തൊരാസ്ഥാ ഭവിയ്ക്കുന്നതും ധീമതാം
യാതൊന്നു മൂലമായ് ബ്രഹ്മഹത്യാദിയാം
പാതകൗഘങ്ങൾ കൃതങ്ങളാകുന്നതും
ഭോഗഭോക്താവായ ദേഹം ക്ഷണംകൊണ്ടു
രോഗാദിമൂലമായ് സമ്പതിയ്ക്കും ദൃഢം.
പുണ്യപാപങ്ങളോടും ചേർന്നു ജീവനും
വന്നുകൂടുന്നു സുഖദുഃഖബന്ധനം.
ദേഹത്തെ ഞാനെന്നു കല്പിച്ചു കർമ്മങ്ങൾ
മോഹത്തിനാലവശത്വേന ചെയ്യുന്നു
ജന്മമരണങ്ങളുമതുമൂലമായ്
സമ്മോഹിതന്മാർക്കു വന്നു ഭവിയ്ക്കുന്നു.
ശോകജരാമരണാദികൾ നീക്കുവാ-
നാകയാൽ ദേഹാഭിമാനം കളക നീ.
ആത്മാവു നിർമ്മലനവ്യയനദ്വയ-
നാത്മാനമാത്മനാ കണ്ടു തെളിക നീ.
ആത്മാവിനെ സ്മരിച്ചീടുക സന്തത-
മാത്മനി തന്നെ ലയിയ്ക്ക നീ കേവലം.
പുത്രദാരാർത്ഥഗൃഹാദി വസ്തുക്കളിൽ
സക്തി കളഞ്ഞു വിരക്തനായ് വാഴുക.
സൂകരശ്വാദി ദേഹങ്ങളിലാകിലും
ഭോഗം നരകാദികളിലുമുണ്ടല്ലോ.
ദേഹം വിവേകാഢ്യമായതും പ്രാപിച്ചി-
താഹന്ത! പിന്നെ ദ്വിജത്വവും വന്നിതു.
കർമ്മഭൂവാമത്ര ഭാരതഖണ്ഡത്തിൽ
നിർമ്മലം ബ്രഹ്മജന്മം ഭവിച്ചീടിനാൽ
പിന്നെയുണ്ടാകുമോ ഭോഗത്തിലാഗ്രഹം
ധന്യനായുള്ളവനോർക്ക മഹാമതേ!

പൗലസ്ത്യപുത്രനാം ബ്രാഹ്മണാഢ്യൻ ഭവാൻ
ത്രൈലോക്യസമ്മതൻ ഘോരതപോധനൻ
എന്നിരിക്കെപ്പുനരജ്ഞാനിയെപ്പോലെ
പിന്നെയും ഭോഗാഭിലാഷമെന്തിങ്ങനെ?
ഇന്നു തുടങ്ങിസ്സമസ്തസംഗങ്ങളും
നന്നായ് പരിത്യജിച്ചീടുക മാനസേ.
രാമനെത്തന്നെ സമാശ്രയിച്ചീടുക
രാമനാകുന്നതാത്മാ പരനദ്വയൻ.
സീതയെ രാമന്നു കൊണ്ടക്കൊടുത്തു തൽ-
പാദപത്മാനുചരനായ് ഭവിക്ക നീ.
സർവ്വപാപങ്ങളിൽനിന്നു വിമുക്തനായ്
ദിവ്യമാം വിഷ്ണുലോകം ഗമിക്കായ് വരും.
അല്ലായ്കിലാശു കീഴ്പോട്ടു കീഴ്പോട്ടു പോയ്
ചെല്ലും നരകത്തിലില്ലൊരു സംശയം.
നല്ലതത്രേ ഞാൻ നിനക്കു പറഞ്ഞതു
നല്ല ജനത്തോടു ചോദിച്ചുകൊൾകെടോ!
രാമ രാമേതി രാമേതി ജപിച്ചുകൊ-
ണ്ടാമയം വേറിട്ടു സാധിക്ക മോക്ഷവും.
സത്സംഗമത്തോടു രാമചന്ദ്രം ഭക്ത-
വത്സലം ലോകശരണ്യം ശരണദം
ദേവം മരകതകാന്തികാന്തം രമാ-
സേവിതം ചാപബാണായുധം രാഘവം
സുഗ്രീവസേവിതം ലക്ഷ്മണസംയുതം
രക്ഷാനിപുണം വിഭീഷണസേവിതം
ഭക്ത്യാ നിരന്തരം ധ്യാനിച്ചുകൊൾകിലോ
മുക്തിവന്നീടുമതിനില്ല സംശയം.'
ഇത്ഥം ശുകവാക്യമജ്ഞാനനാശനം
ശ്രുത്വാ ദശാസ്യനും ക്രോധതാമ്രാക്ഷനായ്

ദഗ്ദ്ധനായ്പോകും ശുകനെന്നു തോന്നുമാ-
റത്യന്തരോഷേണ നോക്കിയുരചെയ്താൻ:
'ഭൃത്യനായുള്ള നീയാചാര്യനെപ്പോലെ
നിസ്ത്രപം ശിക്ഷ ചൊൽവാനെന്തു കാരണം?
പണ്ടു നീ ചെയ്തോരുപകാരമോർക്കയാ-
ലുണ്ടു കാരുണ്യമെനിയ്ക്കതുകൊണ്ടു ഞാൻ
ഇന്നുകൊല്ലുന്നതില്ലെന്നു കല്പിച്ചിതെൻ
മുന്നിൽനിന്നാശു മറയത്തു പോക നീ.
കേട്ടാൽ പൊറുക്കരുതാതൊരു വാക്കുകൾ
കേട്ടു പൊറുക്കാൻ ക്ഷമയുമെനിയ്ക്കില്ല.
എന്നുടെ മുമ്പിൽ നീ കാൽക്ഷണം നില്ക്കിലോ
വന്നുകൂടും മരണം നിനക്കിന്നുമേ.'
എന്നതുകേട്ടു പേടിച്ചു വിറച്ചവൻ
ചെന്നു തൻമന്ദിരം പുക്കിരുന്നീടിനാൻ.

## ശുകന്റെ പൂർവ്വവൃത്താന്തം

ബ്രാഹ്മണശ്രേഷ്ഠൻ പുരാ ശുകൻ നിർമ്മലൻ
ബ്രാഹ്മണ്യവും പരിപാലിച്ചു സന്തതം
കാനനത്തിങ്കൽ വാനപ്രസ്ഥനായ് മഹാ-
ജ്ഞാനികളിൽ പ്രധാനത്വവും കൈക്കൊണ്ടു
ദേവകൾക്കഭ്യുദയാർത്ഥമായ് നിത്യവും
ദേവാരികൾക്കു വിനാശത്തിനായ്ക്കൊണ്ടും
യാഗാദികർമ്മങ്ങൾ ചെയ്തു മേവീടിനാൻ.
യോഗം ധരിച്ചു പരബ്രഹ്മനിഷ്ഠയാ
വൃന്ദാരകാഭ്യുദയാർത്ഥിയായ് രാക്ഷസ-
നിന്ദാപരനായ് മരുവും ദശാന്തരേ
നിർജ്ജരവൈരികുലശ്രേഷ്ഠനാകിയ
വജ്രദംഷ്ട്രൻ മഹാദുഷ്ടനിശാചരൻ.

എന്തൊന്നുനല്ലൂ ശുകാപകാരത്തിനെ-
ന്നന്തരവും പാർത്തുപാർത്തിരിയ്ക്കും വിധൗ.
കുംഭോൽഭവനാമഗസ്ത്യൻ ശുകാശ്രമേ
സംപ്രാപ്തനായാനൊരുദിവസം ബലാൽ.
സുപൂജിതനാമഗസ്ത്യതപോധനൻ
സംഭോജനാർത്ഥം നിമന്ത്രിതനാകയാൽ
സ്നാതും ഗതേ മുനൗ കുംഭോൽഭവേ തദാ
യാതുധാനാധിപൻ വജ്രദംഷ്ട്രാസുരൻ
ചെന്നാനഗസ്ത്യരൂപം ധരിച്ചന്തരാ
ചൊന്നാൻ ശുകനോടു മന്ദഹാസാന്വിതം,
'ഒട്ടുനാളുണ്ടു മാംസം കൂട്ടിയുണ്ടിട്ടു
മൃഷ്ടമായുണ്ണേണമിന്നു നമുക്കെടോ!
ഛാഗമാംസം വേണമല്ലോ കറി മമ
ത്യാഗിയല്ലോ ഭവാൻ ബ്രാഹ്മണസത്തമൻ.'
എന്നളവേ ശുകൻ പത്നിയോടും തഥാ
ചൊന്നാനതങ്ങനെയെന്നവളും ചൊന്നാൾ.
മദ്ധ്യേ ശുകപത്നിവേഷം ധരിച്ചവൻ
ചിത്തമോഹം വളർത്തീടിനാൻ മായയാ.
മർത്ത്യമാംസം വിളമ്പിക്കൊടുത്തമ്പോടു
തത്രൈവ വജ്രദംഷ്ട്രൻ മറഞ്ഞീടിനാൻ.
മർത്ത്യമാംസം കണ്ടു മൈത്രാവരുണിയും
ക്രുദ്ധനായ് ക്ഷിപ്രം ശുകനെശ്ശപിച്ചിതു
'മർത്ത്യരെബ്ഭക്ഷിച്ചു രാക്ഷസനായിനി
പൃഥ്വിയിൽ വാഴുക മത്തപോവൈഭവാൽ.'
ഇത്ഥം ശപിച്ചതു കേട്ടു ശുകൻതാനു
'മെത്രയും ചിത്രമിതെന്തൊരു കാരണം?
മാംസോത്തരം ഭുജിയ്ക്കേണമെനിയ്ക്കെന്നു
ശാസനചെയ്തതും മറ്റാരുമല്ലല്ലോ

പിന്നെയതിന്നു കോപിച്ചു ശപിച്ചതു
മെന്നുടെ ദുഷ്കരമെന്നെ പറയാവൂ.'
'ചൊല്ലു ചൊല്ലെന്തു പറഞ്ഞതു നീ സഖേ!
നല്ല വൃത്താന്തമിതെന്നോടു ചൊല്ലണം!'
എന്നതു കേട്ടു ശുകനുമഗസ്ത്യനോ-
ടന്നേരമാശു സത്യം പറഞ്ഞീടിനാൻ
'മജ്ജനത്തിന്നെഴുന്നള്ളിയശേഷമി-
തിജ്ജനത്തോടു വീണ്ടും വന്നരുൾചെയ്തു
വ്യഞ്ജനം മാംസസമന്വിതം വേണമെ-
ന്നഞ്ജസാ ഞാനതു കേട്ടിതു ചെയ്തതും.'
ഇത്ഥം ശുകോക്തികൾ കേട്ടോരഗസ്ത്യനും
ചിത്തേ മുഹൂർത്തം വിചാരിച്ചരുളിനാൻ:
വൃത്താന്തമുൾക്കാമ്പുകൊണ്ടു കണ്ടോരള-
വുൾത്താപമോടരുൾ ചെയ്താനഗസ്ത്യനും:
'വഞ്ചിതന്മാരായ് വയം ബത യാമിനീ-
സഞ്ചാരികളിതു ചെയ്തതു നിർണ്ണയം.
ഞാനുമതിമൂഢനായ് ചമഞ്ഞേൻ ബലാ-
ലൂനം വരാ വിധിതന്മതമെന്നുമേ
മിത്ഥ്യയായ് വന്നുകൂടാ മമ ഭാഷിതം
സത്യപ്രധാനനല്ലോ നീയുമാകയാൽ.
നല്ലതു വന്നുകൂടും മേലിൽ നിർണ്ണയം
കല്യാണമായ് ശാപമോക്ഷവും നൽകുവൻ.
ശ്രീരാമപത്നിയെ രാവണൻ കൊണ്ടുപോ-
യാരാമസീമനി വച്ചുകൊള്ളും ദൃഢം.
രാവണഭൃത്യനായ് നീയും വരും ചിരം
കേവലം നീയവനിഷ്ടനായും വരും.
രാഘവൻ വാനരസേനയുമായ് ചെന്നൊ-
രാകുലമെന്നിയെ ലങ്കാപുരാന്തികേ

നാലുപുറവും വളഞ്ഞിരിയ്ക്കുന്നൊരു
കാലമവസ്ഥയറിഞ്ഞു വന്നീടുവാൻ
നിന്നെയയയ്ക്കും ദശാനനനന്നു നീ
ചെന്നു വണങ്ങുക രാമനെസ്സാദരം
പിന്നെ വിശേഷങ്ങളൊന്നൊഴിയാതെ പോയ്
ചെന്നു ദശമുഖൻ തന്നോടുചൊല്ലുക.
രാവണനാത്മതത്ത്വോപദേശം ചെയ്തു
ദേവപ്രിയനായ് വരും പുനരാശു നീ
രാക്ഷസഭാവമശേഷമുപേക്ഷിച്ചു
സാക്ഷാൽ ദ്വിജത്വവും വന്നുകൂടും ദൃഢം.'
ഇത്ഥമനുഗ്രഹിച്ചു കലശോൽഭവൻ
സത്യം തപോധനവാക്യം മനോഹരം.

## മാല്യവാന്റെ വാക്യം

ചാരനായോരു ശുകൻ പോയനന്തരം
ഘോരനാം രാവണൻ വാഴുന്ന മന്ദിരേ
വന്നിതു രാവണമാതാവുതൻ പിതാ
ഖിന്നനായ് രാവണനെക്കണ്ടു ചൊല്ലുവാൻ.
സല്ക്കാരവും കുശലപ്രശ്നവും ചെയ്തു
രക്ഷോവരനുമിരുത്തി യഥോചിതം
കൈകസീതാതൻ മതിമാൻ വിനീതിമാൻ
കൈകസീനന്ദനൻ തന്നോടു ചൊല്ലിനാൻ:
'ചൊല്ലുവൻ ഞാൻ തവ നല്ലതു പിന്നെ നീ-
യെല്ലാം നിനക്കൊത്തവണ്ണമനുഷ്ഠിയ്ക്ക.
ദുർന്നിമിത്തങ്ങളീ ജാനകി ലങ്കയിൽ
വന്നതില്പിന്നെ പലതുണ്ടു കാണുന്നു
കണ്ടീലയോ നാശഹേതുക്കളായ് ദശ-
കണ്ഠപ്രഭോ! നീ നിരൂപിയ്ക്ക മാനസേ.

ദാരുണമായിടിവെട്ടുന്നിതന്വഹം
ചോരയും പെയ്യുന്നിതുഷ്ണമായെത്രയും.
ദേവലിംഗങ്ങളിളകി വിയർക്കുന്നു
ദേവിയാം കാളിയും ഘോരദംഷ്ട്രാന്വിതം
നോക്കുന്ന ദിക്കിൽ ചിരിച്ചു കാണാകുന്നു.
ഗോക്കളിൽ നിന്നു ഖരങ്ങൾ ജനിയ്ക്കുന്നു.
മൂഷികൻ മാർജ്ജാരനോടു പിണങ്ങുന്നു,
രോഷാൽ നകുലങ്ങളോടുമവ്വണ്ണമേ.
പന്നഗജാലം ഗരുഡനോടും തഥാ
നിന്നെതിർത്തീടാൻ തുടങ്ങുന്നു നിശ്ചയം
മുണ്ഡനായേറ്റം കരാളവികടനായ്
വർണ്ണവും പിംഗലകൃഷ്ണമായ് സന്തതം
കാലനെയുണ്ടു കാണുന്നിതെല്ലാടവും
കാലമാപത്തിനുള്ളൊന്നിതു നിർണ്ണയം.
ഇത്തരം ദുർനിമിത്തങ്ങളുണ്ടായതി-
നത്രൈവ ശാന്തിയെച്ചെയ്തുകൊള്ളേണമേ.
വംശത്തെ രക്ഷിച്ചുകൊള്ളുവാനേതുമേ
സംശയമെന്നിയേ സീതയെക്കൊണ്ടുപോയ്
രാമപാദേ വച്ചു വന്ദിയ്ക്ക വൈകാതെ
രാമനാകുന്നതു വിഷ്ണുനാരായണൻ
വിദ്വേഷമെല്ലാം ത്യജിച്ചു ഭജിച്ചുകൊൾ-
കദ്വയനാം പരമാത്മാനമവ്യയം
ശ്രീരാമപാദപോതം കൊണ്ടു സംസാര-
വാരിധിയെക്കടക്കുന്നിതു യോഗികൾ.
ഭക്തികൊണ്ടന്തഃകരണവും ശുദ്ധമായ്
മുക്തിയെ ജ്ഞാനികൾ സിദ്ധിച്ചുകൊള്ളുന്നു.
ദുഷ്ടനാം നീയും വിശുദ്ധമാം ഭക്തികൊ-
ണ്ടൊട്ടുമേ കാലം കളയാതെകണ്ടു നീ

രാക്ഷസവംശത്തെ രക്ഷിച്ചുകൊള്ളുക.
സാക്ഷാൽ മുകുന്ദനെസ്സേവിച്ചുകൊള്ളുക
സത്യമത്രേ ഞാൻ പറഞ്ഞതു കേവലം
പഥ്യം നിനക്കിതു ചിന്തിയ്ക്ക മാനസേ.'
സാന്ത്വനപൂർവ്വം ദശമുഖൻതന്നോടു
ശാന്തനാം മാല്യവാൻ വംശരക്ഷാർത്ഥമായ്
ചൊന്നതുകേട്ടു പൊറാഞ്ഞു ദശമുഖൻ
പിന്നെയും മാല്യവാൻതന്നോടു ചൊല്ലിനാൻ:
'മാനവനായ കൃപണനാം രാമനെ
മാനസേ മാനിപ്പതിനെന്തു കാരണം?
മർക്കടാലംബനം നല്ല സാമർത്ഥ്യമെ-
ന്നുൾക്കാമ്പിലോർക്കുന്നവൻ ജളനെത്രയും.
രാമൻ നിയോഗിയ്ക്കയാൽ വന്നിതെന്നോടു
സാമപൂർവ്വം പറഞ്ഞൂ ഭവാൻ നിർണ്ണയം.
നേരത്തെപോയാലുമിന്നി വേണ്ടുന്ന നാൾ
ചാരത്തു ചൊല്ലി വിടുന്നുണ്ടു നിർണ്ണയം.
വൃദ്ധൻ ഭവാനതിസ്നിഗ്ദ്ധനാം മിത്രമി-
ത്യുക്തികൾ കേട്ടാൽ പൊറുത്തുകൂടാ ദൃഢം.'
ഇത്ഥം പറഞ്ഞമാത്യന്മാരുമായ് ദശ-
വക്ത്രനും പ്രാസാദമൂർദ്ധ്നി കരേറിനാൻ.

## യുദ്ധാരംഭം

വാനരസേനയും കണ്ടകമേ ബഹു-
മാനവും കൈക്കൊണ്ടിരിയ്ക്കും ദശാന്തരേ
യുദ്ധത്തിനായ് രജനീചരവീരരെ
സത്വരം തത്ര വരുത്തി വാഴും വിധൗ
രാവണനെക്കണ്ടു കോപിച്ചു രാഘവ-
ദേവനും സൗമിത്രിയോടു വിൽ വാങ്ങിനാൻ.

പത്തുകിരീടവും കൈകളിരുപതും
വൃത്രനോടൊത്ത ശരീരവും ശൗര്യവും
പത്തു കിരീടങ്ങളും കുടയും നിമി–
ഷാർദ്ധേന ഖണ്ഡിച്ചനേരത്തു രാവണൻ
നാണിച്ചു താഴത്തിറങ്ങി ഭയംകൊണ്ടു
ബാണത്തെ നോക്കി നോക്കിച്ചരിച്ചീടിനാൻ.
മുഖ്യപ്രഹസ്തപ്രമുഖപ്രവരന്മാ–
രൊക്കവേ വന്നു തൊഴുതോരനന്തരം
'യുദ്ധമേറ്റീടുവിൻ കോട്ടയിൽ പുക്കട–
ച്ചത്യന്തഭീത്യാ വസിയ്ക്കയില്ലത്ര നാം.'
ഭേരിമൃദംഗഢക്കാപണവാനക–
ദാരുണഗോമുഖാദ്യങ്ങൾ വാദ്യങ്ങളും
വാരണാശ്വോഷ്ട്രഖരഹരിശാർദ്ദൂല–
സൈരിഭസ്യന്ദനമുഖ്യയാനങ്ങളിൽ
ഖഡ്ഗശൂലേഷുചാപപ്രാസതോമര–
മുദ്ഗരയഷ്ടി ശക്തിച്ഛുരികാദികൾ
ഹസ്തേ ധരിച്ചുകൊണ്ടസ്തഭീത്യാ ജവം
യുദ്ധസന്നദ്ധരായുദ്ധതബുദ്ധിയോ–
ടബ്ധികളദ്രികളുർവ്വിയും തൽക്ഷണ–
മുദ്ധൂതമായിതു സത്യലോകത്തോളം.
വജ്രഹസ്താശയിൽ പുക്കാൻ പ്രഹസ്തനും
വജ്രദംഷ്ട്രൻ തഥാ ദക്ഷിണദിക്കിലും
ദുശ്ച്യവനാരിയാം മേഘനാഥൻ തദാ
പശ്ചിമഗോപുരദ്വാരി പുക്കീടിനാൻ
മിത്രവർഗ്ഗാമാത്യഭൃത്യജനത്തോടു–
മുത്തരദ്വാരി പുക്കാൻ ദശവക്ത്രനും
നീലനും സേനയും പൂർവ്വദിഗ്ഗോപുരേ
ബാലിതനയനും ദക്ഷിണഗോപുരേ

വായുതനയനും പശ്ചിമഗോപുരേ
മായാമനുഷ്യനാമാദിനാരായണൻ
മിത്രതനയസൗമിത്രി വിഭീഷണ-
മിത്രസംയുക്തനായുത്തരദിക്കിലും
ഇത്ഥമുറപ്പിച്ചു രാഘവരാവണ-
യുദ്ധം പ്രവൃത്തമായ് വന്നു വിചിത്രമായ്.
ആയിരം കോടി മഹാകോടികളോടു-
മായിരമർബുദമായിരം ശംഖങ്ങൾ
ആയിരം പുഷ്പങ്ങളായിരം കല്പങ്ങ-
ളായിരം ലക്ഷങ്ങളായിരം ദണ്ഡങ്ങൾ
ആയിരം ധൂളികളായിരമായിരം
തോയാകരപ്രളയങ്ങളെന്നിങ്ങനെ
സംഖ്യകളോടു കലർന്ന കപിബലം
ലങ്കാപുരത്തെ വളഞ്ഞാരതിദ്രുതം.
പൊട്ടിച്ചടർത്ത പാഷാണങ്ങളെക്കൊണ്ടും
മുഷ്ടികൾ കൊണ്ടും മുസലങ്ങളെക്കൊണ്ടും
ഉർവ്വീരുഹം കൊണ്ടുമുർവ്വീധരം കൊണ്ടും
സർവ്വതോ ലങ്കാപുരം തകർത്തീടിനാർ.
കോട്ടമതിലും കിടങ്ങും തകർത്തുടൻ
കൂട്ടമിട്ടാർത്തു വിളിച്ചടുക്കുന്നേരം
വൃഷ്ടിപോലെ ശരജാലം പൊഴിക്കയും
വെട്ടുകൊണ്ടറ്റു പിളർന്നു കിടക്കയും
അസ്ത്രങ്ങൾ ശസ്ത്രങ്ങൾ ചക്രങ്ങൾ ശക്തിക-
ളർദ്ധചന്ദ്രാകാരമായുള്ള പത്രികൾ.
ഖഡ്ഗങ്ങൾ ശൂലങ്ങൾ കുന്തങ്ങളീട്ടികൾ
മുദ്ഗരപംക്തികൾ ഭിണ്ഡിപാലങ്ങളും
തോമരദണ്ഡമുസലങ്ങൾ യഷ്ടികൾ
ചാമീകരപ്രഭ പൂണ്ട ശതഘ്നികൾ

ഉഗ്രങ്ങളായ വജ്രങ്ങളിവ കൊണ്ടു
നിഗ്രഹിച്ചീടിനാർ നക്തഞ്ചരേന്ദ്രരും.
ആർത്തി മുഴുത്തു ദശാസ്യനവസ്ഥകൾ
പേർത്തുമറിവതിനായയച്ചീടിനാൻ
ശാർദ്ദൂലനാദിയാം രാത്രിഞ്ചരന്മാരെ
രാത്രിയിൽ ചൊന്നാരവരും കപികളായ്.
മർക്കടേന്ദ്രന്മാരറിഞ്ഞു പിടിച്ചടി-
ച്ചുല്ക്കടരോഷേണ കൊൽവാൻ തുടങ്ങുമ്പോൾ
ആർത്തനാദം കേട്ടു രാഘവനും കരു-
ണാർദ്രബുദ്ധ്യാ കൊടുത്താനഭയം ദ്രുതം.
ചെന്നവരും ശുകസാരണരെപ്പോലെ
ചൊന്നതുകേട്ടു വിഷാദേന രാവണൻ
മന്ത്രിച്ചുടൻ വിദ്യുജ്ജിഹ്വനുമായ് ദശ-
കന്ധരൻ മൈഥിലിവാഴുമിടം പുക്കാൻ.
രാമശിരസ്സും ധനുസ്സുമിതെന്നുടൻ
വാമാക്ഷി മുന്നിലമ്മാറു വച്ചീടിനാൻ.
ആയോധനേ കൊന്നുകൊണ്ടു പോന്നേനെന്നു
മായയാ നിർമ്മിച്ചു വച്ചതു കണ്ടപ്പോൾ
സത്യമെന്നോർത്തു വിലാപിച്ചു മോഹിച്ചു
മുഗ്ദ്ധാംഗി വീണുകിടക്കും ദശാന്തരേ
വന്നോരു ദൂതൻ വിരവോടു രാവണൻ
തന്നെയും കൊണ്ടുപോന്നീടിനാനന്നേരം
വൈദേഹിതന്നോടു ചൊന്നാൾ സരമയും
'ഖേദമശേഷമകലെക്കളക നീ
എല്ലാം ചതിയെന്നു തേറീടിതൊക്കവേ
നല്ലവണ്ണം വരും നാലുനാളുള്ളിലി-
ങ്ങില്ലൊരു സംശയം കല്യാണദേവതേ!
വല്ലഭൻ കൊല്ലും ദശാസ്യനെ നിർണ്ണയം.'

ഇത്ഥം സരമാസരസവാക്യം കേട്ടു
ചിത്തം തെളിഞ്ഞിരുന്നീടിനാൾ സീതയും
മംഗളദേവതാവല്ലഭാജ്ഞാവശാ-
ലംഗദൻ രാവണൻതന്നോടു ചൊല്ലിനാൻ
'ഒന്നുകിൽ സീതയെക്കൊണ്ടുവന്നെന്നുടെ
മുന്നിലാമ്മാറു വച്ചീടുക വൈകാതെ.
യുദ്ധത്തിനാശു പുറപ്പെടുകല്ലായ്കി-
ലത്തൽ പൂണ്ടുള്ളിലടച്ചങ്ങിരിയ്ക്കിലും
രാക്ഷസസേനയും ലങ്കാനഗരവും
രാക്ഷസരാജനാം നിന്നോടുകൂടവേ
സംഹരിച്ചീടുവൻ ബാണമെയ്തെന്നുള്ള
സിംഹനാദം കേട്ടതില്ലയോ രാവണ!
ജ്യാനാദഘോഷവും കേട്ടതില്ലേ ഭവാൻ
നാണം നിനക്കേതുമില്ലയോ മാനസേ?
ഇത്ഥമധിക്ഷേപവാക്കുകൾ കേട്ടതി-
ക്രുദ്ധനായൊരു രാത്രിഞ്ചരവീരനും
വൃത്രാരിപുത്രതനയനെക്കൊൽകെന്നു
നക്തഞ്ചരാധിപന്മാരോടു ചൊല്ലിനാൻ.
ചെന്നു പിടിച്ചാർ നിശാചരവീരരും
കൊന്നു ചുഴറ്റിയെറിഞ്ഞാൻ കപീന്ദ്രനും
പിന്നെയപ്രാസാദവും തകർത്തീടിനാ-
നൊന്നു കുതിച്ചങ്ങുയർന്നു വേഗേന പോയ്
മന്നവൻതന്നെത്തൊഴുതു വൃത്താന്തങ്ങ-
ളൊന്നൊഴിയാതെയുണർത്തിനാനംഗദൻ.
പിന്നെസ്സുഷേണൻ കുമുദൻ നളൻ ഗജൻ
ധന്യൻ ഗവയൻ ഗവാക്ഷൻ മരുത്സുതൻ
എന്നിവരാദിയാം വാനരവീരന്മാർ
ചെന്നുചുഴന്നു കിടങ്ങും നിരത്തിനാർ.

കല്ലും മലയും മരവും ധരിച്ചാശു
നില്ലുനില്ലെന്നു പറഞ്ഞടുക്കുന്നേരം
ബാണചാപങ്ങളും വാളും പരിചയും
പ്രാണഭയം വരും വെൺമഴു കുന്തവും
ദണ്ഡങ്ങളും മുസലങ്ങൾ ഗദകളും
ഭിണ്ഡിപാലങ്ങളും മുദ്ഗരജാലവും
ചക്രങ്ങളും പരിഘങ്ങളുമീട്ടികൾ
സുക്രകചങ്ങളും മറ്റുമിത്യാദികൾ
ആയുധമെല്ലാമെടുത്തു പിടിച്ചുകൊ–
ണ്ടായോധനത്തിനടുത്താരരക്കരും
വാരണനാദവും വാജികൾ നാദവും
തേരുകൾ നാദവും ഞാണൊലി നാദവും
രാക്ഷസരാർക്കയും സിംഹനാദങ്ങളും
രൂക്ഷതയേറും കപികൾ നിനാദവും
തിങ്ങിമുഴങ്ങിപ്പുഴങ്ങി പ്രപഞ്ചവു–
മെങ്ങുമിടതൂർന്നു മാറ്റൊലിക്കൊണ്ടുതേ.
ജംഭാരിമുമ്പാം നിലിമ്പരും കിന്നര–
കിംപുരുഷോരഗഗുഹ്യകസംഘവും
ഗന്ധർവ്വസിദ്ധവിദ്യാധരചാരണാ–
ദ്യന്തരീക്ഷാന്തരേ സഞ്ചരിയ്ക്കും ജനം
നാരദനാദികളായ മുനികളും
ഘോരമായുള്ള യുദ്ധം കണ്ടുകൊള്ളുവാൻ
നാരികളോടും വിമാനയാനങ്ങളി–
ലാരുഹ്യ പുഷ്കരാന്തേ നിറഞ്ഞീടിനാർ.
തുംഗനാമിന്ദ്രജിത്തേറ്റാനതുനേര–
മംഗദൻ തന്നോടതിന്നു കപീന്ദ്രനും
സൂതനെക്കൊന്നു തേരും തകർത്താൻ മേഘ–
നാദനും മറ്റൊരു തേരിലേറിടിനാൻ.

മാരുതിതന്നെ വേൽ കൊണ്ടു ചാട്ടീടിനാൻ
ധീരനാകും ജംബുമാലി നിശാചരൻ
സാരഥിതന്നോടുകൂടവേ മാരുതി
തേരും തകർത്തവനെക്കൊന്നലറിനാൻ.
മിത്രതനയൻ പ്രഹസ്തനോടേറ്റിതു
മിത്രാരിയോടു വിഭീഷണവീരനും
നീലൻ നികുംഭനോടേറ്റാൻ തപനനെ-
ക്കാലപുരത്തിന്നയച്ചാൻ മഹാഗജൻ.
ലക്ഷ്മണനേറ്റാൻ വിരൂപാക്ഷനോടഥ
ലക്ഷ്മീപതിയാം രഘൂത്തമൻ തന്നൊടും
രക്ഷധ്വജാഗ്നിധ്വജാദികൾ പത്തുപേർ
തൽക്ഷണേ പോർചെയ്തു പുക്കാർ സുരാലയം.
വാനരന്മാർക്കു ജയം വന്നിതന്നേരം
ഭാനുവും വാരിധിതന്നിൽ വീണീടിനാൻ.
ഇന്ദ്രാത്മജാത്മജനോടേറ്റു തോറ്റുപോ-
യിന്ദ്രിജിത്തംബരാന്തേ മറഞ്ഞീടിനാൻ.
നാഗാസ്ത്രമെയ്തു മോഹിപ്പിച്ചിതു ബത
രാഘവന്മാരെയും വാനരന്മാരെയും
വന്നകപികളേയും നരന്മാരെയു-
മൊന്നൊഴിയാതെ ജയിച്ചേനിതെന്നവൻ
വെന്നിപ്പെരുമ്പറ കൊട്ടിച്ചു മേളിച്ചു
ചെന്നുലങ്കാപുരം തന്നിൽ മേവീടിനാൻ.
താപസവൃന്ദവും ദേവസമൂഹവും
താപം കലർന്നു വിഭീഷണവീരനും
ഹാഹാ വിഷാദേന ദുഃഖവിഷണ്ണരായ്
മോഹിതന്മാരായ് മരുവും ദശാന്തരേ
സപ്തദ്വീപങ്ങളും സപ്താർണ്ണവങ്ങളും
സപ്താചലങ്ങലുമുൽക്ഷോഭമാം വണ്ണം

സപ്താശ്വകോടിതേജോമയനായ് സുവ-
ർണ്ണാദ്രിപോലെ പവനാശനനാശനൻ
അബ്ദ്ധിതോയം ദ്വിധാ ഭിത്ത്വാ സ്വപക്ഷയു-
ഗ്മോദ്ധൂതലോകത്രയത്തോടതിദ്രുതം
നാഗാരി രാമപാദം വണങ്ങീടിനാൻ
നാഗാസ്ത്രബന്ധനം തീർന്നിതു തൽക്ഷണേ.
ശാഖാമൃഗങ്ങളുമസ്ത്രനിർമ്മുക്തരായ്
ശോകവും തീർന്നു തെളിഞ്ഞു വിളങ്ങിനാർ
ഭക്തപ്രിയൻ മുദാ പക്ഷിപ്രവരനു
ബദ്ധസമ്മോദമനുഗ്രഹം നൽകിനാൻ
കൂപ്പിത്തൊഴുതനുവാദവും കൈക്കൊണ്ടു
മേല്പോട്ടു പോയ് മറഞ്ഞീടിനാൻ താർക്ഷ്യനും.
മുന്നേതിലും ബലവീര്യവേഗങ്ങൾ പൂ-
ണ്ടുന്നതന്മാരാം കപിവരന്മാരെല്ലാം
മന്നവൻതൻ നിയോഗേന മരങ്ങളും
കുന്നും ശിലയുമെടുത്തെറിഞ്ഞീടിനാർ.
'വന്ന ശത്രുക്കളെക്കൊന്നു മമാത്മജൻ
മന്ദിരം പുക്കിരിയ്ക്കുന്നതിൻ മുന്നമേ
വന്നാരവരുമിങ്ങെന്തൊരു വിസ്മയം
നന്നുനന്നെത്രയുമെന്നേ പറയാവൂ.
ചെന്നറിഞ്ഞീടുവിനെന്തൊരു ഘോഷമി'-
തെന്നു ദശാനനൻ ചൊന്നൊരനന്തരം
ചെന്നു ദൂതന്മാരറിഞ്ഞു ദശാനനൻ
തന്നോടു ചൊല്ലിനാർ വൃത്താന്തമൊക്കവേ.
'വീര്യബലവേഗവിക്രമം കൈക്കൊണ്ടു
സൂര്യാത്മജാതികളായ കപികുലം
ഹസ്തങ്ങൾതോറുമലാതവും കൈക്കൊണ്ടു
ഭിത്തിതന്നുത്തമാംഗത്തിന്മേൽ നില്ക്കുന്നോർ

നാണമുണ്ടെങ്കിൽ പുറത്തു പുറപ്പെടു–
കാണുങ്ങളെങ്കിലെന്നാർത്തു പറകയും
കേട്ടതില്ലേ ഭവാനെന്നവർ ചൊന്നതും
കേട്ടു ദശാസ്യനും കോപേന ചൊല്ലിനാൻ:
'മാനവന്മാരെയുമേറെ മദമുള്ള
വാനരന്മാരെയും കൊന്നൊടുക്കീടുവാൻ
പോക ധൂമ്രാക്ഷൻ പടയോടുകൂടവേ
വേഗേന യുദ്ധം ജയിച്ചു വരിക നീ.'
ഇത്ഥമനുഗ്രഹം ചെയ്തയച്ചാനതി–
ക്രുദ്ധനാം ധൂമ്രാക്ഷനും നടന്നീടിനാൻ
ഉച്ചൈസ്തരമായ വാദ്യഘോഷത്തൊടും
പശ്ചിമഗോപുരത്തൂടെ പുറപ്പെട്ടാൻ.
മാരുതിയോടെതിർത്താനവനും ചെന്നു
ദാരുണമായിതു യുദ്ധവുമെത്രയും.
വേലസി വെണ്മഴു കുന്തം ശരാസനം
ശൂലം മുസലം പരിഘഗദാദികൾ
കൈക്കൊണ്ടു വാരണവാജി രഥങ്ങളി
ലുൾക്കരുത്തോടേറി രാക്ഷസവീരരും.
കല്ലും മരവും മലയുമായ് പർവ്വത–
തുല്യശരീരികളായ കപികളും
തങ്ങളിലേറ്റു പൊരുതു മരിച്ചിതൊ–
ട്ടങ്ങുമിങ്ങും മഹാവീരരായുള്ളവർ.
ചോരയുമാറായൊഴുകിപ്പലവഴി.
ശൂരപ്രവരനാം മാരുതി തൽക്ഷണേ
ഉന്നതമായൊരു കുന്നിൻ കൊടുമുടി
തന്നെയടർത്തെടുത്തൊന്നെറിഞ്ഞീടിനാൻ.
തേരിൽനിന്നാശു ഗദയുമെടുത്തുടൻ
പാരിലാമ്മാറു ധൂമ്രാക്ഷനും ചാടിനാൻ

തേരും കുതിരകളും പൊടിയായിതു
മാരുതിയ്ക്കുള്ളിൽ വർദ്ധിച്ചിതു കോപവും
രാത്രിഞ്ചരരെയൊടുക്കിത്തുടങ്ങിനാ-
നാർത്തിമുഴു,ത്തതുകണ്ടു ധൂമ്രാക്ഷനും
മാരുതിയെഗ്ഗദകൊണ്ടടിച്ചീടിനാൻ
ധീരതയോ,ടതിനാകുലമെന്നിയേ
പാരം വളർന്നൊരു കോപവിവിശനായ്
മാരുതി രണ്ടാമതൊന്നെറിഞ്ഞീടിനാൻ
ധൂമ്രാക്ഷനേറുകൊണ്ടുമ്പർപുരത്തിങ്ക-
ലാമ്മാറുചെന്നു സുഖിച്ചു വാണീടിനാൻ.
ശേഷിച്ച രാക്ഷസർ കോട്ടയിൽ പുക്കിതു
ഘോഷിച്ചിതംഗനമാർ വിലാപങ്ങളും.
വൃത്താന്തമാഹന്ത! കേട്ടു ദശാസ്യനും
ചിത്തതാപത്തോടു പിന്നെയും ചൊല്ലിനാൻ:
'വജ്രഹസ്താരിപ്രവരൻ മഹാബലൻ
വജ്രദംഷ്ട്രൻതന്നെ പോക യുദ്ധത്തിനായ്
മാനുഷവാനരന്മാരെജ്ജയിച്ചഭി-
മാനകീർത്ത്യാ വരികെ'ന്നയച്ചീടിനാൻ.
ദക്ഷിണഗോപുരത്തൂടെ പുറപ്പെട്ടു
ശക്രാത്മജാത്മജനോടെതിർത്തീടിനാൻ
ദുർന്നിമിത്തങ്ങളുണ്ടായതനാദൃത്യ
ചെന്നു കപികളോടേറ്റു മഹാബലൻ
വൃക്ഷശിലാശൈലവൃഷ്ടികൊണ്ടേറ്റവും
രക്ഷോവരന്മാർ മരിച്ചു മഹാരണേ.
ഖഡ്ഗശസ്ത്രാസ്ത്രശക്ത്യാദികളേറ്റേറ്റു
മർക്കടന്മാരും മരിച്ചാരസംഖ്യമായ്,
പത്തംഗയുക്തമായുള്ള പെരുമ്പട
നക്തഞ്ചരന്മാർക്കു നഷ്ടമായ് വന്നിതു.

രക്തനദികളൊലിച്ചു പലവഴി,
നൃത്തം തുടങ്ങി കബന്ധങ്ങളും ബലാൽ.
തരേയനും വജ്രദംഷ്ട്രനും തങ്ങളിൽ
ഘോരമായേറ്റം പിണങ്ങിനില്ക്കും വിധൗ
വാളും പറിച്ചുടൻ വജ്രദംഷ്ട്രൻ ഗള-
നാളം മുറിച്ചെറിഞ്ഞീടിനാനംഗദൻ.
അക്കഥ കേട്ടാശു നക്തഞ്ചരാധിപ-
നുൾക്കരുത്തേറുമകമ്പനൻതന്നെയും
വൻപടയോടുമയച്ചാനതുനേരം
കമ്പമുണ്ടായിതു മേദിനിക്കന്നേരം.
ദുശ്ച്യവനാരിപ്രവരനകമ്പനൻ
പശ്ചിമഗോപുത്തൂടെ പുറപ്പെട്ടാൻ.
വായുതനയനോടേറ്റവനും നിജ-
കായം വെടിഞ്ഞു കാലാലയം മേവിനാൻ.
മാരുതിയെ സ്തുതിച്ചു മഹാലോകരും
പാരം ഭയം പെരുത്തു ദശകണ്ഠനും
സഞ്ചരിച്ചാൻ നിജരാക്ഷസസേനയിൽ
പഞ്ചദ്വയാസ്യനും കണ്ടാനതുനേരം.
രാമേശ്വരത്തോടു സേതുവിന്മേലുമാ-
രാമദേശാന്തം സുബേലാചലോപരി
വാനരസേന പരന്നതും കോട്ടക-
ളൂനമായ് വന്നതും കണ്ടോരനന്തരം
'ക്ഷിപ്രം പ്രഹസ്തനെക്കൊണ്ടുവരികെ'ന്നു
കല്പിച്ച നേരമവൻ വന്നു കൂപ്പിനാൻ.
'നീയറിഞ്ഞീലയോ വൃത്താന്തമൊക്കവേ
നായകന്മാർ പടയ്ക്കാരുമില്ലായ്കയോ?
ചെല്ലുന്ന ചെല്ലുന്ന രാക്ഷസവീരരെ
ക്കൊല്ലുന്നതും കണ്ടിരിയ്ക്കയില്ലിങ്ങു നാം.

ഞാനോ ഭവാനോ കനിഷ്ഠനോ പോർചെയ്തു
മാനുഷവാനരന്മാരെയൊടുക്കുവാൻ
പോകുന്നതാരെന്നു ചൊൽ'കെന്നു കേട്ടവൻ
'പോകുന്നതിന്നുഞാ'നെന്നു കൈകൂപ്പിനാൻ.
തന്നുടെ മന്ത്രികൾ നാലുപേരുള്ളവർ
ചെന്നു നാലംഗപ്പടയും വരുത്തിനാർ.
നാലൊന്നു ലങ്കയിലുള്ള പടയ്ക്കെല്ലാ-
മാലംബനമാം പ്രഹസ്തൻ മഹാരഥൻ.
കുംഭഹനും മഹാനാദനും ദുർമ്മുഖൻ
ജംഭാരിവൈരിയാം വീരൻ സമുന്നതൻ
ഇങ്ങനെയുള്ളോരു മന്ത്രികൾ നാൽവരും
തിങ്ങിന വമ്പടയോടും നടന്നിതു.
ദുർന്നിമിത്തങ്ങളുണ്ടായതു കണ്ടവൻ
തന്നകതാരിലുറച്ചു സന്നദ്ധനായ്
പൂർവ്വപുരദ്വാരദേശേ പുറപ്പെട്ടു
പാവകപുത്രനോടേറ്റോരനന്തരം
മർക്കടന്മാർ ശിലാവൃക്ഷാചലം കൊണ്ടു
രക്ഷോഗണത്തെയൊടുക്കിത്തുടങ്ങിനാർ.
ചക്രഘഡ്ഗപ്രാസശക്തിശസ്ത്രാസ്ത്രങ്ങൾ
മർക്കടന്മാർക്കുമേറ്റൊക്കെ മരിയ്ക്കുന്നു
ഹസ്തിവരന്മാരുമശ്വങ്ങളും ചത്തു
രക്തം നദികളായൊക്കെയൊലിയ്ക്കുന്നു.
അംഭോജസംഭവനന്ദനൻ ജാംബവാൻ
കുംഭഹനുവിനേയും ദുർമ്മുഖനെയും
കൊന്നു മഹാനാദനേയും സമുന്നതൻ
തന്നെയും പിന്നെ പ്രഹസ്തൻ മഹാരഥൻ
നീലനോടേറ്റുടൻ ദ്വന്ദ്വയുദ്ധം ചെയ്തു
കാലപുരി പുക്കിരുന്നരുളീടിനാൻ.

സേനാപതിയും പടയും മരിച്ചതു
മാനിയാം രാവണൻ കേട്ടു കോപാന്ധനായ്.

## രാവണന്റെ പുറപ്പാട്

'ആരെയും പോരിന്നയയ്ക്കുന്നതില്ലിനി
നേരേ പൊരുതു ജയിയ്ക്കുന്നതുണ്ടല്ലോ.
നമ്മോടുകൂടെയുള്ളോർകൾ പോന്നീടുക
നമ്മുടെ തേരും വരുത്തുകെ'ന്നാനവൻ.
വെണ്മതിപോലെ കുടയും പിടിപ്പിച്ചു
പൊന്മയമായൊരു തേരിൽക്കരേറിനാൻ.
ആലവട്ടങ്ങളും വെൺചാമരങ്ങളും
നീലത്തഴകളും മുത്തുക്കുടകളും
ആയിരം വാജികളെക്കൊണ്ടു പൂട്ടിയ
വായുവേഗം പൂണ്ട തേരിൽ കരയേറി
മേരുശിഖരങ്ങൾപോലെ കിരീടങ്ങൾ
ഹാരങ്ങളാദിയാമാഭരണങ്ങളും
പത്തുമുഖവുമിരുപതു കൈകളും
ഹസ്തങ്ങളിൽ ചാപബാണായുധങ്ങളും
നീലാദ്രിപോലെ നിശാചരനായകൻ
കോലാഹലത്തോടുകൂടെപ്പുറപ്പെട്ടാൻ.
ലങ്കയിലുള്ള മഹാരഥന്മാരെല്ലാം
ശങ്കാരഹിതം പുറപ്പെട്ടാരന്നേരം.
മക്കളും മന്ത്രികൾ തമ്പിമാരും മരു-
മക്കളും ബന്ധുക്കളും സൈന്യപാലരും
തിക്കിത്തിരക്കി വടക്കുഭാഗത്തുള്ള
മുഖ്യമാം ഗോപുരത്തൂടെത്തെരുതെരെ
വിക്രമമേറിയ നക്തഞ്ചരന്മാരെ
യൊക്കെപ്പുരോഭുവി കണ്ടു രഘുവരൻ

മന്ദസ്മിതം ചെയ്തു നേത്രാന്തസംജ്ഞയാ
മന്ദം വിഭീഷണൻ തന്നോടരുൾചെയ്തു:
'നല്ല വീരന്മാർ വരുന്നതു കാൺകെടോ!
ചൊല്ലേണമെന്നോടിവരെ യഥാഗുണം.'
എന്നതുകേട്ടു വിഭീഷണൻ രാഘവൻ-
തന്നോടു മന്ദസ്മിതംചെയ്തു ചൊല്ലിനാൻ:
'ബാണചാപത്തോടു ബാലാർക്കകാന്തിപൂ-
ണ്ടാനക്കഴുത്തിൽ വരുന്നതകമ്പനൻ.
സിംഹധ്വജംപൂണ്ട തേരിൽ കരയേറി
സിംഹപരാക്രമൻ ബാണചാപത്തോടും
വന്നവനിന്ദ്രജിത്താകിയ രാവണ-
നന്ദനൻ നമ്മെ മുന്നം ജയിച്ചാനവൻ.
ആയോധനത്തിനു ബാണചാപങ്ങൾ പൂ-
ണ്ടായതമായൊരു തേരിൽക്കരയേറി
കായം വളർന്നു വിഭൂഷണം പൂണ്ടതി-
കായൻ വരുന്നതു രാവണൻ തന്മകൻ.
പൊന്നണിഞ്ഞാനക്കഴുത്തിൽ വരുന്നവ-
നുന്നതനേറ്റം മഹോദരൻ മന്നവ!
വാജിമേലേറിപ്പരിഘം തിരിപ്പവ-
നാജിശൂരേന്ദ്രൻ വിശാലൻ നരാന്തകൻ.
വെള്ളെരുതിന്മുകളേറി ത്രിശൂലവും
തുള്ളിച്ചിരിയ്ക്കുന്നവൻ ത്രിശിരസ്സല്ലോ
രാവണൻ തന്മകൻ മറ്റേതിനങ്ങേതു
ദേവാന്തകൻ തേരിൽ വന്നതു മന്നവ!
കുംഭകർണ്ണാത്മജൻ കുംഭനങ്ങേതവൻ
തമ്പി നികുംഭൻ പരിഘായുധനല്ലോ.
ദേവകുലാന്തകനാകിയ രാവണ-
നേവരോടും നമ്മെ വെൽവാൻ പുറപ്പെട്ടു.'

ഇത്ഥം വിഭീഷണൻ ചൊന്നതു കേട്ടതി–
നുത്തരം രാഘവൻ താനുമരുൾചെയ്തു:
യുദ്ധേ ദശമുഖനെക്കൊല ചെയ്തുടൻ
ചിത്തകോപം കളഞ്ഞീടുവനിന്നു ഞാൻ
എന്നരുളിച്ചെയ്തു നിന്നരുളുന്നേരം
വന്ന പടയോടു ചൊന്നാൻ ദശാസ്യനും:
എല്ലാവരും നാമൊഴിച്ചു പോന്നാലവർ
ചെല്ലുമകത്തു കടന്നൊരു ഭാഗമേ
പാർത്തു ശത്രുക്കൾ കടന്നുകൊള്ളും മുന്നേ
കാത്തുകൊൾവിൻ നിങ്ങൾ ചെന്നു ലങ്കാപുരം
യുദ്ധത്തിനിന്നു ഞാൻ പോരുമിവരോടു
ശക്തിയില്ലായ്കയുമില്ലിതിന്നേതുമേ.
ഏവം നിയോഗിച്ചനേരം നിശാചര–
രേവരും ചെന്നു ലങ്കാപുരം മേവിനാർ.
വൃന്ദാരകാരാതി രാവണൻ വാനര–
വൃന്ദത്തെയെയ്തെയ്തുതള്ളിവിട്ടീടിനാൻ.
വനരേന്ദ്രന്മാരഭയം തരികെന്നു
മാനവേന്ദ്രൻ കാല്ക്കൽ വീണിരന്നീടിനാർ.
വില്ലും ശരങ്ങളുമാശുകൈക്കൊണ്ടു കൗ–
സല്യാതനയനും പോരിന്നൊരുമിച്ചാൻ
'വൻപനായുള്ളോരിവനോടു പോരിനു
മുമ്പിലടിയനനുഗ്രഹം നൽകണം'
എന്നു സൗമിത്രിയും ചെന്നിരന്നീടിനാൻ
മന്നവൻതാനുമരുൾചെയ്തിതന്നേരം:
'വൃത്രാരിയും പോരിൽ വിത്രസ്തനായ് വരും
നക്തഞ്ചരേന്ദ്രനോടേറ്റാലറിക നീ.
മായയുമുണ്ടു നിശാചരർക്കേറ്റവും
ന്യായവുമില്ലവർക്കാർക്കുമൊരിക്കലും

ചന്ദ്രചൂഡപ്രിയനാകയുമുണ്ടവൻ
ചന്ദ്രഹാസാഖ്യമാം വാളുമുണ്ടായുധം.
എല്ലാം നിരൂപിച്ചു ചിത്തമുറപ്പിച്ചു
ചെല്ലണമല്ലോ കലഹത്തി'നെന്നെല്ലാം
ശിക്ഷിച്ചരുൾചെയ്തയച്ചോരനന്തരം
ലക്ഷ്മണനും തൊഴുതാശു വിൽ വാങ്ങിനാൻ.
ജാനകീചോരനെക്കണ്ടോരുനേരത്തു
വാനരനായകനാകിയ മാരുതി
തേർത്തടംതന്നിൽ കുതിച്ചുവീണീടിനാ-
നാർത്താനായ് വന്നു നിശാചരനാഥനും.
ദക്ഷിണഹസ്തവുമോങ്ങിപ്പറഞ്ഞിതു;
രക്ഷോവരനോടു മാരുതപുത്രനും:
'നിർജ്ജരന്മാരെയും താപസന്മാരെയും
സജ്ജനമായ് മറ്റുമുള്ള ജനത്തെയും
നിത്യമുപദ്രവിയ്ക്കുന്ന നിനക്കു വ-
ന്നെത്തുമാപത്തു കപികുലത്താലെടോ!
നിന്നെയടിച്ചുകൊൽവാൻ വന്നുനില്ക്കുന്നൊ-
രെന്നെയൊഴിച്ചുകൊൾ വീരനെന്നാകിൽ നീ.
വിക്രമമേറിയ നിന്നുടെ പുത്രനാ-
മക്ഷകുമാരനെക്കൊന്നതു ഞാനെടോ!'
എന്നു പറഞ്ഞൊന്നടിച്ചാൻ കപീന്ദ്രനും
നന്നായ് വിറച്ചു വീണാൻ ദശകണ്ഠനും
പിന്നെയുണർന്നു ചൊന്നാനിവിടേയ്ക്കിന്നു
വന്ന കപികളിൽ നല്ലനല്ലോ ഭവാൻ.'
'നന്മയെന്തായതെനിയ്ക്കിന്നിതുകൊണ്ടു
നമ്മുടെ തല്ലുകൊണ്ടാൽ മറ്റൊരുവരും
മൃത്യുവരാതെ ജീവിപ്പവരില്ലല്ലോ.
മൃത്യുവന്നീല നിനക്കതുകൊണ്ടു ഞാൻ

എത്രയും ദുർബലനെന്നുവന്നു നമ്മി–
ലിത്തിരിനേരമിന്നും പൊരുതീടണം.'
എന്നനേരത്തൊന്നടിച്ചാൻ ദശാനനൻ
പിന്നെ മോഹിച്ചു വീണാൻ കപിശ്രേഷ്ഠനും.
നീലനന്നേരം കുതികൊണ്ടു രാവണ–
ന്മേലേ കരേറിക്കിരീടങ്ങൾ പത്തിലും
വില്ലുതന്മേലും കൊടിമരത്തിന്മേലു–
മുല്ലാസമോടു മകുടങ്ങൾ പത്തിലും
ചാടി ക്രമേണ നൃത്തം തുടങ്ങിനാൻ;
പാടിത്തുടങ്ങിനാൻ നാരദനും തദാ.
പാവകാസ്ത്രംകൊണ്ടു പാവകപുത്രനെ
രാവണനെയ്തുടൻ തള്ളിവിട്ടീടിനാൻ.
തൽക്ഷണേ കോപിച്ചു ലക്ഷ്മണൻ വേഗേന
രക്ഷോവരനെച്ചെറുത്താനതുനേരം.
ബാണഗണത്തെ വർഷിച്ചാരിരുവരും
കാണരുതാതെ ചമഞ്ഞിതു പോർക്കളം.
വില്ലുമുറിച്ചു കളഞ്ഞിതു ലക്ഷ്മണ–
നല്ലൽ മുഴുത്തുനിന്നു ദശകണ്ഠനും.
പിന്നെ മയൻകൊടുത്തോരു വേൽ സൗമിത്രി
തന്നുടെ മാറിലാമ്മാറു ചാട്ടീടിനാൻ.
അസ്ത്രങ്ങൾകൊണ്ടു തടുക്കരുതാഞ്ഞു സൗ–
മിത്രിയും ശക്തിയേറ്റാശു വീണീടിനാൻ.
ആടലായ് വീണ കുമാരനെച്ചെന്നെടു–
ത്തീടുവാനാശു ഭാവിച്ചു ദശാനനൻ.
കൈലസശൈലമെടുത്ത ദശാസ്യനു
ബാലശരീരമിളക്കരുതാഞ്ഞിതു.
രാഘവൻതന്നുടെ ഗൗരവമോർത്തതി–
ലാഘവം പൂണ്ടിതു രാവണവീരനും.

കണ്ടുനില്ക്കുന്നൊരു മാരുതപുത്രനും
മണ്ടിയണഞ്ഞൊന്നടിച്ചാൻ ദശാസ്യനെ.
ചോരയും ഛർദ്ദിച്ചു തേരിൽ വീണാനവൻ.
മാരുതിതാനും കുമാരനെത്തൽക്ഷണേ
പുഷ്പസമാനമെടുത്തുകൊണ്ടാദരാൽ
ചില്പുരുഷൻ മുമ്പിൽ വച്ചു വണങ്ങിനാൻ.
മാറും പിരിഞ്ഞു ദശമുഖൻ കയ്യിലാ-
മ്മാറു പുക്കു മയദത്തമാം ശക്തിയും.
ത്രൈലോക്യനായകനാകിയ രാമനും
പൗലസ്ത്യനോടു യുദ്ധം തുടങ്ങീടിനാൻ.
ഗന്ധവാഹാത്മജൻ വന്ദിച്ചു ചൊല്ലിനാൻ:
'പംക്തിമുഖനോടു യുദ്ധത്തിനെന്നുടെ
കണ്ഠമേറിക്കൊണ്ടു നിന്നരുളിക്കൊൾക
കുണ്ഠതയെന്നിയേ കൊൽക ദശാസ്യനെ.'
മാരുതി ചൊന്നതു കേട്ടു രഘൂത്തമ-
നാരുഹ്യ തൽകണ്ഠദേശേ വിളങ്ങിനാൻ.
ചൊന്നാൻ ദശാനൻതന്നോടു രാഘവൻ
'നിന്നെയടുത്തു കാണാൻ കൊതിച്ചേൻ തുലോം.
ഇന്നതിനാശു യോഗം വന്നിതാകയാൽ
നിന്നെയും നിന്നോടുകൂടെ വന്നോരെയും
കൊന്നു ജഗത്ത്രയം പാലിച്ചു കൊള്ളുവ-
നെന്നുടെ മുമ്പിലരക്ഷണം നില്ലു നീ.'
എന്നരുൾചെയ്തു ശസ്ത്രാസ്ത്രങ്ങൾ തൂകിനാ-
നൊന്നിനൊന്നൊപ്പമെയ്താൻ ദശവക്ത്രനും.
ഘോരമായ് വന്നിതു പോരുമന്നേരത്തു
വാരാന്നിധിയുമിളകി മറിയുന്നു.
മാരുതിതന്നെയുമെയ്തു മുറിച്ചിതു
ശൂരനായോരു നിശാചരനായകൻ.

ശ്രീരാമദേവനും കോപം മുഴുത്തതി-
ധീരത കൈക്കൊണ്ടെടുത്തൊരു സായകം
രക്ഷോവരനുടെ വക്ഷഃപ്രദേശത്തെ
ലക്ഷ്യമാക്കി പ്രയോഗിച്ചാനതിദ്രുതം,
ആലസ്യമായിതു ബാണമേറ്റന്നേരം
പൗലസ്ത്യചാപവും വീണിതു ഭൂതലേ.
നക്തഞ്ചരാധിപനായ ദശാസ്യനു
ശക്തിക്ഷയം കണ്ടു സത്വരം രാഘവൻ
തേരും കൊടിയും കുടയും കുതിരയും
ചാരുകിരീടങ്ങളും കളഞ്ഞീടിനാൻ.
സാരഥിതന്നെയും കൊന്നുകളഞ്ഞള-
വാരൂഢതാപേന നിന്നു ദശാസ്യനും
രാമനും രാവണൻതന്നോടരുൾചെയ്താ-
'നാമയം പാരം നിനക്കുണ്ടു മാനസേ.
പോയാലുമിന്നു ഭയപ്പെടായ്കേതുമേ.
നീയിനി ലങ്കയിൽ ചെന്നങ്ങിരുന്നാലും
ആയുധവാഹനത്തോടൊരുമ്പെട്ടുകൊ-
ണ്ടായോധനത്തിനു നാളെ വരേണം നീ.'
കാകുൽസ്ഥവാക്കുകൾ കേട്ടു ഭയപ്പെട്ടു
വേഗത്തിലങ്ങു നടന്നു ദശാനനൻ
രാഘവാസ്ത്രം തുടരെത്തുടർന്നുണ്ടെന്നൊ-
രാകുലം പൂണ്ടു തിരിഞ്ഞുനോക്കിത്തുലോം.
വേപഥുഗാത്രനായ് മന്ദിരം പ്രാപിച്ചു
താപമുണ്ടായതു ചിന്തിച്ചു മേവിനാൻ.

## കുംഭകർണ്ണന്റെ നീതിവാക്യം

മാനവേന്ദ്രൻ പിന്നെ ലക്ഷ്മണൻതന്നെയും
വാനരരാജനാമർക്കാത്മജനെയും

രാവണബാണവിദാരിതന്മാരായ
പാവകപുത്രാദി വാനരന്മാരെയും
സിദ്ധൗഷധംകൊണ്ടു രക്ഷിച്ചു തന്നുടെ
സിദ്ധാന്തമെല്ലാമരുൾചെയ്തു മേവിനാൻ.
രാത്രിഞ്ചരേന്ദ്രനും ഭൃത്യജനത്തോടു
പേർത്തും നിജാർത്തികളോർത്തു ചൊല്ലീടിനാൻ:
'നമ്മുടെ വീര്യബലങ്ങളും കീർത്തിയും
നന്മയുമർത്ഥപുരുഷകാരാദിയും
നഷ്ടമായ് വന്നിതൊടുങ്ങി സുകൃതവും
കഷ്ടകാലം നമുക്കാഗതം നിശ്ചയം.
വേധാവുതാനുമനാരണ്യഭൂപനും
വേദവതിയും മഹാനന്ദികേശനും
രംഭയും പിന്നെ നളകൂബരാദിയും
ജംഭാരിമുമ്പാം നിലിമ്പവരന്മാരും
കുംഭോൽഭവാദികളായ മുനികളും
ശംഭുപ്രണയിനിയാകിയ ദേവിയും
പുഷ്ടതപോബലം പൂണ്ടു പാതിവ്രത്യ-
നിഷ്ഠയോടേ മരുവുന്ന സതികളും
സത്യമായ് ചൊല്ലിയ ശാപവചസ്സുകൾ
മിഥ്യയായ് വന്നുകൂടായെന്നു നിർണ്ണയം.
ചിന്തിച്ചു കാണ്മിൻ നമുക്കിനിയും പുന-
രെന്തൊന്നു നല്ലൂ ജയിച്ചു കൊൾവാനഹോ!
കാലാരിതുല്യനാകും കുംഭകർണ്ണനെ-
ക്കാലം കളയാതുണർത്തുക നിങ്ങൾപോയ്.
ആറുമാസം കഴിഞ്ഞെന്നിയുണർന്നീടു-
മാറില്ലുറങ്ങിത്തുടങ്ങീട്ടവനുമി-
ന്നൊമ്പതു നാളേ കഴിഞ്ഞതുള്ളൂ നിങ്ങ-
ളമ്പോടുണർത്തുവിൻ വല്ല പ്രകാരവും.'

രാക്ഷസരാജനിയോഗേന ചെന്നോരോ
രാക്ഷസരെല്ലാമൊരുമ്പെട്ടുണർത്തുവാൻ.
ആനകദുന്ദുഭിമുഖ്യവാദ്യങ്ങളു–
മാന തേർ കാലാൾ കുതിരപ്പടകളും
കുംഭകർണ്ണോരസി പാഞ്ഞുമാർത്തും ജഗൽ–
കമ്പം വരുത്തിനാരെന്തൊരു വിസ്മയം!
കുംഭസഹസ്രം ജലം ചൊരിഞ്ഞീടിനാർ
കുംഭകർണ്ണശ്രവണാന്തരേ പിന്നെയും,
കുംഭിവരന്മാരെക്കൊണ്ടു നാസാരന്ധ്ര–
സംഭൂതരോമം പിടിച്ചുവലിപ്പിച്ചും
തുമ്പിക്കരമറ്റലറിയുമാനകൾ
ജംഭാരിവൈരിയ്ക്കു കമ്പമില്ലേതുമേ.
ജൃംഭാസമാരംഭമോടുമുണർന്നിതു
സംഭ്രമിച്ചോടിനാരാശരവീരരും.
കുംഭസഹസ്രം നിറച്ചുള്ള മദ്യവും
കുംഭസഹസ്രം നിറച്ചുള്ള രക്തവും
സംഭോജ്യമന്നവും കുന്നുപോലെ കണ്ടൊ–
രിമ്പം കലർന്നെഴുന്നേറ്റിരുന്നീടിനാൻ.
ക്രവ്യങ്ങളാദിയായ് മറ്റുപജീവന–
ദ്രവ്യമെല്ലാം ഭുജിച്ചാനന്ദചിത്തനായ്
ശുദ്ധാചമനവും ചെയ്തിരിയ്ക്കും വിധൗ
ഭൃത്യജനങ്ങളും വന്നു വണങ്ങിനാർ.
കാര്യങ്ങളെല്ലാമറിയിച്ചുണർത്തിയ
കാരണവുംകേട്ടു പംക്തികണ്ഠാനുജൻ
'എങ്കിലോ വൈരികളെക്കൊലചെയ്തു ഞാൻ
സങ്കടം തീർത്തു വരുവനെന്നിങ്ങനെ
ചൊല്ലിപ്പുറപ്പെട്ട നേരം മഹോദരൻ
മെല്ലെത്തൊഴുതു പറഞ്ഞാനതുനേരം:

'ജ്യേഷ്ഠനെക്കണ്ടു തൊഴുതു വിടവാങ്ങി
വാട്ടം വരാതെ പൊയ്ക്കോള്ളുക നല്ലതു.'
ഏവം മഹോദരൻ ചൊന്നതു കേട്ടവൻ
രാവണൻ തന്നെയും ചെന്നു വണങ്ങിനാൻ.
ഗാഢമായാലിംഗനം ചെയ്തിരുത്തിനാ-
നൂഢമോദം നിജ സോദരൻതന്നെയും
'ചിത്തേ ധരിച്ചതില്ലോർക്ക നീ കാര്യങ്ങൾ
വൃത്താന്തമെങ്കിലോ കേട്ടാലുമിന്നെടോ!:
സോദരി തന്നുടെ നാസാകുചങ്ങളെ
ച്ഛേദിച്ചതിന്നു ഞാൻ ജാനകീദേവിയെ
ശ്രീരാമലക്ഷ്മണന്മാരറിയാതെ ക-
ണ്ടാരാമസീമ്നി കൊണ്ടന്നു വച്ചീടിനേൻ.
വാരിധിയിൽ ചിറകെട്ടിക്കടന്നവൻ
പോരിനു വാനരസേനയുമായ് വന്നു
കൊന്നാൻ പ്രഹസ്താദികളെപ്പലരെയു-
മെന്നെയുമെയ്തു മുറിച്ചാൻ ജിതശ്രമം.
കൊല്ലാതെ കൊന്നയച്ചാനതു കാരണ-
മല്ലൽ മുഴുത്തു ഞാൻ നിന്നെയുണർത്തിനേൻ.
മാനവന്മാരെയും വാനരന്മാരെയും
കൊന്നു നീയെന്നെ രക്ഷിച്ചുകൊള്ളേണമേ!'
എന്നതുകേട്ടു ചൊന്നാൻ കുംഭകർണ്ണനും:
'നന്നുനന്നെത്രയും നല്ലതേ നല്ലുകേൾ.
നല്ലതും തീയതും താനറിയാതവൻ
നല്ലതറിഞ്ഞു ചൊല്ലുന്നവർ ചൊല്ലുകൾ
നല്ലവണ്ണം കേട്ടുകൊള്ളുകിലും നന്ന-
തല്ലാതവർക്കുണ്ടോ നല്ലതുണ്ടാകുന്നു?
'സീതയെ രാമനു നൽകുകെ'ന്നിങ്ങനെ
സോദരൻ ചൊന്നാനതിന്നു കോപിച്ചു നീ

ആട്ടിക്കളഞ്ഞതു നന്നു നന്നോർത്തുകാൺ,
നാട്ടിൽനിന്നാശു വാങ്ങീ ഗുണമൊക്കവേ.
നല്ലവണ്ണംവരും കാലമല്ലെന്നതും
ചൊല്ലാമതുകൊണ്ടതും കുറ്റമല്ലെടോ!
നല്ലതൊരുത്തരാലും വരുത്താവത–
ല്ലല്ലൽ വരുത്തുമാപത്തണയുന്ന നാൾ.
കാലദേശാവസ്ഥകളും നയങ്ങളും
മൂലവും വൈരികൾ കാലവും വീര്യവും
ശത്രുമിത്രങ്ങളും മദ്ധ്യസ്ഥപക്ഷവു–
മർത്ഥപുരുഷകാരാദി ഭേദങ്ങളും,
നാലുപായങ്ങളുമാറു നയങ്ങളും
മേലിൽ വരുന്നതുമൊക്കെ നിരൂപിച്ചു
പഥ്യം പറയുമമാത്യനുണ്ടെങ്കിലോ
ഭർത്തൃസൗഖ്യം വരും കീർത്തിയും വർദ്ധിയ്ക്കും.
ഇങ്ങനെയുള്ളോരമാത്യധർമ്മം വെടി–
ഞ്ഞെങ്ങനെ രാജാവിനിഷ്ടമെന്നാലതു
കർണ്ണസുഖം വരുമാറു പറഞ്ഞുകൊ–
ണ്ടന്വഹമാത്മാഭിമാനവും ഭാവിച്ചു
മൂലവിനാശം വരുമാറു നിത്യവും
മൂഢരായുള്ളോരമാത്യജനങ്ങളിൽ
നല്ലതു കാകോളമെന്നതു ചൊല്ലുവോ–
രല്ലൽവിഷമുണ്ടവർക്കെന്നിയില്ലല്ലോ.
മൂഢരാം മന്ത്രികൾ ചൊല്ലുകേട്ടീടുകിൽ
നാടുമായുസ്സും കുലവും നശിച്ചു പോം.
നാദഭേദം കേട്ടു മോഹിച്ചു ചെന്നു ചേർ–
ന്നാധിമുഴുത്തു മരിയ്ക്കും മൃഗകുലം.
അഗ്നിയെക്കണ്ടു മോഹിച്ചു ശലഭങ്ങൾ
മഗ്നരായഗ്നിയിൽ വീണു മരിയ്ക്കുന്നു.

മത്സ്യങ്ങളും രസത്തിങ്കൽ മോഹിച്ചു ചെ-
ന്നത്തൽപ്പെടുന്നു ബളിശം ഗ്രസിയ്ക്കയാൽ.
ആഗ്രഹമൊന്നിങ്കലേറിയാലാപത്തു
പോക്കുവാനാവതല്ലാതവണ്ണം വരും.
നമ്മുടെ വംശത്തിനും നല്ല നാട്ടിനു-
മുന്മൂലനാശം വരുത്തുവാനായല്ലോ
ജാനകിതന്നിലൊരാശയുണ്ടായതും
ഞാനറിഞ്ഞേനതു രാത്രിഞ്ചരാധിപ!
ഇന്ദ്രിയങ്ങൾക്കു വശനായിരിപ്പവ-
നെന്നുമാപത്തൊഴിഞ്ഞില്ലെന്നു നിർണ്ണയം.
ഇന്ദ്രിയഗ്രാമം ജയിച്ചിരിയ്ക്കുന്നവ-
നൊന്നുകൊണ്ടും വരാ നൂനമാപത്തുകൾ.
നല്ലതല്ലെന്നങ്ങറിഞ്ഞിരിയ്ക്കെബ്ബലാൽ
ചെല്ലുമൊന്നിങ്കലൊരുത്തനഭിരുചി.
പൂർവ്വജന്മാർജ്ജിതവാസനയാലതി-
നാവതല്ലേതുമതിൻ വശനായ് വരും.
എന്നാലതിങ്കൽ നിന്നാശു മനസ്സിനെ
ത്തന്നുടെ ശാസ്ത്രവിവേകോപദേശങ്ങൾ
കൊണ്ടു വിധേയമാക്കിക്കൊണ്ടിരിപ്പവ-
നുണ്ടോ ജഗത്തിങ്കലാരാനുമോർക്ക നീ?
മുന്നം വിചാരകാലേ ഞാൻ ഭവാനോടു
തന്നെ പറഞ്ഞതില്ലേ ഭവിഷ്യൽഫലം?
ഇപ്പോളുപഗതമായ് വന്നതീശ്വര-
കല്പിതമാർക്കും തടുക്കാവതല്ലല്ലോ.
മാനുഷനല്ല രാമൻ പുരുഷോത്തമൻ
നാനാജഗന്മയൻ നാരായണൻ പരൻ.
സീതയാകുന്നതു യോഗമായാദേവി
ചേതസി നീ ധരിച്ചീടുകെന്നിങ്ങനെ.

നിന്നോടുതന്നെ പറഞ്ഞുതന്നീലയോ
മന്നവ! മുന്നമേയെന്തതോരാഞ്ഞതും?
ഞാനൊരുനാൾ വിശാലായാം യഥാസുഖം
കാനനാന്തേ നരനാരായണാശ്രമേ
വാഴുന്ന നേരത്തു നാരദനെപ്പരി-
തോഷേണ കണ്ടു നമസ്കരിച്ചീടിനേൻ.
'ഏതൊരുദിക്കിൽ നിന്നാഗതനായിതെ-
ന്നാദരവോടരുൾചെയ്ക മഹാമുനേ!
എന്തൊരു വൃത്താന്തമുള്ളൂ ജഗത്തിങ്ക-
ലന്തരം കൂടാതരുൾചെയ്ക'യെന്നെല്ലാം
ചോദിച്ചനേരത്തു നാരദനെന്നോടു
സാദരം ചൊന്നാനുദന്തങ്ങളൊക്കവേ,
'രാവണപീഡിതന്മാരായ് ചമഞ്ഞൊരു
ദേവകളും മുനിമാരുമൊരുമിച്ചു
ദേവദേവേശനാം വിഷ്ണുഭഗവാനെ
സേവിച്ചുണർത്തിച്ചു സങ്കടമൊക്കവേ.
ത്രൈലോക്യകണ്ടകനാകിയ രാവണൻ
പൗലസ്ത്യപുത്രനതീവ ദുഷ്ടൻ ഖലൻ
ഞങ്ങളെയെല്ലാമുപദ്രവിച്ചീടുന്നി-
തെങ്ങുമിരിയ്ക്കരുതാതെ ചമഞ്ഞിതു.
മർത്ത്യനാലെന്നിയേ മൃത്യുവില്ലെന്നതു-
മുക്തം വിരിഞ്ചനാൽ മുന്നമേ കല്പിതം.
മർത്ത്യനായ്തന്നെ പിറന്നു ഭവാനിനി
സത്യധർമ്മങ്ങളെ രക്ഷിയ്ക്കവേണമേ!'
ഇത്ഥമുണർത്തിച്ചനേരം മുകുന്ദനും
ചിത്തകാരുണ്യം കലർന്നരുളിച്ചെയ്തു:
'പൃത്ഥ്വിയിൽ ഞാനയോദ്ധ്യായാം ദശരഥ-
പുത്രനായ് വന്നു പിറന്നിനിസ്സത്വരം

നക്തഞ്ചരാധിപൻ തന്നെയും നിഗ്രഹി–
ച്ചത്തൽ തീർത്തീടുവനിത്രിലോകത്തിങ്കൽ.
സത്യസങ്കല്പനാമീശ്വരൻ തന്നുടെ
ശക്തിയോടും കൂടി രാമനായ് വന്നതും
നിങ്ങളെയെല്ലാമൊടുക്കുമവനിനി
മംഗളം വന്നുകൂടും ജഗത്തിങ്കലും.'
എന്നരുൾചെയ്തു മറഞ്ഞു മഹാമുനി
നന്നായ് നിരൂപിച്ചു കൊൾക നീ മാനസേ.
രാമൻ പരബ്രഹ്മമായ സനാതനൻ
കോമളനിന്ദീവരദളശ്യാമളൻ,
മായാമനുഷ്യവേഷം പൂണ്ട രാമനെ–
ക്കായേന വാചാ മനസാ ഭജിയ്ക്ക നീ.
ഭക്തികണ്ടാൽ പ്രസാദിയ്ക്കും രഘൂത്തമൻ
ഭക്തിയല്ലോ മഹാജ്ഞാനമാതാവെടോ!
ഭക്തിയല്ലോ സതാം മോക്ഷപ്രദായിനി
ഭക്തിഹീനന്മാർക്കു കർമ്മവും നിഷ്ഫലം.
സംഖ്യയില്ലാതോളമുണ്ടവതാരങ്ങൾ
പങ്കജനേത്രനാം വിഷ്ണുവിനെങ്കിലും
സംഖ്യാവതാം മതം ചൊല്ലുവൻ നിന്നുടെ
ശങ്കയെല്ലാമകലെക്കളഞ്ഞീടുവാൻ.
രാമാവതാരസമമല്ലതൊന്നുമേ
നാമജപത്തിനാലേ വരും മോക്ഷവും.
ജ്ഞാനസ്വരൂപനാകുന്ന ശിവൻ പരൻ
മാനുഷാകാരനാം രാമനാകുന്നതും.
താരകബ്രഹ്മമെന്നത്രേ ചൊല്ലുന്നതും
ശ്രീരാമദേവനെത്തന്നെ ഭജിയ്ക്ക നീ.
രാമനെത്തന്നെ ഭജിച്ചു വിദ്വജ്ജന–
മാമയം നൽകുന്ന സംസാരസാഗരം

ലംഘിച്ചു രാമപാദത്തെയും പ്രാപിച്ചു
സങ്കടം തീർത്തുകൊള്ളുന്നിതു സന്തതം.
ബുദ്ധതത്ത്വന്മാർ നിരന്തരം രാമനെ-
ച്ചിത്താംബുജത്തിങ്കൽ നിത്യവും ധ്യാനിച്ചു
തച്ചരിത്രങ്ങളും ചൊല്ലി നാമങ്ങളു-
മുച്ചരിച്ചാത്മാനമാത്മനാ കണ്ടു ക-
ണ്ടച്യുതനോടു സായൂജ്യവും പ്രാപിച്ചു
നിശ്ചലാനന്ദേ ലയിയ്ക്കുന്നിതന്വഹം.
മായാവിമോഹങ്ങളെല്ലാം കളഞ്ഞുടൻ
നീയും ഭജിച്ചുകൊൾകാനന്ദമൂർത്തിയെ.'

## കുംഭകർണ്ണവധം

സോദരനേവം പറഞ്ഞതു കേട്ടതി-
ക്രോധം മുഴുത്തു ദശാസ്യനും ചൊല്ലിനാൻ:
'ജ്ഞാനോപദേശമെനിയ്ക്കു ചെയ്‌വാനല്ല
ഞാനിന്നുണർത്തി വരുത്തി, യഥാസുഖം
നിദ്രയെ സേവിച്ചുകൊൾക, നീയെത്രയും
ബുദ്ധിമാനെന്നതുമിന്നറിഞ്ഞേനഹം.
വേദശാസ്ത്രങ്ങളും കേട്ടുകൊള്ളാമിനി
ഖേദമകന്നു സുഖിച്ചു വാഴുന്ന നാൾ.
ആമെങ്കിലാശു ചെന്നായോധനം ചെയ്തു
രാമാദികളെ വധിച്ചു വരിക നീ.'
അഗ്രജൻ വാക്കുകളിത്തരം കേട്ടള-
വുഗ്രനാം കുംഭകർണ്ണൻ നടന്നീടിനാൻ.
വ്യഗ്രവും കൈവിട്ടു യുദ്ധേ രഘൂത്തമൻ
നിഗ്രഹിച്ചാൽ വരും മോക്ഷമെന്നോർത്തവൻ
പ്രാകാരവും കടന്നുത്തുംഗശൈലരാ-
ജാകാരമോടലറിക്കൊണ്ടതിദ്രുതം

ആയിരംഭാരമിരുമ്പുകൊണ്ടുള്ള ത-
ന്നായുധമായുള്ള ശൂലവും കൈക്കൊണ്ടു
വാനരസേനയിൽ പൂക്കോരുനേരത്തു
വാനരവീരരെല്ലാവരുമോടിനാർ.
കുംഭകർണ്ണൻതൻ വരവുകണ്ടാകുലാൽ
സംഭ്രമംപൂണ്ടു വിഭീഷണൻ തന്നോടു
'വൻപുള്ളരാക്ഷസനേവനിവൻ പറ-
കംബരത്തോളമുയരമുണ്ടത്ഭുതം!'
ഇത്ഥം രഘൂത്തമൻ ചോദിച്ചളവതി-
നുത്തരമാശു വിഭീഷണൻ ചൊല്ലിനാൻ:
'രാവണസോദരൻ കുംഭകർണ്ണൻ മമ
പൂർവജനെത്രയും ശക്തിമാൻ ബുദ്ധിമാൻ.
ദേവകുലാന്തകൻ നിദ്രാവശനിവ-
നാവതില്ലാർക്കുമേറ്റാൽ ജയിച്ചീടുവാൻ.'
തച്ചരിത്രങ്ങളെല്ലാമറിയിച്ചു ചെ-
ന്നിച്ഛയാ പൂർവജൻ കാല്ക്കൽ വീണിടിനാൻ.
'ഭ്രാതാ വിഭീഷണൻ ഞാൻ ഭവദ്ഭക്തിമാൻ
പ്രീതിപൂണ്ടെന്നെയനുഗ്രഹിക്കേണമേ!
സീതയെ നൽകുക രാഘവനെന്നു ഞാ-
നാദരപൂർവമാവോളമപേക്ഷിച്ചേൻ.
ഖഡ്ഗവും കൈക്കൊണ്ടു നിഗ്രഹിച്ചീടുവാ-
നുഗ്രതയോടുമടുത്തതു കണ്ടു ഞാൻ
ഭീതനായ് നാലമാത്യന്മാരുമായ്പോന്നു
സീതാപതിയെശ്ശരണമായ് പ്രാപിച്ചേൻ.'
ഇത്ഥം വിഭീഷണവാക്കുകൾ കേട്ടവൻ
ചിത്തം കളുർത്തു പുണർന്നാനനുജനെ.
പിന്നെപ്പുറത്തു തലോടിപ്പറഞ്ഞിതു:
'ധന്യനല്ലോ ഭവാനില്ല കില്ലേതുമേ.

ജീവിച്ചിരിയ്ക്ക പലകാലമൂഴിയിൽ
സേവിച്ചു കൊള്ളുക രാമപാദാംബുജം.
നമ്മുടെ വംശത്തെ രക്ഷിപ്പതിന്നു നീ
നിർമ്മലൻ ഭാഗവതോത്തമനെത്രയും.
നാരായണപ്രിയനെത്രയും നീയെന്നു
നാരദൻ തന്നേ പറഞ്ഞുകേട്ടേനഹം.
മായാമയമിപ്രപഞ്ചമെല്ലാ, മിനി-
പ്പോയാലുമെങ്കിൽ നീ രാമപാദാന്തികേ.'
എന്നതു കേട്ടഭിവാദ്യവും ചെയ്തതി-
ഖിന്നനായ് ബാഷ്പവും വാർത്തു വാങ്ങീടിനാൻ
രാമപാർശ്വം പ്രാപ്യ ചിന്താവിവശനായ്
ശ്രീമാൻ വിഭീഷണൻ നില്ക്കും ദശാന്തരേ
ഹസ്തപാദങ്ങളാൽ മർക്കടവീരരെ
ക്രുദ്ധനായൊക്കെ മുടിച്ചുതുടങ്ങിനാൻ.
പേടിച്ചടുത്തുകൂടാഞ്ഞു കപികളു-
മോടിത്തുടങ്ങിനാർ നാനാദിഗന്തരേ.
മത്തഹസ്തീന്ദ്രനെപ്പോലെ കപികളെ
പ്പത്തുനൂറായിരം കൊന്നാനരക്ഷണാൽ.
മർക്കടരാജനതുകണ്ടൊരു മല
കൈക്കൊണ്ടെറിഞ്ഞതു മാറിൽ തടുത്തവൻ
കുത്തിനാൻ ശൂലമെടുത്തതുകൊണ്ടതി-
വിത്രസ്തനായ് വീണു മോഹിച്ചിതർക്കജൻ.
അപ്പോളവനെയുമൂക്കോടെടുത്തുകൊ-
ണ്ടുല്പന്നമോദം നടന്നു നിശാചരൻ.
യുദ്ധേ ജയിച്ചു സുഗ്രീവനെയുംകൊണ്ടു
നക്തഞ്ചരേശ്വരൻ ചെല്ലുന്ന നേരത്തു
നാരീജനം മഹാപ്രാസാദമേറിനി-
ന്നാരൂഢമോദം പനിനീരിൽ മുക്കിയ

മാല്യങ്ങളും കളഭങ്ങളും തൂകിനാ–
രാലസ്യമാശു തീർന്നീടുവാനാദരാൽ.
മർക്കടരാജനതേറ്റു മോഹം വെടി–
ഞ്ഞുല്ക്കടരോഷേണ മൂക്കും ചെവികളും
ദന്തനഖങ്ങളെക്കൊണ്ടു മുറിച്ചുകൊ–
ണ്ടന്തരീക്ഷേ പാഞ്ഞുപോന്നാനതിദ്രുതം.
ക്രോധവുമേറ്റമഭിമാനഹാനിയും
ഭീതിയുമുൾക്കൊണ്ടു രക്താഭിഷിക്തനായ്
പിന്നെയും വീണ്ടും വരുന്നതു കണ്ടതി–
സന്നദ്ധനായടുത്തു സുമിത്രാത്മജൻ,
പർവ്വതത്തിന്മേൽ മഴപൊഴിയുംവണ്ണം
ദുർവ്വാരബാണഗണം പൊഴിച്ചീടിനാൻ.
പത്തുനൂറായിരം വാനരന്മാരെയും
വക്ത്രത്തിലാക്കിയടയ്ക്കുമവനുടൻ.
കർണ്ണനാസാവിലത്തൂടേ പുറപ്പെടും
പിന്നെയും വാരിവിഴുങ്ങുമവൻ തദാ.
രക്ഷോവരനുമന്നേരം നിരൂപിച്ചു
ലക്ഷ്മണൻതന്നെയുപേക്ഷിച്ചു സത്വരം
രാഘവൻതന്നോടടുത്താനതുകണ്ടു
വേഗേന ബാണംപൊഴിച്ചു രഘൂത്തമൻ.
ദക്ഷിണഹസ്തവും ശൂലവും രാഘവൻ
തൽക്ഷണേ ബാണമെയ്താശു ഖണ്ഡിയ്ക്കയാൽ
യുദ്ധാങ്കണേ വീണു, വാനരവൃന്ദവും
നക്തഞ്ചരന്മാരുമൊട്ടു മരിച്ചിതു.
വാമഹസ്തേ മഹാസാലവും കൈക്കൊണ്ടു
രാമനോടേറ്റമടുത്തു നിശാചരൻ.
ഇന്ദ്രാസ്ത്രമെയ്തു ഖണ്ഡിച്ചാനതു വീണു–
മിന്ദ്രാരികൾ പലരും മരിച്ചീടിനാർ.

ബദ്ധകോപത്തോടലറിയടുത്തിതു
നക്തഞ്ചരാധിപൻ പിന്നെയുമന്നേരം
അർദ്ധചന്ദ്രാകാരമായ രണ്ടമ്പുകൊ-
ണ്ടുത്തുംഗപാദങ്ങളും മുറിച്ചീടിനാൻ.
വക്ത്രവുമേറ്റം പിളർന്നു വിഴുങ്ങുവാൻ
നക്തഞ്ചരേന്ദ്രൻ കുതിച്ചടുക്കുന്നേരം
പത്രികൾ വായിൽ നിറച്ചു രഘൂത്തമൻ
വൃത്രാരിദൈവതമായ് വിളങ്ങീടിനോ-
രസ്ത്രമെയ്തുത്തമാംഗത്തെയും ഖണ്ഡിച്ചു,
വൃത്രാരിതാനും തെളിഞ്ഞാനതുനേരം.
ഉത്തമാംഗം പുരദ്വാരി വീണു മുറി-
ഞ്ഞബ്ധിയിൽ വീണിതു ദേഹവുമന്നേരം.

## നാരദസ്തുതി

സിദ്ധഗന്ധർവ്വവിദ്യാധരഗുഹ്യക-
യക്ഷഭുജംഗഖഗാപ്സരോവൃന്ദവും
കിന്നരചാരണകിംപുരുഷന്മാരും,
പന്നഗതാപസദേവസവൂഹവും,
പുഷ്പവർഷം ചെയ്തു ഭക്ത്യാ പുകഴ്ത്തിനാർ
ചിൽപുരുഷം പുരുഷോത്തമമദ്വയം.
ദേവമുനീശ്വരൻ നാരദനും തദാ
സേവാർത്ഥമൻപോടവതരിച്ചീടിനാൻ.
രാമം ദശരഥനന്ദനമുല്പല-
ശ്യാമളം കോമളം ബാണധനുർദ്ധരം
പൂർണ്ണചന്ദ്രാനനം കാരുണ്യപീയൂഷ-
പൂർണ്ണസമുദ്രം മുകുന്ദം സദാശിവം
രാമം ജഗദഭിരാമമാത്മാരാമ-
മാമോദമാർന്നു പുകഴ്ന്നു തുടങ്ങിനാൻ:

സീതാപതേ! രാമ! രാജേന്ദ്ര! രാഘവ!
ശ്രീധര! ശ്രീനിധേ! ശ്രീപുരുഷോത്തമ!
ശ്രീരാമ! ദേവദേവേശ! ജഗന്നാഥ!
നാരായണാഖിലാധാര! നമോസ്തു തേ.
വിശ്വാസാക്ഷിൻ! പരമാത്മൻ! സനാതന!
വിശ്വമൂർത്തേ! പരബ്രഹ്മമേ! ദൈവമേ!
ദുഃഖസുഖാദികളെല്ലാമനുദിനം
കൈക്കൊണ്ടു മായയാ മാനുഷാകാരനായ്,
ശുദ്ധതത്ത്വജ്ഞനായ് ജ്ഞാനസ്വരൂപനായ്,
സത്യസ്വരൂപനായ് സർവ്വലോകേശനായ്,
സത്ത്വങ്ങളുള്ളിലെജ്ജീവസ്വരൂപനായ്,
സത്ത്വപ്രധാനഗുണപ്രിയനായ് സദാ
വ്യക്തനായവ്യക്തനായതിസ്വസ്ഥനായ്
നിഷ്കളനായ് നിരാകാരനായിങ്ങനെ
നിർഗ്ഗുണനായ് നിഗമാന്തവാക്യാർത്ഥമായ്,
ചിദ്ഘനാത്മാവായ് ശിവനായ് നിരീഹനായ്,
ചക്ഷുരുന്മീലനകാലത്തു സൃഷ്ടിയും
ചക്ഷുർന്നിമീലനംകൊണ്ടു സംഹാരവും,
രക്ഷയും നാനാവിധാവതാരങ്ങളാൽ
ശിക്ഷിച്ചു ധർമ്മത്തെയും പരിപാലിച്ചു,
നിത്യം പുരുഷപ്രകൃതികാലാഖ്യനായ്
ഭക്തപ്രിയനാം പരമാത്മനേ നമഃ.
യാതൊരാത്മാവിനെക്കാണുന്നിതെപ്പൊഴും
ചേതസി താപസേന്ദ്രന്മാർ നിരാശയാ
തത്സ്വരൂപത്തിനായ്ക്കൊണ്ടു നമസ്കാരം.
ചിത്സ്വരൂപ! പ്രഭോ! നിത്യം നമോസ്തു തേ.
നിർവ്വികാരം വിശുദ്ധജ്ഞാനരൂപിണം
സർവ്വലോകാധാരമാദ്യം നമോ നമഃ.

ത്വൽപ്രസാദം കൊണ്ടൊഴിഞ്ഞു മറ്റൊന്നിനാൽ
ത്വൽബോധമുണ്ടായ്‌വരികയുമില്ലല്ലോ.
ത്വല്പാദപത്മങ്ങൾകണ്ടു സേവിപ്പതി–
ന്നിപ്പോളെനിക്കവകാശമുണ്ടായതും
ചില്പുരുഷ! പ്രഭോ! നിൻകൃപാവൈഭവ–
മെപ്പൊഴുമെന്നുള്ളിൽ വാഴ്ക ജഗല്പതേ!
കോപകാമദ്വേഷമത്സരകാർപ്പണ്യ–
ലോഭമോഹാദി ശത്രുക്കളുണ്ടാകയാൽ
മുക്തിമാർഗ്ഗങ്ങളിൽ സഞ്ചരിച്ചീടുവാൻ
ശക്തിയുമില്ല നിൻ മായാബലവശാൽ.
ത്വല്ക്കഥാപീയൂഷപാനവും ചെയ്തുകൊ–
ണ്ടുൾക്കാമ്പിൽ നിന്നെയും ധ്യാനിച്ചനാരതം.
ത്വല്പൂജയുംചെയ്തു നാമങ്ങളുച്ചരി–
ച്ചിപ്രപഞ്ചത്തിങ്കലൊക്കെ നിരന്തരം
നിൻചരിതങ്ങളും പാടി വിശുദ്ധനായ്
സഞ്ചരിപ്പാനായനുഗ്രഹിക്കേണമേ!
രാജരാജേന്ദ്ര! രഘുകുലനായക!
രാജീവലോചന! രാമ! രമാപതേ!
പാതിയും പോയതു ഭൂഭാരമിന്നു നീ
ബാധിച്ച കുംഭകർണ്ണൻതന്നെക്കൊൽകയാൽ.
ഭോഗീന്ദ്രനാകിയ സൗമിത്രിയും നാളെ
മേഘനിനാദനെക്കൊല്ലുമായോധനേ.
പിന്നെ മറ്റേന്നാൾ ദശഗ്രീവനെബ്ഭവാൻ
കൊന്നു ജഗത്രയം രക്ഷിച്ചുകൊള്ളുക.
ഞാനിനി ബ്രഹ്മലോകത്തിനു പോകുന്നു
മാനവവീര! ജയിക്ക ജയിക്ക നീ!''
ഇത്ഥം പറഞ്ഞു വണങ്ങി സ്തുതിച്ചതി–
ഭക്തിമാനാകിയ നാരദനും തദാ

രാഘവനോടനുവാദവും കൈക്കൊണ്ടു
വേഗേന പോയ് മറഞ്ഞീടിനാനന്നേരം.

## അതികായവധം

കുംഭകർണ്ണൻ മരിച്ചോരു വൃത്താന്തവും
കമ്പം വരുമാറു കേട്ടു ദശാനനൻ
മോഹിച്ചു ഭൂമിയിൽ വീണു പുനരുടൻ
മോഹവും തീർന്നു മുഹൂർത്തമാത്രം കൊണ്ടു
പിന്നെപ്പലതരം ചൊല്ലി വിലപിച്ചു
ഖിന്നനായോരു ദശഗ്രീവനെത്തദാ
ചെന്നുതൊഴുതു പറഞ്ഞു ത്രിശിരസ്സു-
മുന്നതനായോരതികായവീരനും
ദേവാന്തകനും നരാന്തകനും മുഹു-
രേവം മഹോദരനും മഹാപാർശ്വനും
മത്തനുമുന്മത്തനുമൊരുമിച്ചതി-
ശക്തിയേറിടും നിശാചരവീരന്മാർ
എട്ടുപേരും സമരത്തിനൊരുമ്പെട്ടു.
ദുഷ്ടനാം രാവണൻ തന്നോടു ചൊല്ലിനാർ:
'ദുഃഖിപ്പതിനെന്തുകാരണം? ഞങ്ങൾ ചെ-
ന്നൊക്കെ രിപുക്കളെക്കൊന്നു വരാമല്ലോ.
യുദ്ധത്തിനായയച്ചീടുകിൽ ഞങ്ങളെ
ശ്ശത്രുക്കളാലൊരു പീഡയുണ്ടായ് വരാ.'
'എങ്കിലോ നിങ്ങൾ പോയ്ച്ചെന്നു യുദ്ധംചെയ്തു
സങ്കടം തീർക്കെ'ന്നുചൊന്നാൻ ദശാനനൻ.
'കണ്ടുകൂടാതോളമുള്ള പെരുമ്പട-
യുണ്ടതും കൊണ്ടു പൊയ്ക്കോൾവിനെല്ലാവരും.'
ആയുധവാഹനഭൂഷണജാലവു-
മാവോളവും കൊടുത്താൻ ദശകന്ധരൻ.

വെള്ളം കണക്കേ പരന്ന പെരുമ്പട-
യ്ക്കുള്ളിൽ മഹാരഥന്മാരിവരെൺവരും
പോർക്കുപുറപ്പെട്ടു ചെന്നതു കണ്ടള-
വൂക്കോടടുത്തു കവിപ്രവരന്മാരും.
സംഖ്യയില്ലാതോളമുള്ള പെരുമ്പട
വൻകടൽപോലെ പരന്നതു കണ്ടള-
വന്തകൻ വീട്ടിലാക്കീടനാൻ സത്വര-
മെന്തൊരു വിസ്മയം ചൊല്ലാവതല്ലേതും.
കല്ലും മലയും കരങ്ങളും കൈക്കൊണ്ടു
ചെല്ലുന്നവീരരോടേറ്റു നിശാചരർ.
കൊല്ലുന്നിതാശു കപിവരന്മാരെയും
നല്ല ശസ്ത്രാസ്ത്രങ്ങൾ തൂകി ക്ഷണാന്തരേ.
വാരണവാജി രഥങ്ങളും കാലാളും
ദാരുണന്മാരായ രാക്ഷസവീരരും
വീണു മരിച്ചുള്ള ചോരപ്പുഴകളും
കാണായിതു പലതായൊലിയ്ക്കുന്നതും.
അന്തമില്ലാതെ കബന്ധങ്ങളും പല-
തന്തികേ നൃത്തമാടിത്തുടങ്ങീ ബലാൽ.
രാക്ഷസരൊക്കെ മരിച്ചതു കണ്ടിതി-
രൂക്ഷതയോടുമടുത്താൻ നരാന്തകൻ.
കുന്തവുമേന്തിക്കുതിരപ്പുറമേറി-
യന്തകനെപ്പൊലെ വേഗാലടുത്തപ്പോൾ
അംഗദൻ മുഷ്ടികൾ കൊണ്ടവൻ തന്നുടൽ
ഭംഗം വരുത്തി യമപുരത്താക്കിനാൻ.
ദേവാന്തകനും പരിഘവുമായ് വന്നു
ദേവേന്ദ്രപുത്രതനയനോടേറ്റിതു.
വാരണമേറി മഹോദരവീരനും
തേരിലേറി ത്രിശിരസ്സുമണഞ്ഞിതു.

മൂവരോടും പൊരുതീടിനാനംഗദൻ
ദേവാദികളും പുകഴ്ത്തിനാരന്നേരം
കണ്ടുനില്ക്കും വായുപുത്രനും നീലനും
മണ്ടിവന്നാശു തുണച്ചാരതുനേരം.
മാരുതി കൊന്നിതു ദേവാന്തകനെയും
വീരനാം നീലൻ മഹോദരൻ തന്നെയും
ശൂരനാകും ത്രിശിരസ്സിൻ തലകളെ
മാരുതി വെട്ടിക്കളഞ്ഞു കൊന്നീടിനാൻ.
വന്നു പൊരുതാൻ മഹാപാർശ്വനന്നേരം
കൊന്നുകളഞ്ഞാനൃഷഭൻ മഹാബലൻ.
മത്തനുമുന്മത്തനും മരിച്ചാർ കപി–
സത്തമന്മാരോടെതിർത്തതിസത്വരം.
വിശ്വൈകവീരനതികായനന്നേര–
മശ്വങ്ങളായിരം പൂട്ടിയ തേരതിൽ
ശസ്ത്രാസ്ത്രജാലം നിറച്ചു വില്ലും ധരി–
ച്ചസ്ത്രജ്ഞനത്യർത്ഥമുദ്ധതചിത്തനായ്
യുദ്ധത്തിനായ് ചെറു ഞാണൊലിയുമിട്ടു
നക്തഞ്ചരശ്രേഷ്ഠപുത്രനടുത്തപ്പോൾ
നില്ക്കരുതാഞ്ഞു ഭയപ്പെട്ടു വാനര–
രൊക്കെ വാൽപൊങ്ങിച്ചു മണ്ടിത്തുടങ്ങിനാർ.
സാമർത്ഥ്യമേറെയുള്ളോരതികായനെ
സൗമിത്രി ചെന്നു ചെറുത്താനതുനേരം.
ലക്ഷ്മണബാണങ്ങൾ ചെന്നടുക്കും വിധൗ
തൽക്ഷണേ പ്രത്യങ്മുഖങ്ങളായ് വീണുപോം
ചിന്ത മുഴുത്തേതുമാവതല്ലാഞ്ഞേറ്റ–
മന്ധനായ് സൗമിത്രി നില്ക്കുന്നതുനേരം
മാരുതദേവനും മാനുഷനായ് വന്നു
സാരനാം സൗമിത്രിയോടു ചൊല്ലീടിനാൻ:

‘പണ്ടു വിരിഞ്ചൻ കൊടുത്തൊരു കഞ്ചുക-
മുണ്ടതു കൊണ്ടിവനേല്ക്കയില്ലായുധം.
ധർമ്മത്തെ രക്ഷിച്ചുകൊള്ളുവാനിന്നിനി
ബ്രഹ്മാസ്ത്രമെയ്തിവൻതന്നെ വധിയ്ക്ക നീ.
പിന്നെ നിന്നാൽ വധിയ്ക്കപ്പെടുമിന്ദ്രജി-
ത്തുന്നതനായ ദശാനനൻ തന്നെയും
കൊന്നു പാലിയ്ക്കും ജഗത്ത്രയം രാഘവ’
നെന്നു പറഞ്ഞു മറഞ്ഞു സമീരണൻ.
ലക്ഷ്മണനും നിജപൂർവ്വജൻ തൻപദ-
മുൾക്കാമ്പിൽ നന്നായുറപ്പിച്ചു വന്ദിച്ചു
പുഷ്പകരസംഭവബാണം പ്രയോഗിച്ചു
തൽക്ഷണേ കണ്ഠം മുറിച്ചാനതുനേരം.
ഭൂമൗ പതിച്ചോരതികായമസ്തക-
മാമോദമുൾക്കൊണ്ടെടുത്തു കപികുലം
രാമാന്തികേ വച്ചു കൈതൊഴുതീടിനാ-
രാമയം പൂണ്ടു ശേഷിച്ച രക്ഷോഗണം.
രാവണനോടറിയിച്ചാരവസ്ഥകൾ
ഹാ! വിധിയെന്നലറി ദശകണ്ഠനും

## ഇന്ദ്രജിത്തിന്റെ വിജയം

‘മക്കളും തമ്പിമാരും മരുമക്കളു-
മുൾക്കരുത്തേറും പടനായകന്മാരും
മന്ത്രികളും മരിച്ചീടിനാരേറ്റവ-
രെന്തിനി നല്ലതു ശങ്കര! ദൈവമേ!’
ഇത്ഥം വിലപിച്ചു നേരത്തു ചെന്നിന്ദ്ര-
ജിത്തും നമസ്കരിച്ചീടിനാൻ താതനെ.
‘ഖേദമുണ്ടാകരുതേതുമേ മാനസേ
താതനു ഞാനിഹ ജീവിച്ചിരിയ്ക്കവേ,

ശത്രുക്കളെക്കൊലചെയ്തു വരുന്നതു–
ണ്ടത്തലും തീർത്തിങ്ങിരുന്നരുളേണമേ!
സ്വസ്ഥനായ് വാഴുക ചിന്തയും കൈവിട്ടു
യുദ്ധേ ജയിപ്പാനനുഗ്രഹിയ്ക്കേണമേ!'
എന്നതു കേട്ടു തനയനേയും പുണർ–
'ന്നെന്നേ സുഖമേ ജയിച്ചു വരിക നീ.'
വൻപനാം പുത്രനും കുമ്പിട്ടു താതനെ
തൻപടയോടും നടന്നു തുടങ്ങിനാൻ.
ശംഭുപ്രസാദം വരുത്തുവാനായ് ചെന്നു
ജംഭാരിജിത്തും നികുംഭില പുക്കിതു.
സംഭാരജാലവും സമ്പാദ്യ സാദരം
സംഭാവ്യ ഹോമമാരംഭിച്ചിതന്നേരം.
രക്തമാല്യാംബരഗന്ധാനുലേപന–
യുക്തനായ് തത്ര ഗുരൂപദേശാന്വിതം,
ഭക്തിപൂണ്ടുജ്ജ്വലിപ്പിച്ചഗ്നിദേവനെ
ശക്തി തനിയ്ക്കു വർദ്ധിച്ചു വരുവാനായ്.
നക്തഞ്ചരാധിപപുത്രനുമെത്രയും
വ്യക്തവർണ്ണസ്വരമന്ത്രപുരസ്കൃതം
കർത്തവ്യമായുള്ള കർമ്മം കഴിച്ചഥ
ചിത്രഭാനുപ്രസാദത്താലതിദ്രുതം,
ശസ്ത്രാസ്ത്രചാപരഥാദികളോടുമ–
ന്തർദ്ധാനവിദ്യയും ലബ്ധ്വാ നിരാകുലം,
ഹോമസമാപ്തിവരുത്തിപ്പുറപ്പെട്ടു
രാമാദികളോടു പോരിനായാശരൻ.
പോർക്കളം പുക്കൊരുനേരം കപികളും
രാക്ഷസരെച്ചെറുത്താർത്തടുത്തീടിനാർ.
മേഘജാലം വരിഷിയ്ക്കുന്നതു പോലെ
മേഘനാദൻ കണ തൂകിത്തുടങ്ങിനാൻ.

പാഷാണപർവ്വതവൃക്ഷാദികൾ കൊണ്ടു
ഭീഷണന്മാരായ വാനരവീരരും
ദാരുണമായ് പ്രഹരിച്ചു തുടങ്ങിനാർ.
വാരണവാജി പദാതി രഥികളും
അന്തകൻതൻ പുരിയിൽ ചെന്നു പുക്കവർ-
ക്കന്തം വരുന്നതു കണ്ടൊരു രാവണി
സന്താപമോടുമന്തർദ്ധാനവും ചെയ്തു
സന്തതം തൂകിനാൻ ബ്രഹ്മാസ്ത്രസഞ്ചയം.
വൃക്ഷങ്ങൾ വെന്തു മുറിഞ്ഞുവീഴുംവണ്ണ-
മൃക്ഷപ്രവരന്മാർ വീണു തുടങ്ങിനാർ.
വൻപരാം മർക്കടന്മാരുടെ മെയ്യിൽവ-
ന്നമ്പതും നൂറുമിരുന്നൂറുമഞ്ഞൂറും
അമ്പുകൾകൊണ്ടു പിളർന്നു തെരുതെരെ
കമ്പം കലർന്നു മോഹിച്ചു വീണിടിനാർ.
അമ്പതു ബാണം വിവിദനേറ്റു പുന-
രൊമ്പതു മൈന്ദനുമഞ്ചു ഗജന്മേലും,
തൊണ്ണൂറു ബാണം നളനും തറച്ചിത-
വ്വണ്ണമേറ്റു ഗന്ധമാദനൻ മെയ്യിലും,
ഈരൊമ്പതേറ്റിതു നീലനും മുപ്പതു-
മീരഞ്ചു ബാണങ്ങൾ ജാംബവാൻ മെയ്യിലും.
ആറു പനസനു, മേഴു വിനത, നീ-
രാറു സുഷേണനുമെട്ടു കുമുദനും
ആറഞ്ചു ബാണമൃഷഭനും, കേസരി-
യ്ക്കാറുമൊരമ്പതും കൂടെ വന്നേറ്റിതു.
പത്തു ശതബലിയ്ക്കൊമ്പതു ധൂമ്രനും
പത്തുമൊരെട്ടു പ്രമാഥിയ്ക്കുമേറ്റിതു.
പത്തും പുനരിരുപത്തഞ്ചുമേറ്റിതു
ശക്തിയേറും വേഗദർശി,യ്ക്കതുപോലെ

നാല്പതുകൊണ്ടു ദധിമുഖമെയ്യിലും,
നാല്പതു രണ്ടു ഗവാക്ഷനുമേറ്റിതു.
മൂന്നു ഗവയനുമഞ്ചു ശരഭനും
മൂന്നുമൊരുനാലുമേറ്റു സുമുഖനും.
ദുർമ്മുഖനേറ്റിതിരുപത്തിനാലമ്പു,
സമ്മാനമായറുപത്തഞ്ചു താരനും.
ജ്യോതിർമ്മുഖനുമറുപതേറ്റു, പുന-
രാതങ്കമോടെൺപതഗ്നിവദനനും.
അംഗദന്മേലെഴുപത്തഞ്ചു കൊണ്ടിതു
തുംഗനാം സുഗ്രീവനേറ്റു ശരശതം.
ഇത്ഥം കപികുലനായകന്മാരറു-
പത്തേഴുകോടിയും വീണിതു ഭൂതലേ.
മർക്കടന്മാരിരുപത്തൊന്നു വെള്ളവു-
മർക്കതനയനും വീണോരനന്തരം
ആവതില്ലേതുമിതിന്നു നമുക്കെന്നു
ദേവദേവന്മാരുമന്യോന്യമന്നേരം
വ്യാകുലംപൂണ്ടു പറഞ്ഞുനിൽക്കേ, രുഷാ
രാഘവന്മാരെയുമെയ്തു വീഴ്ത്തീടിനാൻ,
മേഘനാദൻ മഹാവീര്യവ്രതധരൻ.
ശോകവിഷണ്ണമായ് നിശ്ചലമായിതു
ലോകവും, കൗണപാധീശജയത്തിനാ-
ലാഖണ്ഡലാരിയും ശംഖനാദം ചെയ്തു
വേഗേന ലങ്കയിൽ പുക്കിരുന്നീടിനാൻ,
ലേഖസമൂഹവും മാഴ്കി ഗതാശയാ.

## ഔഷധാഹരണയാത്ര

കൈകസീനന്ദനായ വിഭീഷണൻ
ഭാഗവതോത്തമൻ ഭക്തപരായണൻ,

പോക്കുവൻ മേലിലാപത്തു ഞാനെന്നോർത്തു
പോർക്കളം കൈവിട്ടു വാങ്ങി നിന്നീടിനാൻ.
കൊള്ളിയും മിന്നിക്കിടക്കുന്നതിൽ പ്രാണ–
നുള്ളവരാരെന്നറിയേണമെന്നോർത്തു
നോക്കി നോക്കിസ്സഞ്ചരിച്ചു തുടങ്ങിനാ–
നാക്കമേറും വായുപുത്രനുമന്നേരം
ആരിനിയുള്ളതൊരു സഹായത്തിനെ–
ന്നാരായ്ക വേണമെന്നോർത്തവനും തദാ
ശാഖാമൃഗങ്ങൾ കിടക്കുന്നവർകളിൽ
ചാകാതവരിതിലാരെന്നു നോക്കുവാൻ
ഏകാകിയായ് നടക്കുന്നനേരം തത്ര
രാഘവഭക്തൻ വിഭീഷണനെക്കണ്ടു.
തമ്മിലന്യോന്യമറിഞ്ഞു ദുഃഖംപൂണ്ടു
നിർമ്മലന്മാർ നടന്നീടിനാർ പിന്നെയും.
പത്മോജസംഭവനന്ദനൻ ജാംബവാൻ
താതനനുഗ്രഹംകൊണ്ടു മോഹം തീർന്നു
കണ്ണുമിഴിപ്പാനരുതാഞ്ഞിരിയ്ക്കുമ്പോൾ
ചെന്നു വിഭീഷണൻ ചോദിച്ചിതാദരാൽ:
'നിന്നുടെ ജീവനുണ്ടോ കപിപുംഗവ!?
നന്നായിതെങ്കിൽ; നീയെന്നെയറിഞ്ഞിതോ?'
'കണ്ണുമിഴിച്ചുകൂടാ രുധിരം കൊണ്ടു
നിന്നുടെ വാക്കു കേട്ടുള്ളിൽ വിഭാതി മേ
രാക്ഷസരാജൻ വിഭീഷണനെന്നതു;
സാക്ഷാൽ പരമാർത്ഥമെന്നോടു ചൊല്ലുക.'
'സത്യം വിഭീഷണനായതു ഞാനെടോ!
സത്യമതേ!' പുനരെന്നതു കേട്ടവൻ
ചോദിച്ചിതാശരാധീശ്വരൻ തന്നോടു
'ബോധമുണ്ടല്ലോ ഭവാനേറ്റമാകയാൽ

മേഘനാദാസ്ത്രങ്ങളേറ്റു മരിച്ചൊരു
ശാഖാമൃഗങ്ങളിൽ നമ്മുടെ മാരുതി
ജീവനോടേ പുനരെങ്ങാനുമാണ്ടെങ്കി-
ലാവതെല്ലാം തിരയേണമിനിയെടോ!'
ചോദിച്ചിതാശു വിഭീഷണ 'നെന്തെടോ
വാതാത്മജനിൽ വാത്സല്യമുണ്ടായതും?
രാമസൗമിത്രിസുഗ്രീവാംഗദാദിക-
ളാമവരേവരിലും വിശേഷിച്ചു നീ
ചോദിച്ചതെന്തു സമീരണപുത്രനെ?;
മോദിച്ചതെന്തവനെക്കുറിച്ചേറ്റവും?'
'എങ്കിലോ കേൾക്ക നീ; മാരുതിയുണ്ടെങ്കിൽ
സങ്കടമില്ല മറ്റാർക്കുമറിഞ്ഞാലും.
മാരുതപുത്രൻ മരിച്ചിതെന്നാകിൽ മ-
റ്റാരുമില്ലൊക്കെ മരിച്ചതിന്നൊക്കുമേ.'
സാരസസംഭവപുത്രവാക്യം കേട്ടു
മാരുതിയും ബഹുമാനിച്ചു സാദരം
'ഞാനിതല്ലോ മരിച്ചീലെ'ന്നവൻ കാല്ക്ക-
ലാമോദമുൾക്കൊണ്ടു വീണു വണങ്ങിനാൻ.
ഗാഢമായാശ്ലേഷവും ചെയ്തു ജാംബവാൻ
കൂടെത്തലയിൽ മുകർന്നു ചൊല്ലീടിനാൻ:
'മേഘനാദാസ്ത്രങ്ങളേറ്റു മരിച്ചൊരു
ശാഖാമൃഗങ്ങളെയും പിന്നെ നമ്മുടെ
രാഘവന്മാരെയും ജീവിച്ചിരുത്തുവാ-
നാകുന്നവരാരുമില്ല നീയെന്നിയേ.
പോകവേണം നീ ഹിമവാനെയും കട-
ന്നാകുലമറ്റു കൈലാസശൈലത്തോളം.
കൈലാസസന്നിധിയിങ്കലൃഷഭാദ്രി-
മേലുണ്ടു ദിവ്യൗഷധങ്ങളറിക നീ.

നാലുണ്ടു ദിവ്യൗഷധങ്ങളവറ്റിനു
നാലിനും നാമങ്ങളും കേട്ടുകൊള്ളുക.
മുമ്പിൽ വിശല്യകരണിയെന്നൊന്നെടോ,
പിൻപു സന്ധാനകരണി, മൂന്നാമതും
നല്ല സുവർണ്ണകരണി, നാലാമതും
ചൊല്ലുവൻ ഞാൻ മൃതസഞ്ജീവനി സഖേ!
രണ്ടു ശൃംഗങ്ങളുയർന്നു കാണാമവ
രണ്ടിനും മദ്ധ്യേ മരുന്നുകൾ നില്പതും.
ആദിത്യനോളം പ്രഭയുണ്ടു നാലിനും
വേദസ്വരൂപങ്ങളെന്നുമറിക നീ.
വാരാന്നിധിയും വനങ്ങൾ ശൈലങ്ങളും
ചാരുനദികളും രാജ്യങ്ങളും കട-
ന്നാരാൽ വരിക മരുന്നുകളും കൊണ്ടു
മാരുതനന്ദന! പോക നീ വൈകാതെ.'
ഇത്ഥം വിധിസുതൻ വാക്കുകൾ കേട്ടവൻ
ഭക്ത്യാ തൊഴുതു മഹേന്ദ്രമേറീടിനാൻ.
മേരുവിനോളം വളർന്നു ചമഞ്ഞവൻ
വാരാന്നിധിയും കുലപർവ്വതങ്ങളും
ലങ്കയും രാക്ഷസരും വിറയ്ക്കും വണ്ണം
ശങ്കാരഹിതം കരുത്തോടലറിനാൻ.
വായുവേഗേന കുതിച്ചുയർന്നംബരേ
പോയവൻ നീഹാരശൈലവും പിന്നിട്ടു
വൈരിഞ്ചമണ്ഡവും ശങ്കരശൈലവും
നേരേ ധരാനദിയുമളകാപുരം
മേരുഗിരിയുമൃഷാഭാദ്രിയും കണ്ടു
മാരുതി വിസ്മയപ്പെട്ടു നോക്കീടിനാൻ.

## കാലനേമിയുടെ പുറപ്പാട്

മാരുതനന്ദനനൗഷധത്തിന്നങ്ങു
മാരുതവേഗേന പോയതറിഞ്ഞൊരു
ചാരവരന്മാർ നിശാചരാധീശനോ-
ടാരുമറിയാതെ ചെന്നു ചൊല്ലീടിനാർ.
ചാരവാക്യംകേട്ടു രാത്രിഞ്ചരാധിപൻ
പാരം വിചാരം കലർന്നു മരുവിനാൻ.
ചിന്താവശനായ് മുഹൂർത്തമിരുന്നള-
വന്തർഗൃഹത്തിങ്കൽനിന്നു പുറപ്പെട്ടു
രാത്രിയിലാരും സഹായവും കൂടാതെ
രാത്രിഞ്ചരാധിപൻ കാലനേമീഗൃഹം
പ്രാപിച്ചളവതിവിസ്മയംപൂണ്ടവ-
നാപൂർണ്ണമോദം തൊഴുതു സന്ത്രസ്തനായ്
അർഘ്യാദികൾകൊണ്ടു പൂജിച്ചു ചോദിച്ചാ-
'നർക്കോദയം വരുംമുമ്പേ ലഘുതര-
മിങ്ങെഴുന്നള്ളുവാനെന്തൊരു കാരണ-
മിങ്ങനെ മറ്റുള്ളകമ്പടികൂടാതെ?
ദുഃഖനിപീഡിതനാകിയ രാവണ-
നക്കാലനേമിതന്നോടു ചൊല്ലീടിനാൻ:
'ഇക്കാലവൈഭമെന്തു ചൊല്ലാവതു-
മൊക്കെ നിന്നോടു ചൊൽവാനത്ര വന്നതും
ശക്തിമാനാകിയ ലക്ഷ്മണനെന്നുടെ
ശക്തിയേറ്റാശു വീണീടിനാൻ ഭൂതലേ.
പിന്നെ വിരിഞ്ചാസ്ത്രമെയ്തു മമാത്മജൻ
മന്നവന്മാരെയും വാനരന്മാരെയും
കൊന്നു രണാങ്കണംതന്നിൽ വീഴ്ത്തീടിനാൻ.
വെന്നിപ്പറയുമടിപ്പിച്ചിതാത്മജൻ.
ഇന്നു ജീവിപ്പിച്ചുകൊള്ളുവാൻ മാരുത-

നന്ദനനൗഷധത്തിന്നു പോയീടിനാൻ.
ചെന്നു വിഘ്നം വരുത്തേണമതിന്നു നീ.
നിന്നോടുപായവും ചൊല്ലാമതിന്നെടോ.
താപസനായ് ചെന്നു മാർഗ്ഗമദ്ധ്യേ പുക്കു
പാപവിനാശനമായുള്ള വാക്കുകൾ
ചൊല്ലി മോഹിപ്പിച്ചു കാലവിളംബനം
വല്ലകണക്കിലും നീ വരുത്തീടണം.
താമസവാക്കുകൾ കേട്ടനേരം കാല-
നേമിയും രാവണൻതന്നോടു ചൊല്ലിനാൻ
'സാമവേദജ്ഞ! സർവജ്ഞ! ലങ്കേശ്വര!
സാമമാമെന്നുടെ വാക്കു കേൾക്കേണമേ!
നിന്നെക്കുറിച്ചു മരിപ്പതിനിക്കാല-
മെന്നുള്ളിലേതും മടിയില്ല നിശ്ചയം.
മാരീചനെക്കണക്കേ മരിപ്പാൻ മന-
താരിലെനിക്കേതുമില്ലൊരു ചഞ്ചലം.
മക്കളും തമ്പിമാരും മരുമക്കളും
മക്കളുടെ നല്ല മക്കളും ഭൃത്യരും
ഒക്കെ മരിച്ചു നീ ജീവിച്ചിരുന്നിട്ടു
ദുഃഖമൊഴിഞ്ഞെന്തൊരു ഫലമുള്ളതും?
എന്തു രാജ്യംകൊണ്ടു പിന്നെയൊരു ഫല-
മെന്തു ഫലം തവ ജാനകിയെക്കൊണ്ടും?
ഹന്ത! ജഡാത്മകമായ ദേഹം കൊണ്ടു-
മെന്തുഫലം തവ ചിന്തിച്ചുകാൺകെടോ!
സീതയെ രാമനു കൊണ്ടക്കൊടുത്തു നീ
സോദരനായ്ക്കൊണ്ടു രാജ്യവും നൽകുക.
കാനനംതന്നിൽ മുനിവേഷവും പൂണ്ടു
മാനസശുദ്ധിയോടും കൂടി നിത്യവും
പ്രത്യുഷസ്യുത്ഥായ ശുദ്ധതോയേ കുളി-

ച്ചത്യന്തഭക്തിയോടർക്കോദയം കണ്ടു
സന്ധ്യാനമസ്കാരവും ചെയ്തു ശീഘ്രമേ–
കാന്തേ സുഖാസനം പ്രാപിച്ചു തുഷ്ടനായ്
സർവവിഷയസംഗങ്ങളും കൈവിട്ടു
സർവേന്ദ്രിയങ്ങളും പ്രത്യാഹരിച്ചുടൻ
ആത്മനി കണ്ടുകണ്ടാത്മാനമാത്മനാ
സ്വാത്മോദയംകൊണ്ടു സർവലോകങ്ങളും
സ്ഥാവരജംഗമജാതികളായുള്ള
ദേവതിര്യങ്മനുഷ്യാദിജന്തുക്കളും
ദേഹബുദ്ധീന്ദ്രിയാദ്യങ്ങളും നിത്യനാം
ദേഹി സർവത്തിനുമാധാരമെന്നതും.
ആബ്രഹ്മസ്തംബപര്യന്തമായെന്തോന്നു
താല്പര്യമുൾക്കൊണ്ടു കണ്ടതും കേട്ടതും
ഒക്കെ പ്രകൃതിയെന്നത്രെ ചൊല്ലപ്പെടും
സൽഗുരുമായയെന്നും പറഞ്ഞീടുന്നു.
ഇക്കണ്ട ലോകവൃക്ഷത്തിന്നനേകധാ
സർഗ്ഗസ്ഥിതിവിനാശങ്ങൾക്കു കാരണം
ലോഹിതശ്വേതകൃഷ്ണാദിമയങ്ങളാം
ദേഹങ്ങളെ ജനിപ്പിയ്ക്കുന്നതും മായാ.
പുത്രഗണം കാമക്രോധാദികളെല്ലാം
പുത്രികളും തൃഷ്ണാഹിംസാദികളെടോ.
തന്റെ ഗുണങ്ങളെക്കൊണ്ടു മോഹിപ്പിച്ചു
തന്റെ വശത്താക്കുമാത്മാവിനെയവൾ.
കർത്തൃത്വഭോക്തൃത്വമുഖ്യഗുണങ്ങളെ
നിത്യമാത്മാവാകുമീശ്വരൻതങ്കലേ
ആരോപണംചെയ്തു തന്റെ വശത്താക്കി
നേരെ നിരന്തരം ക്രീഡിച്ചുകൊള്ളുന്നു.
ശുദ്ധനാത്മാ പരനേകനവളോടു

യുക്തനായ് വന്നു പുറത്തു കാണുന്നിതു.
തന്നുടെയാത്മാവിനെത്താൻ മറക്കുന്നി-
തന്വഹം മായാഗുണവിമോഹത്തിനാൽ.
ബോധസ്വരൂപനായായോരു ഗുരുവിനാൽ
ബോധിതനായാൽ നിവൃത്തേന്ദ്രിയനുമായ്
കാണുന്നിതാത്മാവിനെ സ്പഷ്ടമായ് സദാ
വേണുന്നതെല്ലാമവനു വന്നൂ തദാ.
ദൃഷ്ട്വാ പ്രകൃതിഗുണങ്ങളോടാശു വേർ-
പെട്ടു ജീവന്മുക്തനായ് വരും ദേഹിയും.
നീയുമേവം സദാത്മാനം വിചാരിച്ചു
മായാഗുണങ്ങളിൽനിന്നു വിമുക്തനായ്
അദ്യപ്രഭൃതി വിമുക്തനാത്മാവിതി
ജ്ഞാത്വാ നിരസ്താശയാ ജിതകാമനായ്
ധ്യാനനിരതനായ് വാഴുകെന്നാൽ വരു-
മാനന്ദമേതും വികല്പമില്ലോർക്ക നീ.
ധ്യാനിപ്പതിന്നു സമർത്ഥനല്ലെങ്കിലോ
മാനസേ പാവനേ ഭക്തിപരവശേ
നിത്യം സഗുണനാം ദേവനെയാശ്രയി-
ച്ചത്യന്തശുദ്ധ്യാ സ്വബുദ്ധ്യാ നിരന്തരം
ഹൃല്പത്മകർണ്ണികാമധ്യേ സുവർണ്ണപീ-
ഠോല്പലേ രത്നഗണാഞ്ചിതേ നിർമ്മലേ
ശ്ലക്ഷ്ണേ മൃദുതരേ സീതയാ സംസ്ഥിതം
ലക്ഷ്മണസേവിതം ബാണധനുർദ്ധരം
വീരാസനസ്ഥം വിശാലവിലോചന-
മൈരാവതീതുല്യപീതാംബരധരം
ഹാരകിരീടകേയൂരാംഗദാംഗുലീ-
യോരുരത്നാഞ്ചിതകുണ്ഡലനൂപുര-
ചാരുകടകകടിസൂത്രകൗസ്തുഭ-

സാരസമാല്യവനമാലികാധരം
ശ്രീവത്സവക്ഷസം രാമം രമാവരം
ശ്രീവാസുദേവം മുകുന്ദം ജനാർദ്ദനം
സർവഹൃദിസ്ഥിതം സർവേശ്വരം പരം
സർവവന്ദ്യം ശരണാഗതവത്സലം
ഭക്ത്യാ പരബ്രഹ്മയുക്തനായ് ധ്യാനിയ്ക്കിൽ
മുക്തനായ് വന്നുകൂടും ഭവാൻ നിർണ്ണയം.
തച്ചരിത്രം കേട്ടുകൊൾകയും ചൊൽകയു–
മുച്ചരിച്ചും രാമരാമേതി സന്തതം
ഇങ്ങനെ കാലം കഴിച്ചുകൊള്ളുന്നാകി–
ലെങ്ങനെ ജന്മങ്ങൾ പിന്നെയുണ്ടാകുന്നു?
ജന്മജന്മാന്തരത്തിങ്കലുമുള്ളോരു
കൽമഷമൊക്കെ നശിച്ചുപോം നിശ്ചയം.
വൈരം വെടിഞ്ഞതിഭക്തിസംയുക്തനായ്
ശ്രീരാമദേവനെത്തന്നെ ഭജിയ്ക്ക നീ.
ദേവം പരിപൂർണ്ണമേകം സദാ ഹൃദി
ഭാവിതം ഭാവരൂപം പുരുഷം പരം
നാമരൂപാദിഹീനം പുരാണം ശിവം
രാമമേവം ഭജിച്ചീടു നീ സന്തതം.'
രാക്ഷസേന്ദ്രൻ കാലനേമി പറഞ്ഞോരു
വാക്കുകൾ പീയൂഷതുല്യങ്ങൾ കേൾക്കയാൽ
ക്രോധതാമ്രാക്ഷനായ് വാളുമായ് തൽഗളം
ഛേദിപ്പതിന്നൊരുമ്പെട്ടു ചൊല്ലീടിനാൻ.
'നിന്നെ വെട്ടിക്കളഞ്ഞിട്ടിനിക്കാര്യങ്ങൾ
പിന്നെയെല്ലാം വിചാരിച്ചുകൊള്ളാമെടോ!'
കാലനേമി ക്ഷണദാചരനന്നേരം
മൂലമെല്ലാം വിചാരിച്ചു ചൊല്ലീടിനാൻ:
'രാക്ഷസരാജ! ദുഷ്ടാത്മൻ! മതി മതി

രൂക്ഷതാഭാവമിതുകൊണ്ടു കിം ഫലം?
നിന്നുടെ ശാസനം ഞാനനുഷ്ഠിപ്പന-
തെന്നുടെ സൽഗതിയ്ക്കെന്നു ധരിയ്ക്ക നീ.
സത്യസ്വരൂപത്തെ വഞ്ചിപ്പതിന്നു ഞാ-
നദ്യ സമുദ്യുക്തനായേൻ മടിയാതെ.'
എന്നു പറഞ്ഞു ഹിമാദ്രിപാർശ്വേ ഭൃശം
ചെന്നിരുന്നാൻ മുനിവേഷമായ് തൽക്ഷണേ.
കാണായിതാശ്രമം മായാവിരചിതം
നാനാമുനിജനസേവിതമായതും.
ശിഷ്യജനപരിചാരകസംയുത-
മൃഷ്യാശ്രമം കണ്ടു വായുതനയനും
ചിന്തിച്ചുനിന്നാ 'നിവിടെയൊരാശ്രമ-
മെന്തുമൂലം? പണ്ടു കണ്ടിട്ടുമില്ല ഞാൻ.
മാർഗ്ഗവിഭ്രംശം വരികയോ? കേവല-
മോർക്കണമെന്മനോവിഭ്രമമല്ലല്ലീ?
നാനാപ്രകാരവും താപസനെക്കണ്ടു
പാനീയപാനവും ചെയ്തു ദാഹം തീർത്തു
കാണാം മഹൗഷധം നില്ക്കുമത്യുന്നതം
ദ്രോണാചലം രഘുപുംഗവാനുഗ്രഹാൽ.'
ഇത്ഥം നിരൂപിച്ചൊരു യോജനായതം
വിസ്താരമാണ്ട മായാശ്രമമശ്രമം
രംഭാപനസഖർജ്ജൂരകേരാമ്രാദി
സമ്പൂർണ്ണമത്യച്ഛതോയവാപീയുതം
കാലനേമിത്രിയാമാചരനും തത്ര
ശാലയിലൃത്വിക് സദസ്യാദികളോടും
ഇന്ദ്രയാഗം ദൃഢമാമ്മാറനുഷ്ഠിച്ചു
ചന്ദ്രചൂഡപ്രസാദം വരുത്തീടുവാൻ
ഭക്ത്യാ ശിവപൂജയും ചെയ്തു വാഴുന്ന

നക്തഞ്ചരേന്ദ്രനാം താപസശ്രേഷ്ഠനെ
വീണുനമസ്കാരവും ചെയ്തുടൻ ജഗൽ–
പ്രാണതനയനുമിങ്ങനെ ചൊല്ലിനാൻ:
'രാമദൂതോഹം ഹനൂമാനിതി മമ
നാമം പവനജനഞ്ജനാനന്ദനൻ
രാമകാര്യാർത്ഥമായ് ക്ഷീരാംബുരാശിക്കു
സാമോദമിന്നു പോകുന്നു തപോനിധേ!
ദേഹരക്ഷാർത്ഥമിവിടേക്കു വന്നിതു
ദാഹം പൊറാഞ്ഞു തണ്ണീർ കുടിച്ചീടുവാൻ.
എങ്ങു ജലസ്ഥലമെന്നരുൾചെയ്യേണ–
മെങ്ങുമേ പാർക്കരുതെന്നെന്മനോഗതം.'
മാരുതി ചൊന്നതു കേട്ടു നിശാചരൻ
കാരുണ്യഭാവം നടിച്ചു ചൊല്ലീടിനാൻ:
'മാമകമായ കമണ്ഡലുസ്ഥം ജല–
മാമയം തീരുവോളം കുടിച്ചീടുക.
പക്വഫലങ്ങളും ഭക്ഷിച്ചനന്തരം
ദുഃഖം കളഞ്ഞു കുറഞ്ഞൊന്നുറങ്ങുക.
ഏതും പരിഭ്രമിക്കേണ്ട ഭവാനിനി
ഭൂതവും ഭവ്യവും മേലിൽ ഭവിപ്പതും
ദിവ്യദൃശാ കണ്ടറിഞ്ഞിരിക്കുന്നിതു.
സുവ്യക്തമായതുകൊണ്ടു ചൊല്ലീടുവൻ.
വാനരന്മാരും സുമിത്രാതനയനും
മാനവവീരനിരീക്ഷിതരാകയാൽ
മോഹവും തീർന്നെഴുന്നേറ്റിതെല്ലാവരു–
മാഹവത്തിന്നൊരുമിച്ചു നിന്നീടിനാർ.'
ഇത്ഥമാകർണ്യ ചൊന്നാൻ കപിപുംഗവ
'നെത്രയും കാരുണ്യശാലിയല്ലോ ഭവാൻ.
പാരം പെരുതു മേ ദാഹമതുകൊണ്ടു

പോരാ കമണ്ഡലുസംസ്ഥിതമാം ജലം.’
വായുതനയനേവം ചൊന്ന നേരത്തു
മായാവിരചിതനായ വടുവിനെ
തോയാകരം ചെന്നു കാട്ടിക്കൊടുക്കെന്നു
ഭൂയോ മുദാ കാലമേനിയും ചൊല്ലിനാൻ.
‘നേത്രനിമീലനം ചെയ്തു പാനീയവും
പീത്വാ മമാന്തികം പ്രാപിയ്ക്ക സത്വരം.
എന്നാൽ നിനക്കൗഷധം കണ്ടു കിട്ടുവാ–
നിന്നു നല്ലോരു മന്ത്രോപദേശം ചെയ്‌വൻ.’
എന്നതു കേട്ടു വിശ്വാസേന മാരുതി
ചെന്നാനയച്ച വടുവിനോടും മുദാ.
കണ്ണുമടച്ചു വാപീതടം പ്രാപിച്ചു
തണ്ണീർ കുടിപ്പാൻ തുടങ്ങും ദശാന്തരേ
വന്നു ഭയങ്കരിയായ മകരിയു–
മുന്നതനായ മഹാകപിവീരനെ
തിന്നുകളവാനൊരുമ്പെട്ടനേരത്തു
കണ്ണു മിഴിച്ചു കപീന്ദ്രനും നോക്കിനാൻ.
വക്ത്രം പിളർന്നു കണ്ടോരു മകരിയെ
ഹസ്തങ്ങൾകൊണ്ടു പിളർന്നാൻ കപിവരൻ.
ദേഹമുപേക്ഷിച്ചു മേല്പോട്ടു പോയിതു
ദേഹിയും മിന്നൽപോലെ തദത്യത്ഭുതം.
ദിവ്യവിമാനദേശേ കണ്ടിതന്നേരം
ദിവ്യരൂപത്തോടു നാരീമണിയെയും.
ചേതോഹരാംഗിയാമപ്സരസ്ത്രീമണി
വാതാത്മജനോടു ചൊന്നാളതുനേരം:
‘നിന്നുടെ കാരുണ്യമുണ്ടാകയാലെനി–
യ്ക്കിന്നു വന്നൂ ശാപമോക്ഷം കപിവര!
മുന്നമൊരപ്സരസ്ത്രീ ഞാ,നൊരു മുനി–

തന്നുടെ ശാപേന രാക്ഷസിയായതും
ധന്യമാലീതി മേ നാമം മഹാമതേ!
മാന്യനാം നീയിനിയൊന്നു ധരിയ്ക്കണം.
അത്ര പുണ്യാശ്രമേ നീ കണ്ട താപസൻ
നക്തഞ്ചരൻ കാലനേമി മഹാഖലൻ.
രാവണപ്രേരിതനായ് വന്നിരുന്നവൻ
താവക മാർഗ്ഗവിഘ്നം വരുത്തീടുവാൻ.
താപസവേഷം ധരിച്ചിരിയ്ക്കുന്നിതു
താപസദേവഭൂദേവാദിഹിംസകൻ.
ദുഷ്ടനെ വേഗം വധിച്ചുകളഞ്ഞിനി–
പ്പുഷ്ടമോദം ദ്രോണപർവ്വതം പ്രാപിച്ചു
ദിവ്യൗഷധങ്ങളും കൊണ്ടങ്ങു ചെന്നിനി
ക്രവ്യാദവംശമശേഷമൊടുക്കുക.
ഞാനിനി ബ്രഹ്മലോകത്തിനു പോകുന്നു
വാനരവീര! കുശലം ഭവിയ്ക്ക തേ.'
പോയാളിവണ്ണം പറഞ്ഞവൾ, മാരുതി
മായാവിയാം കാലനേമിതന്നന്തികേ
ചെന്നാ,നവനോടു ചൊന്നാനസുരനും:
'വന്നീടുവാനിത്ര വൈകിയതെന്തെടോ?
കാലമിനിക്കളയാതെ വരിക നീ
മൂലമന്ത്രോപദേശം ചെയ്‌വനാശു ഞാൻ.
ദക്ഷിണയും തന്നഭിവാദ്യവും ചെയ്ക
ദക്ഷനായ് വന്നുകൂടും ഭവാൻ നിർണ്ണയം.'
തൽക്ഷണേ മുഷ്ടിയും ബദ്ധ്വാ ദൃഢതരം
രക്ഷഃപ്രവരോത്തമാംഗേ കപിവരൻ
ഒന്നടിച്ചാനതുകൊണ്ടവനും തദാ
ചെന്നു പുക്കീടിനാൻ ധർമ്മരാജാലയം.

## ദിവ്യൗഷധഫലം

ക്ഷീരാർണ്ണവത്തെയും ദ്രോണാചലത്തെയും
മാരുതി കണ്ടു വണങ്ങി നോക്കും വിധൗ
ഔഷാധാവാസാമൃഷഭാദ്രിയും കണ്ടി–
തൗഷധമൊന്നുമേ കണ്ടതുമില്ലല്ലോ.
കാണാഞ്ഞു കോപിച്ചു പർവ്വതത്തെപ്പറി–
ച്ചേണാങ്കബിംബംകണക്കെപ്പിടിച്ചവൻ
കൊണ്ടുവന്നൻപോടു രാഘവൻ മുമ്പിൽ വ–
ച്ചിണ്ടൽ തീർത്തീടിനാൻ വൻപടയ്ക്കന്നേരം
കൊണ്ടൽ നേർവർണ്ണനും പ്രീതി പൂണ്ടാൻ നീല–
കണ്ഠനുമാനന്ദമായ് വന്നിതേറ്റവും
ഔഷധത്തിൻ കാറ്റു തട്ടിയ നേരത്തു
ദോഷമകന്നെഴുന്നേറ്റിതെല്ലാവരും.
‘മുന്നമിരുന്നവണ്ണംതന്നെയാക്കണ–
മിന്നുതന്നെ ശൈലമില്ലൊരു സംശയം
അല്ലായ്കിലെങ്ങനെ രാത്രിഞ്ചരബലം
കൊല്ലുന്നി’ തെന്നരുൾചെയ്തോരനന്തരം
കുന്നുമെടുത്തുയർന്നാൻ കപിപുംഗവൻ.
വന്നാനരനിമിഷംകൊണ്ടു പിന്നെയും
യുദ്ധേ മരിച്ച നിശാചരന്മാരുടൽ
നക്തഞ്ചരേന്ദ്രനിയോഗേന രാക്ഷസർ
വാരാന്നിധിയിലിട്ടീടിനാരെന്നതു
കാരണം ജീവിച്ചതില്ല രക്ഷോഗുണം.

## മേഘനാദവധം

രാഘവന്മാരും മഹാകപിവീരരും
ശോകമകന്നു തെളിഞ്ഞുവാഴുംവിധൗ
മർക്കടനായകന്മാരോടു ചൊല്ലിനാ–

നർക്കതനയനുമംഗദനും തദാ:
'നില്ക്കരുതാരും പുറത്തിനി വാനര-
രൊക്കെക്കടക്ക മുറിയ്ക്ക മതിലുകൾ
വയ്ക്ക ഗൃഹങ്ങളിലൊക്കവേ കൊള്ളിയും
വൃക്ഷങ്ങളൊക്കെ മുറിയ്ക്ക തെരുതെരെ
കൂപതടാകങ്ങൾ തൂർക്ക കിടങ്ങുകൾ
ഗോപുരദ്വാരാവധി നിരത്തീടുക.
മിയ്ക്കതുമൊക്കെയൊടുങ്ങി നിശാചര-
രുൾക്കരുത്തുള്ളവരിന്നുമുണ്ടെങ്കിലോ
വെന്തുപൊറാഞ്ഞാൽ പുറത്തു പുറപ്പെടു-
മന്തകൻ വീട്ടിന്നയയ്ക്കാമനുക്ഷണം.'
എന്നതു കേട്ടവർ കൊള്ളിയും കൈക്കൊണ്ടു
ചെന്നു തെരുതെരെ വച്ചുതുടങ്ങിനാർ.
പ്രാസാദഗോപുരഹർമ്മ്യഗേഹങ്ങളും
കാസീസകാഞ്ചനരൂപ്യതാമ്രങ്ങളും
ആയുധശാലകളാഭരണങ്ങളു-
മായതനങ്ങളും മജ്ജനശാലയും,
വാരണവൃന്ദവും വാജിസമൂഹവും,
തേരുകളും വെന്തുവെന്തു വീണീടുന്നു.
സ്വർഗ്ഗലോകത്തോളമെത്തി ദഹനനും
ശക്രനോടങ്ങറിയിപ്പാനനാകുലം.
മാരുതി ചുട്ടതിലേറെ നന്നായ് ചമ-
ച്ചോരു ലങ്കാപുരം ഭൂതിയായ് വന്നിതു.
രാത്രിഞ്ചരസ്ത്രീകൾ വെന്തലറിപ്പാഞ്ഞു-
മാർത്തിമുഴുത്തു തെരുതെരെച്ചാകയും
മാർത്താണ്ഡഗോത്രജനാകിയ രാഘവൻ
കൂർത്തുമൂർത്തുള്ള ശരങ്ങൾ പൊഴിയ്ക്കയും
ഗോത്രാരിജിത്തും ജയിച്ചതുമെത്രയും

പാർത്തോളമത്ഭുതമെന്നു പറകയും
രാത്രിഞ്ചരന്മാർ നിലവിളിഘോഷവും
രാത്രിഞ്ചരസ്ത്രീകൾ കേഴുന്നഘോഷവും
മാനവേന്ദ്രൻധനുർജ്ജ്യാനാദഘോഷവും
ആനകൾ വെന്തലറീടുന്ന ഘോഷവും
വാനരന്മാർ നിന്നലറുന്ന ഘോഷവും
ദീനതപൂണ്ട തുരഗങ്ങൾനാദവും
സന്തതം തിങ്ങി മുഴങ്ങിച്ചമഞ്ഞിതു
ചിന്തമുഴുത്തു ദശാനനവീരനും
കുംഭകർണ്ണാത്മജന്മാരിൽ മുമ്പുള്ളൊരു
കുംഭനോടാശു നീ പോകെന്നു ചൊല്ലിനാൻ.
തമ്പിയായുള്ള നികുംഭനുമന്നേരം
മുമ്പിൽ ഞാനെന്നു മുതിർന്നു പുറപ്പെട്ടാൻ.
കമ്പനൻ താനും പ്രജംഘനുമെത്രയും
വൻപുള്ള യൂപാക്ഷനും ശോണിതാക്ഷനും
വൻപടയോടും പുറപ്പെട്ടു ചെന്നള-
വിമ്പം കലർന്നടുത്താർ കപിവീരരും
രാത്രിയിലാർത്തങ്ങടുത്തു പൊരുതൊരു
രാത്രിഞ്ചരന്മാർ തെരുതെരെ ചാകയും
കൂർത്ത ശസ്ത്രാസ്ത്രങ്ങൾകൊണ്ടു കപികളും
ഗാത്രങ്ങൾ ഭേദിച്ചു ധാത്രിയിൽ വീഴ്കയും
ഏറ്റുപിടിച്ചുമടിച്ചുമിടിച്ചു മ-
ങ്ങേറ്റം കടിച്ചും പൊടിച്ചും പരസ്പരം
ചീറ്റം മുഴുത്തു പറിച്ചും മരാമരം
തോറ്റുപോകായ്കെന്നു ചൊല്ലിയടുക്കയും
വാനരരാക്ഷസന്മാർ പൊരുതാരഭി-
മാനം നടിച്ചും ത്യജിച്ചും കളേബരം.
നാലഞ്ചുനാഴികനേരം പൊരുതപ്പോൾ

കാലപുരിപുക്കിതേറ്റ രക്ഷോഗണം.
കമ്പനൻ വൻപോടടുത്താനതു നേര-
മമ്പുകൊണ്ടേറ്റമകന്നു കപികളും.
കമ്പം കലർന്നൊഴിച്ചാരതു കണ്ടഥ
ജംഭാരിനന്ദനപുത്രനും കോപിച്ചു
കമ്പനൻ തന്നെ വധിച്ചോരനന്തരം
പിമ്പേ തുടർന്നങ്ങടുത്താൻ പ്രജംഘനും.
യൂപാക്ഷനും തഥാ ശോണിതനേത്രനും
കോപിച്ചടുത്താരതുനേരമംഗദൻ
കൗണപന്മാർ മൂവരോടും പൊരുതതി-
ക്ഷീണനായ് വന്നിതു ബാലിതനയനും.
മൈന്ദനുമാശു വിവിദനുമായ്ത്തത്ര
മന്ദേതരം വന്നടുത്താരതുനേരം.
കൊന്നാൻ പ്രജംഘനെത്താരേയനുമഥ
പിന്നെയവ്വണ്ണം വിവദൻ മഹാബലൻ
കൊന്നിതു ശോണിതനേത്രനെയുമഥ
മൈന്ദനും യൂപാക്ഷനെക്കൊന്നു വീഴ്ത്തിനാൻ.
നക്തഞ്ചരവരന്മാരവർ നാൽവരും
മൃത്യുപുരം പ്രവേശിച്ചോരനന്തരം
കുംഭനണഞ്ഞു ശരംപൊഴിച്ചീടിനാൻ.
വമ്പരാം വാനരന്മാരൊക്കെ മണ്ടിനാർ.
സുഗ്രീവനും തേരിലാമ്മാറു ചാടി വീ-
ണുഗ്രതയോടവൻ വിൽ കളഞ്ഞീടിനാൻ.
മുഷ്ടിയുദ്ധം ചെയ്ത നേരത്തു കുംഭനെ
പ്പെട്ടെന്നെടുത്തെറിഞ്ഞീടിനാനബ്ധിയിൽ.
വാരാന്നിധിയും കലക്കിമറിച്ചതി-
ഘോരനാം കുംഭൻ കരേറി വന്നീടിനാൻ.
സൂര്യാത്മജനുമതു കണ്ടു കോപിച്ചു

സൂര്യാത്മജാലയത്തിന്നയച്ചീടിനാൻ.
സുഗ്രീവനഗ്രജനെക്കൊന്നനേരമ-
ത്യുഗ്രൻ നികുംഭൻ പരിഘവുമായുടൻ
സംഹാരരുദ്രനെപ്പോലെ രണാജിരേ
സിംഹനാദം ചെയ്തടുത്താനതുനേരം.
സുഗ്രീവനെപ്പിന്നിലിട്ടു വാതാത്മജ-
നഗ്രേ ചെറുത്താൻ നികുംഭനെത്തൽക്ഷണേ.
മാരുതിമാറിലടിച്ചാൻ നികുംഭനും
പാരിൽ നുറുങ്ങി വീണൂ തല്പരിഘവും.
ഉത്തമാംഗത്തെപ്പറിച്ചെറിഞ്ഞാനതി-
ക്രൂദ്ധനായോരു ജഗൽ പ്രാണപുത്രനും.
പേടിച്ചുമണ്ടിനാർ ശേഷിച്ച രാക്ഷസർ
കൂടെത്തുടർന്നടുത്താർ കപിവീരരും.
ലങ്കയിൽ പുക്കടച്ചാരവരും ചെന്നു
ലങ്കേശനോടറിയിച്ചാരവസ്ഥകൾ.
കുംഭാദികൾ മരിച്ചോരുദന്തം കേട്ടു
ജംഭാരിവൈരിയും ഭീതിപൂണ്ടീടിനാൻ.
പിന്നെ ഖരാത്മജനാം മകരാക്ഷനോ-
ടന്യൂനകോപേന ചൊന്നാൻ ദശാനനൻ:
'ചെന്നു നീ രാമാദികളെജ്ജയിച്ചിങ്ങു
വന്നീടു'കെന്നനേരം മകരാക്ഷനും
തന്നുടെ സൈന്യസമേതം പുറപ്പെട്ടു
സന്നാഹമോടുമടുത്തു രണാങ്കണേ.
പന്നഗതുല്യങ്ങളായ ശരങ്ങളെ
വഹ്നികീലാകാരമായ് ചൊരിഞ്ഞീടിനാൻ.
നിന്നുകൂടാഞ്ഞു ഭയപ്പെട്ടു വാനരർ
ചെന്നഭയം തരികെന്നു രാമാന്തികേ
നിന്നു പറഞ്ഞതു കേട്ടളവേ രാമ-

ചന്ദ്രനും വില്ലും കുഴിയെക്കുലച്ചുടൻ
വില്ലാളികളിൽ മുമ്പുള്ളവൻ തന്നോടു
നില്ലെന്നണഞ്ഞു ബാണങ്ങൾ തൂകീടിനാൻ.
ഒന്നിനൊന്നൊപ്പമെയ്താൻ മകരാക്ഷനും
ഭിന്നമായീ ശരീരം കമലാക്ഷനും
അന്യോന്യമൊപ്പം പൊരുതുനില്ക്കുന്നേര-
മൊന്നു തളർന്നു ചമഞ്ഞു ഖരാത്മജൻ.
അപ്പോൾ കൊടിയും കുടയും കുതിരയും
തല്പാണിതന്നിലിരുന്നൊരു ചാപവും
തേരും പൊടിപെടുത്താനെയ്തു രാഘവൻ
സാരഥി തന്നെയും കൊന്നാനതുനേരം.
പരിലാമ്മാറു ചാടിശ്ശൂലവുംകൊണ്ടു
പാരമടുത്ത മകരാക്ഷനെത്തദാ
പാവകാസ്ത്രംകൊണ്ടു കണ്ഠവും ഛേദിച്ചു
ദേവകൾക്കാപത്തുമൊട്ടു തീർത്തീടിനാൻ.
രാവണിതാനതറിഞ്ഞു കോപിച്ചു വ-
ന്നേവരേയും പൊരുതാശു പുറത്താക്കി
രാവണനോടറിയിച്ചാനതു കേട്ടു
ദേവകുലാന്തകനാകിയ രാവണൻ
ഈരേഴുലോകം നടുങ്ങുംപടി പരി-
ചാരകന്മാരോടുകൂടിപ്പുറപ്പെട്ടാൻ.
അപ്പോളതുകണ്ടു മേഘനിനാദനും
തല്പാദയുഗ്മം പണിഞ്ഞു ചൊല്ലീടിനാൻ:
‘ഇപ്പോളടിയനരികളെ നിഗ്രഹി-
ച്ചുൾപ്പൂവിലുണ്ടായ സങ്കടം പോക്കുവൻ
അന്തഃപുരം പുക്കിരുന്നരുളീടുക
സന്താപമുണ്ടാകരുതിതുകാരണം.’
ഇത്ഥം പറഞ്ഞു പിതാവിനെ വന്ദിച്ചു

വൃത്രാരിജിത്തും പുറപ്പെട്ടു പോരിനായ്.
യുദ്ധോദ്യമം കണ്ടു സൗമിത്രി ചെന്നു കാ-
കുൽസ്ഥനോടിത്ഥമുണർത്തിച്ചരുളിനാൻ:
'നിത്യം മറഞ്ഞുനിന്നിങ്ങനെ രാവണ-
പുത്രൻ കപിവരന്മാരെയും നമ്മെയും
അസ്ത്രങ്ങളെയ്തുടനന്തം വരുത്തുന്ന-
തെത്രനാളേയ്ക്കു പൊറുക്കണമിങ്ങനെ?
ബ്രഹ്മാസ്ത്രമെയ്തു നിശാചരന്മാർകുല-
മുന്മൂലനാശം വരുത്തുക സത്വരം.'
സൗമിത്രി ചൊന്ന വാക്കിങ്ങനെ കേട്ടഥ
രാമഭദ്രസ്വാമി താനുമരുൾ ചെയ്തു:
'ആയോധനത്തിങ്കലോടുന്നവരോടു-
മായുധം പോയവരോടും, വിശേഷിച്ചു
നേരേ വരാതവരോടും, ഭയംപൂണ്ടു
പാദാന്തികേ വന്നു വീഴുന്നവരോടും
പൈതാമഹാസ്ത്രം പ്രയോഗിയ്ക്കരുതെടോ!
പാതകമുണ്ടാമതല്ലായ്കിലേവനും
ഞാനിവനോട് പോർ ചെയ്വനെല്ലാവരും
ദീനതയെന്നിയേ കണ്ടുനിന്നീടുവിൻ.'
എന്നരുൾചെയ്തു വില്ലും കുലച്ചന്തികേ
സന്നദ്ധനായതു കണ്ടൊരു രാവണി
തൽക്ഷണേ ചിന്തിച്ചു കല്പിച്ചു ലങ്കയിൽ-
പ്പുക്കു മായാസീതയെത്തേരിൽ വച്ചുടൻ
പശ്ചിമഗോപുരത്തൂടെ പുറപ്പെട്ടു
നിശ്ചലനായ് നിന്ന നേരം കപികളും
തേരിൽ മായാസീതയെക്കണ്ടു ദുഃഖിച്ചു
മാരുതി താനും പരവശനായിതു.
വാനരവീരരെല്ലാവരും കാണവേ

ജാനകീ ദേവിയെ വെട്ടിനാൻ നിർദ്ദയം
അയ്യോ! വിഭോ! രാമരാമേ തി വാവിട്ടു
മയ്യൽമിഴിയാൾ മുറവിളിച്ചീടിനാൾ.
ചോരയും പാരിൽ പരന്നിതതു കണ്ടു
മാരുതി ജാനകിയെന്നു തേറീടിനാൻ.
'ശോഭയില്ലേതും നമുക്കിനി യുദ്ധത്തി–
നാപത്തിതില്പരമെന്തുള്ളതീശ്വര!
നാമിനി വാങ്ങുക; സീതാവധം മമ
സ്വാമി തന്നോടുണർത്തിപ്പാൻ കപികളെ!'
ശാഖാമൃഗാധിപന്മാരേയും വാങ്ങിച്ചു
ശോകാതുരനായ മാരുതനന്ദനൻ
ചെല്ലുന്നതു കണ്ടു രാഘവനും തദാ
ചൊല്ലിനാൻ ജാംബവാൻതന്നോടു സാകുലം:
'മാരുതിയെന്തുകൊണ്ടിങ്ങോട്ടു പോന്നിതു!
പോരിൽ പുറംതിരിഞ്ഞീടുമാറില്ലവൻ
നീ കൂടെയങ്ങു ചെന്നീടുക സത്വരം
ലോകേശനന്ദന! പാർക്കരുതേതുമേ.'
ഇത്ഥമാകർണ്യ വിധിസുതനും കപി
സത്തമന്മാരുമായ് ചെന്നു ലഘുതരം.
'എന്തുകൊണ്ടിങ്ങു വാങ്ങിപ്പോന്നിതു ഭവാൻ?
ബന്ധമെന്തങ്ങോട്ടുതന്നെ നടക്ക നീ.'
എന്നനേരം മാരുതാത്മജൻ ചൊല്ലിനാ–
'നിന്നു പേടിച്ചു വാങ്ങീടുകയല്ല ഞാൻ
ഉണ്ടൊരവസ്ഥയുണ്ടായിട്ടതിപ്പോഴേ
ചെന്നു ജഗൽ സ്വാമിയോടുണർത്തിയ്ക്കണം.
പോരിക നീയുമിങ്ങോട്ടിനിയെന്നുടൻ'
മാരുതി ചൊന്നതു കേ,ട്ടവൻതാനുമായ്
ചെന്നു തൊഴുതുണർത്തിച്ചിതു മൈഥിലി–

തന്നുടെ നാശവൃത്താന്തമെപ്പേരുമേ.
ഭൂമിയിൽ വീണു മോഹിച്ചു രഘൂത്തമൻ.
സൗമിത്രി താനുമന്നേരം തിരുമുടി
ചെന്നു മടിയിലെടുത്തു ചേർത്തീടിനാൻ,
മന്നവൻതൻ പദമഞ്ജനാപുത്രനും
ഉത്സംഗസീമനി ചേർത്താനതു കണ്ടു
നിസ്സംജ്ഞരായൊക്കെ നിന്നൂ കപികളും
ദുഃഖം കെടുപ്പതിനായുള്ള വാക്കുക-
ളൊക്കെപ്പറഞ്ഞു തുടങ്ങീ കുമാരനും.
എന്തൊരു ഘോഷമുണ്ടായതെന്നാത്മനി
ചിന്തിച്ചവിടേക്കു വന്നു വിഭീഷണൻ.
ചോദിച്ചനേരം കുമാരൻ പറഞ്ഞിതു
മാതരിശ്വാത്മജൻ ചൊന്ന വൃത്താന്തങ്ങൾ.
'കയ്യിണ കൊട്ടിച്ചിരിച്ചു വിഭീഷിണ-
നയ്യോ! കുരങ്ങന്മാരെന്തറിഞ്ഞു വിഭോ!
ലോകേശ്വരിയായ ദേവിയെക്കൊല്ലുവാൻ
ലോകത്രയത്തിങ്കലാരുമുണ്ടായ് വരാ
മായാനിപുണനാം മേഘനിനാദനി-
ക്കാര്യമനുഷ്ഠിച്ചതെന്തിനെന്നാശു കേൾ.
മർക്കടന്മാർ ചെന്നുപദ്രവിച്ചീടാതെ
തക്കത്തിലാശു നികുംഭിലയിൽ ചെന്നു
പുക്കുടൻ തന്നുടെ ഹോമം കഴിപ്പതി-
നായ്ക്കൊണ്ടു കണ്ടോരുപായമത്യത്ഭുതം.
ചെന്നിനി ഹോമം മുടക്കേണമല്ലായ്കി-
ലെന്നുമവനെ വധിക്കരുതാർക്കുമേ.
രാഘവ! സ്വാമിൻ! ജയജയ മാനസ-
വ്യാകുലം തീർന്നെഴുന്നേല്ക്ക ദയാനിധേ!
ലക്ഷ്മണനുമടിയനും കപികുല-

മുഖ്യപ്രവരരുമായിട്ടുപോകണം.;
ഓർത്തുകാലം കളഞ്ഞീടരുതേതുമേ
യാത്രയയ്ക്കേണ' മെന്നു വിഭീഷണൻ
ചൊന്നതു കേട്ടളവാലസ്യവും തീർന്നു
മന്നവൻ പോവാനനുജ്ഞ നൽകീടിനാൻ.
വസ്തുവൃത്താന്തങ്ങളെല്ലാം ധരിച്ച നേ–
രത്തു കൃതാർത്ഥനായ് ശ്രീരാമഭദ്രനും
സോദരൻതന്നെയും രാക്ഷസപുംഗവ–
സോദരൻതന്നെയും വാനരന്മാരെയും,
ചെന്നു ദശഗ്രീവനന്ദനൻ തന്നെയും
കൊന്നു വരികെന്നനുഗ്രഹം നൽകിനാൻ.
ലക്ഷ്മണനോടു മഹാകപിസേനയും
രക്ഷോവരനും നടന്നാരതുനേരം.
മൈന്ദൻ വിവിദൻ സുഷേണൻ നളൻ നീല–
നിന്ദ്രാത്മജാത്മജൻ കേസരി താരനും,
ശൂരൻ വൃഷഭൻ ശരഭൻ വിനതനും,
വീരൻ പ്രമാഥി ശതബലി ജാംബവാൻ,
വാതാത്മജൻ വേദദർശി വിശാലനും,
ജ്യോതിർമ്മുഖൻ സുമുഖൻ ബലിപുംഗവൻ,
ശ്വേതൻ ദധിമുഖനഗ്നിമുഖൻ ഗജൻ,
മേദൂരൻ ധൂമ്രൻ ഗവയൻ ഗവാക്ഷനും,
മറ്റുമിത്യാദി ചൊല്ലുള്ള കപികളും
മുറ്റും നടന്നിതു ലക്ഷ്മണൻതന്നോടും
മുന്നിൽ നടന്നു വിഭീഷണൻതാനുമായ്
ചെന്നു നികുംഭിലപുക്കു നിറഞ്ഞിതു
നക്തഞ്ചരവരന്മാരെച്ചുഴലവേ
നിർത്തി, ഹോമം തുടങ്ങീടിനാൻ രാവണി.
കല്ലും മലയും മരവുമെടുത്തുകൊ–

ണ്ടെല്ലാവരുമായടുത്തു കപികളും.
എറ്റുമേറും കൊണ്ടുവീണു തുടങ്ങിനാ–
രറ്റമില്ലാതോരോ രാക്ഷസവീരരും.
മുറ്റുകയില്ല ഹോമം നമുക്കിങ്ങിനി–
പ്പറ്റലരെച്ചെറ്റകറ്റിയൊഴിഞ്ഞെന്നു
കല്പിച്ചു രാവണി വില്ലും ശരങ്ങളും
കെൽപ്പോടെടുത്തു പോരിന്നടുത്തീടിനാൻ.
മുമ്പിൽ വേഗം പൂണ്ടടുക്കുന്ന മാരുത–
സംഭവൻതന്നെത്തടുത്തു നിർത്തീടിനാൻ
വന്നു നികുംഭിലയാൽത്തറമേലേറി
നിന്നും ദശാനനപുത്രനുമന്നേരം
കണ്ടു വിഭീഷണൻ സൗമിത്രി തന്നോടു
കുണ്ഠത തീർത്തു പറഞ്ഞു തുടങ്ങിനാൻ:
'വീര! കഴിഞ്ഞീല ഹോമമിവനെങ്കിൽ
നേരെ വെളിച്ചത്തുകണ്ടുകൂടാ ദൃഢം.
മാരുതനന്ദനൻതന്നോടു കോപിച്ചു
നേരിട്ടു വന്നതു കണ്ടതില്ലേ ഭവാൻ?
മൃത്യുസമയമടുത്തിതിവന്നിനി
യുദ്ധം തുടങ്ങുക വൈകരുതേതുമേ.'
ഇത്ഥം വിഭീഷണൻ ചൊന്ന നേരത്തു സൗ–
മിത്രിയുമസ്ത്രശസ്ത്രങ്ങൾ തൂകീടിനാൻ.
പ്രത്യസ്ത്രശസ്ത്രങ്ങൾ കൊണ്ടു തടുത്തിന്ദ്ര–
ജിത്തുമതൃർത്ഥമസ്ത്രങ്ങളെയ്തീടിനാൻ.
അപ്പോൾ കഴുത്തിലെടുത്തു മരുത്സുത–
നുൽപ്പന്നമോദം കുമാരനെസ്സാദരം.
ലക്ഷ്മണപാർശ്വേ വിഭീക്ഷണനെക്കണ്ടു
തൽക്ഷണം ചൊന്നാൻ ദശാനനപുത്രനും:
'രാക്ഷസജാതിയിൽ വന്നു പിറന്ന നീ

സാക്ഷാൽ പിതൃവ്യനല്ലോ മമ കേവലം.
പുത്രമിത്രാദിവർഗ്ഗത്തെയൊടുക്കുവാൻ
ശത്രുജനത്തിനു ഭൃത്യനായിങ്ങനെ
നിത്യവും വേലചെയ്യുന്നതോർത്തീടിനാ–
ലെത്രയും നന്നുനന്നെന്നതേ ചൊല്ലാവൂ.
ഗോത്രവിനാശം വരുത്തും ജനങ്ങൾക്കു
പാർത്തുകണ്ടോളം ഗതിയില്ല നിർണ്ണയം.
ഊർദ്ധ്വലോകപ്രാപ്തി സന്തതി കൊണ്ടത്രേ
സാദ്ധ്യമാകുന്നതെന്നല്ലോ ബുധമതം.
ശാസ്ത്രജ്ഞനാം നീ കുലത്തെയൊടുക്കുവാ–
നാസ്ഥയാ വേലചെയ്യുന്നതുമത്ഭുതം.'
എന്നതുകേട്ടു വിഭീഷണൻ ചൊല്ലിനാൻ:
'നന്നു നീയും നിൻപിതാവുമറിക നീ
വംശം മുടിയ്ക്കുന്നതിനു നീയേതുമേ
സംശയമില്ല വിചാരിയ്ക്ക മാനസേ.
വംശത്തെ രക്ഷിച്ചുകൊള്ളുവനിന്നു ഞാ–
നംശുമാലികുലനായകാനുഗ്രഹാൽ
ഇങ്ങനെ തമ്മിൽ പറഞ്ഞു നില്ക്കുന്നേരം
മങ്ങാതെ ബാണങ്ങൾ തൂകി കുമാരനും
എല്ലാമതെയ്തു മുറിച്ചുകളഞ്ഞഥ
ചൊല്ലിനാനാശു സൗമിത്രി തന്നോടവൻ:
'രണ്ടുദിനം മമ ബാഹുപരാക്രമം
കണ്ടതില്ലേ നീ കുമാര വിശേഷിച്ചും?
കണ്ടുകൊൾകല്ലായ്കിലിന്നു ഞാൻ നിന്നുടൽ
കൊണ്ടു ജന്തുക്കൾക്കു ഭക്ഷണമേകുവൻ'
ഇത്ഥംപറഞ്ഞേഴു ബാണങ്ങൾകൊണ്ടു സൗ–
മിത്രിയുടെയുടൽ കീറിനാനേറ്റവും.
പത്തുബാണം വായുപുത്രനെയേൽപ്പിച്ചു

സത്വരം പിന്നെ വിഭീഷണൻതന്നെയും
നൂറു ശരമെയ്തു വാനരവീരരു-
മേറെ മുറിഞ്ഞു വശംകെട്ടു വാങ്ങിനാർ.
തൽക്ഷണേ ബാണം മഴപൊഴിയുംവണ്ണം
ലക്ഷ്മണൻ തൂകിനാൻ ശക്രാരിമേനിമേൽ.
വൃത്രാരിജിത്തും ശരസഹസ്രേണ സൗ-
മിത്രി കവചം നുറുക്കിയിട്ടീടിനാൻ.
രക്താഭിഷിക്തശരീരികളായിതു
നക്തഞ്ചരനും സുമിത്രാതനയനും.
പാരമടുത്തഞ്ചുബാണം പ്രയോഗിച്ചു
തേരുംപൊടിച്ചു കുതിരകളെക്കൊന്നു
സാരഥിതന്റെ തലയും മുറിച്ചതി-
സാരമായോരു വില്ലും മുറിച്ചീടിനാൻ.
മറ്റൊരു ചാപമെടുത്തു കുലച്ചവ-
നറ്റമില്ലാതോളം ബാണങ്ങൾ തൂകിനാൻ.
പിന്നെ മൂന്നമ്പെയ്തതും മുറിച്ചീടിനാൻ.
മന്നവൻ പംക്തികണ്ഠാത്മജനന്നേരം
ഊറ്റമായോരു വില്ലും കുഴിയെക്കുല-
ച്ചേറ്റമടുത്തു ബാണങ്ങൾ തൂകീടിനാൻ
സത്വരം ലങ്കയിൽ പുക്കു തേരും പൂട്ടി
വിദ്രുതം വന്നിതു രാവണപുത്രനും.
ആരുമറിഞ്ഞീല പോയതും വന്നതും
നാരദൻതാനും പ്രശംസിച്ചിതന്നേരം.
ഘോരമായുണ്ടായ സംഗരം കണ്ടൊരു
സാരസസംഭവനാദികൾ ചൊല്ലിനാർ:
‘പണ്ടു ലോകത്തിങ്കലിങ്ങനെയുള്ള പോ-
രുണ്ടായതില്ലിനിയുണ്ടാകയുമില്ല.
കണ്ടാലുമീദൃശം വീരപുരുഷന്മാ-

രുണ്ടോ ജഗത്തിങ്കൽ മറ്റിവരെപ്പോലെ.'
ഇത്ഥം പലരും പ്രശംസിച്ചു നിൽപ്പതിൻ–
മദ്ധ്യേ ദിവസത്രയം കഴിഞ്ഞൂ ഭൃശം.
വാസരം മൂന്നു കഴിഞ്ഞോരനന്തരം
വാസവദൈവതമസ്ത്രം കുമാരനും
ലാഘവം ചേർന്നു കരേണ സംബന്ധിച്ചു
രാഘവൻ തൻ പദാംഭോരുഹം മാനസേ
ചിന്തിച്ചുറപ്പിച്ചയച്ചാനതു ചെന്നു
പംക്തികണ്ഠാത്മജൻ കണ്ഠവും ഛേദിച്ചു
സിന്ധുജലത്തിൽ മുഴുകി വിശുദ്ധമാ–
യന്തരാ തൂണിയിൽ വന്നു പുക്കു ശരം.
ഭൂമിയിൽ വീണിതു രാവണിതന്നുട–
ലാമയം തീർന്നിതു ലോകത്രയത്തിനും.
സന്തുഷ്ടമാനസന്മാരായ ദേവകൾ
സന്തതം സൗമിത്രിയെ സ്തുതിച്ചീടിനാർ
പുഷ്പങ്ങളും വരിഷിച്ചാരുടനുട–
നപ്സരസ്ത്രീകളും നൃത്തം തുടങ്ങിനാർ.
നേത്രങ്ങളായിരവും വിളങ്ങീ തദാ
ഗോത്രാരിതാനും പ്രസാദിച്ചിതേറ്റവും
താപമകന്നു പുകഴ്ന്നുതുടങ്ങിനാർ
താപസന്മാരും ഗഗനചരന്മാരും.
ദുന്ദുഭി നാദവും ഘോഷിച്ചിതേറ്റമാ–
നന്ദിച്ചിതാശു വിരിഞ്ചനുമന്നേരം
ശങ്കാവിഹീനം ചെറുഞ്ഞാണൊലിയിട്ടു
ശംഖും വിളിച്ചുടൻ സിംഹനാദം ചെയ്തു
വാനരന്മാരുമായ് വേഗേന സൗമിത്രി
മാനവേന്ദ്രൻ ചരണാംബുജം കൂപ്പിനാൻ.
ഗാഢാമായാലിംഗനംചെയ്തു രാഘവ–

നൂഢമോദം മുകർന്നീടിനാൻ മൂർദ്ധനി.
ലക്ഷ്മണനോടു ചിരിച്ചരുളിച്ചെയ്തു:
'ദുഷ്ക്കരമെത്രയും നീ ചെയ്ത കാരിയം.
രാവണി യുദ്ധേ മരിച്ചതു കാരണം
രാവണൻ താനും മരിച്ചാനറിക നീ.
ക്രൂദ്ധനായ് നമ്മോടു യുദ്ധത്തിനായ് വരും
പുത്രശോകത്താലിനി ദശഗ്രീവനും.'

## രാവണവിലാപം

ഇത്ഥമന്യോന്യം പറഞ്ഞിരിയ്ക്കുന്നേരം
പുത്രൻ മരിച്ചതു കേട്ടൊരു രാവണൻ
വീണിതു ഭൂമിയിൽ മോഹം കലർന്നതി-
ക്ഷീണനായ് പിന്നെ വിലാപം തുടങ്ങിനാൻ:
'ഹാ ഹാ കുമാര! മണ്ഡോദരീനന്ദന!
ഹാ ഹാ സുകുമാര! വീര! മനോഹര!
മല്ക്കർമ്മദോഷങ്ങളെന്തു ചൊല്ലാവതു
ദുഃഖമിതെന്നു മറക്കുന്നതുള്ളിൽ ഞാൻ
വിണ്ണവർക്കും ദ്വിജന്മാർക്കും മുനിമാർക്കു-
മിന്നു നന്നായുറങ്ങീടുമാറായിതു.
നമ്മെയും പേടിയില്ലാർക്കുമിനി മമ
ജന്മവും നിഷ്ഫലമായ് വന്നിതീശ്വരാ!
പുത്രഗുണങ്ങൾ പറഞ്ഞും നിരൂപിച്ചു-
മത്തൽമുഴുത്തു കരഞ്ഞുതുടങ്ങിനാൻ.
'എന്നുടെ പുത്രൻ മരിച്ചതു ജാനകി
തന്നുടെ കാരണമെന്നതുകൊണ്ടു ഞാൻ
കൊന്നവൾതന്നുടെ ചോര കുടിച്ചൊഴി-
ഞ്ഞെങ്ങുമേ ദുഃഖമടങ്ങുകയില്ല മേ.'
ഖഡ്ഗവുമോങ്ങിച്ചിരിച്ചലറിത്തത്ര

നിർഗ്ഗമിച്ചീടിനാൻ ക്രുദ്ധനാം രാവണൻ.
സീതയും ദുഷ്ടനാം രാവണനെക്കണ്ടു
ഭീതയായെത്രയും വേപഥുഗാത്രിയായ്
ഹാ! രാമ! രാമ! രാമേതി ജപത്തൊടു–
മാരാമദേശേ വസിയ്ക്കും ദശാന്തരേ
ബുദ്ധിമാനായ സുപാർശ്വൻ നയജ്ഞന–
ത്യുത്തമൻ കർബ്ബുരസത്തമൻ വൃത്തവാൻ
രാവണൻതന്നെത്തടുത്തുനിർത്തിപ്പറ–
യാവതെല്ലാം പറഞ്ഞീടിനാൻ നീതികൾ:
'ബ്രഹ്മകുലത്തിൽ ജനിച്ച ഭവാനിഹ
നിർമ്മലനെന്നു ജഗത്രയസമ്മതം.
താവകമായ ഗുണങ്ങൾ വർണ്ണിപ്പതി–
നാവതല്ലോർക്കിൽ ഗുഹനുമനന്തനും.
ദേവദേവേശ്വരനായ പുരവൈരി–
സേവകന്മാരിൽ പ്രധാനനല്ലോ ഭവാൻ.
പൗലസ്ത്യനായ കുബേരസഹോദരൻ
ത്രൈലോക്യവന്ദ്യനാം പുണ്യജനാധിപൻ.
സാമവേദജ്ഞൻ സമസ്തവിദ്യാലയൻ
വാമദേവാധിവാസാത്മാ ജിതേന്ദ്രിയൻ.
വേദവിദ്യാവ്രതസ്നാനപരായണൻ
ബോധവാൻ ഭാർഗ്ഗവശിഷ്യൻ വിനയവാൻ.
എന്നിരിയ്ക്കേബ്ഭവാനിന്നു യുദ്ധാന്തരേ
നന്നുനന്നെത്രയുമോർത്തു കല്പിച്ചതും.
സ്ത്രീവധമാകിയ കർമ്മത്തിനാശു നീ
ഭാവിച്ചതും തവ ദുഷ്കീർത്തിവർദ്ധനം.
രാത്രിഞ്ചരേന്ദ്രപ്രവര! പ്രഭോ! മയാ
സാർദ്ധം വിരവോടു പോരിക പോരിനായ്.
മാനവന്മാരെയും വാനരന്മാരെയും

മാനേന പോർചെയ്തു കൊന്നുകളഞ്ഞു നീ
ജാനകീദേവിയെ പ്രാപിച്ചുകൊള്ളുക
മാനസതാപവും ദൂരെ നീക്കിടുക.'
നീതിമാനായ സുപാർശ്വൻ പറഞ്ഞതു
യാതുധാനാധിപൻ കേട്ടു സന്തുഷ്ടനായ്
ആസ്ഥാനമണ്ഡപേ ചെന്നിരുന്നെത്രയു-
മാസ്ഥയാ മന്ത്രികളോടും നിരൂപിച്ചു.
ശിഷ്ടരായുള്ള നിശാചരന്മാരുമായ്
പുഷ്ടരോഷം പുറപ്പെട്ടിതു പോരിനായ്.
ചെന്നു രക്ഷോബലം രാമനോടേറ്റള-
വൊന്നൊഴിയാതെയൊടുക്കിനാൻ രാമനും.
മന്നവൻതന്നോടെതിർത്തിതു രാവണൻ
നിന്നു പോർചെയ്താനഭേദമായ് നിർഭയം.
പിന്നെ രഘൂത്തമൻ ബാണങ്ങളെയ്തെയ്തു
ഭിന്നമാക്കീടിനാൻ രാവണദേഹവും.
പാരം മുറിഞ്ഞു തളർന്നു വശംകെട്ടു
ധീരതയും വിട്ടു വാങ്ങി ദശാനനൻ.
പോരുമിനി മമ പോരുമെന്നോർത്തതി-
ഭീരുവായ് ലങ്കാപുരം പുക്കനന്തരം.

## രാവണന്റെ ഹോമവിഘ്നം

ശുക്രനെച്ചെന്നു നമസ്കരിച്ചെത്രയും
ശുഷ്കവദനനായ് നിന്നു ചൊല്ലീടിനാൻ:
'അർക്കാത്മജാദിയാം മർക്കടവീരരു-
മർക്കാന്വയോൽഭൂതനാകിയ രാമനും
ഒക്കെയൊരുമിച്ചു വാരിധിയും കട-
ന്നിക്കരെ വന്നു ലങ്കാപുരം പ്രാപിച്ചു
ശക്രാരിമുഖ്യനിശാചരന്മാരെയു-

മൊക്കെയൊടുക്കി ഞാനേകാകിയായിതു.
ദുഃഖവുമുൾക്കൊണ്ടിരിയ്ക്കുമാറായിതു,
സൽഗുരോ! ഞാൻ തവ ശിഷ്യനല്ലോ വിഭോ!'
വിജ്ഞാനിയാകിയ രാവണനാലിതി–
വിജ്ഞാപിതനായ ശുക്രമഹാമുനി
രാവണനോടുപദേശിച്ചി 'തെങ്കിൽ നീ
ദേവതമാരെ പ്രസാദം വരുത്തുക.
ശീഘ്രമൊരു ഗുഹയും തീർത്തു ശത്രുക്കൾ
തോല്ക്കും പ്രകാരമതിരഹസ്യസ്ഥലേ
ചെന്നിരുന്നാശു നീ ഹോമം തുടങ്ങുക;
വന്നുകൂടും ജയമെന്നാൽ നിനക്കെടോ!
വിഘ്നം വരാതെ കഴിഞ്ഞുകൂടുന്നാകി–
ലഗ്നികുണ്ഡത്തിങ്കൽനിന്നു പുറപ്പെടും
ബാണതൂണീരചാപാശ്വരഥാദികൾ
വാനവരാലുമജയ്യനാം പിന്നെ നീ.
മന്ത്രം ഗ്രഹിച്ചുകൊൾകെന്നോടു സാദര–
മന്തരമെന്നിയേ ഹോമം കഴിയ്ക്ക നീ.'
ശുക്രമുനിയോടു മൂലമന്ത്രം കേട്ടു
രക്ഷോഗണാധിപനാകിയ രാവണൻ
പന്നഗലോകസമാനമായ്ത്തീർത്തിതു
തന്നുടെ മന്ദിരംതന്നിൽ ഗുഹാതലം.
ദിവ്യമാം ഗവ്യഹവ്യാദി ഹോമായ സ–
ദ്രവ്യങ്ങൾ തത്ര സമ്പാദിച്ചുകൊണ്ടവൻ
ലങ്കാപുരദ്വാരമൊക്കെ ബന്ധിച്ചതിൽ
ശങ്കാവിഹീനമകം പുക്കു ശുദ്ധനായ്
ധ്യാനമുറപ്പിച്ചു തൽഫലം പ്രാർത്ഥിച്ചു
മൗനവും ദീക്ഷിച്ചു ഹോമം തുടങ്ങിനാൻ.
വ്യോമമാർഗ്ഗത്തോളമുത്ഥിതമായൊരു

ഹോമധൂമം കണ്ടു രാവണസോദരൻ
രാമചന്ദ്രന്നു കാട്ടിക്കൊടുത്തീടിനാൻ
'ഹോമം തുടങ്ങി ദശാനനൻ മന്നവാ!
ഹോമം കഴിഞ്ഞുകൂടീടുകിലെന്നുമേ
നാമവനോടു തോറ്റീടും മഹാരഥേ.
ഹോമം മുടക്കുവാനായയച്ചീടുക
സാമോദമാശു കപികുലവീരരെ.'
ശ്രീരാമസുഗ്രീവശാസനം കൈക്കൊണ്ടു
മാരുതപുത്രാംഗദാദികളൊക്കവേ
നൂറുകോടിപ്പടയോടും മഹാമതി–
ലേറിക്കടന്നങ്ങു രാവണമന്ദിരം
പുക്കു പുരപാലകന്മാരെയും കൊന്നു
മർക്കടവീരരൊരുമിച്ചനാകുലം
വാരണവാജിരഥങ്ങളേയും പൊടി
ച്ചാരാഞ്ഞു തത്ര ദശാസ്യഹോമസ്ഥലം.
വ്യാജാൽ സരമ നിജകരസംജ്ഞയാ
സൂചിച്ചിതു ദശഗ്രീവഹോമസ്ഥലം.
ഹോമഗുഹാദ്വാരബന്ധനപാഷാണ–
മാമയഹീനം പൊടിപെടുത്തംഗദൻ
തത്ര ഗുഹയിലകം പുക്ക നേരത്തു
നക്തഞ്ചരേന്ദ്രനെക്കാണായിതന്തികേ.
മറ്റുള്ളവർകളുമംഗദാനുജ്ഞയാ.
തെറ്റെന്നു ചെന്നു ഗുഹയിലിറങ്ങിനാർ.
കണ്ണുമടച്ചുടൻ ധ്യാനിച്ചിരിയ്ക്കുമ–
പ്പുണ്യജനാധിപനെക്കണ്ടു വാനരർ
താഡിച്ചു താഡിച്ചു ഭൃത്യജനങ്ങളെ–
പ്പീഡിച്ചു കൊൽകയും സംഭാരസഞ്ചയം
കുണ്ഡത്തിലൊക്കെയൊരിയ്ക്കലേ ഹോമിച്ചു

ഖണ്ഡിച്ചിതു ലഘുമേഖലാജാലവും.
രാവണൻ കൈയിലിരുന്ന മഹാസ്രുവം
പാവനി ശീഘ്രം പിടിച്ചുപറിച്ചുടൻ
താഡനം ചെയ്താനതുകൊണ്ടു സത്വരം
ക്രീഡയാ വാനരശ്രേഷ്ഠൻ മഹാബലൻ.
ദന്തങ്ങൾകൊണ്ടും നഖങ്ങൾകൊണ്ടും ദശ–
കന്ധരവിഗ്രഹം കീറിനാനേറ്റവും.
ധ്യാനത്തിനേതുമിളക്കമുണ്ടായീല
മാനസേ രാവണനും ജയകാംക്ഷയാ.
മണ്ഡോദരിയെപ്പിടിച്ചു വലിച്ചു ത–
ന്മണ്ഡനമെല്ലാം നുറുക്കിയിട്ടീടിനാൻ.
വിസ്രസ്തനീവിയായ് കഞ്ചുകഹീനയായ്
വിത്രസ്തയായ് വിലാപം തുടങ്ങീടിനാൾ:
‘വാനരന്മാരുടെ തല്ലുകൊണ്ടീടുവാൻ
ഞാനെന്തു ദുഷ്കൃതം ചെയ്തതു ദൈവമേ!
നാണം നിനക്കില്ലയോ രാക്ഷസേശ്വര!?
മാനം ഭവാനോളമില്ല മറ്റാർക്കുമേ.
നിന്നുടെ മുമ്പിലിട്ടാശു കപിവര–
രെന്നെത്തലമുടി ചുറ്റിപ്പിടിപെട്ടു
പാരിലിഴയ്ക്കുന്നതും കണ്ടിരിപ്പതു
പോരേ പരിഭവമോർക്കിൽ ജളമതേ!
എന്തിനായ്ക്കൊണ്ടു നിൻ ധ്യാനവും ഹോമവു–
മന്തർഗ്ഗതമിനിയെന്തോന്നു ദുർമ്മതേ!
ജീവിതാശാ തേ ബലീയസീ മാനസേ
ഹാ! വിധിവൈഭവമെത്രയുമത്ഭുതം.
അർദ്ധം പുരുഷനു ഭാര്യയല്ലോ ഭുവി;
ശത്രുക്കൾ വന്നവളെപ്പിടിച്ചെത്രയും
ബദ്ധപ്പെടുത്തുന്നതും കണ്ടിരിക്കയിൽ

മൃത്യുഭവിയ്ക്കുന്നതുത്തമമേവനും.
നാണവും പതിയും വേണ്ടിലിവന്നു തൻ
പ്രാണഭയംകൊണ്ടു മൂഢൻ മഹാഖലൻ.'
ഭാര്യാവിലാപങ്ങൾ കേട്ടു ദശാനനൻ
ധൈര്യമകന്നു തൻ വാളുമായ് സത്വരം
അംഗദൻതന്നോടടുത്താനതുകണ്ടു
തുംഗശരീരികളായ കപികളും
രാത്രിഞ്ചരേശ്വരപതിയേയുമയ–
ച്ചാർച്ചുവിളിച്ചു പുറത്തു പോന്നീടിനാർ.
ഹോമമശേഷം മുടക്കി വയമെന്നു
രാമാന്തികേ ചെന്നു കൈതൊഴുതീടിനാർ.
മണ്ഡോദരിയോടനുസരിച്ചന്നേരം
പണ്ഡിതനായ ദശാസ്യനും ചൊല്ലിനാൻ:
'നാഥേ! ധരിയ്ക്ക ദൈവാധീനമൊക്കെയും
ജാതനായാൽ മരിയ്ക്കുന്നതിൻമുന്നമേ
കല്പിച്ചതെല്ലാമനുഭവിച്ചീടണ–
മിപ്പോളനുഭവമിത്തരം മാമകം.
ജ്ഞാനമാശ്രിത്യ ശോകം കളഞ്ഞീടു നീ
ജ്ഞാനവിനാശനം ശോകമറിക നീ.
അജ്ഞാനസംഭവം ശോകമാകുന്നതു–
മജ്ഞാനജാതമഹങ്കാരമായതും.
നശ്വരമായ ശരീരാദികളിലേ
വിശ്വാസവും പുനരജ്ഞാനസംഭവം.
ദേഹമൂലം പുത്രദാരാദിബന്ധവും
ദേഹിയ്ക്കു സംസാരവുമതുകാരണം.
ശോകഭയക്രോധലോഭമോഹസ്പൃഹാ –
രാഗഹർഷാദി ജരാമൃത്യുജന്മങ്ങൾ
അജ്ഞാനജങ്ങളഖിലജന്തുക്കൾക്കു–

മജ്ഞാനമെല്ലാമകലെക്കളക നീ.
ജ്ഞാനസ്വരൂപനാത്മാ പരനദ്വയ-
നാനന്ദപൂർണ്ണസ്വരൂപനലേപകൻ.
ഒന്നിനോടില്ല സംയോഗമതിന്നു മ-
റ്റൊന്നിനോടില്ല വിയോഗമൊരിക്കലും.
ആത്മാനമിങ്ങനെ കണ്ടു തെളിഞ്ഞുട-
നാത്മനി ശോകം കളക നീ വല്ലഭേ!
ഞാനിനി ശ്രീരാമലക്ഷ്മണന്മാരെയും
വാനരന്മാരെയും കൊന്നു വന്നീടുവൻ.
അല്ലായ്കിലോ രാമസായകമേറ്റു കൈ-
വല്യവും പ്രാപിപ്പനില്ലൊരു സംശയം.
എന്നെ രാമൻ കൊലചെയ്യുകിൽ സീതയെ
ക്കൊന്നുകളഞ്ഞുടനെന്നോടുകൂടവേ
പാവകൻതങ്കൽ പതിച്ചു മരിക്ക നീ
ഭാവനയോടുമെന്നാൽ ഗതിയും വരും.'
വ്യഗ്രിച്ചതുകേട്ടു മണ്ഡോദരിയും ദ-
ശഗ്രീവനോടു പറഞ്ഞാളതുനേരം:
'രാഘവനെജ്ജയിപ്പാനരുതാർക്കുമേ
ലോകത്രയത്തിങ്കലെന്നു ധരിക്ക നീ.
സാക്ഷാൽ പ്രധാനപുരുഷോത്തമനായ
മോക്ഷദൻ നാരായണൻ രാമനായതും.
ദേവൻ മകരാവതാരമനുഷ്ഠിച്ചു
വൈവസ്വതമനുതന്നെ രക്ഷിച്ചതും.
രാജീവലോചനൻ മുന്നമൊരുലക്ഷ-
യോജനവിസ്തൃതമായോരു കൂർമ്മമായ്
ക്ഷീരസമുദ്രമഥനകാലേ പുരാ
ഘോരമാം മന്ദരം പൃഷ്ഠേ ധരിച്ചതും,
പന്നിയായ് മുന്നം ഹിരണ്യാക്ഷനെക്കൊന്നു

മന്നിടം തേറ്റമേൽ വച്ചു പൊങ്ങിച്ചതും,
ഘോരനായോരു ഹിരണ്യകശിപുതൻ
മാറിടം കൈനഖംകൊണ്ടു പിളർന്നതും,
മൂന്നടി മണ്ണു ബലിയോടു യാചിച്ചു
മൂലോകവും മൂന്നടിയായളന്നതും,
ക്ഷത്രിയരായ്പിറന്നോരസുരന്മാരെ
യുദ്ധേ വധിപ്പതിന്നായ് ജമദഗ്നിതൻ
പുത്രനായ് രാമനാമത്തെദ്ധരിച്ചതും
പൃത്ഥ്വീപതിയായ രാമനിവൻതന്നെ.
മാർത്താണ്ഡവംശേ ദശരഥപുത്രനായ്
ധാത്രീസുതാവരനാകിയ രാഘവൻ
നിന്നെ വധിപ്പാൻ മനുഷ്യനായ് ഭൂതലേ
വന്നു പിറന്നതുമെന്നു ധരിയ്ക്ക നീ.
പുത്രവിനാശം വരുത്തുവാനും തവ
മൃത്യു ഭവിപ്പാനുമായ് നീയവനുടെ
വല്ലഭയെക്കട്ടുകൊണ്ടുപോന്നൂ വൃഥാ.
നിർല്ലജ്ജനാകയാൽ മൂഢ! ജളപ്രഭോ!
വൈദേഹിയെക്കൊടുത്തീടുക രാമനു
സോദരനായ്ക്കൊണ്ടു രാജ്യവും നൽകുക.
രാമൻ കരുണാകരൻ പുനരെത്രയും
നാമിനിക്കാനനം വാഴ്ക തപസ്സിനായ്.
മണ്ഡോദരീവാക്കു കേട്ടോരു രാവണൻ
ചണ്ഡപരാക്രമൻ ചൊന്നാനതുനേരം:
'പുത്രമിത്രാമാത്യസോദരന്മാരെയും
മൃത്യുവരുത്തി ഞാനേകനായ് കാനനേ
ജീവിച്ചിരിയ്ക്കുന്നതു ഭംഗിയല്ലെടോ
ഭാവിച്ചവണ്ണം ഭവിയ്ക്കയില്ലൊന്നുമേ.
രാഘവൻതന്നോടെതിർത്തു യുദ്ധം ചെയ്തു

വൈകണ്ഠരാജ്യമനുഭവിച്ചീടുവൻ.’

## രാമരാവണയുദ്ധം

ഇത്ഥം പറഞ്ഞു യുദ്ധത്തിന്നൊരുമ്പെട്ടു
ബദ്ധമോദം പുറപ്പെട്ടിതു രാവണൻ.
മൂലബലാദികൾ സംഗരത്തിന്നു തൽ–
ക്കാലേ പുറപ്പെട്ടുവന്നിതു ഭൂതലേ.
ലങ്കാധിപന്നു സഹായമായ് വേഗേന
സംഖ്യയില്ലാത ചതുരംഗസേനയും
പത്തു പടനായകന്മാരുമൊന്നിച്ചു
പത്തുകഴുത്തനെക്കൂപ്പിപ്പുറപ്പെട്ടാർ.
വാരിധിപോലെ പരന്നു വരുന്നതു
മാരുതിമുമ്പാം കപികൾ കണ്ടേത്രയും
ഭീതിമുഴുത്തുവാങ്ങീടുന്നതു കണ്ടു
നീതിമാനാകിയ രാമനും ചൊല്ലിനാൻ.
വാനരവീരരേ നിങ്ങളിവരോടു
മാനം നടിച്ചു ചെന്നേല്ക്കരുതാരുമേ
ഞാനിവരോടു പോർചെയ്തൊടുക്കീടുവ–
നാനന്ദമുൾക്കൊണ്ടു കണ്ടുകൊൾകേവരും.’
എന്നരുൾചെയ്തു നിശാചരസേനയിൽ
ചെന്നു ചാടീടിനാനേകനാമീശ്വരൻ.
ചാപബാണങ്ങളും കൈക്കൊണ്ടു രാഘവൻ
കോപേന ബാണജാലങ്ങൾ തൂകീടിനാൻ.
എത്ര നിശാചരരുണ്ടു വന്നേറ്റതി–
ങ്ങത്ര രാമന്മാരുമുണ്ടെന്നതുപോലെ
രാമമയമായ് ചമഞ്ഞിതു സംഗ്രാമ–
ഭൂമിയുമെന്തൊരു വൈഭവമന്നേരം.
‘എന്നോടുതന്നെ പൊരുന്നിതു രാഘവ’–

നെന്നു തോന്നീ രജനീചരർക്കൊക്കവേ.
ദ്വാദശനാഴിക നേരമൊരുപോലെ
യാതുധാനാവലിയോടു രഘൂത്തമൻ
അസ്ത്രം വരിഷിച്ചനേരമാർക്കും തത്ര
ചിത്തേ തിരിച്ചറിയായതില്ലേതുമേ.
വാസരരാത്രി നിശാചരവാനര-
മേദിനീ വാരിധി ശൈലവനങ്ങളും
ഭേദമില്ലാതെ ശരങ്ങൾ നിറഞ്ഞിതു
മേദുരന്മാരായ രാക്ഷസവീരരും,
ആനയും തേരും കുതിരയും കാലാളും,
വീണു മരിച്ചു നിറഞ്ഞിതു പോർക്കളം.
കാളിയും കൂളികളും കബന്ധങ്ങളും
കാളനിശീഥിനിയും പിശാചങ്ങളും
നായും നരിയും കഴുകുകൾ കാകങ്ങൾ
പേയും പെരുത്തു ഭയങ്കരമാംവണ്ണം.
രാമചാപത്തിൻ മണിതൻ നിനാദവും
വ്യോമമാർഗ്ഗേ തുടരെത്തുടരെക്കേട്ടു
ദേവഗന്ധർവയക്ഷാപ്സരോവൃന്ദവും
ദേവമുനീന്ദ്രനാം നാരദനും തദാ
രാഘവൻതന്നെ സ്തുതിച്ചുതുടങ്ങിനാ -
രാകാശചാരികളാനന്ദപൂർവകം.
ദ്വാദശനാഴികകൊണ്ടു നിശാചരർ
മേദിനിതന്നിൽ വീണീടിനാരൊക്കവേ.
മേഘത്തിനുള്ളിൽനിന്നർക്കബിംബം പോലെ
രാഘവൻതന്നെയും കാണായിതന്നേരം.
ലക്ഷ്മണൻതാനും വിഭീഷണനും പുന-
ർക്കതനയനും മാരുതപുത്രനും
മറ്റുള്ള വാനരവീരരും വന്ദിച്ചു

ചുറ്റും നിറഞ്ഞിതു, രാഘവനന്നേരം
മർക്കടനായകന്മാരോടരുൾചെയ്തി–
'തിക്കണക്കേ യുദ്ധമാശു ചെയ്തീടുവാൻ,
നാരായണനും പരമേശനുമൊഴി–
ഞ്ഞാരുമില്ലെന്നു കേൾപ്പുണ്ടു ഞാൻ മുന്നമേ.'
രാക്ഷസരാജ്യം മുഴുവനതുനേരം
രാക്ഷസസ്ത്രീകൾ മുറവിളികൂട്ടിനാർ.
'താത! സഹോദര! നന്ദന! വല്ലഭ!
നാഥ! നമുക്കവലംബനമാരയ്യോ!
വൃദ്ധയായേറ്റം വിരൂപയായുള്ളൊരു
നക്തഞ്ചരാധിപസോദരി രാമനെ
ശ്രദ്ധിച്ചകാരണമാപത്തിതൊക്കവേ,
വർദ്ധിച്ചുവന്നതു മറ്റില്ല കാരണം.
ശൂർപ്പണഖയ്ക്കെന്തു കുറ്റമതില്പരം
പേപ്പെരുമാളല്ലയോ ദശകന്ധരൻ?
ജാനകിയെക്കൊതിച്ചാശുകുലം മൂടി–
ച്ചാനൊരു മൂഢൻ മഹാപാപി രാവണൻ.
അർദ്ധപ്രഹരമാത്രേണ ഖരാദിയെ
യുദ്ധേ വധിച്ചതും വൃത്രാരിപുത്രനെ
മൃത്യുവരുത്തി, വാഴിച്ചു സുഗ്രീവനെ–
സ്സത്വരം വാനരന്മാരെയയച്ചതും
മാരുതി വന്നിവിടെച്ചെയ്ത കർമ്മവും
വാരിധിയിൽ ചിറകെട്ടിക്കടന്നതും
കണ്ടിരിയ്ക്കേ നന്നു തോന്നുന്നതെത്രയു–
മുണ്ടോ വിചാരമാപത്തിങ്കലുണ്ടാവൂ?
സിദ്ധമല്ലായ്കിൽ വിഭീഷണൻ ചൊല്ലിനാൻ
മത്തനായന്നതും ധിക്കരിച്ചീടിനാൻ.
ഉത്തമൻ നല്ല വിവേകി വിഭീഷണൻ

സത്യവ്രതൻ മേലിൽ നന്നായ്‌വരുമവൻ.
നീചനിവൻ കുലമൊക്കെ മുടിപ്പതി–
നാചരിച്ചാനിതു തന്മരണത്തിനും.
നല്ല സുതന്മാരെയും തമ്പിമാരെയും,
കൊല്ലിച്ചു മറ്റുള്ളമാത്യജനത്തെയും,
എല്ലാമനുഭവിച്ചീടുവാൻ പണ്ടു താൻ
വല്ലായ്മ ചെയ്തതുമെല്ലാം മറന്നിതോ?
ബ്രഹ്മസ്വമായതും ദേവസ്വമായതും
നിർമ്മരിയാദമടക്കിനാനേറ്റവും.
നാട്ടിലിരിയ്ക്കും പ്രജകളെപ്പീഡിച്ചു
കാട്ടിലാക്കിച്ചമച്ചീടിനാൻ കശ്മലൻ.
അർത്ഥമന്യായേന നിത്യമാർജ്ജിയ്ക്കയും,
മിത്രജനത്തെ വെറുത്തു ചമയ്ക്കയും,
ബ്രാഹ്മണരെക്കൊലചെയ്കയും മറ്റുള്ള
ധാർമ്മികന്മാർ മുതലൊക്കെയടക്കയും,
പാരം ഗുരുജനദ്വേഷവുമുണ്ടിവ–
നാരെയുമില്ല കൃപയുമൊരിയ്ക്കലും.
ഇമ്മഹാപാപി ചെയ്തോരുകർമ്മത്തിനാൽ
നമ്മെയും ദുഃഖിയ്ക്കുമാറാക്കിനാനിവൻ.’
ഇത്ഥം പുരസ്ത്രീജനത്തിൻവിലാപങ്ങൾ
നക്തഞ്ചരാധിപൻ കേട്ടു ദുഃഖാർത്തനായ്
‘ശത്രുക്കളെക്കൊന്നൊടുക്കുവാനിന്നിനി
യുദ്ധത്തിനാശു പുറപ്പെടുകെങ്കിൽ നാം.
എന്നതു കേട്ടു വിരൂപാക്ഷനുമതിൻ
മുന്നേ മഹോദരനും മഹാപാർശ്വനും
ഉത്തരഗോപുരത്തൂടെ പുറപ്പെട്ടു
ശസ്ത്രങ്ങൾ തൂകിത്തുടങ്ങിനാരേറ്റവും.
ദുർന്നിമിത്തങ്ങളുണ്ടായതനാദരി–

ച്ചുന്നതനായ നിശാചരനായകൻ
ഗോപുരവാതിൽ പുറപ്പെട്ടു നിന്നിതു
ചാപലമെന്നിയേ വാനരവീരരും
രാക്ഷസരോടെതിർത്താരതുകണ്ടേറ്റ–
മൂക്കോടടുത്തു നിശാചരവീരരും.
സുഗ്രീവനും വിരൂപാക്ഷനും തങ്ങളി–
ലുഗ്രമാംവണ്ണം പൊരുതാരതുനേരം.
വാഹനമാകിയ വാരണവീരനെ
സ്സാഹസം കൈക്കൊണ്ടു വാനരരാജനും
കൊന്നതു കണ്ടു വിരൂപവിലോചനൻ
ചെന്നിതു വാളും പരിചയും കൈക്കൊണ്ടു.
കുന്നുകൊണ്ടൊന്നെറിഞ്ഞാൻ കപിരാജനും
നന്നായിതെന്നു വിരൂപാക്ഷനുമഥ
വെട്ടിനാൻ വാനരനായകവക്ഷസി.
പുഷ്ടകോപത്തോടു മർക്കടരാജനും
നെറ്റിമേലൊന്നടിച്ചാനതുകൊണ്ടവൻ
തെറ്റെന്നു കാലപുരം പുക്കു മേവിനാൻ.
തേരിലേറിക്കൊണ്ടടുത്താൻ മഹോദരൻ
തേരും തകർത്തു സുഗ്രീവനവനെയും
മൃത്യുപുരത്തിന്നയച്ചതു കണ്ടതി–
ക്രുദ്ധനായ് വന്നടുത്താൻ മഹാപാർശ്വനും.
അംഗദൻ കൊന്നാനവനെയുമന്നേരം.
പൊങ്ങും മിഴികളോടാശരാധീശനും
പോർമദത്തോടുമടുത്തു കപികളെ–
ത്താമസാസ്ത്രംകൊണ്ടു വീഴ്ത്തിനാനൂഴിയിൽ.
രാമനുമൈന്ദ്രാസ്ത്രമെയ്തു തടുത്തിതു
താമസാസ്ത്രത്തെയുമപ്പോൾ ദശാനനൻ.
ആസുരമസ്ത്രമെയ്താനതു വന്നള–

വാതുരന്മാരായിതാശു കപികളും.
വാരണ സൂകരകുക്കുടക്രോഷ്ടുക-
സാരമേയോരഗസൈരിഭവായസ-
വാനരസിംഹരുരുവൃകകാകഗൃ-
ദ്ധ്രാനനമായ് വരുമാസുരാസ്ത്രാത്മകം.
മുൽഗര പട്ടസ ശക്തി പരശ്വധ-
ഖഡ്ഗശൂലപ്രാസബാണായുധങ്ങളും,
രൂക്ഷമായ് വന്നു പരന്നതു കണ്ടള-
വാഗ്നേയമസ്ത്രമെയ്താൻ മനുവീരനും.
ചെങ്കനൽക്കൊള്ളികൾ മിന്നൽ നക്ഷത്രങ്ങൾ
തിങ്കളുമാദിത്യനഗ്നിയെന്നിത്തരം
ജ്യോതിർമയങ്ങളായ് ചെന്നു നിറഞ്ഞള-
വാസുരമസ്ത്രവും പോയ്മറഞ്ഞൂ ബലാൽ.
അപ്പോൾ മയൻ കൊടുത്തോരു ദിവ്യാസ്ത്രമെയ്-
തല്ലേതരായുധം കാണായിതന്തികേ.
ഗാന്ധർവമസ്ത്രം പ്രയോഗിച്ചതിനെയും
ശാന്തമാക്കീടിനാൻ മാനവവീരനും.
സൗര്യാസ്ത്രമെയ്താൻ ദശാനനനന്നേരം
ധൈര്യേണ രാഘവൻ പ്രത്യസ്ത്രമെയ്തതും
ഖണ്ഡിച്ച നേരമാഖണ്ഡലവൈരിയും
ചണ്ഡകരാംശുസമങ്ങളാം ബാണങ്ങൾ
പത്തുകൊണ്ടെയ്തു മർമ്മങ്ങൾ ഭേദിച്ചള-
വുത്തമപൂരുഷനാകിയ രാഘവൻ.
നൂറുശരങ്ങളെയ്താനതുകൊണ്ടുടൽ
കീറി മുറിഞ്ഞിതു നക്തഞ്ചരേന്ദ്രനും.
ലക്ഷ്മണനേഴുശരങ്ങളാലൂക്കോടു
തൽക്ഷണേ കേതു ഖണ്ഡിച്ചു വീഴ്ത്തീടിനാൻ.
അഞ്ചു ശരമെയ്തു സൂതനേയും കൊന്നു

ചഞ്ചലഹീനം മുറിച്ചിതു ചാപവും.
അശ്വങ്ങളെഗ്ഗദകൊണ്ടു വിഭീഷണൻ
തച്ചുകൊന്നാനതുനേരം ദശാനനൻ
ഭൂതലേ ചാടിവീണാശു വേൽകൊണ്ടതി-
ക്രോധാൽ വിഭീഷണനെ പ്രയോഗിച്ചിതു.
ബാണങ്ങൾ മൂന്നുകൊണ്ടെയ്തു മുറിച്ചിതു
വീണിതു മൂന്നും നുറുങ്ങി മഹീതലേ.
അപ്പോൾ വിഭീഷണനെക്കൊല്ലുമാറവൻ
കല്പിച്ചു മുന്നം മയൻ കൊടുത്തോരു വേൽ
കൈക്കൊണ്ടു ചാട്ടുവാനോങ്ങിയ നേരത്തു
ലക്ഷ്മണൻ മുല്പുക്കു ബാണങ്ങളെയ്തെയ്തു.
നക്തഞ്ചരാധിപൻതന്നുടലൊക്കവേ
രക്തമണിഞ്ഞു മുറിഞ്ഞു വലഞ്ഞുടൻ
നില്ക്കും ദശാനനൻ കോപിച്ചു ചൊല്ലിനാൻ
ലക്ഷ്മണൻതന്നോടു: 'നന്നു നീയെത്രയും
രക്ഷിച്ചവാറു വിഭീഷണനെത്തദാ.
രക്ഷിയ്ക്കിൽ നന്നു നിന്നെപ്പുനരെന്നുടെ
ശക്തി വരുന്നതു കണ്ടാലുമിന്നൊരു
ശക്തനാകിൽ ഭവാൻ ഖണ്ഡിയ്ക്ക വേലിതും.'
എന്നുപറഞ്ഞു വേഗേന ചാട്ടീടിനാൻ
ചെന്നു തറച്ചിതു മാറത്തു ശക്തിയും.
അസ്ത്രങ്ങൾകൊണ്ടു തടുക്കരുതാഞ്ഞുടൻ
വിത്രസ്തനായ് തത്ര വീണു കുമാരനും.
വേൽകൊണ്ടു ലക്ഷ്മണൻ വീണതു കണ്ടുള്ളിൽ
മാൽകൊണ്ടു രാമനും നിന്നു വിഷണ്ണനായ്.
ശക്തി പറിപ്പതിന്നാർക്കും കപികൾക്കു
ശക്തി പോരാഞ്ഞു രഘുകുലനായകൻ
തൃക്കൈകൾകൊണ്ടു പിടിച്ചു പറിച്ചുട-

നുൾക്കോപമോടു മുറിച്ചെറിഞ്ഞീടിനാൻ.
മിത്രതനയസുഷേണജഗൽപ്രാണ-
പുത്രാദികളോടരുൾചെയ്തിതാദരാൽ.
‘ലക്ഷ്മണൻതന്നുടെ ചുറ്റുമിരുന്നിനി
രക്ഷിച്ചുകൊൾവിൻ വിഷാദിയ്ക്കരുതേതും.
ദുഃഖസമയമല്ലിപ്പോളുഴറ്റോടു
രക്ഷോവരനെ വധിയ്ക്കുന്നതുണ്ടു ഞാൻ.
കല്യാണമുൾക്കൊണ്ടു കണ്ടുകൊൾവിൻ നിങ്ങ-
ളെല്ലാവരുമിന്നു മല്ലരകൗശലം.
ശക്രാത്മജനെ വധിച്ചതും വേഗത്തി-
ലർക്കാത്മജാദികളോടുമൊരുമിച്ചു
വാരിധിയിൽ ചിറകെട്ടിക്കടന്നതും
പോരിൽ നിശാചരന്മാരെ വധിച്ചതും
രാവണനിഗ്രഹസാദ്ധ്യമായിട്ടവൻ
കേവലമിപ്പോളഭിമുഖനായിതു.
രാവണനും ബത! രാഘവനും കൂടി
മേവുക ഭൂമിയിലെന്നുള്ളതില്ലിനി.
രാത്രിഞ്ചരേന്ദ്രനെക്കൊല്ലുവൻ നിർണയം
മാർത്താണ്ഡവംശത്തിലുള്ളവനാകിൽ ഞാൻ.
സപ്തദ്വീപങ്ങളും സപ്താംബുധികളും
സപ്താചലങ്ങളും സൂര്യചന്ദ്രന്മാരും,
ആകാശഭൂമികളെന്നിവയുള്ള നാൾ
പോകാതെ കീർത്തി വർദ്ധിയ്ക്കും പരിചു ഞാൻ.
ആയോധനേ ദശകണ്ഠനെക്കൊൽവനൊ-
രായുധപാണിയെന്നാകിൽ നിസ്സംശയം.
ദേവാസുരോരഗചാരണതാപസ-
രേവരും കണ്ടറിയേണം മമ ബലം.’
ഇത്ഥമരുൾചെയ്തു നക്തഞ്ചരേന്ദ്രനോ-

ടസ്ത്രങ്ങളെയ്തു യുദ്ധം തുടങ്ങീടിനാൻ.
തത്സമം ബാണം നിശാചരാധീശനു–
മുത്സാഹമുൾക്കൊണ്ടു തൂകിത്തുടങ്ങിനാൻ.
രാഘവരാവണന്മാർ തമ്മിലന്യോന്യം
മേഘങ്ങൾ മാരി ചൊരിയുന്നതുപോലെ
ബാണഗണം പൊഴിച്ചീടുന്നതുനേരം
ഞാണൊലികൊണ്ടു മുഴങ്ങി ജഗത്ത്രയം.
സോദരൻ വീണു കിടക്കുന്നതോർത്തുള്ളി
ലാധി മുഴുത്തു രഘുകുലനായകൻ,
താരേയതാതനോടേവമരുൾചെയ്തു:
‘ധീരതയില്ല യുദ്ധത്തിനേതും മമ.
ഭൂതലേ വാഴ്കയിൽ നല്ലതെനിയ്ക്കിനി
ഭ്രാതാവുതന്നോടുകൂടെ മരിപ്പതും.
വില്ലിടിയും മുറുകുന്നതില്ലേതുമേ
കെല്പുമില്ലാതെ ചമഞ്ഞു നമുക്കിഹ.
നില്പാനുമേതുമരുതു മനസ്സിനും
വിഭ്രമമേറിവരുന്നിതു മേല്ക്കുമേൽ.
ദുഷ്ടനെക്കൊൽവാനുപായവും കണ്ടീല
നഷ്ടമായ് വന്നിതു മാനവും മാനസേ.
ഏവമരുൾചെയ്തനേരം സുഷേണനും
ദേവദേവൻതന്നോടാശു ചൊല്ലീടിനാൻ:
‘ദേഹത്തിനേതും നിറം പകർന്നീലൊരു
മോഹമത്രേ കുമാരന്നെന്നു നിർണ്ണയം.
വക്ത്രനേത്രങ്ങൾക്കുമേതും വികാരമി–
ല്ലത്തൽ തീർന്നിപ്പോളുണരുമവരജൻ.’
എന്നുണർത്തിച്ചനിലാത്മജൻ തന്നോടു
പിന്നെ നിരൂപിച്ചു ചൊന്നാൻ സുഷേണനും:
‘മുന്നേക്കണക്കെ വിശല്യകരണിയാ–

കുന്ന മരുന്നിന്നു കൊണ്ടുവന്നീടുക'
എന്നളവേ ഹനൂമാനും വിരവോടു
ചെന്നു മരുന്നതും കൊണ്ടുവന്നീടിനാൻ.
നസ്യവുംചെയ്തു സുഷേണൻ കുമാരനാ–
ലസ്യവും തീർന്നു തെളിഞ്ഞു വിളങ്ങിനാൻ.
പിന്നെയുമൗഷധശൈലം കപിവരൻ
മുന്നമിരുന്നവണ്ണം തന്നെയാക്കിനാൻ.
മന്നവൻതന്നെ വണങ്ങിനാൻ തമ്പിയും
നന്നായ് മുറുകെപ്പുണർന്നിതു രാമനും

'നിന്നുടെ പാരവശ്യം കാൺക കാരണ–
മെന്നുടെ ധൈര്യവും പോയിതു മാനസേ.'
എന്നതു കേട്ടുരചെയ്തു കുമാരനു–
'മൊന്നു തിരുമനസ്സിങ്കലുണ്ടാകണം.
സത്യം തപോധനന്മാരോടു ചെയ്തതും
മിഥ്യയായ് വന്നുകൂടായെന്നു നിർണ്ണയം.
ത്രൈലോക്യകണ്ടകനാമിവനെക്കൊന്നു
പാലിച്ചുകൊൾക ജഗത്ത്രയം വൈകാതെ.'
ലക്ഷ്മണൻ ചൊന്നതു കേട്ടു രഘൂത്തമൻ
രക്ഷോവരനോടെതിർത്താനതിദ്രുതം.
തേരുമൊരുമിച്ചുവന്നു ദശാസ്യനും
പോരിനു രാഘവനോടെതിർത്തീടിനാൻ.
പാരിൽനിന്നിക്ഷ്വാകുവംശതിലകനും
തേരിൽനിന്നാശരവംശതിലകനും,
പോരതിഘോരമായ് ചെയ്തോരു നേരത്തു
പാരമിളപ്പം രഘൂത്തമനുണ്ടെന്നു
നാരദനാദികൾ ചൊന്നതു കേൾക്കയാൽ
പാരം വളർന്നൊരു സംഭ്രമത്തോടുടൻ

ഇന്ദ്രനും മാതലിയോടു ചൊന്നാൻ 'മമ
സ്യന്ദനം കൊണ്ടക്കൊടുക്ക നീ വൈകാതെ.
ശ്രീരാഘവന്നു ഹിതം വരുമാറു നീ
തേരും തെളിച്ചു കൊടുക്ക മടിയാതെ.
മാതലിതാനുതു കേട്ടുടൻ തേരുമായ്
ഭൂതലംതന്നിലിഴിഞ്ഞു ചൊല്ലീടിനാൻ:
'രാവണനോടു സമരത്തിനിന്നു ഞാൻ
ദേവേന്ദ്രശാസനയാ വിടകൊണ്ടിതു
തേരതിലാശു കരേറുക പോരിനായ്
മാരുതതുല്യവേഗേന നടത്തുവൻ.'
എന്നതുകേട്ടു രഥത്തെയും വന്ദിച്ചു
മന്നവൻ തേരിലാമ്മാറു കരേറിനാൻ.
തന്നോടു തുല്യനായ് രാഘവനെക്കണ്ടു
വിണ്ണിലാമ്മാറൊന്നു നോക്കി ദശാനനൻ.
പേമഴ പോലെ ശരങ്ങൾ തൂകീടിനാൻ.
രാമനും ഗാന്ധർവ്വമസ്ത്രമെയ്തീടിനാൻ.
രാക്ഷസമസ്ത്രം പ്രയോഗിച്ചതുനേരം
രാക്ഷസരാജനും രൂക്ഷമായെത്രയും
ക്രൂരനാഗങ്ങളാമസ്ത്രത്തെ മാറ്റുവാൻ
ഗാരുഡമസ്ത്രമെയ്തു രഘുനാഥനും.
മാതലിമേലും ദശാനനൻ ബാണങ്ങ-
ളെയ്തു കൊടിയും മുറിച്ചുകളഞ്ഞിതു.
വാജികൾക്കും ശരമേറ്റമേറ്റു പുന-
രാജിയും ഘോരമായ് വന്നു രഘുവരൻ
കൈകാൽ തളർന്നു തേർത്തട്ടിൽ നില്ക്കും വിധൗ
കൈകസീനന്ദനായ വിഭീഷണൻ
ശോകാതിരേകം കലർന്നു നിന്നീടിനാൻ;
ലോകരുമേറ്റം വിഷാദം കലർന്നിതു.

കാലപുരത്തിനയപ്പനിനിയെന്നു
ശൂലം പ്രയോഗിച്ചിതാശരാധീശനും
അസ്ത്രങ്ങൾകൊണ്ടു തടപൊറാഞ്ഞോർത്തുടൻ
വൃത്രാരിതന്നുടെ തേരിലിരുന്നൊരു
ശക്തിയെടുത്തയച്ചു രഘുനാഥനും
പത്തു നുറുങ്ങി വീണു തത്ര ശൂലവും
നക്തഞ്ചരേന്ദ്രനുടെ തുരഗങ്ങളെ
ശസ്ത്രങ്ങൾകൊണ്ടു മുറിച്ചിതു രാഘവൻ.
സാരഥി തേരും തിരിച്ചടിച്ചാർത്തനായ്
പോരിലൊഴിച്ചു നിർത്തീടിനാനന്നേരം.
ആലസ്യമൊട്ടകന്നോരു നേരം തത്ര
പൗലസ്ത്യനും സൂതനോടു ചൊല്ലീടിനാൻ:
'എന്തിനായ്ക്കൊണ്ടു നീ പിന്തിരിഞ്ഞു ബലാ-
ലന്ധനായ് ഞാനത്ര ദുർബ്ബലനാകയോ?
കൂടലരോടെതിർത്താൽ ഞാനൊരുത്തനോ -
ടോടിയൊളിച്ചവാറെന്നുകണ്ടു ഭവാൻ?
നീയല്ല സൂതനെനിയ്ക്കിനി രാമനു
നീയതിബാന്ധവനെന്നറിഞ്ഞേനഹം.'
ഇത്ഥം നിശാചരാധീശൻ പറഞ്ഞതി-
നുത്തരം സാരഥി സത്വരം ചൊല്ലിനാൻ:
'രാമനെ സ്നേഹമുണ്ടായിട്ടുമല്ല മൽ-
സ്വാമിയെ ദ്വേഷമുണ്ടായിട്ടുമല്ല മേ.
രാമനോടേറ്റു പൊരുതു നില്ക്കുന്നേര-
മാമയം പൂണ്ടു തളർന്നതു കണ്ടു ഞാൻ.
സ്നേഹം ഭവാനെക്കുറിച്ചേറ്റമാകയാൽ
മോഹമകലുവോളം പോർക്കളം വിട്ടു
ദൂരെനിന്നാലസ്യമെല്ലാം കളഞ്ഞിനി-
പ്പോരിന്നടുക്കേണമെന്നു കല്പിച്ചത്രെ.

സാരഥിതാനറിയേണം മഹാരഥ-
ന്മാരുടെ സാദവും വാജികൾ സാദവും
വൈരികൾക്കുള്ള ജയാജയകാലവും,
പാരിൽ നിമ്നോന്നതദേശവിശേഷവും,
എല്ലാമറിഞ്ഞു രഥം നടത്തുന്നവ-
നല്ലോ നിപുണനായുള്ള സൂതൻ പ്രഭോ!'
എന്നതുകേട്ടു തെളിഞ്ഞഥ രാവണ
നൊന്നു പുണർന്നൊരു കൈവളയും കൊടു-
'ത്തിന്നിനിത്തേരടുത്താശു കൂട്ടീടുക,
പിന്നോക്കമില്ലിനിയൊന്നുകൊണ്ടുമെടോ!
ഇന്നോടു നാളെയോടൊന്നു തിരിഞ്ഞീടും
മന്നവനോടുള്ള പോരെന്നറിക നീ.'
സൂതനും തേരതിവേഗേന കൂട്ടിനാൻ
ക്രോധം മുഴുത്തങ്ങടുത്തിതു രാമനും.
തങ്ങളിലേറ്റമണഞ്ഞു പൊരുതള-
വങ്ങുമിങ്ങും നിറയുന്നു ശരങ്ങളാൽ.

## അഗസ്ത്യാഗമനവും ആദിത്യസ്തുതിയും

അങ്ങനെയുള്ള പോർ കണ്ടു നില്ക്കുന്നേര-
മെങ്ങനെയെന്നറിഞ്ഞീലഗസ്ത്യൻ തദാ
രാഘവൻ തേരിലിറങ്ങി നിന്നീടിനാ-
നാകാശദേശാൽ പ്രഭാകരസന്നിഭൻ.
വന്ദിച്ചു നിന്നു രഘുകുലനാഥനാ-
നന്ദമിയന്നരുൾചെയ്താനഗസ്ത്യനും.
'അഭ്യുദയം നിനക്കാശു വരുത്തുവാ-
നിപ്പോഴിവിടേയ്ക്കു വന്നിതു ഞാനെടോ!
താപത്രയവും വിഷാദവും തീർന്നുപോ-
മാപത്തു മറ്റുള്ളവയുമകന്നുപോം.

ശത്രുനാശം വരും രോഗവിനാശനം
വർദ്ധിയ്ക്കുമായുസ്സു സല്ക്കീർത്തിവർദ്ധനം.
നിത്യമാദിത്യഹൃദയമാം മന്ത്രമി–
തുത്തമമെത്രയും ഭക്ത്യാ ജപിയ്ക്കേടോ.
ദേവാസുരോരഗചാരണകിന്നര–
താപസഗുഹ്യകയക്ഷരക്ഷോഭൂത–
കിംപുരുഷാപ്സരോമാനുഷാദ്യന്മാരും
സമ്പ്രതി സൂര്യനെത്തന്നെ ഭജിപ്പതും.
ദേവകളാകുന്നതാദിത്യനാകിയ
ദേവനത്രേ പതിന്നാലു ലോകങ്ങളും.
രക്ഷിപ്പതും നിജരശ്മികൾ കൊണ്ടവൻ
ഭക്ഷിപ്പതുമവൻ കല്പകാലാന്തരേ.
ബ്രഹ്മനും വിഷ്ണുവും ശ്രീമഹാദേവനും
ഷണ്മുഖൻതാനും പ്രജാപതിവൃന്ദവും.
ശക്രനും വൈശ്വാനരനും കൃതാന്തനും
രക്ഷോവരനും വരുണനും വായുവും,
യക്ഷാധിപനുമീശാനനും ചന്ദ്രനും
നക്ഷത്രജാലവും ദിക്കരിവൃന്ദവും,
വാരണവക്ത്രനുമാര്യനും മാരനും
താരാഗണങ്ങളും നാനാ ഗ്രഹങ്ങളും,
അശ്വിനീപുത്രരുമഷ്ടവസുക്കളും
വിശ്വദേവന്മാരും സിദ്ധരും സാദ്ധ്യരും,
നാനാപിതൃക്കളും പിന്നെ മനുക്കളും
ദാനവന്മാരുമുരഗസമൂഹവും,
വാരമാസർത്തുസംവത്സരകല്പാദി–
കാരകനായതും സൂര്യനിവൻതന്നെ.
വേദാന്തവേദ്യനാം വേദാത്മകനിവൻ
വേദാർത്ഥവിഗ്രഹൻ വേദജ്ഞസേവിതൻ.

പൂഷാ വിഭാകരൻ മിത്രൻ പ്രഭാകരൻ
ദോഷാകരാത്മകൻ ത്വഷ്ടാ ദിനകരൻ.
ഭാസ്കരൻ നിത്യനഹസ്കരനീശ്വരൻ
സാക്ഷി സവിതാ സമസ്തലോകേക്ഷണൻ.
ഭാസ്വാൻ വിവസ്വാൻ നഭസ്വാൻ ഗഭസ്തിമാൻ
ശാശ്വതൻ ശംഭു ശരണ്യൻ ശരണദൻ.
ലോകശിശിരാരി ഘോരതിമിരാരി
ശോകാപഹാരി ലോകാലോകവിഗ്രഹൻ.
ഭാനു ഹിരണ്യഗർഭൻ ഹിരണ്യേന്ദ്രിയൻ
ദാനപ്രിയൻ സഹസ്രാംശു സനാതനൻ.
സപ്താശ്വനർജ്ജുനാശ്വൻ സകലേശ്വരൻ
സുപ്തജനാവബോധപ്രദൻ മംഗളൻ.
ആദിത്യനർക്കനരുണനനന്തഗൻ
ജ്യോദിർമ്മയൻ തപനൻ സവിതാ രവി.
വിഷ്ണു വികർത്തനൻ മാർത്താണ്ഡനംശുമാ-
നുഷ്ണകിരണൻ മിഹിരൻ വിരോചനൻ.
പ്രദ്യോതനൻ പരൻ ഖദ്യോതനുദ്യോത-
നദ്വയൻ വിദ്യാവിനോദൻ വിഭാവസു.
വിശ്വസൃഷ്ടിസ്ഥിതിസംഹാരകാരണൻ
വിശ്വവന്ദ്യൻ മഹാവിശ്വരൂപൻ വിഭു.
വിശ്വവിഭാവനൻ വിശ്വൈകനായകൻ
വിശ്വാസഭക്തിയുക്താനാം ഗതിപ്രദൻ.
ചണ്ഡകിരണൻ തരണി ദിനമണി,
പുണ്ഡരീകപ്രബോധപ്രദനര്യമാ
ദ്വാദശാത്മാ പരമാത്മാ പരാപര-
നാദിതേയൻ ജഗദാദിഭൂതൻ ശിവൻ.
ഖേദവിനാശനൻ കേവലാത്മാ ബിന്ദു-
നാദാത്മകൻ നാരദാദി നിഷേവിതൻ.

ജ്ഞാനസ്വരൂപനജ്ഞാനവിനാശനൻ
ധ്യാനിച്ചുകൊൾക നീ നിത്യമിദ്ദേവനെ,
സന്തതം ഭക്ത്യാ നമസ്കരിച്ചീടുക.

## ആദിത്യഹൃദയം

സന്താപനാശകരായ നമോ നമഃ
അന്ധകാരാന്തകരായ നമോ നമഃ
ചിന്താമണേ! ചിദാനന്ദായ തേ നമഃ
നീഹാരനാശകരായ നമോ നമഃ
മോഹവിനാശകരായ നമോ നമഃ
ശാന്തായ രൗദ്രായ സൗമ്യായ ഘോരായ,
കാന്തിമതാം കാന്തിരൂപായ തേ നമഃ
സ്ഥാവരജംഗമാചാര്യായ തേ നമോ
ദേവായ വിശ്വൈകസാക്ഷിണേ തേ നമഃ.
സത്വപ്രധാനായ തത്ത്വായ തേ നമഃ
സത്യസ്വരൂപായ നിത്യം നമോ നമഃ.
ഇത്ഥമാദിത്യഹൃദയം ജപിച്ചു നീ
ശത്രുക്ഷയം വരുത്തീടുക സത്വരം.'
ചിത്തം തെളിഞ്ഞഗസ്ത്യോക്തി കേട്ടത്രയും
ഭക്തി വർദ്ധിച്ചു കാകുൽസ്ഥനും കൂപ്പിനാൻ.
പിന്നെ വിമാനവുമേറി മഹാമുനി
ചെന്നു വീണാധരോപാന്തേ മരുവിനാൻ.

## രാവണവധം

രാഘവൻ മാതലിയോടരുളിച്ചെയ്തി–
'താകുലമെന്നിയേ തേർ നടത്തീടു നീ.'
മാതലി തേരതിവേഗേന കൂട്ടിനാ–
നേതുമേ ചഞ്ചലമില്ല ദശാസ്യനും.

മൂടി പൊടികൊണ്ടു ദിക്കുമുടനിട–
കൂടി ശരങ്ങളുമെന്തൊരു വിസ്മയം!
രാത്രിഞ്ചരന്റെ കൊടിമരം ഖണ്ഡിച്ചു
ധാത്രിയിലിട്ടു ദശരഥപുത്രനും.
യാതുധാനാധിപൻ വാജികൾ തമ്മെയും
മാതലിതന്നെയുമേറെയെയ്തീടിനാൻ.
ശൂലം മുസലം ഗദാദികളും മേല്ക്കു–
മേലേ പൊഴിച്ചിതു രാക്ഷസരാജനും.
സായകജാലം പൊഴിച്ചവയും മുറി–
ച്ചായോധനത്തിന്നടുത്തിതു രാമനും.
ഏറ്റമണഞ്ഞുമകന്നും വലംവച്ചു–
മേറ്റുമിടംവച്ചുമൊട്ടു പിൻവാങ്ങിയും.
സാരഥിമാരുടെ സൗത്യകൗശല്യവും
പോരാളികളുടെ യുദ്ധകൗശല്യവും,
പണ്ടു കീഴിൽ കണ്ടതില്ല നാമീവണ്ണ–
മുണ്ടാകയുമില്ലീവണ്ണമിനിമേലിൽ
എന്നു ദേവാദികളും പുകഴ്ത്തീടിനാർ.
നന്നുനന്നെന്നു തെളിഞ്ഞിതു നാരദൻ.
പൗലസ്ത്യരാഘവന്മാർ തൊഴിൽ കാൺകയാൽ
ത്രൈലോക്യവാസികൾ ഭീതി പൂണ്ടീടിനാർ.
വാതമടങ്ങി മറഞ്ഞിതു സൂര്യനും
മേദിനിതാനും വിറച്ചിതു പാരമായ്.
പാഥോനിധിയുമിളകി മറിഞ്ഞിതു
പാതാളവാസികളും നടുങ്ങീടിനാർ.
'അംബുധിയംബുധിയോടൊന്നെതിർക്കിലു–
മംബരമംബരത്തോടെതിർത്തീടിലും,
രാഘവരാവണയുദ്ധത്തിനു സമം
രാഘവരാവണയുദ്ധമൊഴിഞ്ഞില്ല.'

കേവലമിങ്ങനെ നിന്നു പുകഴ്ത്തിനാർ
ദേവാദികളുമന്നേരത്തു രാഘവൻ
രാത്രിഞ്ചരന്റെ തലയൊന്നറുത്തുടൻ
ധാത്രിയിലിട്ടാനതുനേരമപ്പൊഴെ
കൂടെമുളച്ചു കാണായിതവൻ തല
കൂടെമുറിച്ചുകളഞ്ഞു രണ്ടാമതും.
ഉണ്ടായിതപ്പോഴതും പിന്നെ രാഘവൻ
ഖണ്ഡിച്ചു ഭൂമിയിലിട്ടാനരക്ഷണാൽ.
ഇത്ഥം മുറിച്ചു നൂറ്റൊന്നു തലകളെ
പൃഥ്വിയിലിട്ടു രഘുകുലസത്തമൻ.
പിന്നെയും പത്തുതലയ്ക്കൊരുവാട്ടമി-
ല്ലെന്നേ വിചിത്രമേ നന്നുനന്നെത്രയും.
ഇങ്ങനെ നൂറായിരം തല പോകിലു-
മെങ്ങു കുറവില്ലവൻ തല പത്തിനും.
രാത്രിഞ്ചരാധിപൻതന്റെ തപോബലം
ചിത്രം! വിചിത്രം വിചിത്രമത്രേ തുലോം.
കുംഭകർണ്ണൻ മകരാക്ഷൻ ഖരൻ ബാലി
വൻപരാം മാരീചനെന്നിവരാദിയാം
ദുഷ്ടരെക്കൊന്ന ബാണത്തിനിന്നെന്തതി-
നിഷ്ഠുരനാമിവനെക്കൊല്ലുവാൻ മടി-
യുണ്ടായിതിദ്ദശകണ്ഠനെക്കൊല്ലുവാൻ
കണ്ടീലുപായവുമേതുമൊന്നീശ്വര!
ചിന്തിച്ചു രാഘവൻ പിന്നെയുമദ്ദശ-
കന്ധരമെയ്യിൽ ബാണങ്ങൾ തൂകീടിനാൻ.
രാവണനും പൊഴിച്ചീടിനാൻ ബാണങ്ങൾ
ദേവദേവൻ തിരുമേനിമേലാവോളം.
കൊണ്ടശരങ്ങളെക്കണ്ടു രഘുവര-
നുണ്ടായിതുള്ളിലൊരു നിനവന്നേരം

പുഷ്പസമങ്ങളായ് വന്നു ശരങ്ങളും
കെല്പു കുറഞ്ഞു ദശാസ്യനു നിര്‍ണ്ണയം.
ഏഴുദിവസം മുഴുവനീവണ്ണമേ
രോഷേണ നിന്നു പൊരുതോരനന്തരം
മാതലിതാനും തൊഴുതു ചൊല്ലീടിനാ-
'നേതും വിഷാദമുണ്ടാകായ്ക മാനസേ.
മുന്നമഗസ്ത്യതപോധനനാദരാല്‍
തന്ന ബാണംകൊണ്ടു കൊല്ലാം ജഗല്‍പ്രഭോ!
പൈതാമഹാസ്ത്രമതായതെ'ന്നിങ്ങനെ
മാതലി ചൊന്നതു കേട്ടു രഘുവരന്‍
'നന്നു പറഞ്ഞതു നീയതെന്നൊടിനി
കൊന്നീടുവന്‍ ദശകണ്ഠനെ നിര്‍ണ്ണയം.'
എന്നരുളിച്ചെയ്തു വൈരിഞ്ചമസ്ത്രത്തെ
നന്നായെടുത്തു തൊടുത്തിതു രാഘവന്‍.
സൂര്യാനലന്മാരതിന്നു തരം, തൂവല്‍
വായുവും, മന്ദരമേരുക്കള്‍ മദ്ധ്യമായ്
വിശ്വമെല്ലാം പ്രകാശിച്ചൊരു സായകം
വിശ്വാസഭക്ത്യാ ജപിച്ചയച്ചീടിനാന്‍.
രാവണന്‍ തന്റെ ഹൃദയം പിളര്‍ന്നു ഭൂ-
ദേവിയും ഭേദിച്ചു വാരിധിയില്‍ പുക്കു
ചോര കഴുകി മുഴുകി വിരവോടു
മാരുതവേഗേന രാഘവന്‍തന്നുടെ
തൂണിയില്‍ വന്നിങ്ങു വീണു തെളിവോടു
ബാണവുമെന്തൊരു വിസ്മയ, മന്നേരം!
തേരില്‍നിന്നാശു മറിഞ്ഞു വീണീടിനാന്‍
പാരില്‍ മരാമരം വീണപോലെ തദാ.
കല്പകവൃക്ഷപ്പുതുമലര്‍ തൂകിനാ-
രുല്പന്നമോദേന വാനവരേവരും,

അർക്കകുലോൽഭവൻ മൂർദ്ധനി മേല്ക്കുമേൽ.
ശക്രനും നേത്രങ്ങളൊക്കെത്തെളിഞ്ഞിതു
പുഷ്കരസംഭവനും തെളിഞ്ഞീടിനാ–
നർക്കനും നേരേയുദിച്ചാനതുനേരം
മന്ദമായ് വീയിത്തുടങ്ങീ പവനനും
നന്നായ് വിളങ്ങീ ചതുർദ്ദശലോകവും
താപസന്മാരും ജയജയശബ്ദേന
താപമകന്നു പുകഴ്ന്നു തുടങ്ങിനാർ.
ശേഷിച്ച രാക്ഷസരോടിയകംപുക്കു
കേഴത്തുടങ്ങിനാരൊക്കെ ലങ്കാപുരേ.
അർക്കജൻ മാരുതി നീലാംഗദാദിയാം
മർക്കടവീരരുമാർത്തു പുകഴ്ത്തിനാർ.
അഗ്രജൻ വീണതു കണ്ടു വിഭീഷണൻ
വ്യഗ്രിച്ചരികത്തു ചെന്നിരുന്നാകുലാൽ
ദുഃഖം കലർന്നു വിലാപം തുടങ്ങിനാ–
'നൊക്കെ വിധിബലമല്ലോ വരുന്നതും.
ഞാനിതൊക്കെപ്പറഞ്ഞീടിനേൻ മുന്നമേ
മാനം നടിച്ചെന്നെയും വെടിഞ്ഞീടിന
വീര! മഹാശയനോചിതനായ നീ
പാരിലീവണ്ണം കിടക്കുമാറായതും,
കണ്ടിതെല്ലാം ഞാനനുഭവിയ്ക്കേണമെ–
ന്നുണ്ടു ദൈവത്തിനിതാർക്കൊഴിയ്ക്കാവതും.'
ഏവം കരയും വിഭീഷണൻ തന്നോടു
ദേവദേവേശനരുൾചെയ്തിതാദരാൽ:
എന്നോടഭിമുഖനായ് നിന്നു പോർചെയ്തു
നന്നായ് മരിച്ച മഹാശൂരനാമിവൻ–
തന്നെക്കുറിച്ചു കരയരുതേതുമേ
നന്നല്ലതു പരലോകത്തിനു സഖേ!

വീരരായുള്ള രാജാക്കൾധർമ്മം നല്ല
പോരിൽ മരിയ്ക്കുന്നതെന്നറിയേണമേ!
പോരിൽ മരിച്ചു വീരസ്വർഗ്ഗസിദ്ധിയ്ക്കു
പാരം സുകൃതികൾക്കെന്നി യോഗം വരാ.
ദോഷങ്ങളെല്ലാമൊടുങ്ങിതിവന്നിനി
ശേഷക്രിയയ്ക്കു തുടങ്ങുക വൈകാതെ.'
ഇത്ഥമരുൾചെയ്തു നിന്നരുളുന്നേരം
തത്ര മണ്ഡോദരി കേണു വന്നീടിനാൾ.
ലങ്കാധിപൻമാറിൽ വീണു കരഞ്ഞുമാ–
തങ്കമുൾക്കൊണ്ടു മോഹിച്ചും പുനരുടൻ
ഓരോതരം പറഞ്ഞും പിന്നെ മറ്റുള്ള
നാരീജനങ്ങളും കേണു തുടങ്ങിനാർ.
പംക്തിരഥാത്മജനപ്പോഴരുൾചെയ്തു
പംക്തിമുഖാനുജൻ തന്നോടു സാദരം:
'രാവണൻതന്നുടൽ സംസ്ക്കരിച്ചീടുക
പാവകനെജ്ജ്വലിപ്പിച്ചിനിസ്സത്വരം.'
തത്ര വിഭീഷണൻ ചൊന്നാനിവനോള–
മിത്രപാപം ചെയ്തവരില്ല ഭൂതലേ.
യോഗ്യമല്ലേതുമടിയനിവനുടൽ
സംസ്ക്കരിച്ചീടുവാ'നെന്നു കേട്ടേറ്റവും
വന്ന ബഹുമാനമോടെ രഘൂത്തമൻ
പിന്നെയും ചൊന്നാൻ വിഭീഷണൻ തന്നോടു:
'മൽബാണമേറ്റു രണാന്തേ മരിച്ചൊരു
കർബ്ബുരാധീശ്വരനറ്റിതു പാപങ്ങൾ.
വൈരവുമാമരണാന്തമെന്നാകുന്നി–
തേറിയ സദ്ഗതിയുണ്ടാവതിന്നു നീ
ശേഷക്രിയകൾ വഴിയേ കഴിയ്ക്കോരു
ദോഷം നിനക്കതിനേതുമകപ്പെടാ.'

ചന്ദനഗന്ധാദികൊണ്ടു ചിതയുമാ-
നന്ദേന കൂട്ടി മുനിവരന്മാരുമായ്
വസ്ത്രാഭരണമാല്യങ്ങൾ കൊണ്ടും തദാ
നക്തഞ്ചരാധിപദേഹമലങ്കരി-
ച്ചാർത്തു വാദ്യങ്ങളും ഘോഷിച്ചുകൊണ്ടഗ്നി-
ഹോത്രികളെ സംസ്കരിയ്ക്കുന്ന വണ്ണമേ
രാവണദേഹം ദഹിപ്പിച്ചു തന്നുടെ
പൂർവ്വജനായുദകക്രിയയും ചെയ്തു.
നാരികൾ ദുഃഖം പറഞ്ഞുപോക്കിച്ചെന്നു
ശ്രീരാമപാദം നമസ്കരിച്ചീടിനാൻ.
മാതലിയും രഘുനാഥനെ വന്ദിച്ചു
ജാതമോദം പോയ് സുരാലയം മേവിനാൻ.
ചെന്നു നിജനിജമന്ദിരം പുക്കിതു
ജന്യാവലോകനം ചെയ്തു നിന്നോർകളും.

## വിഭീഷണരാജ്യാഭിഷേകം

ലക്ഷ്മണനോടരുൾചെയ്തിതു രാമനും
'രക്ഷോവരനാം വിഭീഷണനായ് മയാ
ദത്തമായോരു ലങ്കാരാജ്യമുൾപ്പുക്കു
ചിത്തമോദാലഭിഷേകം കഴിയ്ക്ക നീ.'
എന്നതു കേട്ടു കപിവരന്മാരൊടും
ചെന്നു ശേഷിച്ച നിശാചരന്മാരുമായ്
അർണ്ണവതോയാദി തീർത്ഥജലങ്ങളാൽ
സ്വർണ്ണകലശങ്ങൾ പൂജിച്ചു ഘോഷിച്ചു
വാദ്യഘോഷത്തോടു താപസന്മാരുമാ-
യാർത്തുവിളിച്ചഭിഷേകവും ചെയ്തിതു.
ഭൂമിയും ചന്ദ്രദിവാകരരാദിയും
രാമകഥയുമുള്ളന്നു വിഭീഷണൻ

ലങ്കേശനായ് വാഴുകെന്നു കിരീടാദ്യ-
ലങ്കാരവും ചെയ്തു ദാനപുരസ്സൃതം.
പൂജ്യനായോരു വിഭീഷണനായ്ക്കൊണ്ടു
രാജ്യനിവാസികൾ കാഴ്ചയും വച്ചിതു.
വാച്ച കുതൂഹലംപൂണ്ടു വിഭീഷണൻ
കാഴ്ചയുമെല്ലാമെടുപ്പിച്ചു കൊണ്ടുവ-
ന്നാസ്ഥയാ രാഘവൻ തൃക്കാല്ക്കൽവച്ചഭി-
വാദ്യവുംചെയ്തു വഭീഷണനാദരാൽ.
നക്തഞ്ചരേന്ദ്രപ്രസാദത്തിനായ് രാമ-
ഭദ്രനതെല്ലാം പരിഗ്രഹിച്ചീടിനാൻ.
'ഇപ്പോൾ കൃതകൃത്യനായേനഹ'മെന്നു
ചിത്പുരുഷൻ പ്രസാദിച്ചരുളീടിനാൻ.
അഗ്രേ വിനീതനായ്വന്ദിച്ചു നില്ക്കുന്ന
സുഗ്രീവനെപ്പുനരാലിംഗനംചെയ്തു
സന്തുഷ്ടനായരുൾചെയ്തിതു രാഘവൻ
'ചിന്തിച്ചതെല്ലാം ലഭിച്ചു നമുക്കെടോ!
ത്വത്സഹായത്വേന രാവണൻ തന്നെ ഞാ-
നുത്സാഹമോടു വധിച്ചിതു നിശ്ചയം
ലങ്കേശ്വരനായ് വിഭീഷണൻതന്നെയും
ശങ്കാവിഹീനമഭിഷേകവും ചെയ്തു.'

## സീതാസ്വീകാരം

പിന്നെ ഹനുമാനെ നോക്കിയരുൾചെയ്തു
മന്നവൻ 'നീ പോയ് വിഭീഷണാനുജ്ഞയാ
ചെന്നു ലങ്കാപുരം പുക്കറിയിക്കണം
തന്വംഗിയാകിയ ജാനകിയോടിദം,
നക്തഞ്ചരാധിപനിഗ്രഹമാദിയാം
വൃത്താന്തമെല്ലാം പറഞ്ഞു കേൾപ്പിക്കണം.

എന്നാലവളുടെ ഭാവവും വാക്കുമി–
ങ്ങെന്നോടുവന്നു പറക നീ സത്വരം.’
എന്നതുകേട്ടു പവനയതനയനും
ചെന്നു ലങ്കാപുരം പ്രാപിച്ചനന്തരം
വന്നു നിശാചരർ സല്ക്കരിച്ചീടിനാർ
നന്ദിതനായൊരു മാരുതപുത്രനും
രാമപാദാബ്ജവും ധ്യാനിച്ചിരിക്കുന്ന
ഭൂമീസുതയെ നമസ്കരിച്ചീടിനാൻ:
വക്ത്രപ്രസാദമാലോക്യ കപിവരൻ
വൃത്താന്തമെല്ലാം പറഞ്ഞു തുടങ്ങിനാൻ:
‘ലക്ഷ്മണനോടും വിഭീഷണൻതന്നൊടും
സുഗ്രീവനാദിയാം വാനരന്മാരൊടും.
രക്ഷോവരനാം ദശഗ്രീവനെക്കൊന്നു
ദുഃഖമകന്നു തെളിഞ്ഞുമേവീടിനാൻ,
ഇത്ഥം ഭവതിയോടൊക്കെപ്പറകെന്നു
ചിത്തം തെളിഞ്ഞരുൾചെയ്തിതറിഞ്ഞാലും.’
സന്തോഷമെത്രയുമുണ്ടായി സീതയ്ക്കെ–
ന്നെന്തു ചൊല്ലാവതു, ജാനകീദേവിയും
ഗദ്ഗദവർണ്ണേന ചൊല്ലിനാ ‘ളെന്തു ഞാൻ
മർക്കടശ്രേഷ്ഠ! ചൊല്ലേണ്ടതു ചൊല്ലു നീ.
ഭർത്താവിനെക്കണ്ടുകൊൾവാനുപായമെ–
ന്തെത്ര പാർക്കേണമിനിയും ശുചൈവ ഞാൻ.
നേരത്തതിന്നു യോഗം വരുത്തീടു നീ
ധീരത്വമില്ലിനിയും പൊറുത്തീടുവാൻ.’
വാതാത്മജനും രഘുവരൻ തന്നോടു
മൈഥിലീഭാഷിതം ചെന്നു ചൊല്ലീടിനാൻ.
ചിന്തിച്ചു രാമൻ വിഭീഷണൻ തന്നോടു
സന്തുഷ്ടനായരുൾ ചെയ്താൻ, ‘വിരയെ നീ

ജാനകീദേവിയെച്ചെന്നു വരുത്തുക.
ദീനതയുണ്ടുപോൽ കാണായ്കകൊണ്ടു മാം.
സ്നാനം കഴിപ്പിച്ചു ദിവ്യാംബരാഭര-
ണാനുലേപാദ്യലങ്കാരമണിയിച്ചു
ശില്പമായോരു ശിബികമേലാരോപ്യ
മല്പുരോഭാഗേ വരുത്തുക സത്വരം.'
മാരുതിതന്നോടു കൂടെ വിഭീഷണ-
നാരാമദേശം പ്രവേശിച്ചു സാദരം
വൃദ്ധമാരായ നാരീജനത്തെക്കൊണ്ടു
മുഗ്ദ്ധാംഗിയെക്കുളിപ്പിച്ചു ചമയിച്ചു
തണ്ടിലെടുപ്പിച്ചുകൊണ്ടു ചെല്ലുന്നേര-
മുണ്ടായ് ചമഞ്ഞിതൊരു ഘോഷനിസ്വനം.
വാനരവീരരും തിക്കിത്തിരക്കിയ-
ജ്ജാനകീദേവിയെക്കണ്ടുകൊണ്ടീടുവാൻ
കൂട്ടമിട്ടങ്ങണയുന്നതു കണ്ടൊരു
യാഷ്ടികന്മാരണഞ്ഞാട്ടിയകറ്റിനാർ.
കോലാഹലം കേട്ടു രാഘവൻ കാരുണ്യ-
ശാലി വിഭീഷണൻ തന്നോടരുൾചെയ്തു:
'വാനരന്മാരെയുപദ്രവിപ്പാനുണ്ടോ
ഞാനുരചെയ്തിതു നിന്നോടിതെന്തെടോ?
ജാനകീദേവിയെക്കണ്ടാലതിന്നൊരു
ഹാനിയെന്തുള്ളതതു പറഞ്ഞീടു നീ?
മാതാവിനെച്ചെന്നു കാണുന്നതുപോലെ
മൈഥിലിയെച്ചെന്നു കണ്ടാലുമേവരും
പാദചാരേണ വരേണമെന്നന്തികേ
മേദിനീനന്ദിനി; കിം തത്ര ദൂഷണം?'
കാര്യാർത്ഥമായ് പുരാ നിർമ്മിതമായോരു
മായാജനകജാരൂപം മനോഹരം

കണ്ടു കോപം പൂണ്ടു വാച്യവാദങ്ങളെ-
പ്പുണ്ഡരീകാക്ഷൻ ബഹുവിധം ചൊല്ലിനാൻ.
ലക്ഷ്മണനോടു മായാസീതയും ശുചാ
തൽക്ഷണേ ചൊല്ലിനാളേതുമേ വൈകാതെ:
'വിശ്വാസമാശു മദ്ഭർത്താവിനും മറ്റു
വിശ്വത്തിൽ വാഴുന്നവർക്കും വരുത്തുവാൻ
കുണ്ഡത്തിലഗ്നിയെ നന്നായ് ജ്വലിപ്പിയ്ക്ക
ദണ്ഡമില്ലേതുമെനിയ്ക്കതിൽ ചാടുവാൻ.'
സൗമിത്രിയുമതുകേട്ടു രഘൂത്തമ-
സൗമുഖ്യഭാവമാലോക്യ സസംഭ്രമം
സാമർത്ഥ്യമേറുന്ന വാനരന്മാരുമായ്
ഹോമകുണ്ഡം തീർത്തു തീയും ജ്വലിപ്പിച്ചു
രാമപാർശ്വം പ്രവേശിച്ചു നിന്നീടിനാൻ.
ഭൂമീസുതയുമന്നേരം പ്രസന്നയായ്
ഭർത്താരമാലോക്യ ഭക്ത്യാ പ്രദക്ഷിണം
കൃത്വാ മുഹുസ്ത്രയം ബദ്ധാഞ്ജലിയൊടും
ദേവദ്വിജേന്ദ്രതപോധനന്മാരെയും
പാവകൻ തന്നെയും വന്ദിച്ചു ചൊല്ലിനാൾ:
'ഭർത്താവിനെയൊഴിഞ്ഞന്യനെ ഞാൻ മമ
ചിത്തേ നിരൂപിച്ചതെങ്കിലതിന്നു നീ
സാക്ഷിയല്ലോ സകലത്തിനുമാകയാൽ
സാക്ഷാൽ പരമാർത്ഥമിന്നറിയിയ്ക്ക നീ.'
എന്നു പറഞ്ഞുടൻ മൂന്നു വലംവച്ചു
വഹ്നിയിൽച്ചാടിനാൾ കിഞ്ചിൽ ഭയം വിനാ.
ദുശ്ച്യവനാദികൾ വിസ്മയപ്പെട്ടിതു
നിശ്ചലമായിതു ലോകവുമന്നേരം.
ഇന്ദ്രനും കാലനും പാശിയും വായുവും
വൃന്ദാരകാധിപന്മാരും കുബേരനും

മന്ദാകിനീധരൻ താനും വിരിഞ്ചനും
സുന്ദരിമാരാകുമപ്സരസ്ത്രീകളും
ഗന്ധർവ്വകിന്നരകിംപുരുഷന്മാരും
ദന്ദശൂകന്മാർ പിതൃക്കൾ മുനികളും
ചാരണഗുഹ്യകസിദ്ധസാദ്ധ്യന്മാരും
നാരദതുംബുരു മുഖ്യജനങ്ങളും
മറ്റും വിമാനാഗ്രചാരികളൊക്കവേ
ചുറ്റും നിറഞ്ഞിതു രാമൻ തിരുവടി
നിന്നരുളും പ്രദേശത്തിങ്കലന്നേരം
വന്ദിച്ചിതെല്ലാവരേയും നരേന്ദ്രനും.
രാമചന്ദ്രം പരമാത്മാനമന്നേരം
പ്രേമമുൾക്കൊണ്ടു പുകഴ്ന്നു തുടങ്ങിനാർ:
സർവ്വലോകത്തിനും കർത്താ ഭവാനല്ലോ
സർവ്വത്തിനും സാക്ഷിയാകുന്നതും ഭവാൻ.
അജ്ഞാനവിഗ്രഹനാകുന്നതും ഭവാ-
നജ്ഞാനനാശനനാകുന്നതും ഭവാൻ.
സൃഷ്ടികർത്താവാം വിരഞ്ചനാകുന്നതു-
മഷ്ടവസുക്കളിലഷ്ടമനായതും
ലോകത്തിനാദിയും മദ്ധ്യവുമന്തവു-
മേകനാം നിത്യസ്വരൂപൻ ഭവാനല്ലോ.
കർണ്ണങ്ങളായതുമശ്വിനീദേവകൾ
കണ്ണുകളായതുമാദിത്യചന്ദ്രന്മാർ.
ശുദ്ധനായ് നിത്യനായദ്വയനായൊരു
മുക്തനാകുന്നതും നിത്യം ഭവാനല്ലോ.
നിന്നുടെ മായയാ മൂടിക്കിടപ്പവർ
നിന്നെ മനുഷ്യനെന്നുള്ളിലോർത്തീടുവോർ.
നിന്നുടെ നാമസ്മരണമുള്ളോരുള്ളിൽ
നന്നായ് പ്രകാശിയ്ക്കുമാത്മപ്രബോധവും.

ദുഷ്ടനാം രാവണൻ ഞങ്ങളുടെ പദ-
മൊട്ടൊഴിയാതെയടക്കിനാൻ നിർദ്ദയം.
നഷ്ടനായാനവനിന്നു നിന്നാലിനി
പുഷ്ടസൗഖ്യം വസിയ്ക്കാം ത്വല്ക്കരുണയാ.'
ദേവകളിത്ഥം പുകഴ്ത്തും ദശാന്തരേ
ദേവൻ വിരിഞ്ചനും വന്ദിച്ചു വാഴ്ത്തിനാൻ:
'വന്ദേ പദം പരമാനന്ദമദ്വയം
വന്ദേ പദമശേഷസ്ഥിതികാരണം.
അദ്ധ്യാത്മജ്ഞാനികളാൽ പരിസേവിതം
ചിത്തസത്താമാത്രമവ്യയമീശ്വരം
സർവ്വഹൃദി സ്ഥിതം സർവ്വജഗന്മയം
സർവ്വലോകപ്രിയം സർവ്വജ്ഞമത്ഭുതം!
രത്നകിരീടം രവിപ്രഭം കാരുണ്യ-
രത്നാകരം രഘുനാഥം രമാവരം
രാജരാജേന്ദ്രം രജനീചരാന്തകം
രാജീവലോചനം രാവണനാശനം
മായാപരമജം മായാമയം മനു-
നായകം മായാവിഹീനം മധുദ്വിഷം,
മാനവം മാനഹീനം മനുജോത്തമം
മാധുര്യസാരം മനോഹരം മാധവം,
യോഗിചിന്ത്യം സദാ യോഗിഗമ്യം മഹാ-
യോഗവിധാനം പരിപൂർണ്ണമച്യുതം,
രാമം രമണീയരൂപം ജഗദഭി-
രാമം സദൈവ സീതാഭിരാമം ഭജേ.'
ഇത്ഥം വിധാതൃസ്തുതി കേട്ടു രാഘവൻ
ചിത്തമാനന്ദിച്ചിരുന്നരുളുന്നേരം
ആശ്രയാശൻ ജഗദാശ്രയഭൂതയാ-
മാശ്രിതവത്സലയായ വൈദേഹിയെ

കാഴ്ചയായ്ക്കൊണ്ടുവന്നാശു വണങ്ങിനാ–
നാശ്ചര്യമുൾക്കൊണ്ടു നിന്നിതെല്ലാവരും.
'ലങ്കേശനിഗ്രഹാർത്ഥം വിപിനത്തിൽനി–
ന്നെങ്കലാരോപിതയാകിയ ദേവിയെ
ശങ്കാവിഹീനം പരിഗ്രഹിച്ചീടുക.
സങ്കടം തീർന്നു ജഗത്ത്രയത്തിങ്കലും'
പാവകനെ പ്രതിപൂജിച്ചു രാഘവൻ
ദേവിയെ മോദാൽ പരിഗ്രഹിച്ചീടിനാൻ.
പങ്കേരുഹാക്ഷനും ജാനകീദേവിയെ
സ്വാങ്കേ സമാവേശ്യ ശോഭിച്ചിതേറ്റവും.

## ദേവേന്ദ്രസ്തുതി

സംക്രന്ദനൻ തദാ രാമനെ നിർജ്ജര–
സംഘേന സാർദ്ധം വണങ്ങി സ്തുതിച്ചിതു:
'രാമചന്ദ്ര! പ്രഭോ! പാഹി മാം പാഹി മാം
രാമഭദ്ര! പ്രഭോ! പാഹി മാം പാഹി മാം
ഞങ്ങളെ രക്ഷിപ്പതിന്നു മറ്റാരുള്ള–
തിങ്ങനെ കാരുണ്യപീയൂഷവാരിധേ!
നിന്തിരുനാമാമൃതം ജപിച്ചീടുവാൻ
സന്തതം തോന്നേണമെൻപോറ്റി! മാനസേ.
നിൻ ചരിതാമൃതം ചൊൽവാനുമെപ്പൊഴു–
മെൻ ചെവികൊണ്ടു കേൾപ്പാനുമനുദിനം
യോഗം വരുവാനനുഗ്രഹിച്ചീടണം.
യോഗമൂർത്തേ! ജനകാത്മജാവല്ലഭ!
ശ്രീമഹാദേവനും നിന്തിരുനാമങ്ങൾ
രാമരാമേതി ജപിയ്ക്കുന്നിതന്വഹം
ത്വല്പാദതീർത്ഥം ശിരസി വഹിയ്ക്കുന്നി–
തെപ്പൊഴുമാത്മശുദ്ധിയ്ക്കുമാവല്ലഭൻ.'

ഏവം പലതരം ചൊല്ലി സ്തുതിച്ചൊരു
ദേവേന്ദ്രനോടരുൾ ചെയ്തിതു രാഘവൻ:
'മൃത്യു ഭവിച്ച കപികുലവീരരെ
യത്തൽ കളഞ്ഞു ജീവിപ്പിയ്ക്കയും വേണം.
പക്വഫലങ്ങൾ കപികൾ ഭക്ഷിയ്ക്കുമ്പൊ-
ഴൊക്കെ മധുരമാക്കിച്ചമച്ചീടുക.
വാനരന്മാർക്കു കുടിപ്പാൻ നദികളും
തേനായൊഴുകണ'മെന്നു കേട്ടിന്ദ്രനും
എല്ലാമരുൾചെയ്തവണ്ണം വരികെന്നു
കല്യാണമുൾക്കൊണ്ടനുഗ്രഹിച്ചീടിനാൻ.
നന്നായുറങ്ങിയുണർന്നവരെപ്പോലെ
മന്നവൻ തന്നെത്തൊഴുതാരവർകളും.
ചന്ദ്രചൂഡൻ പരമേശ്വരനും രാമ-
ചന്ദ്രനെ നോക്കിയരുൾ ചെയ്തിതന്നേരം:
'നിന്നുടെ താതൻ ദശരഥൻ വന്നിതാ
നിന്നു വിമാനമമർന്നു നിന്നെക്കാണ്മാൻ.
ചെന്നു വണങ്ങുകെ' ന്നൻപോടു കേട്ടഥ
മന്നവൻ സംഭ്രമം പൂണ്ടു വണങ്ങിനാൻ.
വൈദേഹിതാനും സുമിത്രാതനയനു-
മാദരവോടു വന്ദിച്ചു ജനകനെ.
ഗാഢം പുണർന്നു നെറുകയിൽ ചുംബിച്ചു
ഗൂഢനായോരു പരമപുരുഷനെ
സൗമിത്രിതന്നെയും മൈഥിലിതന്നെയും
പ്രേമപൂർണ്ണം പുണർന്നാനന്ദമഗ്നനായ്
ചിന്മയനോടു പറഞ്ഞു ദശരഥ-
'നെന്മകനായി പിറന്ന ഭവാനെ ഞാൻ
നിർമ്മലമൂർത്തേ! ധരിച്ചതിന്നാകയാൽ
ജന്മമരണാദി ദുഃഖങ്ങൾ തീർന്നിതു.

നിന്മഹാമായ മോഹിപ്പിയായ്കെന്നെയും
കൽമഷനാശന! കാരുണ്യവാരിധേ!'
താതവാക്യം കേട്ടു രാമചന്ദ്രൻ തദാ
മോദേന പോവാനനുവദിച്ചീടിനാൻ.
ഇന്ദ്രാദിദേവകളോടും ദശരഥൻ
ചെന്നമരാവതി പുക്കു മരുവിനാൻ.
സത്യസന്ധൻതന്നെ വന്ദിച്ചനുജ്ഞയാ
സത്യലോകം ചെന്നു പുക്കു വിരിഞ്ചനും.
കാത്യായനീദേവിയോടും മഹേശ്വരൻ
പ്രീത്യാ വൃഷാരൂഢനായെഴുന്നള്ളിനാൻ.
ശ്രീരാമചന്ദ്രനിയോഗേന പോയിതു
നാരദനാദി മഹാമുനിവൃന്ദവും.
പുഷ്കരനേത്രനെ വാഴ്ത്തി നിരാകുലം
പുഷ്കരചാരികളും നടന്നീടിനാർ.

## അയോദ്ധ്യയിലേയ്ക്കുള്ള യാത്ര

മന്നവൻതന്നെ വന്ദിച്ചപേക്ഷിച്ചിതു
പിന്നെ വിഭീഷണനായ ഭക്തൻ മുദാ:
'ദാസനാമെന്നെക്കുറിച്ചു വാത്സല്യമു-
ണ്ടേതാനുമെങ്കിലതൈ്രവ സന്തുഷ്ടനായ്
മംഗളദേവതയാകിയ സീതയാ
മംഗളസ്നാനവുമാചരിച്ചീടണം.
മേളമായിന്നു വിരുന്നും കഴിഞ്ഞിങ്ങു
നാളെയങ്ങോട്ടെഴുന്നള്ളീടുകയുമാം.'
എന്നു വിഭീഷണൻ ചൊന്നതു കേട്ടുടൻ
മന്നവർമന്നവൻ താനുമരുൾചെയ്തു:
'സോദരനായ ഭരതനയോദ്ധ്യയി-
ലാധിയും പൂണ്ടു സഹോദരൻ തന്നൊടും

എന്നെയും പാർത്തിരിയ്ക്കുന്നിതു ഞാനവൻ
തന്നോടുകൂടിയൊഴിഞ്ഞലങ്കാരങ്ങ-
ളൊന്നുമനുഷ്ഠിയ്ക്കയെന്നുള്ളതില്ലെടോ!
ചെന്നൊരു രാജ്യത്തിൽ വാഴുകെന്നുള്ളതും
സ്നാനാശനാദികളാചരിക്കെന്നതും
നൂനമവനോടുകൂടിയേയാവിതു.
എന്നു പതിന്നാലു സംവത്സരം തിക-
യുന്നതെന്നുള്ളതും പാർത്തവൻ വാഴുന്നു.
ചെന്നീല ഞാനന്നുതന്നെയെന്നാലവൻ
വഹ്നിയിൽ ചാടി മരിയ്ക്കുമേ പിറ്റേന്നാൾ.
എന്നതുകൊണ്ടുഴറുന്നിതു ഞാനിഹ
വന്നു സമയവുമേറ്റമടുത്തങ്ങു
ചെന്നുകൊൾവാൻ പണിയുണ്ടതിൻ മുന്നമേ;
നിന്നിൽ വാത്സല്യമില്ലായ്കയുമല്ല മേ,
സല്ക്കരിച്ചീടു നീ സത്വരമെന്നുടെ
മർക്കടവീരരെയൊക്കവേ സാദരം.
പ്രീതിയവർക്കു വന്നാലെനിയ്ക്കും വരും
പ്രീതി,യതിന്നൊരു ചഞ്ചലമില്ല കേൾ.
എന്നെക്കനിവോടു പൂജിച്ചതിൻ ഫലം
വന്നുകൂടും കപിവീരരെപ്പൂജിച്ചാൽ.'
പാനാശനസ്വർണ്ണരത്നാംബരങ്ങളാൽ
വാനരന്മാർക്കലംഭാവം വരുംവണ്ണം
പൂജയും ചെയ്തു കപികളുമായ് ചെന്നു
രാജീവനേത്രനെക്കൂപ്പി വിഭീഷണൻ
'ക്ഷിപ്രമയോദ്ധ്യയ്ക്കെഴുന്നള്ളുവാനിഹ
പുഷ്പകമായ വിമാനവുമുണ്ടല്ലോ.'
രാത്രിഞ്ചരാധിപനിത്ഥമുണർത്തിച്ച
വാർത്ത കേട്ടാസ്ഥയോടും പുരുഷോത്തമൻ

‘കാലത്തു നീ വരുത്തീടുകെ’ന്നാനഥ
പൗലസ്ത്യയാനവും വന്നു വന്ദിച്ചിതു.
ജാനകിയോടുമനുജനോടും ചെന്നു
മാനവവീരൻ വിമാനവുമേറിനാൻ.
അർക്കാത്മജാദി കപിവരന്മാരൊടും
നക്തഞ്ചരാധിപനോടും രഘൂത്തമൻ
മന്ദസ്മിതം പൂണ്ടരുൾചെയ്തിതാദരാൽ:
‘മന്ദേതരം ഞാനയോദ്ധ്യയ്ക്കു പോകുന്നു.
മിത്രകാര്യം കൃതമായിതു നിങ്ങളാൽ
ശത്രുഭയമിനി നിങ്ങൾക്കകപ്പെടാ.
മർക്കടരാജ! സുഗ്രീവ! മഹാമതേ!
കിഷ്കിന്ധയിൽചെന്നു വാഴ്ക നീ സൗഖ്യമായ്
ആശരാധീശ! വിഭീഷണ! ലങ്കയി–
ലാശു പോയ് വാഴ്ക നീയും ബന്ധുവർഗ്ഗവും.’
കാകുൽസ്ഥനിത്ഥമരുൾചെയ്ത നേരത്തു
വേഗത്തിൽ വന്ദിച്ചവർകളും ചൊല്ലിനാർ:
‘ഞങ്ങളുംകൂടെ വിടകൊണ്ടയോദ്ധ്യയി–
ലങ്ങു കൗസല്യാദികളെയും വന്ദിച്ചു
മംഗളമാമ്മാറഭിഷേകവും കണ്ടു
തങ്ങൾ തങ്ങൾക്കുള്ളവിടെ വാണീടുവാ–
നുണ്ടാകവേണം തിരുമനസ്സെങ്കിലേ
കുണ്ഠത ഞങ്ങൾക്കു തീരൂ ജഗൽപ്രഭോ!’
‘അങ്ങിനെതന്നെ നമുക്കുമഭിമതം
നിങ്ങൾക്കുമങ്ങനെ തോന്നിയതൽഭുതം!
എങ്കിലോ വന്നു വിമാനമേറീടുവിൻ
സങ്കടമെന്നിയേ മിത്രവിയോഗജം.’
സേനയാ സാർദ്ധം നിശാചരരാജനും
വാനരന്മാരും വിമാനമേറീടിനാർ.

സംസാരനാശനാനുജ്ഞയാ പുഷ്പകം
ഹംസസമാനം സമുല്പതിച്ചൂ തദാ.
നക്തഞ്ചരേന്ദ്രസുഗ്രീവാനുജപ്രിയാ-
യുക്തനാം രാമനെക്കൊണ്ടു വിമാനവും
എത്രയും ശോഭിച്ചിതംബരാന്തേ തദാ
മിത്രബിംബം കണക്കേ ധനദാസനം.
ഉത്സംഗസീമ്നി വിന്യസ്യ സീതാം ഭക്ത-
വത്സലൻ നാലുദിക്കും പുനരാലോക്യ
'വത്സേ! ജനകാത്മജേ! ശൃണു വല്ലഭേ!
സത്സേവിതേ! സരസീരുഹലോചനേ!
പശ്യ ത്രികൂടാചലോത്തമാംഗസ്ഥിതം
വിശ്വവിമോഹനമായ ലങ്കാപുരം
യുദ്ധാങ്കണം കാൺകതിലിങ്ങു ശോണിത-
കർദ്ദമമാം സാസ്ഥിപൂർണ്ണം ഭയങ്കരം
അത്രൈവ വാനരരാക്ഷസന്മാർ തമ്മി-
ലെത്രയും ഘോരമായുണ്ടായി സംഗരം.
അത്രൈവ രാവണൻ വീണു മരിച്ചിതെ-
ന്നസ്ത്രമേറ്റുത്തമേ! നിന്നുടെ കാരണം.
കുംഭകർണ്ണൻ മകരാക്ഷനുമെന്നുടെ-
യമ്പുകൊണ്ടത്ര മരിച്ചിതു വല്ലഭേ!
വൃത്രാരിജിത്തുമതികായനും പുന-
രത്ര സൗമിത്രിതന്നസ്ത്രമേറ്റുത്തമേ!
വീണു മരിച്ചിതു പിന്നെയും മറ്റുള്ള
കൗണപന്മാരെക്കപികൾ കൊന്നീടിനാർ.
സേതു ബന്ധിച്ചതും കാണെടോ സാഗരേ
ഹേതു ബന്ധിച്ചതതിന്നു നീയല്ലയോ?
സേതുബന്ധം മഹാതീർത്ഥം പ്രിയേ! പഞ്ച-
പാതകനാശനം ത്രൈലോക്യപൂജിതം.

കണ്ടാലുമുണ്ടാം ദുരിതവിനാശനം
കണ്ടാലുമങ്ങതിന്നത്ര രാമേശ്വരം.
എന്നാൽ പ്രതിഷ്ഠിതനായ മഹേശ്വരൻ
പന്നഗഭൂഷണൻതന്നെ വണങ്ങു നീ.
അത്ര വന്നെന്നെശ്ശരണമായ് പ്രാപിച്ചി–
തുത്തമനായ വിഭീഷണൻ വല്ലഭേ!
പുഷ്കരനേത്രേ! പുരോഭുവി കാണേടോ!
കിഷ്കിന്ധയാകും കപീന്ദ്രപുരീമിമാം.'
ശ്രുത്വാ മനോഹരം ഭർത്തൃവാക്യം മുദാ
പൃഥ്വീസുതയുമപേക്ഷിച്ചിതന്നേരം:
'താരാദിയായുള്ള വാനരസുന്ദരി–
മാരെയും കണ്ടങ്ങു കൊണ്ടുപോയീടണം.
കൗതൂഹലമയോദ്ധ്യാപുരിവാസിനാം
ചേതസി പാരമുണ്ടായ് വരും നിർണ്ണയം.
വാനരവീരരുമൊട്ടുനാളുണ്ടല്ലോ
മാനിനിമാരെപ്പിരിഞ്ഞിരുന്നീടുന്നു!
ഭർത്തൃവിയോഗജദുഃഖമിന്നെന്നോള–
മിത്രിലോകത്തിങ്കലാരറിഞ്ഞിട്ടുള്ളു?
എന്നാലിവരുടെ വല്ലഭമാരെയു–
മിന്നുതന്നേ കൂട്ടിക്കൊണ്ടുപോയീടണം.'
രാഘവൻ ത്രൈലോക്യനായകനുള്ളിലു–
ള്ളാകൂതമപ്പോളറിഞ്ഞു വിമാനവും
ക്ഷോണീതലം നോക്കി മന്ദമന്ദം തദാ
താണതു കണ്ടരുൾചെയ്തു രഘൂത്തമൻ:
'വാനരവീരരേ! നിങ്ങൾ നിജനിജ–
മാനിനിമാരെ വരുത്തുവിനേവരും.'
മർക്കടവീരരതു കേട്ടു മോദേന
കിഷ്കിന്ധപുക്കു നിജാംഗനമാരെയും

പോകെന്നു ചൊല്ലി വിമാനം കരേറ്റിനാർ.
ശാഖാമൃഗാധിപന്മാരും കരേറിനാർ.
താരാർമകളായ ജാനകീദേവിയും
താരാരുമാദികളോടു മോദാന്വിതം.
ആലോകനാലാപമന്ദഹാസാദി ഗാ-
ഢാലിംഗനഭ്രൂചലനാദികൾകൊണ്ടു
സംഭാവനം ചെയ്തവരുമായ് വേഗേന
സംപ്രീതിപൂണ്ടു തിരിച്ചു വിമാനവും.
വിശ്വൈകനായകൻ ജാനകിയോടരു-
ളിച്ചെയ്തിതുപരമാനന്ദസംയുതം:
'പശ്യ മനോഹരേ! ദേവി! വിചിത്രമാ-
മൃഷ്യമൂകാചലമുത്തുംഗമത്രൈയും
അത്രൈവ വൃത്രാരിപുത്രനെക്കൊന്നതും
മുഗ്ദ്ധാംഗി! പഞ്ചവടി നാമിരുന്നേടം.
വന്ദിച്ചുകൊൾകഗസ്ത്യാശ്രമം ഭക്തി പൂ-
ണ്ടിന്ദീവരാക്ഷി! സുതീക്ഷ്ണാശ്രമത്തെയും.
ചിത്രകൂടാചലം പണ്ടുനാം വാണേട-
മത്രൈവ കണ്ടു ഭരതനെ നാമെടോ!
ഭദ്രേ! മുദാ ഭരദ്വാജാശ്രമം കാൺക!
ശുദ്ധികരം യമുനാതടശോഭിതം.
ഗംഗാനദിയതിന്നങ്ങേതതിന്നങ്ങു
ശൃംഗിവേരൻ ഗുഹൻ വാഴുന്ന നാടെടോ!
പിന്നെസ്സരയൂനദിയതിന്നങ്ങേതു
ധന്യമയോദ്ധ്യാനഗരം മനോഹരേ!'
ഇത്ഥമരുൾചെയ്ത നേരത്തു രാഘവൻ
ചിത്തമറിഞ്ഞാശു താണു വിമാനവും.
വന്ദിച്ചിതു ഭരദ്വാജമുനീന്ദ്രനെ
നന്ദിച്ചനുഗ്രഹംചെയ്തു മുനീന്ദ്രനും.

രാമനും ചോദിച്ചിതപ്പോള 'യോദ്ധ്യയി-
ലാമയമേതുമൊന്നില്ലയല്ലീ മുനേ!
മാതൃജനത്തിനും സൗഖ്യമല്ലീ മമ
സോദരന്മാർക്കുമാചാര്യജനത്തിനും.'
താപസശ്രേഷ്ഠനരുൾ ചെയ്തിതന്നേരം
'താപമൊരുവർക്കുമില്ലയോദ്ധ്യാപുരേ
നിത്യം ഭരതശത്രുഘ്നകുമാരന്മാർ
ശുദ്ധമാകും ഫലമൂലവും ഭക്ഷിച്ചു
ഭക്ത്യാ ജടാവല്ക്കലാദികളും പൂണ്ടു
സത്യസ്വരൂപനാം നിന്നെയും പാർത്തുപാ-
ർത്താഹന്ത! സിംഹാസനേ പാദുകം വച്ചു
മോഹം ത്യജിച്ചു പുഷ്പാഞ്ജലിയും ചെയ്തു
കർമ്മങ്ങളെല്ലാമതിങ്കൽ സമർപ്പിച്ചു
സമ്മതന്മാരായിരിയ്ക്കുന്നിതെപ്പൊഴും.
ത്വൽപ്രസാദത്താലറിഞ്ഞിരിയ്ക്കുന്നിതു
ചില്പുരുഷപ്രഭോ! വൃത്താന്തമൊക്കെ ഞാൻ
സീതാഹരണവും സുഗ്രീവസഖ്യവും
യാതുധാനന്മാരെയൊക്കെ വധിച്ചതും
യുദ്ധപ്രകാരവും മാരുതിതന്നുടെ
യുദ്ധപരാക്രമവും കണ്ടിതൊക്കവേ.
ആദിമധ്യാന്തമില്ലാത്ത പരബ്രഹ്മ-
മേതും തിരിയ്ക്കരുതാതൊരു വസ്തു നീ.
സാക്ഷാൽ മഹാവിഷ്ണു നാരായണനായ
മോക്ഷപ്രദൻ നിന്തിരുവടി നിർണ്ണയം.
ലക്ഷ്മീഭഗവതി സീതയാകുന്നതും
ലക്ഷ്മണനായതനന്തൻ ജഗൽപ്രഭോ!
ഇന്നു നീ ശുദ്ധമാക്കേണം മമാശ്രമം
ചെന്നയോദ്ധ്യാപുരം പുക്കീടടുത്തനാൾ.'

കർണ്ണാമൃതമാം മുനിവാക്കു കേട്ടു പോയ്
പർണ്ണശാലാമകം പുക്കിതു രാഘവൻ.
പൂജിതനായ് ഭ്രാതൃഭാര്യാസമന്വിതം
രാജീവനേത്രനും പ്രീതിപൂണ്ടീടിനാൻ.

## ഹനുമദ്ഭരതസംവാദം

പിന്നെ മുഹൂർത്തമാത്രം നിരൂപിച്ചഥ
ചൊന്നാനനിലാത്മജനോടു രാഘവൻ:
'ചെന്നയോദ്ധ്യാപുരം പ്രാപിച്ചു സോദരൻ
തന്നെയും കണ്ടു വിശേഷമറിഞ്ഞു നീ,
വന്നീടുകെന്നുടെ വൃത്താന്തവും പുന-
രൊന്നൊഴിയാതെയവനോടു ചൊല്ലണം.
പോകുന്നനേരം ഗുഹനെയും ചെന്നുക-
ണ്ടേകാന്തമായറിയിച്ചീടവസ്ഥകൾ.'
മാരുതി മാനുഷവേഷം ധരിച്ചുപോയ്
ശ്രീരാമവൃത്തം ഗുഹനെയും കേൾപ്പിച്ചു
സത്വരം ചെന്നു നന്ദിഗ്രാമമുൾപ്പുക്കു
ഭക്തനായീടും ഭരതനെക്കൂപ്പിനാൻ.
പാദുകവും വച്ചു പൂജിച്ചനാരതം
ചേതസാ രാമനെ ധ്യാനിച്ചു ശുദ്ധനായ്
സോദരനോടുമമാത്യജനത്തോടു-
മാദരപൂർവ്വം ജടാവല്ക്കലം പൂണ്ടു
മൂലഫലവും ഭുജിച്ചു കൃശാംഗനായ്
ബാലനോടും കൂടെ വാഴുന്നതു കണ്ടു
മാരുതിയും ബഹുമാനിച്ചിതേറ്റവു-
'മാരുമില്ലിത്ര ഭക്തന്മാരവനിയിൽ'
എന്നു കല്പിച്ചു വണങ്ങി വിനീതനായ്
നിന്നു മധുരമാമ്മാറു ചൊല്ലീടിനാൻ:

‘അഗ്രജൻതന്നെ മുഹൂർത്തമാത്രേണ നി–
ന്നഗ്രേ നിരാമയം കാണാം ഗുണനിധേ!
സീതയോടും സുമിത്രാത്മജൻ തന്നോടു–
മാദരവേറും പ്ലവഗബലത്തൊടും,
സുഗ്രീവനോടും വിഭീഷണൻ തന്നൊടു–
മുഗ്രമായുള്ള രക്ഷോബലം തന്നൊടും.
പുഷ്പകമാം വിമാനത്തിന്മേലേറി വ–
ന്നിപ്പോളിവിടെയിറങ്ങും ദയാപരൻ.
രാവണനെക്കൊന്നു ദേവിയേയും വീണ്ടു
ദേവകളാലഭിവന്ദിതനാകിയ
രാഘവനെക്കണ്ടു വന്ദിച്ചു മാനസേ
ശോകവും തീർന്നു വസിയ്ക്കാമിനിച്ചിരം.’
ഇത്ഥമാകർണ്യ ഭരതകുമാരനും
ബദ്ധസമ്മോദം വിമൂർച്ഛിതനായ് വീണു.
സത്വരമാശ്വസ്തനായ നേരം പുന–
രുത്ഥായ ഗാഢമാലിംഗനവും ചെയ്തു
വാനരവീരശിരസി മുദാ പര–
മാനന്ദബാഷ്പാഭിഷേകവും ചെയ്തിതു.
‘ദേവോത്തമനോ നരോത്തമനോ ഭവാ–
നേവമെന്നെക്കുറിച്ചിത്ര കൃപയൊടും
ഇഷ്ടവാക്യം ചൊന്നതിന്നനുരൂപമായ്
തുഷ്ട്യാ തരുവതിനില്ല മറ്റേതുമേ.
ശോകം മദീയം കളഞ്ഞ ഭവാനു ഞാൻ
ലോകം മഹാമേരു സാകം തരികിലും
തുല്യമായ് വന്നുകൂടാ പുനരെങ്കിലും
ചൊല്ലീടെടോ രാമകീർത്തനം സൗഖ്യദം.
മാനവനാഥനു വാനരന്മാരോടു
കാനനേ സംഗമമുണ്ടായതെങ്ങനെ?

വൈദേഹിയെക്കട്ടുകൊണ്ടവാറെങ്ങനെ
യാതുധാനാധിപനാകിയ രാവണൻ?'
ഇത്തരം ചോദിച്ച രാജകുമാരനോ
ടുത്തരം മാരുതപുത്രനും ചൊല്ലിനാൻ:
'എങ്കിലോ നിങ്ങളച്ചിത്രകൂടാചല–
ത്തിങ്കൽനിന്നാധി കലർന്നു പിരിഞ്ഞ നാൾ
ആദിയായിന്നോളമുള്ളോരവസ്ഥക–
ളാദരവുൾക്കൊണ്ടു ചൊല്ലുന്നതുണ്ടു ഞാൻ.
ഒന്നൊഴിയാതെ തെളിഞ്ഞു കേട്ടീടുക
വന്നുപോം ദുഃഖവിനാശം തപോനിധേ!'
എന്നു പറഞ്ഞറിയിച്ചാനഖിലവും
മന്നവൻതൻ ചരിത്രം പവിത്രം പരം.
ശത്രുഘ്നമിത്രഭൃത്യാമാത്യവർഗ്ഗവും
ചിത്രം! വിചിത്രമെന്നോർത്തുകൊണ്ടാടിനാർ.

## അയോദ്ധ്യാപ്രവേശം

ശത്രുഘ്നനോടു ഭരതകുമാരനു–
മത്യാദരം നിയോഗിച്ചാനനന്തരം
'പൂജ്യനാം നാഥനെഴുന്നള്ളുന്നേരത്തു
രാജ്യമലങ്കരിയ്ക്കേണമെല്ലാടവും
ക്ഷേത്രങ്ങൾതോറും ബലിപൂജയോടുമ–
ത്യാസ്ഥയാ ദീപാവലിയുമുണ്ടാക്കണം.
സൂതവൈതാളിക വന്ദിസ്തുതിപാഠ–
കാദിജനങ്ങളുമൊക്കെ വന്നീടണം.
വാദ്യങ്ങളെല്ലാം പ്രയോഗിയ്ക്കയും വേണം
പാദ്യാദികളുമൊരുക്കണമേവരും.
രാജദാരങ്ങളമാത്യജനങ്ങളും
വാജിഗജരഥപംക്തിസൈന്യങ്ങളും.

വാരനാരിജനത്തോടുമലങ്കരി–
ച്ചാരൂഢമോദം വരണമെല്ലാവരും.
ചേർക്ക കൊടിക്കൂറകൾ കൊടിയ്ക്കൊക്കവേ
മാർഗ്ഗമടിച്ചു തളിപ്പിയ്ക്കയും വേണം.
പൂർണ്ണകുംഭങ്ങളും ധൂപദീപങ്ങളും
തൂർണ്ണം പുരദ്വാരി ചേർക്ക സമസ്തരും.
താപസവൃന്ദവും ഭൂസുരവർഗ്ഗവും
ഭൂപതിവീരരുമൊക്കെ വന്നീടണം
പൗരജനങ്ങളാബാലവൃദ്ധാവധി
ശ്രീരാമനെക്കാണ്മതിന്നു വരുത്തണം.'
ശത്രുഘ്നനും ഭരതാജ്ഞയാ തല്പുരം
ചിത്രമാമ്മാറങ്ങലങ്കരിച്ചീടിനാൻ.
ശ്രീരാമദേവനെക്കാണ്മതിന്നായ് വന്നു
പൗരജനങ്ങൾ നിറഞ്ഞിതയോദ്ധ്യയിൽ
വാരണേന്ദ്രന്മാരൊരു പതിനായിരം.
തേരുമവ്വണ്ണം പതിനായിരമുണ്ടു
നൂറായിരം തുരഗങ്ങളുമുണ്ടഞ്ചു–
നൂറായിരമുണ്ടു കാലാൾപടകളും.
രാജനാരീജനം തണ്ടിലേറിക്കൊണ്ടു
രാമകുമാരനെക്കാണ്മാനുഴറിനാർ.
പാദുകാം മൂർദ്ധനി വച്ചു ഭരതനും
പാദചാരേണ നടന്നു തുടങ്ങിനാൻ.
ആദരവുൾക്കൊണ്ടു ശത്രുഘ്നനാകിയ
സോദരൻതാനും നടന്നാനതുനേരം
പൂർണ്ണചന്ദ്രാഭമാം പുഷ്പകമന്നേരം
കാണായ് ചമഞ്ഞിതു ദൂരെ മനോഹരം.
പൗരജനാദികളോടു കുതൂഹലാൽ
മാരുതപുത്രൻ പറഞ്ഞാനതുനേരം:

'ബ്രഹ്മണാ നിർമ്മിതമാകിയ പുഷ്പകം
തന്മേലരവിന്ദനേത്രനും സീതയും
ലക്ഷ്മണസുഗ്രീവനക്തഞ്ചരാധിപ-
മുഖ്യമായുള്ളൊരു സൈന്യസമന്വിതം
കണ്ടുകൊൾവിൻ പരമാനന്ദവിഗ്രഹം
പുണ്ഡരീകാക്ഷം പുരുഷോത്തമം പരം.'
അപ്പോൾ ജനപ്രീതിജാതശബ്ദം ഘന-
മഭ്രദേശത്തോളമുല്പതിച്ചൂ ബലാൽ.
ബാലവൃദ്ധസ്ത്രീതരുണവർഗ്ഗാരവ-
കോലാഹലം പറയാവതല്ലേതുമേ.
വാരണവാജിരഥങ്ങളിൽ നിന്നവർ
പാരിലിറങ്ങി വണങ്ങിനാരേവരും.
ചാരുവിമാനാഗ്രസംസ്ഥിതനാം ജഗൽ-
ക്കാരണഭൂതനെക്കണ്ടു ഭരതനും
മേരുമഹാഗിരി മൂർദ്ധനി ശോഭയാ
സൂര്യനെക്കണ്ടപോലെ വണങ്ങീടിനാൻ.
ചില്പുരുഷാജ്ഞയാ താണിതു മെല്ലവേ
പുഷ്പകമായ വിമാനവുമന്നേരം.
ആനന്ദബാഷ്പം കലർന്നു ഭരതനും
സാനുജനായ് വിമാനം കരേറീടിനാൻ.
വീണുനമസ്കരിച്ചോരനുജന്മാരെ
ക്ഷോണീന്ദ്രനുത്സംഗസീമ്നി ചേർത്തീടിനാൻ.
കാലമനേകം കഴിഞ്ഞു കണ്ടീടിന
ബാലകന്മാരെ മുറുകെത്തഴുകിനാൻ.
ഹർഷാശ്രുധാരയാ സോദരമൂർദ്ധനി
വർഷിച്ചു വർഷിച്ചു വാത്സല്യപൂരവും.
വർദ്ധിച്ചു വർദ്ധിച്ചു വാഴുന്ന നേരത്തു
ശത്രുഘ്നപൂർവ്വജനും ഭരതൻ പദം

ഭക്ത്യാ വണങ്ങിനാ, നാശു സൗമിത്രിയെ.
ശത്രുഘ്നനും വണങ്ങീടിനാനാദരാൽ.
സോദരനോടും ഭരതകുമാരനും
വൈദേഹി തൻ പദം വീണുവണങ്ങിനാൻ.
സുഗ്രീവനംഗദൻ ജാംബവാൻ നീലനു-
മുഗ്രനാം മൈന്ദൻ വിവിദൻ സുഷേണനും,
താരൻ ഗജൻ ഗവയൻ ഗവാക്ഷൻ നളൻ
വീരൻ വൃഷഭൻ ശരഭൻ പനസനും,
ശൂരൻ വിനതൻ വികടൻ ദധിമുഖൻ
ക്രൂരൻ കുമുദൻ ശതബലി ദുർമ്മുഖൻ,
സാരനാകും വേഗദർശി സുമുഖനും
ധീരനാകും ഗന്ധമാദനൻ കേസരീ,
മറ്റുമേവം കപിനായകന്മാരെയും
മുറ്റുമാനന്ദേന ഗാഢം പുണർന്നിതു.
മാരുതിവാചാ ഭരതകുമാരനും
പൂരുഷവേഷം ധരിച്ചാർ കപികളും.
പ്രീതിപൂർവ്വം കുശലം വിചാരിച്ചതി-
മോദം കലർന്നു വസിച്ചാരവർകളും.
സുഗ്രീവനെക്കനിവോടു പുണർന്നഥ
ഗദ്ഗദവാചാ പറഞ്ഞു ഭരതനും:
'നൂനം ഭവത്സഹായേന രഘുവരൻ
മാനിയാം രാവണൻതന്നെ വധിച്ചതും,
നാലു സുതന്മാർ ദശരഥഭൂപനി-
ക്കാലമഞ്ചാമനായിച്ചമഞ്ഞു ഭവാൻ.
പഞ്ചമഭ്രാതാ ഭവനിനി ഞങ്ങൾക്കു
കിഞ്ചന സംശയമില്ലെന്നറികെടോ.'
ശോകാതുരയായ കൗസല്യതൻ പദം
രാഘവൻ ഭക്ത്യാ നമസ്കരിച്ചീടിനാൻ.

കാലേ കനിഞ്ഞു പുണർന്നാളുടൻ മുല-
പ്പാലും ചുരന്നിതു മാതാവിനന്നേരം.
കൈകേയിയാകിയ മാതൃജനത്തെയും
കാകുൽസ്ഥനാശു സുമിത്രാപദാബ്ജവും
വന്ദിച്ചു മറ്റുള്ള മാതൃജനത്തെയും
നന്ദിച്ചവരുമണച്ചു തഴുകിനാർ.
ലക്ഷ്മണനും മാതൃപാദങ്ങൾ കൂപ്പിനാ-
നുൾക്കാമ്പഴിഞ്ഞു പുണർന്നാരവർകളും.
സീതയും മാതൃജനങ്ങളെ വന്ദിച്ചു
മോദമുൾക്കൊണ്ടു പുണർന്നാരവർകളും.
സുഗ്രീവനാദികളും തൊഴുതീടിനാ-
രഗ്രേ വിനീതയായ് നിന്നിതു താരയും.
ഭക്തിപരവശനായ ഭരതനും
ചിത്തമഴിഞ്ഞു തല്പാദുകാദ്വന്ദ്വവും
ശ്രീരാമപദാരവിന്ദങ്ങളിൽ ചേർത്തു
പാരിൽ വീണാശു നമസ്കരിച്ചീടിനാൻ.
'രാജ്യം ത്വയാ ദത്തമെങ്കൽ പുരാദ്യ ഞാൻ
പൂജ്യനാം നിങ്കൽ സമർപ്പിച്ചിതാദരാൽ.
ഇന്നു മജ്ജന്മം സഫലമായ് വന്നിതു
ധന്യനായേനടിയനിന്നു നിർണ്ണയം.
വന്നു മനോരഥമെല്ലാം സഫലമായ്
വന്നിതു മല്കർമ്മസാഫല്യവും പ്രഭോ!
പണ്ടേതിലിന്നു പതിന്മടങ്ങായുട-
നുണ്ടിഹ രാജഭണ്ഡാരവും ഭൂപതേ!
ആനയും തേരും കുതിരയും പാർത്തുകാ-
ണൂനമില്ലാതെ പതിന്മടങ്ങുണ്ടല്ലോ.
നിന്നുടെ കാരുണ്യമുണ്ടാകകൊണ്ടു ഞാ-
നിന്നയോളം രാജ്യമത്ര രക്ഷിച്ചതും

ത്യാജ്യമല്ലൊട്ടും ഭവാനാലിനിത്തവ
രാജ്യവും ഞങ്ങളേയും ഭുവനത്തെയും
പാലനംചെയ്ക ഭവാനിനി, മറ്റേതു
മാലംബനമില്ല കാരുണ്യവാരിധേ!'

## രാജ്യാഭിഷേകം

ഇത്ഥം പറഞ്ഞ ഭരതനെക്കണ്ടവ-
രെത്രയും പാരം പ്രശംസിച്ചു വാഴ്ത്തിനാർ,.
സന്തുഷ്ടനായ രഘുകുലനാഥനു-
മന്തർമുദാ വിമാനേന മാനേന പോയ്
നന്ദിഗ്രാമേ ഭരതാശ്രമേ ചെന്നഥ
മന്ദം മഹീതലം തന്നിലിറങ്ങിനാൻ.
പുഷ്പകമായ വിമാനത്തെ മാനിച്ചു
ചില്പുരുഷനരുൾചെയ്താനനന്തരം:
'ചെന്നു വഹിയ്ക്ക നീ വൈശ്രവണൻതന്നെ
മുന്നേക്കണക്കേ വിശേഷിച്ചു നീ മുദാ.
വന്നീടു ഞാൻ നിരൂപിയ്ക്കുന്ന നേരത്തു
നിന്നെ വിരോധിയ്ക്കയുമില്ലൊരുത്തനും.'
എന്നരുൾചെയ്തതുകേട്ടു വന്ദിച്ചുപോയ്
ചെന്നളകാപുരി പുക്കു വിമാനവും.
സോദരനോടും വസിഷ്ഠനാമാചാര്യ-
പാദം നമസ്കരിച്ചു രഘുനായകൻ.
ആശീർവ്വചനവും ചെയ്തു മഹാസന-
മാശു കൊടുത്തു വസിഷ്ഠമുനീന്ദ്രനും.
ദേശികാനുജ്ഞയാ ഭദ്രാസനേ ഭുവി
ദാശരഥിയുമിരുന്നരുളീടിനാൻ.
അപ്പോൾ ഭരതനും കേകയപുത്രിയു-
മുല്പലസംഭവപുത്രൻ വസിഷ്ഠനും

വാമദേവാദി മഹാമുനിവർഗ്ഗവും
ഭൂമിദേവോത്തമന്മാരുമമാത്യരും,
രക്ഷിയ്ക്ക ഭൂതലമെന്നപേക്ഷിച്ചിതു
ലക്ഷ്മീപതിയായ രാമനോടന്നേരം.
'ബ്രഹ്മസ്വരൂപനാത്മാരാമനീശ്വരൻ
ജന്മനാശാദികളില്ലാത്ത മംഗളൻ,
നിർമ്മലൻ നിത്യൻ നിരുപമനദ്വയൻ
നിർമ്മമൻ നിഷ്കളൻ നിർഗ്ഗുണനവ്യയൻ,
ചിന്മയൻ ജംഗമാജംഗമാന്തർഗ്ഗതൻ
സന്മയൻ സത്യസ്വരൂപൻ സനാതനൻ,
തന്മഹാമായയാ സർവ്വലോകങ്ങളും
നിർമ്മിച്ചു രക്ഷിച്ചു സംഹരിയ്ക്കുന്നവൻ.'
ഇങ്ങനെയങ്ങവർ ചൊന്നതു കേട്ടള-
വിംഗിതജ്ഞൻ മന്ദഹാസപുരസ്കൃതം
'മാനസേ ഖേദമുണ്ടാകരുതാർക്കുമേ
ഞാനയോദ്ധ്യാധിപനായ് വസിയ്ക്കാമല്ലോ
എങ്കിലതിന്നൊരുക്കീടുകെല്ലാമെന്നു
പങ്കജലോചനാനുജ്ഞയാ സംഭ്രമാൽ
അശ്രുപൂർണ്ണാക്ഷനായ് ശത്രുഘ്നനും തദാ
ശ്മശ്രുനികൃന്തകന്മാരെ വരുത്തിനാൻ.
സംഭാരവുമഭിഷേകാർത്ഥമേവരും
സംഭരിച്ചീടിനാരാനന്ദചേതസാ.
ലക്ഷ്മണൻതാനും ഭരതകുമാരനും
രക്ഷോവരനും ദിവാകരപുത്രനും,
മുൻപേ ജടാഭാരശോധനയും ചെയ്തു
സംപൂർണ്ണമോദം കുളിച്ചു, ദിവ്യാംബരം
പൂണ്ടു മാല്യാനുലേപാദ്യലങ്കരങ്ങ-
ളാണ്ടു കുതൂഹലം കൈക്കൊണ്ടനാരതം

ശ്രീരാമദേവനും ലക്ഷ്മണനും പുന-
രാരൂഢമോദമലങ്കരിച്ചീടിനാർ.
ശോഭയോടെ ഭരതൻ കുണ്ഡലാദിക-
ളാഭരണങ്ങളെല്ലാമനുരൂപമായ്.
ജാനകീദേവിയെ രാജനാരീജനം
മാനിച്ചലങ്കരിപ്പിച്ചാരതിമുദാ.
വാനരനാരീജനത്തിനും കൗസല്യ-
താനാദരാലലങ്കാരങ്ങൾ നൽകിനാൾ.
അന്നേരമത്ര സുമന്ത്രർ മഹാരഥം
നന്നായ് ചമച്ചു യോജിപ്പിച്ചു നിർത്തിനാൻ.
രാജരാജൻ മനുവീരൻ ദയാപരൻ
രാജയോഗ്യം മഹാസ്യന്ദനമേറിനാൻ.
സൂര്യതനയനുമംഗദവീരനും
മാരുതിതാനും വിഭീഷണനും തദാ
ദിവ്യാംബരാഭരണാദ്യലങ്കാരേണ
ദിവ്യഗജാശ്വരഥങ്ങളാലാമ്മാറു
നാഥനകമ്പടിയായ് നടനനീടിനാർ.
സീതയും സുഗ്രീവപത്നികളാദിയാം
വാനരനാരിമാരും വാഹനങ്ങളിൽ
സേനാപരിവൃതമാരായനന്തരം,
പിമ്പേ നടന്നിതു ശംഖനാദത്തൊടും
ഗംഭീരവാദ്യഘോഷങ്ങളോടും തദാ.
സാരഥ്യവേല കൈക്കൊണ്ടാൻ ഭരതനും
ചാരുവെഞ്ചാമരം നക്തഞ്ചരേന്ദ്രനും.
ശ്വേതാതപത്രം പിടിച്ചു ശത്രുഘ്നനും
സോദരൻ ദിവ്യവ്യജനവും വീയിനാൻ.
മാനുഷവേഷം ധരിച്ചു ചമഞ്ഞുള്ള
വാനരേന്ദ്രന്മാർ പതിനായിരമുണ്ടു

വാരണേന്ദ്രന്മാർ കഴുത്തിലേറിപ്പരി-
വാരജനങ്ങളുമായ് നടന്നീടിനാർ.
രാമനീവണ്ണമെഴുന്നള്ളും നേരത്തു
രാമമാരും ചെന്നു ഹർമ്മ്യങ്ങളേറിനാർ.
കണ്ണിനാനന്ദപൂരം പുരുഷം പരം
പുണ്യപുരുഷമാലോക്യ നാരീജനം
ഗേഹധർമ്മങ്ങളുമൊക്കെ മറന്നുള്ളിൽ
മോഹപരവശമാരായ് മരുവിനാർ.
മന്ദമന്ദം ചെന്നു രാഘവൻ വാസവ-
മന്ദിരതുല്യമാം താതാലയം കണ്ടു
വന്ദിച്ചകംപുക്കു മാതാവുതൻ പദം
വന്ദിച്ചിതന്യപിതൃപ്രിയമാരെയും
പ്രീത്യാ ഭരതകുമാരനോടന്നേര-
മാസ്ഥയാ ചൊന്നാനവിളംബിതം 'ഭവാൻ
ഭാനുതനയനും നക്തഞ്ചരേന്ദ്രനും
വാനരനായകന്മാർക്കും യഥോചിതം
സൗഖ്യേന വാഴ്വതിനോരോ ഗൃഹങ്ങളി-
ലാക്കുകവേണമവരെ വിരയെ നീ.'
എന്നതു കേട്ടതുചെയ്താൻ ഭരതനും
ചെന്നവരോരോ ഗൃഹങ്ങളിൽ മേവിനാർ.
സുഗ്രീവനോടു പറഞ്ഞു ഭരതനു-
മഗ്രജനിപ്പോഴഭിഷേകകർമ്മവും
മംഗളമാമ്മാറു നീ കഴിച്ചീടണ-
മംഗദനാദികളോടും യഥാവിധി.
നാലു സമുദ്രത്തിലും ചെന്നു തീർത്ഥവും
കാലേ വരുത്തുക മുമ്പിനാൽ വേണ്ടതും.
എങ്കിലോ ജാംബവാനും മരുല്പുത്രനു-
മംഗദൻതാനും സുഷേണനും വൈകാതെ,

സ്വർണ്ണകശലങ്ങൾ തന്നിൽ മലയജ–
പർണ്ണേന വായ്കെട്ടി വാരിയും പൂരിച്ചു
കൊണ്ടുവരികെ' ന്നയച്ചോരളവവർ
കൊണ്ടുവന്നീടിനാരങ്ങനെ സത്വരം.
പുണ്യനദീജലം പുഷ്കരമാദിയാ –
മന്യതീർത്ഥങ്ങളിലുള്ള സലിലവും
ഒക്കെ വരുത്തി മറ്റുള്ള പദാർത്ഥങ്ങൾ
മർക്കടവൃന്ദം വരുത്തിനാർ തൽക്ഷണേ.
ശത്രുഘ്നനുമമാത്യൗഘവുമായ് മറ്റു
ശുദ്ധപദാർത്ഥങ്ങൾ സംഭരിച്ചീടിനാർ.
രത്നസിംഹാസനേ രാമനേയും ചേർത്തു
പത്നിയേയും വാമഭാഗേ വിനിവേശ്യ
വാമദേവൻ മുനി ജാബാലി ഗൗതമൻ
വാത്മീകിയെന്നിവരോടും വസിഷ്ഠനാം
ദേശികൻ ബ്രാഹ്മണശ്രേഷ്ഠരോടും കൂടി
ദാശരഥിയ്ക്കഭിഷേകവുംചെയ്തിതു.
പൊന്നിൻകലശങ്ങളായിരത്തെട്ടുമ–
ങ്ങന്യൂനശോഭം ജപിച്ചാർ മറകളും
നക്തഞ്ചരേന്ദ്രനും വാനരവീരനും
രത്നദണ്ഡംപൂണ്ട ചാമരം വീയിനാർ.
ശത്രുഘ്നവീരൻ കുട പിടിച്ചീടിനാൻ.
ക്ഷത്രിയവീരരുപചരിച്ചീടിനാർ.
ലോകപാലന്മാരുപദേവതമാരു–
മാകാശമാർഗ്ഗേ പുകഴ്ന്നു നിന്നീടിനാർ.
മാരുതൻകൈയിൽ കൊടുത്തയച്ചാൻ ദിവ്യ–
ഹാരം മഹേന്ദ്രൻ മനുകുലനാഥനു
സർവ്വരത്നോജ്ജ്വലമായ ഹാരം പുന–
രുർവ്വീശ്വരനുമലങ്കരിച്ചീടിനാൻ.

ദേവഗന്ധർവ്വയക്ഷാപ്സരോവൃന്ദവും
ദേവദേവേശ്വരനെബ്ഭജിച്ചീടിനാർ.
പൂർണ്ണഭക്ത്യാ പുഷ്പവൃഷ്ടിയുംചെയ്തു കാ–
രുണ്യനിധിയെബ്ഭജിച്ചിതെല്ലാവരും.
സ്നിഗ്ദ്ധദൂർവ്വാദളശ്യാമളം കോമളം
പത്മപത്രേക്ഷണം സൂര്യകോടിപ്രഭം.
ഹാരകിരീടവിരാജിതം രാഘവം
മാരസമാനലാവണ്യം മനോഹരം,
പീതാംബരപരിശോഭിതം ഭൂധരം
സീതയാ വാമാങ്കസംസ്ഥയാ രാജിതം,
രാജരാജേന്ദ്രം രഘുകുലനായകം
രാജീവബാന്ധവവംശസമുത്ഭവം,
രാവണനാശനം രാമം ദയാപരം
സേവകാഭീഷ്ടദം സേവ്യമനാമയം,
ഭക്തികൈക്കൊണ്ടുമാദേവിയോടും വന്നു
ഭർഗ്ഗനുമപ്പോൾ സ്തുതിച്ചുതുടങ്ങിനാൻ:
‘രാമായ ശക്തിയുക്തായ നമോ നമഃ
ശ്യാമളകോമളരൂപായ തേ നമഃ
കുണ്ഡലിനാഥതല്പായ നമോ നമഃ
കുണ്ഡലമണ്ഡിതഗണ്ഡായ തേ നമഃ
ശ്രീരാമദേവായ സിംഹാസനസ്ഥായ
ഹാരകിരീടധരായ നമോ നമഃ
ആദിമദ്ധ്യാന്തഹീനായ നമോ നമഃ
വേദസ്വരൂപായ രാമായ തേ നമഃ
വേദാന്തവേദ്യായ വിഷ്ണവേ തേ നമോ
വേദജ്ഞവന്ദ്യായ നിത്യായ തേ നമഃ’
ചന്ദ്രചൂഡൻ പുകഴ്ന്നോരുനേരം വിബു–
ധേന്ദ്രനും ഭക്ത്യാ പുകഴ്ത്തിത്തുടങ്ങിനാൻ:

'ബ്രഹ്മവരംകൊണ്ടഹംകൃതനായൊരു
ദുർമ്മദമേറിയ രാവണരാക്ഷസൻ
മല്പദമെല്ലാമടക്കിനാൻ കശ്മലൻ
തല്പുത്രനെന്നെ ബന്ധിച്ചു മഹാരണേ.
ത്വൽപ്രസാദത്താലവൻ മൃതനാകയാ-
ലിപ്പോളെനിക്കു ലഭിച്ചിതു സൗഖ്യവും.
അന്നന്നിവണ്ണമോരോതരമാപത്തു
വന്നാലതും തീർത്തു രക്ഷിച്ചുകൊള്ളുവാൻ
ഇത്ര കാരുണ്യമൊരുത്തർക്കുമില്ലെന്ന-
തുത്തമപൂരുഷ! ഞാൻ പറയേണമോ?
എല്ലാം ഭവൽകരുണാബലമെന്നിമ-
റ്റില്ലൊരാലംബനം നാഥ! നമോസ്തു തേ.'
ആദിത്യരുദ്രവസുപ്രമുഖന്മാരു-
മാദിതേയോത്തമന്മാരുമതുനേരം
ആശരവംശവിനാശകനാകിയ
ദാശരഥിയെ വെവ്വേറെ പുകഴ്ത്തിനാർ:
'യജ്ഞഭാഗങ്ങളെല്ലാമടക്കിക്കൊണ്ടാ-
നജ്ഞാനിയാകിയ രാവണരാക്ഷസൻ.
ത്വല്ക്കടാക്ഷത്താലതൊക്കെ ലഭിച്ചിതു
ദുഃഖവും തീർന്നിതു ഞങ്ങൾക്കു ദൈവമേ!
ത്വല്പാദപത്മം ഭജിപ്പതിനെപ്പൊഴും
ചില്പുരുഷ! പ്രഭോ! നൽകീടനുഗ്രഹം.
രാമായ രാജീവനേത്രായ ലോകാഭി-
രാമായ സീതാഭിരാമായ തേ നമഃ'
ഭക്ത്യാ പിതൃക്കളും ശ്രീരാമഭദ്രനെ
ച്ചിത്തമഴിഞ്ഞു പുകഴ്ന്നുതുടങ്ങിനാർ:
ദുഷ്ടനാം രാവണൻ നഷ്ടനായാനിന്നു
തുഷ്ടരായ് വന്നിതു ഞങ്ങളും ദൈവമേ!

പുഷ്ടിയും വാച്ചിതു ലോകത്രയത്തിങ്ക–
ലിഷ്ടിയുമുണ്ടായിതിഷ്ടലാഭത്തിനാൽ.
പിണ്ഡോദകങ്ങളുദിയ്ക്കായ കാരണം
ദണ്ഡവും തീർന്നിതു ഞങ്ങൾക്കു ദൈവമേ!
യക്ഷന്മാരൊക്കെ സ്തുതിച്ചാരനന്തരം
രക്ഷോവിനാശനനാകിയ രാമനെ:
'രക്ഷിതന്മാരായ് ചമഞ്ഞിതു ഞങ്ങളും
രക്ഷോവരനെ വധിച്ചമൂലം ഭവാൻ.
പക്ഷീന്ദ്രവാഹന! പാപവിനാശന!
രക്ഷ രക്ഷ പ്രഭോ! നിത്യം നമോസ്തു തേ.'
ഗന്ധർവ്വസംഘവുമൊക്കെ സ്തുതിച്ചിതു
പംക്തികണ്ഠാന്തകൻതന്നെ നിരാമയം:
'അന്ധനാം രാവണൻതന്നെബ്ഭയപ്പെട്ടു
സന്തതം ഞങ്ങളൊളിച്ചു കിടന്നതും.
ഇന്നു തുടങ്ങിത്തവ ചരിത്രങ്ങളും
നന്നായ് സ്തുതിച്ചു പാടിക്കൊണ്ടനാരതം.
സഞ്ചരിയ്ക്കാമിനിക്കാരുണ്യവാരിധേ!
നിൻ ചരണാംബുജം നിത്യം നമോ നമഃ'
കിന്നരന്മാരും പുകഴ്ന്നുതുടങ്ങിനാർ
മന്നവർതന്നെ മനോഹരമാംവണ്ണം:
'ദുർന്നയമേറിയ രാക്ഷസരാജനെ
ക്കൊന്നുകളഞ്ഞുടൻ ഞങ്ങളെ രക്ഷിച്ച
നിന്നെബ്ഭജിപ്പാനവകാശമുണ്ടായി–
വന്നതും നിന്നുടെ കാരുണ്യവൈഭവം.
പന്നഗതല്പേ വസിയ്ക്കും ഭവല്പദം
വന്ദാമഹേ വയം വന്ദാമഹേ വയം.'
കിമ്പുരുഷന്മാർ പരമ്പുരുഷൻപദം
സംഭാവ്യ ഭക്ത്യാ പുകഴ്ന്നാരതിദ്രുതം:

‘കമ്പിതന്മാരായ് വയം ഭയം പൂണ്ടൊളി-
ച്ചെൻപോറ്റി! രാവണനെന്നു കേൾക്കുന്നേരം.
അംബരമാർഗ്ഗേ നടക്കുമാറി,ല്ലിനി
നിൻപാദപത്മം ഭജിയ്ക്കായ് വരേണമേ!’
സിദ്ധസമൂഹവുമപ്പോൾ മനോരഥം
സിദ്ധിച്ചമൂലം പുകഴ്ത്തിത്തുടങ്ങിനാർ:
‘യുദ്ധേ ദശഗ്രീവനെക്കൊന്നു ഞങ്ങൾക്കു
ചിത്തഭയം തീർത്ത കാരുണ്യവാരിധേ!
രക്താരവിന്ദാഭപൂണ്ട ഭവല്പദം
നിത്യം നമോ നമോ നിത്യം നമോ നമഃ.’
വിദ്യാധരന്മാരുമത്യാദരം പൂണ്ടു
ഗദ്യപദ്യാദികൾകൊണ്ടു പുകഴ്ത്തിനാർ:
‘വിദ്വജ്ജനങ്ങൾക്കുമുള്ളിൽ തിരിയാത
തത്ത്വാത്മനേ പരമാത്മനേ തേ നമഃ.’
ചാരുരൂപം തേടുമപ്സരസാം ഗണം
ചാരണന്മാരുരഗന്മാർ മരുത്തുകൾ,
തുംബുരുനാരദഗുഹ്യകവൃന്ദവു-
മംബരചാരികൾ മറ്റുള്ളവർകളും,
സ്പഷ്ടവർണ്ണോദ്യന്മധുരപദങ്ങളാൽ
തുഷ്ട്യാ കനക്കെ സ്തുതിച്ചോരനന്തരം
രാമചന്ദ്രാനുഗ്രഹേണ സമസ്തരും
കാമലാഭേന നിജനിജമന്ദിരം
പ്രാപിച്ചു താരകബ്രഹ്മവും ധ്യാനിച്ചു
താപത്രയവുമകന്നുവാണീടിനാർ.
സച്ചില്പരബ്രഹ്മപൂർണ്ണമാത്മാനന്ദ-
മച്യുതമദ്വയമേകമനാമയം
ഭാവനയാ ഭഗവല്പദാംഭോജവും
സേവിച്ചിരുന്നാർ ജഗത്ത്രയവാസികൾ.

സിംഹാസനോപരി സീതയാ സംയുതം
സിംഹപരാക്രമം സൂര്യകോടിപ്രഭം,
സോദരവാനരതാപസരാക്ഷസ–
ഭൂദേവവൃന്ദനിഷേവ്യമാണം പരം,
രാമമഭിഷേകതീർത്ഥാർദ്രവിഗ്രഹം
ശ്യാമളം കോമളം ചാമീകരപ്രഭം,
ചന്ദ്രബിംബാനനം ചാർവ്വായതഭുജം
ചന്ദ്രികാമന്ദഹാസോജ്ജ്വലം രാഘവം,
ധ്യാനിപ്പവർക്കഭീഷ്ടാസ്പദം കണ്ടുക–
ണ്ടാനന്ദമുൾക്കൊണ്ടിരുന്നിതെല്ലാവരും.

## വാനരാദികൾക്ക് അനുഗ്രഹം

വിശ്വംഭരാ പരിപാലനവും ചെയ്തു
വിശ്വനാഥൻ വസിച്ചീടും ദശാന്തരേ
സസ്യസമ്പൂർണ്ണമായ് വന്നിതവനിയു–
മുത്സവയുക്തങ്ങളായി ഗൃഹങ്ങളും.
വൃക്ഷങ്ങളെല്ലാമതിസ്വാദുസംയുത–
പക്വങ്ങളോടു കലർന്നു നിന്നീടുന്നു.
ദുർഗ്ഗന്ധപുഷ്പങ്ങളക്കാലമൂഴിയിൽ
സൽഗന്ധയുക്തങ്ങളായ് വന്നിതൊക്കവേ.
നൂറായിരം തുരഗങ്ങൾ പശുക്കളും
നൂറുനൂറായിരത്തില്പുറം പിന്നെയും,
മുപ്പതുകോടി സുവർണ്ണഭാരങ്ങളും
സുബ്രാഹ്മണർക്കു കൊടുത്തു രഘൂത്തമൻ.
വസ്ത്രാഭരണമാല്യങ്ങളസംഖ്യമായ്
പൃത്ഥ്വീസുരോത്തമന്മാർക്കു നൽകീടിനാൻ.
സ്വർണ്ണരത്നോജ്ജ്വലം മാല്യം മഹാപ്രഭം
വർണ്ണവൈചിത്ര്യമനഘമനുപമം.

ആദിത്യപുത്രനും നൽകിനാനാദരാ-
ലാദിതേയാധിപപുത്രതനയനും.
അംഗദദ്വന്ദ്വം കൊടുത്തോരനന്തരം
മംഗളാപാംഗിയാം സീതയ്ക്കു നൽകിനാൻ.
മേരുവും ലോകത്രയവും കൊടുക്കിലും
പോരാ വിലയതിനങ്ങിനെയുള്ളൊരു
ഹാരം കൊടുത്തതു കണ്ടു വൈദേഹിയും
പാരം പ്രസാദിച്ചു മന്ദസ്മിതാന്വിതം
കണ്ഠദേശത്തിങ്കൽനിന്നങ്ങെടുത്തിട്ടു
രണ്ടുകൈകൊണ്ടും പിടിച്ചു നോക്കീടിനാൾ,
ഭർത്തൃമുഖാബ്ജവും മാരുതിവക്ത്രവും
മദ്ധ്യേ മണിമയമാകിയ ഹാരവും.
ഇംഗിതജ്ഞൻ പുരുഷോത്തമനന്നേരം
മംഗളദേവതയോടു ചൊല്ലീടിനാൻ:
'ഇക്കണ്ടവർകളിലിഷ്ടനാകുന്നതാ-
രുൾക്കമലത്തിൽ നിനക്കു മനോഹരേ!
നൽകീടവന്നു നീ മറ്റാരുമില്ല നി-
ന്നാകൂതഭംഗം വരുത്തുവാനോമലേ.!'
എന്നതുകേട്ടു ചിരിച്ചു വൈദേഹിയും
മന്ദം വിളിച്ചു ഹനൂമാനു നൽകിനാൾ.
ഹാരവും പൂണ്ടു വിളങ്ങിനാനേറ്റവും
മാരുതിയും പരമാന്ദസംയുതം.
അഞ്ജലിയോടും തിരുമുമ്പിൽ നിന്നീടു-
മഞ്ജനാപുത്രനെക്കണ്ടു രഘുവരൻ,
മന്ദമരികേ വിളിച്ചരുൾചെയ്തിതാ-
നന്ദപരവശനായ് മധുരാക്ഷരം:
'മാരുതനന്ദന! വേണ്ടും വരത്തെ നീ
വീര! വരിച്ചുകൊൾകേതും മടിയാതെ.'

എന്നതു കേട്ടു വന്ദിച്ചു കപീന്ദ്രനും
മന്നവൻതന്നോടപേക്ഷിച്ചരുളിനാൻ:
'സ്വാമിൻ! പ്രഭോ! നിന്തിരുവടിതന്നുടെ
നാമവും ചാരുചരിത്രവുമുള്ള നാൾ
ഭൂമിയിൽ വാഴ്‌വാനനുഗ്രഹിച്ചീടണം.
രാമനാമം കേട്ടുകൊൾവാനനാരതം
രാമജപസ്മരണശ്രവണങ്ങളിൽ
മാമകമാനസേ തൃപ്തിവരാ വിഭോ!
മറ്റു വരം മമ വേണ്ടാ ദയാനിധേ!
മുറ്റുമിളക്കമില്ലാതൊരു ഭക്തിയും
ഉണ്ടായിരിക്കേണ'മെന്നതു കേട്ടോരു
പുണ്ഡരീകാക്ഷനനുഗ്രഹം നൽകിനാൻ:
'മല്ക്കഥയുള്ള നാൾ മുക്തനായ്‌വാഴ്ക നീ
ഭക്തികൊണ്ടേ വരൂ ബ്രഹ്മത്വവും സഖേ!'
ജാനകീദേവിയും ഭോഗാനുഭൂതികൾ
താനേ വരികെന്നനുഗ്രഹിച്ചീടിനാൾ.
ആനന്ദബാഷ്പപരീതാക്ഷനായവൻ
വീണു നമസ്കൃത്യ പിന്നെയും പിന്നെയും
രാമസീതാജ്ഞയാ പാരം പണിപ്പെട്ടു
രാമപാദാബ്ജവും ചിന്തിച്ചു ചിന്തിച്ചു
ചെന്നു ഹിമാചലം പുക്കു തപസ്സിനായ്.
പിന്നെഗ്ഗുഹനെ വിളിച്ചു മനുവരൻ:
'ഗച്ഛ സഖേ! പുരം ശൃംഗിവേരം ഭവാൻ
മച്ചരിത്രങ്ങളും ചിന്തിച്ചു വാഴ്ക നീ.
ഭോഗങ്ങളെല്ലാം ഭുജിച്ചു ചിരം പുന-
രേകഭാവം ഭജിച്ചീടുകെന്നോടു നീ.'
ദിവ്യാംബരാഭരണങ്ങളെല്ലാം കൊടു-
ത്തവ്യാജഭക്തനു യാത്രവഴങ്ങിനാൻ.

പ്രേമഭാരേണ വിയോഗദുഃഖംകൊണ്ടു
രാമനാലാശ്ലിഷ്ടനായ ഗുഹൻ തദാ
ഗംഗാനദീപരിശോഭിതമായൊരു
ശൃംഗിവേരം പ്രവേശിച്ചു മരുവിനാൻ.
മൂല്യമില്ലാത വസ്ത്രാഭരണങ്ങളും
മാല്യകളഭഹരിചന്ദനാദിയും
പിന്നെയും പിന്നെയും വേണ്ടുവോളം നൽകി
മന്നവൻ ഗാഢഗാഢം പുണർന്നാദരാൽ
മർക്കടനായകന്മാർക്കും കൊടുത്തുപോയ്
കിഷ്കിന്ധപൂകെന്നയച്ചരുളീടിനാൻ.
സുഗ്രീവനും വിയോഗേന ദുഃഖംകൊണ്ടു
കിഷ്കിന്ധപുക്കു സുഖിച്ചു മരുവിനാൻ.
സീതാജനകനായീടും ജനകനെ
പ്രീതിയോടെ വിളിച്ചാശ്ലേഷവും ചെയ്തു
സീതയെക്കൊണ്ടു കൊടുപ്പിച്ചോരോതരം
നൂതനപട്ടാംബരാഭരണാദിയും
നൽകി, വിദേഹരാജ്യത്തിന്നു പോകെന്നു
പുൽകിക്കനിവോടു യാത്ര വഴങ്ങിനാൻ.
കാശിരാജാവിനും വസ്ത്രാഭരണങ്ങ-
ളാശയാനന്ദം വരുമാറു നൽകിനാൻ.,
പിന്നെ മറ്റുള്ള നൃപന്മാർക്കുമൊക്കവേ
മന്നവൻ നിർമ്മലഭൂഷണാദ്യങ്ങളും
സമ്മാനപൂർവ്വം കൊടുത്തയച്ചീടിനാൻ.
സമ്മോദമുൾക്കൊണ്ടു പോയാരവർകളും.
നക്തഞ്ചരേന്ദ്രൻ വിഭീഷണനന്നേരം
ഭക്ത്യാ നമസ്കരിച്ചാൻ ചരണാംബുജം.
'മിത്രമായ് നീ തുണച്ചോരുമൂലം മമ
ശത്രുക്കളെ ജയിച്ചേനൊരുജാതി ഞാൻ.

ആചന്ദ്രതാരകം ലങ്കയിൽ വാഴ്ക നീ
നാശമരികളാലുണ്ടാകയില്ല തേ.
എന്നെ മറന്നുപോകാതെ നിരൂപിച്ചു
പുണ്യജനാധിപനായ് വസിച്ചീടെടോ!
വിഷ്ണുലിംഗത്തെയും പൂജിച്ചു നിത്യവും
വിഷ്ണുപരായണനായ് വിശുദ്ധാത്മനാ
മുക്തനായ്വാണീടുകെ'ന്നു നിയോഗിച്ചു
മുക്താഫലമണിസ്വർണ്ണഭാരങ്ങളും
ആവോളവും കൊടുത്താശു പോവാനയ-
ച്ചാവിർമ്മുദാ പുണർന്നീടിനാൻ പിന്നെയും.
ചിത്തേ വിയോഗദുഃഖംകൊണ്ടു കണ്ണുനീ-
രത്യർത്ഥമിറ്റിറ്റു വീണും വണങ്ങിയും
ഗദ്ഗദവർണ്ണേന യാത്രയും ചൊല്ലിനാൻ,
നിർഗ്ഗമിച്ചാനൊരുജാതി വിഭീഷണൻ.
ലങ്കയിൽ ചെന്നു സുഹൃജ്ജനത്തോടുമാ-
തങ്കമൊഴിഞ്ഞു സുഖിച്ചു വാണീടിനാൻ.

## ശ്രീരാമന്റെ രാജ്യഭാരഫലം

ജാനകീദേവിയോടുംകൂടി രാഘവ-
നാനന്ദമുൾക്കൊണ്ടു രാജഭോഗാന്വിതം
അശ്വമേധാദിയാം യാഗങ്ങളും ചെയ്തു
വിശ്വപവിത്രയാം കീർത്തിയും പൊങ്ങിച്ചു,
നിശ്ശേഷസൗഖ്യം വരുത്തി പ്രജകൾക്കു
വിശ്വമെല്ലാം പരിപാലിച്ചരുളിനാൻ.
വൈധവ്യദുഃഖം വനിതമാർക്കില്ലൊരു
വ്യാധിഭയവുമൊരുത്തർക്കുമില്ലല്ലോ.
സസ്യപരിപൂർണ്ണയല്ലോ ധരിത്രിയും
ദസ്യുഭയവുമൊരേടത്തുമില്ലല്ലോ.
ബാലമരണമകപ്പെടുമാറില്ല

കാലേ വരിഷിയ്ക്കുമല്ലോ ഘനങ്ങളും.
രാമപൂജാപരന്മാർ നരന്മാർ ഭുവി
രാമനെ ധ്യാനിയ്ക്കുമേവരും സന്തതം.
വർണ്ണാശ്രമങ്ങൾ തനിയ്ക്കുതനിയ്ക്കുള്ള-
തൊന്നുമിളക്കം വരുത്തുകില്ലാരുമേ.
എല്ലാവനുമുണ്ടനുകമ്പ മാനസേ
നല്ലതൊഴിഞ്ഞൊരു ചിന്തയില്ലാർക്കുമേ.
നോക്കുമാറില്ലാരുമേ പരദാരങ്ങ-
ളോർക്കയുമില്ല പരദ്രവ്യമാരുമേ.
ഇന്ദ്രിയനിഗ്രഹമെല്ലാവനുമുണ്ടു
നിന്ദയുമില്ല പരസ്പരമാർക്കുമേ.
നന്ദനന്മാരെപ്പിതാവു രക്ഷിയ്ക്കുന്ന-
വണ്ണം പ്രജകളെ രക്ഷിച്ചു രാഘവൻ.
സാകേതവാസികളായ ജനങ്ങൾക്കു
ലോകാന്തരസുഖമെന്തോന്നിതിൽ പരം?
വൈകുണ്ഠലോകഭോഗത്തിനു തുല്യമായ്
ശോകമോഹങ്ങളകന്നു മേവീടിനാർ.

## രാമായണത്തിന്റെ ഫലശ്രുതി

അദ്ധ്യാത്മരാമായണമിദമെത്രയു-
മത്യുത്തമോത്തമം മൃത്യുഞ്ജയപ്രോക്തം

അദ്ധ്യയനം ചെയ്കിൽ മർത്ത്യനിജ്ജന്മനാ
മുക്തി സിദ്ധിയ്ക്കുമതിനില്ല സംശയം.
മൈത്രീകരം ധനധാന്യവൃദ്ധിപ്രദം
ശത്രുവിനാശനമാരോഗ്യവർദ്ധനം
ദീർഘായുരർത്ഥപ്രദം പവിത്രം പരം
സൗഖ്യപ്രദം സകലാഭീഷ്ടസാധകം,

ഭക്ത്യാ പഠിയ്ക്കിലും ചൊൽകിലും തൽക്ഷണേ
മുക്തനായീടും മഹാപാതകങ്ങളാൽ.
അർത്ഥാഭിലാഷി ലഭിയ്ക്കും മഹാധനം,
പുത്രാഭിലാഷി, സുപുത്രനേയും തഥാ.

സിദ്ധിയ്ക്കുമാര്യജനങ്ങളാൽ സമ്മതം.
വിദ്യാഭിലാഷി മഹാബുധനായ് വരും.
വന്ധ്യായുവതി കേട്ടീടുകിൽ നല്ലൊരു
സന്തതിയുണ്ടാമവൾക്കെന്നു നിർണ്ണയം.
ബദ്ധനായുള്ളവൻ മുക്തനായ് വന്നീടു-
മർത്ഥാർത്ഥി കേട്ടീടിലർത്ഥവാനായ് വരും.
ദുർഗ്ഗങ്ങളെല്ലാം ജയിയ്ക്കായ് വരുമതി-
ദുഃഖിതൻ കേൾക്കിൽ സുഖിയായ് വരുമവൻ.
ഭീതനിതു കേൾക്കിൽ നിർഭയനായ് വരും.
വ്യാധിതൻ കേൾക്കിലനാതുരനായ് വരും.

ഭൂതദൈവാത്മാർത്ഥമായുടനുണ്ടാകു-
മാധികളെല്ലാമകന്നുപോം നിർണ്ണയം.
ദേവപിതൃഗണതാപസമുഖ്യന്മാ-
രേവരുമേറ്റം പ്രസാദിയ്ക്കുമത്യരം.
കൽമഷമെല്ലാമകലുമതെയല്ല
ധർമ്മാർത്ഥകാമമോക്ഷങ്ങൾ സാധിച്ചിടും.
അദ്ധ്യാത്മരാമായണം പരമേശ്വര-
നദ്രിസുതയ്ക്കുപദേശിച്ചിതാദരാൽ
നിത്യവും ശുദ്ധബുദ്ധ്യാ ഗുരുഭക്തിപൂ-
ണ്ടദ്ധ്യയനം ചെയ്കിലും മുദാ കേൾക്കിലും,

സിദ്ധിയ്ക്കുമെല്ലാമഭീഷ്ടമെന്നിങ്ങനെ,
ബദ്ധമോദം പരമാർത്ഥമിതൊക്കവേ

ഭക്ത്യാ പറഞ്ഞടങ്ങീ കിളിപ്പൈതലും,
ചിത്തം തെളിഞ്ഞു കേട്ടു മഹാലോകരും. 5154

ഇത്യദ്ധ്യാത്മരാമായണേ ഉമാമഹേശ്വരസംവാദേ
യുദ്ധകാണ്ഡം സമാപ്തം.
ഹരിശ്രീഗണപതയേ നമഃ – അവിഘ്നമസ്തു.

# ഉത്തരരാമായണം ഒന്നാമദ്ധ്യായം

ശ്രീരാമ! രാമ! രാമ! ശ്രീരാമ! രാമ! രാമ!
ശ്രീരാമ! രാമ! രാമ! ശ്രീരാമ! രാമ! രാമ!
നാരായണായ നമോ നാരായണായ നമോ
നാരായണായ നമോ നാരായണായ നമഃ
ശ്രീരാമപാദഭക്തി കൊണ്ടു ശുദ്ധാത്മാവായ
ശാരികപ്പൈതലേ! നീ ചൊല്ലെടോ രാമായണം
ചൊല്ലുവനെങ്കിൽ കേട്ടുകൊള്ളുവിനെല്ലാവരും
നല്ല സൽകഥയിതു കല്യാണപ്രദമല്ലോ.
ഉത്തരരാമായണം വാൽമീകിമുനിപ്രോക്തം
ഉത്തമോത്തമമിദം മുക്തിസാധനം പരം.

## അഗസ്ത്യാദികളുടെ വരവ്

രാവണാദ്യഖിലരക്ഷോഗണവധം ചെയ്തു
ദേവകളാലുമഭിപൂജിതനായ രാമൻ.
ദേവിയുമനുജനും വാനരപ്പടയുമായ്
സേവകജനവുമായ് പുഷ്പകം കരയേറി.
വേഗമോടയോധ്യ പുക്കഭിഷേകവും ചെയ്തു
ലോകങ്ങൾ പതിന്നാലും പാലിച്ചു വാഴുംകാലം,
നാനാ ദേശങ്ങൾ തോറും വാണീടും മുനിജനം
മാനവവീരൻ തന്നെക്കാണ്മാനായ് വന്നാരല്ലോ.
വാസവദിക്കിൽ നിന്നു വന്നിതു കണ്വാദികൾ,
കൗശികാഗസ്ത്യാദികൾ ദക്ഷിണദിക്കിൽനിന്നും.
പശ്ചിമദിക്കിൽ നിന്നു വന്നിതു ധൗമ്യാദികൾ,
വിശ്വാമിത്രനും ജമദഗ്നിയും ഗൗതമനും.
അത്രി കാശ്യപൻ ഭരദ്വാജനും വസിഷ്ഠനും
ഉത്തരദിക്കിൽനിന്നു വന്നിതൊന്നിച്ചു തന്നെ.

ദ്വാരപാലകനോടു കുംഭസംഭവൻ ചൊന്നാ–
'നാരണരായ ഞങ്ങൾ വന്നതങ്ങറിയിച്ചു
നേരത്തു വന്നീടു നീ'യെന്നതു കേട്ടനേരം
ദ്വാരപാലനും നരവീരനോടുണർത്തിച്ചാൻ.
'ഗോപുരദ്വാരത്തിങ്കൽ പാർത്തുനിന്നരുളുന്നു
താപസപ്രവരന്മാരാമഗസ്ത്യാദിജനം.'
പൗരന്മാരോടുമതു കേട്ടു രാഘവൻ ചെന്നു
പാരാതെ കൂട്ടിക്കൊണ്ടു പോന്നു തത്സഭാതലേ.
ആസനപാദ്യാർഘ്യാദികൊണ്ടു പൂജിച്ചു വന്ദി–
ച്ചാദരപൂർവം മുനീന്ദ്രാജ്ഞയാ യഥാസുഖം.
പാർത്ഥിവോത്തമൻ പരമാസനം പുക്കശേഷം
ആസ്ഥയാ മുനിവർഗ്ഗത്തോടരുൾ ചെയ്തീടിനാൻ :
'സൗഖ്യമോ നിങ്ങൾക്കെല്ലാ'മെന്നതു കേട്ടു ലോക–
ശ്ലാഘ്യന്മാരായ മുനിശ്രേഷ്ഠന്മാരരുൾ ചെയ്തു:
'രക്ഷോജാതികളേയും വധിച്ചു ലോകത്രയം
രക്ഷിച്ചു സീതാദേവി തന്നോടും കൂടെബ്ഭവാൻ.
സൗഖ്യമായ് വാഴുന്നതു കാൺകയിൽ ഞങ്ങൾക്കുണ്ടോ
സൗഖ്യം മറ്റതിൽ പരം? മാനവശിഖാമണേ!
പിന്നെ നീ ദശാസ്യനെക്കൊന്നതുകൊണ്ടു ലോകം
നന്നു നന്നെന്നു പുകഴ്ത്തുന്നതജ്ഞാനമത്രേ.
സർവലോകവും ജയിയ്ക്കാമല്ലോ ഭവാനിഹ
കേവലം ദശാസ്യനെക്കൊന്നതെന്തൊരു ചിത്രം?
രക്ഷോനായകസുതനാകിയ രാവണിയെ
ലക്ഷ്മണൻ കൊലചെയ്തതോർക്കിലെത്രയും ചിത്രം!
കുംഭസംഭവനിത്ഥമരുളിച്ചെയ്തനേരം
അംഭോജാക്ഷനും ചിരിച്ചപ്പോഴേ ചോദ്യം ചെയ്താൻ.
'രാവണൻ ജഗത്ത്രയകണ്ടകനവനിലും
രാവണിതന്നെ പ്രശംസിപ്പതിനെന്തു മൂലം?

ഊക്കേറും ദശാനനപുത്രവിക്രമമെല്ലാം
കേൾക്കണമരുളിച്ചെയ്തീടാമെന്നാകിലിപ്പോൾ.

## രാക്ഷസകുലോൽപ്പത്തി

എന്നതു കേട്ടനേരമഗസ്ത്യനരുൾ ചെയ്തു:
മന്നവ! കേട്ടുകൊൾക രാവണിവൃത്താന്തങ്ങൾ.
രാവണനുടെ തപോബലവും ശൗര്യങ്ങളും
പൂർവരാക്ഷസകുലോൽപ്പത്തിയുമറിയിക്കാം.
ബ്രഹ്മനന്ദനനായ പുലസ്ത്യതപോധനൻ
നിർമ്മലൻ മഹാമേരുതന്നുടെ പാർശ്വത്തിങ്കൽ
ചെന്നുടൻ തൃണബിന്ദുതന്നുടെയാശ്രമത്തി-
ലന്യൂനമായ തപോനിഷ്ഠയാ വാഴുംകാലം.
തത്ര ചെന്നീടും ചില കന്യകാജനങ്ങളും
ചിത്തകൗതുകത്തോടു കളിപ്പാൻ പലരുമായ്.
നിത്യവും കണ്ടു കണ്ടു പുലസ്ത്യതപോധന-
നുൾത്താരിലോർത്താനിദമെത്രയുമുപദ്രവം.
കന്യകാജനമിനിയിവിടെ വരുന്നാകി-
ലന്നേയുണ്ടാക ഗർഭമെന്നൊരു ശാപം ചെയ്താൻ.
പിറ്റെന്നാൾ കന്യകമാർ ചെന്നീല കളിപ്പാനായ്
മുറ്റുമത്തപോധനൻ തന്നുടെ ശാപഭയാൽ.
അക്കഥയേതുമറിയാതേ പോയ് ചെന്നീടിനാൾ
മുഖ്യനാം തൃണബിന്ദു ഭൂപതിയുടെ മകൾ.
തന്നുടെ സഖികളെയന്വേഷിച്ചങ്ങോടിങ്ങോ-
ടന്യനാരികളെക്കാണാഞ്ഞവൾ പോയാളല്ലോ.
ഗർഭവുമുണ്ടായ്വന്നിതപ്പൊഴുതതുമൂല-
മുൾപ്പേടിയോടും കൂടെ താതസന്നിധൗ ചെന്നാൾ.
പുത്രിതൻ വൃത്താന്തങ്ങളറിഞ്ഞു തൃണബിന്ദു
സത്വരം ചെന്നു പുലസ്ത്യാശ്രമേ മകളുമായ്.

ലോകേശാത്മജപദം വന്ദിച്ചു നരേന്ദ്രനും
ആകാംക്ഷയോടു ചോദിച്ചീടിനാൻ മനോഗതം:
‘നിന്തിരുവടിയുടെ ശാപംകൊണ്ടുണ്ടായൊരു
സന്താപം തീർപ്പാനിനി മറ്റാരുമില്ലയല്ലോ.
ചിന്തിച്ചാലിനി മമ പുത്രിയെ യഥാവിധി
നിന്തിരുവടി തന്നെ കൈക്കൊൾകെന്നതേ വരൂ.’
‘അങ്ങനെത്തന്നെ’യെന്നു പുലസ്ത്യമുനീന്ദ്രനും
അംഗനാരത്നത്തെയും കൈക്കൊണ്ടാൻ വഴിപോലെ.
വേദവിശ്രവണേന ഗർഭമുണ്ടായ മൂലം
ജാതനാം കുമാരനു വിശ്രവസ്സെന്നു നാമം.

## വൈശ്രവണന്റെ ഉത്ഭവം

അക്കാലം ഭരദ്വാജൻ തന്നുടെ പുത്രി തന്നെ
വിഖ്യാതഗുണവാനാം വിശ്രവസ്സിനു നൽകി.
വിശ്രവസ്സിന്നു സുതനായവൾ പെറ്റുണ്ടായി
വിശ്രുതകീർത്തിയോടെ വൈശ്രവണനുമന്നാൾ.
ദിവ്യവത്സരം നാൽപ്പത്തൊമ്പതിനായിരവു-
മവ്യാജം തപസ്സു ചെയ്താൻ നിരാഹാരനായേ.
ദിക്പാലത്വവും നിധീശത്വവും കൊടുത്തിതു
പുഷ്പകവിമാനവുമക്കാലം വിധാതാവും.
വരവും വിമാനവും വാങ്ങി വൈശ്രവണനും
ത്വരിതം ജനകനെച്ചെന്നു കൈവണങ്ങിനാൻ.
നന്ദനാഭ്യുദയങ്ങൾ കണ്ടു വിശ്രവസ്സുമാ-
നന്ദമുൾക്കൊണ്ടു ഗാഢാശ്ലേഷവും ചെയ്തീടിനാൻ.
അന്നേരം പിതാവിനോടർത്ഥിച്ചാൻ കുമാരനു-
‘മിന്നെനിക്കിരിപ്പതിനെവിടെസ്സുഖമുള്ളൂ.?
നിന്തിരുവടിയരുൾ ചെയ്യണ’മെന്നു കേട്ടു
ചിന്തിച്ചു പറഞ്ഞിതു വിശ്രവസ്സതുനേരം:

'വിശ്വകർമ്മാവു നിർമ്മിച്ചീടിനാനല്ലോ പുരാ
വിശ്വവിസ്മയകരമാകിയ ലങ്കാപുരം.,
ദക്ഷിണാബ്ധിയിൽ ത്രികൂടാചലോപരി തത്ര
രക്ഷോവീരന്മാർക്കു വാണീടുവാൻ വിചിത്രമായ്.
യാതുധാനന്മാരെല്ലാമവിടെസ്സുഖത്തോടെ
ആധി വേർപെട്ടു വസിച്ചീടിനാർ പലകാലം.
ആദിതേയന്മാരെപ്പീഡിപ്പിച്ചാരതുമൂല-
മാദിനാരായണനുമവരെക്കൊലചെയ്താൻ.
ശേഷിച്ച നിശാചരർ പാതാളേ ചെന്നു പുക്കാർ.
ദോഷങ്ങൾ നീങ്ങിത്തത്ര വസിയ്ക്കാം നിനക്കിപ്പോൾ.'
എന്നതു കേട്ടു താതൻ തന്നെയും വണങ്ങിപ്പോയ്
ചെന്നതിവിചിത്രമായ് നിർമ്മിച്ച രാജധാനി
തന്നിലാമ്മാറു സുഖിച്ചിരുന്നു വൈശ്രവണൻ,
മന്നവാ! കേട്ടാലു'മെന്നഗസ്ത്യനരുൾചെയ്തു.
രാമചന്ദ്രനുമപ്പോൾ തൊഴുതു ചോദ്യം ചെയ്താൻ
മാമുനിപ്രവരനാമഗസ്ത്യനോടു മുദാ.
'പുലസ്ത്യകുലോത്ഭവന്മാർ നിശാചരരെന്നു
പലർക്കും മതമതേ കേട്ടിട്ടുള്ളിതു ഞാനും.
രാക്ഷസരതിൻമുമ്പേയുണ്ടായ പ്രകാരവും
സൗഖ്യം പൂണ്ടവരെല്ലാം ലങ്കയിൽ വാണവാറും.
സാക്ഷാൽ ശ്രീനാരായണനവരെ വധിച്ചതു-
മാഖ്യാനം ചെയ്തീടണമെന്നോടു തപോനിധേ!'

## യക്ഷരക്ഷസ്സുകളുടെ ഉത്ഭവം

അംഭോജവിലോചനനിങ്ങനെ ചോദിച്ചപ്പോൾ
കുംഭസംഭവൻ തെളിഞ്ഞഖിലമറിയിച്ചാൻ:
അംഭോജോത്ഭവൻ തപശ്ശക്തികൊണ്ടാദികാലേ
അംഭാസപുരം നിർമ്മിച്ചീടിനോരനന്തരം,

സൃഷ്ടിച്ചാൻ ചിലരെയന്നേരത്തു തൊഴുതവർ
സൃഷ്ടികർത്താവിനോടു ചോദിച്ചാർ, 'ഞങ്ങൾക്കെല്ലാം
'പൈദാഹാദികാൾ തീർപ്പാനെന്തു സാധന'മെന്നു.
ജാതസംഭ്രമത്തോടു ചോദിച്ചോരനന്തരം.
മന്ദഹാസവും പൂണ്ടു രക്ഷ്യതാമെന്നു ചൊന്നാൻ
മന്ദന്മാരതുകേട്ടു രക്ഷ്യാമോ വയമെന്നാർ.
എന്നതിൽ ചിലരപ്പോൾ യക്ഷ്യാമോ വയമെന്നാർ.
അർണ്ണോജാസനനപ്പോളവരോടരുൾ ചെയ്താൻ:
'എന്നോടു നിങ്ങളിത്ഥം ചൊന്ന കാരണത്തിനാൽ
രക്ഷോജാതികൾ നിങ്ങളന്യന്മാരെല്ലാമിനി
യക്ഷന്മാ'രെന്നുമരുൾ ചെയ്തിതു രണ്ടുവിധം.
രക്ഷോജാതികളിൽ വച്ചുത്തമന്മാരായ് വന്നാ-
രക്കാലം ഹേതിയെന്നും മറ്റവൻ പ്രഹേതിയും.
ജ്യേഷ്ഠനായുള്ള ഹേതി കാലൻ തൻ ഭഗിനിയെ
വേട്ടിതു ഗൃഹസ്ഥധർമ്മത്തെ രക്ഷിപ്പാനായി.
ബ്രഹ്മചര്യത്തോടിരുന്നീടിനാൻ പ്രഹേതിയും.
നിർമ്മലനായ ഹേതിയ്ക്കുണ്ടായി തനയനും
വിദ്യുത്കേശാഖ്യനവനെത്രയും ഗുണവാനാ-
യുദ്യോതശരീരനായ് വർത്തിച്ചീടിന കാലം
സുന്ദരീ സാലകടംകടയാന്നാമം പൂണ്ട
സന്ധ്യാനന്ദന തന്നെ കൈക്കൊണ്ടാൻ കുതൂഹലാൽ.
കന്ദർപ്പവിവശനായ് സന്ധ്യാനന്ദനയോടും
നന്ദിച്ചു ലോകങ്ങളിൽ സഞ്ചരിച്ചീടും കാലം
മന്ദരഗിരിതടം പ്രാപിച്ച നേരമൊരു
നന്ദനൻ തന്നെസ്സന്ധ്യാപുത്രിയും പ്രസവിച്ചാൾ.
നന്ദനൻ തന്നെപ്പരിത്യജിച്ചു യഥാവിധി
കന്ദർപ്പലീല പൂണ്ടു പിന്നെയും നടകൊണ്ടാർ.
ഭൂതലേ കിടന്നതിദാരുണനാദത്തോടും

രോദനം ചെയ്താനല്ലോ ബാലനുമതുനേരം.
ആകാശമാർഗ്ഗേ മഹാദേവനും ദേവിയുമാ-
യേകന്തേ സരഭസമെഴുന്നള്ളുമ്പോൾ മുദാ
കാണായി തേജസ്സോടും ബാലനെത്താഴെത്തത്ര
വന്യഭൂമിയിൽ കിടക്കുന്നതു താനേതന്നെ.
കാരുണ്യം പൂണ്ട ദേവി തന്നുടെ വചനത്താ-
ലാരണ്യദേശേ കീഴ്പ്പോട്ടിറങ്ങി മഹേശനും.
ദേവിയുമെടുത്തു തൻ മുലയും കൊടുത്തിതു
ദേവനും പ്രസാദിച്ചു വരവും നൽകീടിനാൻ.
മല്പരിചാരകനായ് വാഴുക മേൽനാളെന്നു
മുപ്പുരവൈരിയൊരു വരവും നൽകീടിനാൻ.
അപ്രദേശാന്തേ നല്ലോരാലയുമുണ്ടായ് വന്നി-
തപ്പോഴേ ഭവിച്ചിതു യൗവനം കുമാരനും.
ആത്മസന്തോഷം കൈക്കൊണ്ടീശ്വരി ദേവിതാനു-
മാത്മജന്മാരുമുണ്ടായ് വരികെന്നരുൾ ചെയ്തു.
നാമവും സുകേശനെന്നരുളിച്ചെയ്തു നാഥ-
നാമയം തീർന്നു വണങ്ങീടിനാൻ സുകേശനും.
പുഷ്കരദേശത്തിങ്കൽ ശില്പമായുള്ള പുരം
പുക്കു സൗഖ്യേന വസിച്ചീടിനാൻ സുകേശനും.
അന്തകാന്തകഭൃത്യൻ തൻ മഹിമാനം കണ്ടു
ഗന്ധർവപ്രവരാണാം ഗ്രാമണിയതുകാലം
തന്നുടെ വേദവതിയാകിയ തനൂജയെ
ധന്യനാം സുകേശനു കൊടുത്താൻ മടിയാതെ.
ചാല്യന്മാരല്ലാതെ കണ്ടുണ്ടായി സുകേശനു
മാല്യവാൻ സുമാലിയും മാലിയുമെന്നു മൂവർ.
പുത്രന്മാർ മഹാബലവിക്രമകീർത്തിയോടും
ശക്തിപൂണ്ടൊരുമിച്ചു തപസ്സു തുടങ്ങിനാർ.
മേരുസന്നിധൗ നിരാഹാരന്മാരായിനിന്നു

വാരിജോത്ഭവൻ തന്നെ ചിന്തിച്ചു ചിരകാലം
നിന്നതുകണ്ടു ചതുർമുഖനും പ്രസാദിച്ചു
ചെന്നവർ ചൊന്നവരമെല്ലാമേ നൽകീടിനാൻ.
പുഷ്കരോത്ഭവൻ മറഞ്ഞീടിനോരനന്തരം
രക്ഷോവീരന്മാർ തത്ര തപസ്സും സമർപ്പിച്ചാർ.
ലോകവാസികളേയും പീഡിപ്പിച്ചവരെല്ലാ–
മാകുലമകന്നു വാണീടിനാരതുകാലം.
വിശ്വകർമ്മാവുതന്നെ വിളിച്ചു ചൊന്നാരവർ:
'വിശ്വവിസ്മയകരമാകിയ പുരം ഭവാൻ
നിർമ്മിച്ചു തന്നീടുക ഞങ്ങൾക്കെ'ന്നതു കേട്ടു
നിർമ്മലനായ വിശ്വകർമ്മാവുമുരചെയ്താൻ:
'മുന്നം ഞാനമരേന്ദ്രൻ തന്നുടെ നിയോഗത്താ–
ലുന്നതമായ ത്രികൂടാചലോപരി തീർത്തേൻ
മുപ്പതു കാതദ്വയവിസ്തൃതമായിട്ടതി–
ശില്പമായൊരു പുരം ദക്ഷിണോദധി മദ്ധ്യേ .
ലങ്കയെന്നല്ലോ നാമമവിടെയിരിക്ക പോയ്
ശങ്കകൂടാതെ ശത്രുപീഡയുമുണ്ടായ് വരാ.'
എന്നതു കേട്ടനേരം മൂവരുമൊരുമിച്ചു
ചെന്നു ലങ്കയിൽ വസിച്ചീടിനാർ സുഖത്തോടെ.
നർമ്മദയായ ഗന്ധർവസ്ത്രീ തൻ മക്കളെയും
സമ്മാനിച്ചവർക്കു നൽകീടിനാളതുകാലം.
ഉത്രമാം നക്ഷത്രം കൊണ്ടവരും വിവാഹം ചെ–
യ്തെത്രയുമാനന്ദിച്ചു വസിച്ചാരതുകാലം.
സുന്ദരിയെന്നു പേരാം മാല്യവാനുടെ പത്നി
സുന്ദരഗാത്രി പെറ്റിട്ടുണ്ടായി പുത്രന്മാരും.
മത്തനുമുന്മത്തനും വജ്രദംഷ്ട്രനും പിന്നെ
സുപ്തഘ്നൻ വിരൂപാക്ഷൻ ദുർമുഖൻ യജ്ഞാന്തകൻ
എന്നിവരേഴുപേർക്കും സോദരിയായിട്ടുണ്ടായ്

വന്നിതു കന്യകയുമനലയെന്നു പേരായ്,
പിന്നെയസ്സുമാലിതൻ വല്ലഭ കേതുമതി
തന്നുടെ പുത്രന്മാരായ് പത്തുപേരുണ്ടായ് വന്നു.
കന്യകമാരും നാൽവരുണ്ടായി സുമാലിയ്ക്കും.
മന്നവ! ചൊല്ലീടുവനവർകളുടെ പേരും:
പ്രഹസ്തൻ വികടനും ധൂമ്രാക്ഷനകമ്പനൻ
മഹത്വമേറും സുപാർശ്വൻ ദണ്ഡൻ സംഹ്രാദിയും.
പ്രജംഘൻ കാലധനുസ്സും ഭാസശ്രവണനും
ബകയും പുഷ്പോത്കട കൈകസീ കുംഭീനസി.
സുഖവും മനസ്സിൽ വർദ്ധിച്ചതു സുമാലിയ്ക്കും
തനയന്മാരായ് മാലിയ്ക്കുണ്ടായി വസുധ പെ–
റ്റനലനനിലനും വരനും സമ്പാതിയും.
പുത്രന്മാരോടും പടയോടുമൊന്നിച്ചു നട–
ന്നെത്രയും പീഡിപ്പിച്ചാരവരും ജഗത്ത്രയം.
ദേവതാപസഗന്ധർവോരഗന്മാരും പരി–
ദേവനത്തോടുമൊളിച്ചീടിനാർ ഗുഹതോറും.
അക്കാലം ദേവാദികൾ കൈലാസത്തിങ്കൽ ചെന്നു
ദക്ഷാരി തന്നെ സ്തുതിച്ചവസ്ഥയറിയിച്ചാർ.
വൃത്താന്തം കേട്ടശേഷം മൃത്യുശാസനൻ താനും
ഉൾത്താരിൽ സുകേശനെയോർത്തരുൾ ചെയ്തീടിനാൻ:
'കൊല്ലുന്നീലവരെ ഞാനെങ്കിലും നിങ്ങളോടു
ചൊല്ലുവനുപായമാപത്തു തീർത്തിടുവാനായ്.
ചെല്ലുക നിങ്ങളിനി ക്ഷീരസാഗരതീരെ
ചൊല്ലുക മുകുന്ദനോടുള്ള സങ്കടമെല്ലാം.
കല്യാണമൂർത്തിതന്നെ ദുഷ്ടരാക്ഷസരേയും
കൊല്ലുമെന്നറിഞ്ഞാലും നിങ്ങളെ രക്ഷിപ്പാനായ്.'
എന്നതു കേട്ടനേരം ദേവകൾ മഹേശനെ
വന്ദിച്ചു വേഗേന പോയ് പാല്ക്കടൽ തീരം പുക്കാർ.

ഭക്തി കൈക്കൊണ്ടു നന്നായ് സ്തുതിച്ചു തുടങ്ങിനാർ,
ഭക്തവത്സലനായ പത്മനാഭനെത്തദാ:
'നമസ്തേ നാരായണ! മുകുന്ദ! ദയാനിധേ!
നമസ്തേ വാസുദേവ! ഗോവിന്ദ! ജഗത്പതേ!
നമസ്തേ ലോകേശ്വര! നമസ്തേ നരകാരേ!
രമിച്ചീടണം ചിത്തം ഭവതി രമാപതേ!
പുണ്ഡരീകാക്ഷ! ജയ! പുരുഷോത്തമ! ജയ!
ചണ്ഡികാപതി ഹൃദയാവാസ! ജയ ജയ!
വേദാന്തവേദ്യ! ജയ! വേദർത്ഥാത്മക! ജയ!
കേശവ! ജയ ജയ! മാധവ! ജയ ജയ!
ശക്തിസംയുക്ത! ജയ! ശാശ്വത! ജയ ജയ!
ഭക്തവത്സല! ജയ! പരമാനന്ദ! ജയ!'
നിർജ്ജരപ്രവരന്മാരീവണ്ണം സ്തുതിച്ചേറ്റ-
മർത്ഥിച്ചു വസിച്ചളവഖിലജഗന്നാഥൻ
യോഗനിദ്രയുമുണർന്നരുളിച്ചെയ്തീടിനാ-
'നാഗമിപ്പതിനെന്തു കാരണം നിങ്ങളെല്ലാം.?
സന്തുഷ്ടന്മാരായെന്നെസ്സേവിപ്പാൻ വരികയോ?
സന്താപമേതാനുമുണ്ടാകയോ ചൊല്ലീടുവിൻ.
ചിന്തിതമെല്ലാമൊക്കെസ്സാധിപ്പിച്ചീടുവൻ ഞാ-
നന്തരമേതുമില്ല വിബുധശ്രേഷ്ഠന്മാരേ.!'
അച്യുതനേവമരുൾ ചെയ്തതു കേട്ടനേരം
ദുശ്ച്യവനനും തൊഴുതഖിലമറിയിച്ചാൻ!
'ചന്ദ്രശേഖരപ്രിയനാകിയ സുകേശനു
നന്ദനന്മാരായ് മൂന്നു രാക്ഷസരുണ്ടായ് വന്നു.
മാല്യവാൻ സുമാലിയും മാലിയുമൊരുമിച്ചു
ബാല്യകാലത്തേ തപോനിഷ്ഠയാ വിരിഞ്ചനെ
സന്തോഷിപ്പിച്ചു വരം വാങ്ങിക്കൊണ്ടവരിപ്പോൾ
സന്താപം ജഗത്ത്രയത്തിങ്കലും വളർത്തുന്നു.

ശങ്കരൻ സുകേശനിലുള്ള വാത്സല്യം കൊണ്ടു
കിങ്കരോമ്യഹമിതി ചഞ്ചലമനസ്കനായ്
പങ്കജവിലോചനനോടുണർത്തിയ്ക്കയെന്നാൽ
സങ്കടം തീർക്കും ജഗന്നാഥനെന്നറിഞ്ഞാലും.
രക്ഷോവീരന്മാരേയും വധിച്ചു ജഗത്രയം
രക്ഷിയ്ക്കും ലക്ഷ്മീവരനെന്നരുൾ ചെയ്തു രുദ്രൻ.
ഞങ്ങളുമതുകേട്ടു നിന്തിരുവടിയെക്ക-
ണ്ടിങ്ങുവന്നുണർത്തിപ്പാനായ് വിടകൊണ്ടു നാഥ!
മറ്റൊരു ശരണമില്ലിജ്ജനത്തിന്നു പോറ്റീ!
മുറ്റും നിന്തിരുവടിയൊഴിഞ്ഞു ദയാനിധേ!'
ഇത്തരം ദേവഗണമുണർത്തിച്ചതു നേരം
ചിത്തകാരുണ്യത്തോടു മുകുന്ദനരുൾ ചെയ്തു:
'രക്ഷോവീരന്മാരേയും വധിച്ചു ഭവാന്മാരെ
രക്ഷിച്ചീടുവനതിനില്ല സംശയമേതും.
യാതുധാനന്മാർ പീഡിപ്പിയ്ക്കിലന്നേരമൊരു
ദൂതനെ നിയോഗിച്ചാലപ്പോഴേ വരുവൻ ഞാൻ.
എങ്കിലോ നിങ്ങളങ്ങു പോയാലുമിനി'യെന്നു
പങ്കജവിലോചനനരുളിച്ചെയ്തശേഷം
വന്ദിച്ചു ദേവകളും പോയ്ച്ചെന്നു നിജ നിജ-
മന്ദിരം പുക്കു വസിച്ചീടിനോരനന്തരം
മാല്യവാനനുജന്മാരോടുരചെയ്തു 'നിങ്ങൾ
ബാല്യം കൊണ്ടുള്ള മദം കളഞ്ഞു കേട്ടീടുവിൻ.
നമ്മുടെ ദോഷമെല്ലാം ദേവകൾ ചെന്നുകണ്ടു
മന്മഥവൈരിയോടു സങ്കടമറിയിച്ചു.
അന്നേരം സുകേശനിലുള്ള വാത്സല്യം കൊണ്ടു
പന്നഗവിഭൂഷണനവരോടരുൾ ചെയ്തു:
'കൊല്ലുന്നീലവരെ ഞാൻ നിങ്ങൾക്കു താപം തീർക്കാൻ
ചൊല്ലുവനുപായവും ഖേദിയ്ക്കവേണ്ട നിങ്ങൾ.

ചെല്ലുവിൻ പാലാഴി പുക്കംബുജനേത്രനോടു
ചൊല്ലുവിൻ വൃത്താന്തം ഞാൻ ചൊന്നതും ചൊല്ലീടുവിൻ.
കല്യാണമൂർത്തി കരുണാകരൻ നാരായണൻ
എല്ലാ ജാതിയും പരിപാലിയ്ക്കും ജഗത്ത്രയം.'
ശങ്കരവാക്യം കേട്ടു ദേവകളപ്പോഴേ പോയ്
സങ്കടം നാരായണനോടവർ ചൊല്ലീടിനാർ.
പങ്കജാക്ഷനും ത്രിദശന്മാരോടരുൾ ചെയ്തു:
'സങ്കടമെല്ലാം തീർപ്പൻ ഞാൻ തന്നെ സുരന്മാരേ!'
ദേവകളതുകേട്ടു തെളിഞ്ഞു മരുവിനാ–
'രാവതെന്തിനി നമുക്കെന്നതു ചിന്തിക്കണം.
കൊണ്ടൽനേർവർണ്ണൻ ത്രിദശന്മാർക്കു വേണ്ടിത്തന്നെ
പണ്ടു ദൈതേയന്മാരെപ്പലരെക്കൊലചെയ്താൻ.
നമ്മെയും കൊല്ലുമവനില്ല സംശയമെന്നാൽ
നമ്മുടെ നിലയെന്തെന്നോർത്തു കല്പിയ്ക്കണം നാം.'
സോദരന്മാരോടിത്ഥം മാല്യവാൻ പറഞ്ഞപ്പോൾ
മേദുരന്മാരാമനുജന്മാരുമുരചെയ്താർ.
'ആദിനാരായണനില്ലേതും ദൂഷണമതി–
ന്നാദിതേയന്മാർക്കത്രേ സാഹസമാകുന്നതും
ദേവകളുടെ ഗർവ്വമടക്കീടണമതി–
ന്നാവോളം വൈകീടാതെ കൂട്ടണം പടയിനി.
പാതാളത്തിങ്കൽ വാഴുമസുരേന്ദ്രന്മാരേയും
യാതുധാനന്മാരേയുമിപ്പോഴേ വരുത്തണം.'
ദൂതന്മാർ ചെന്നു വരുത്തീടിനാർ പടയെല്ലാം
ആദിതേയാരികളുമൊക്കെ വന്നൊരുമിച്ചാർ.
വാരണവാജിരഥവിഹംഗമൃഗജാല–
മേറിനാരായുധങ്ങളെടുത്തു പിടിച്ചവർ.
ദേവകളോടു സമരത്തിന്നു പുറപ്പെട്ടാ–
രാവോളം പിഴച്ചു കാണായിതു നിമിത്തങ്ങൾ.

ദുർനിമിത്തങ്ങളൊന്നുമാദരിയാതെയവർ
ചെന്നടുത്തിതു സുരലോകഗോപുരദ്വാരേ.
ദേവേന്ദ്രനതുകണ്ടു ദൂതനെയയച്ചിതു
ദേവദേവേശനായ ഭഗവാനോടു ചൊൽവാൻ.
ദേവദൂതോക്തി കേട്ടു മാധവൻ തിരുവടി
ദേവാരികളെയൊക്കെ നിഗ്രഹിപ്പതിന്നായി
വൈനതേയന്മേലേറിയായുധങ്ങളുമായി
ദാനവന്മാരോടു യുദ്ധത്തിനു ചെന്നനേരം
രക്ഷോവീരന്മാരെല്ലാമടുത്തു യുദ്ധം ചെയ്താർ.
പക്ഷീന്ദ്രധ്വജനുമസ്ത്രാവലി തൂകീടിനാൻ.
യുദ്ധവൈദഗ്ദ്ധ്യമിനിമേലിലുള്ളേടം ചൊൽവാ–
നെത്രയും പണിയെന്നാലെന്നു പൈങ്കിളിമകൾ.

ഉത്തരരാമായണം ഒന്നാമദ്ധ്യായം സമാപ്തം.

# ഉത്തരരാമായണം രണ്ടാമധ്യായം

അന്നവും പാലും പഴവും തരുവൻ ഞാൻ
എന്നോടു ചൊല്ലുക ശേഷം കഥാമൃതം.
എന്നതു കേട്ടു പറഞ്ഞു കിളിമകൾ
ഇന്നും ചുരുക്കിപ്പറയുന്നതുണ്ടു ഞാൻ.
മിന്നൽ പോലെ ശരജാലം തെരുതെരെ-
ച്ചെന്നു നിശാചരന്മാർ ശരീരങ്ങളിൽ
കൊണ്ടു പുറപ്പെട്ടു ഭൂമിയും ഭേദിച്ചു
കുണ്ഠത കൈവിട്ടു പുക്കിതു പാതാളം.
ആയുധവാഹനഭൂഷണജാലങ്ങൾ
സായകപംക്തികൾ കൊണ്ടു നുറുങ്ങിയും
കൈകാൽ കഴുത്തുകളറ്റു നിശാചരർ
മെയ്കളിൽനിന്നുയിർ വേർപെട്ടു വീഴ്കയും
യുദ്ധാംഗണവും നിറഞ്ഞു ശരങ്ങളാ-
ലെത്രയും ചിത്രമായ് വന്നിതു യുദ്ധവും.
പങ്കജനേത്രനുമപ്പോളടുത്തുടൻ
ശംഖം ഭയങ്കരമായ് വിളിച്ചീടിനാൻ.
ദാരുണമാകിയ ശംഖധ്വനി കേട്ടു
പാരിടമൊന്നു കുലുങ്ങി ഗിരികളും.
വാരണവാജിനിശാചരവീരരും
പാരം വിറച്ചു മോഹിച്ചു വീണീടിനാർ.
ശംഖധ്വനി കേട്ടുമസ്ത്രങ്ങൾ കൊണ്ടുമാ-
തങ്കം കലർന്നു നിശാചരവീരരും.
മണ്ടിയതീവ ഭയത്തോടകന്നതു
കണ്ടു സുമാലി കോപിച്ചടുത്തീടിനാൻ.
അസ്ത്രാവലികൾ തൂകീടിനാനന്നേര-
മെത്രയും ഘോരമായ് വന്നിതു യുദ്ധവും.

കോലാഹലത്തോടു കൂടെത്തുടർന്നുടൻ
മാലിയുമസ്ത്രശസ്ത്രങ്ങൾ തൂകീടിനാൻ.
ചില്പുരുഷൻ പുരുഷോത്തമനന്നേരം
കെൽപ്പേറെയുള്ള സുമാലിതൻ സൂതനെ
കൊന്നതു കണ്ടടുത്തീടിനാൻ മാലിയു-
മന്നേരമാശു മുകുന്ദൻ തിരുവടി
തേരും കളഞ്ഞു വില്ലും മുറിച്ചീടിനാൻ
പാരതിൽ ചാടിനാൻ മാലി ഗദയുമായ്
രൂക്ഷതയോടു ഗരുഡനെത്താഡിച്ചാൻ.
താർക്ഷ്യൻ തളർന്നു ചുഴന്നു പറന്നിതു.
മാലിയുടെ ഗളനാളമപ്പോൾ വന
മാലി ചക്രേണ ഖണ്ഡിച്ചു കളഞ്ഞിതു.
താപസനിർജ്ജരചാരണരാദികൾ
താപമകന്നു മുകുന്ദനെ വാഴ്ത്തിനാർ.
ആർത്തി മുഴുത്തു ശരങ്ങൾ കൊണ്ടേറ്റവും
ഭീത്യാ നിശാചരരോടുന്നതു നേരം
പിമ്പേ തുടർന്നടുത്തസ്ത്രാവലി തൂകി
വമ്പുള്ള രാക്ഷസവീരരെയൊക്കവേ
കൊല്ലുന്നതു കണ്ട നേരത്തു മാല്യവാൻ
ചൊല്ലിനാ 'നിത്തൊഴിൽ ധർമ്മമല്ലേതുമേ.
പേടി പെരുത്തു നിരായുധന്മാരുമാ-
യോടുന്നവരെ വധിച്ചാലതു മൂലം
വന്നുകൂടീടും നരകമെന്നുള്ളതും
നിന്നുള്ളിലില്ലയോ ധർമ്മജ്ഞനല്ലോ നീ?
അത്യർത്ഥമുള്ള യുദ്ധശ്രദ്ധ തീർപ്പതി-
നത്രൈവ ഞാനിതാ മുന്നിട്ടു നില്ക്കുന്നു.'
ഇത്ഥം പറഞ്ഞൊരു വേൽ കൊണ്ടു ചാട്ടിനാ-
നുത്തമപൂരുഷവക്ഷസി രാക്ഷസൻ.

പുഷ്കരാക്ഷൻ വേൽ പറിച്ചതിനെക്കൊണ്ടു
രക്ഷോവരന്മാറിലാശു ചാട്ടീടിനാൻ.
വേലതു കൊണ്ടു തളർന്നാശ്വസിച്ചവൻ
ശൂലമെടുത്തു വേഗേന ചാട്ടീടിനാൻ.
പെട്ടെന്നടുത്തു പുരുഷോത്തമോരസി
മുഷ്ടി ചുരുട്ടി പ്രഹരിച്ചനന്തരം
പക്ഷിപ്രവരനേയും പ്രഹരിച്ചൊരു
രക്ഷഃപ്രവരനെ വാഴ്ത്തിനാരേവരും.
താർക്ഷ്യനും തന്നുടെ പക്ഷപുടങ്ങളാൽ
വായ്ക്കുന്ന വാതവേഗത്താൽ നിശാചരം
ദൂരെത്തെറിപ്പിച്ചു വീഴ്ത്തിനാനന്നേരം.
പാരിൽ പരന്നിതു ചോരപ്രവാഹവും.
അഗ്രജൻ വീണതു കണ്ടു സുമാലിയും
വ്യഗ്രിച്ചു ശേഷിച്ച രക്ഷോഗണവുമായ്
വേഗേന പോയാനതുകണ്ടു മാല്യവാൻ
ശോകേന സോദരൻ തന്നോടുകൂടവേ
ലങ്കയിൽ ചെന്നു ദുഃഖിച്ചു മരുവിനാൻ.
പങ്കജലോചനൻ പിന്നെയും പിന്നെയും
നക്തഞ്ചരവരരോടു പോർ ചെയ്തിതു.
ശക്തിയില്ലെന്നു ഭയപ്പെട്ടവർകളും
ചെന്നു പാതാളവും പുക്കു വസിച്ചിതു.
വന്നിതു സൗഖ്യം ജഗദ്വാസികൾക്കെല്ലാം.
ഇപ്പോൾ ദശമുഖൻ തന്നെ വധിച്ചതും
ചില്ലുമാനായ നാരായണൻ നീ തന്നെ.
ഇങ്ങനെ ചെന്നു പാതാളെ നിശാചരർ
തങ്ങൾ തങ്ങൾക്കുള്ള വല്ലഭമാരുമായ്
സന്തുഷ്ടരായ് പലകാലം വസിച്ചിതു
ചിന്തിച്ചിദേകദാ തത്ര സുമാലിയും,

എന്തൊരു വൃത്താന്തമുള്ളൂ ധരണിയിൽ
ബന്ധുക്കളാരാനുമുണ്ടോ നമുക്കെന്നു
അന്വേഷണം ചെയ്തറിയേണമെന്നോർത്തു
തന്നുടെ പുത്രിയാം കൈകസി തന്നൊടു
ഭൂമണ്ഡലം തന്നിലെങ്ങും നടന്നുട-
നാമോദമാർന്നിരുന്നീടും ദശാന്തരേ.
സിദ്ധദേവാപ്സരോഗന്ധർവകിന്നര-
പ്രസ്തുതനാകിയ വൈശ്രവണൻ തദാ
ലങ്കയിൽനിന്നു പുറപ്പെട്ടു ഭൂഷണാ-
ലങ്കാരമോടു പിതാവിനെ വന്ദിപ്പാൻ
പുഷ്പകമേറി വേഗേന പോകുന്നേര-
മത്ഭുതമാമ്മാറു കണ്ടു സുമാലിയും,
ചെന്നു നിജാലയേ വാഴുംവിധൗ മുദാ

ചൊന്നാൻ മകളോടു സാദരമന്നേരം:
‘എന്നുടെ പുത്രിയായോരു നിനക്കിന്നു
വന്നിതു യൗവനം ബാല്യം കഴിഞ്ഞിതു.
നിന്നെ വിവാഹം കഴിപ്പാനുപായവു-
മൊന്നുമേ കണ്ടീല ബന്ധുക്കളായവർ
ആരും പരിഗ്രഹിച്ചീടുകയില്ലല്ലോ
വൈരിജനങ്ങളെശ്ശങ്കിപ്പതുമൂലം .
കല്യാണവും കഴിച്ചാത്മാനുരൂപനാം
വല്ലഭൻ തന്നോടുകൂടെസ്സുഖിച്ചു നീ
നിത്യം വസിക്കുന്നതാ ഹന്ത! കാണാഞ്ഞു
ചിത്തേ മുഴുത്തൊരു സന്താപമുണ്ടു മേ.
കണ്ടീലയോ വൈശ്രവണൻ പിതാവിനെ
കണ്ടു വന്ദിപ്പാൻ ഗമിക്കുന്നതാശു നീ.
ഉത്സാഹമുണ്ടു നിനക്കെങ്കിലീവണ്ണം

തത്സമനായൊരു പുത്രനുണ്ടായ് വരും.
പൗലസ്ത്യനാകിയ വിശ്രവസം മുനിം
കാലത്തു സേവിയ്ക്ക നീയിനി നന്ദനേ!
ത്രൈലോക്യസമ്മതനായൊരു നന്ദനൻ
പൗലസ്ത്യപുത്രനായുണ്ടായ് വരുമെന്നാൽ.'
ഇത്ഥം സുമാലി പറഞ്ഞോരനന്തരം
ചിത്തമോദേന തപോവനം പ്രാപിച്ചാൾ.

## രാവണാദികളുടെ ഉത്ഭവം

വിശ്രുതനായ പുലസ്ത്യതനയനാം
വിശ്രവസം മുനിമുഖ്യമുപാസിച്ചു
ചിത്തശുദ്ധ്യാ പലനാൾ ചെന്നനന്തരം
നിത്യകർമ്മം കഴിപ്പാൻ മുനിപുംഗവൻ
അസ്തമയസമയത്തിങ്കലേകദാ
ഭക്തിപൂർവം സന്ധ്യാവന്ദനം ചെയ്യുമ്പോൾ
'സന്താനമാശു ദേഹീതി ദേഹീതി' യെ-
ന്നന്തർമുദാ വരിച്ചീടിനാൾ കൈകസി.
ചിന്തിച്ചു താപസശ്രേഷ്ഠനരുൾ ചെയ്തു:
'ഹന്ത! കഷ്ടം! തവ നിർബന്ധമീദൃശം
ദാരുണമായൊരു വേളയിപ്പോളതു-
കാരണമുണ്ടാം പ്രജകളുമെത്രയും
ക്രൂരമതികളാം ദുഷ്ടരായേ വരൂ,
ഘോരമായോരു സന്ധ്യാവേള കാരണാൽ.'
എന്നതു കേട്ടു പറഞ്ഞിതു കൈകസി
'നന്നു നന്നിന്നരുൾ ചെയ്യുന്നതിങ്ങനെ.
പുഷ്ടതപോബലമുള്ള ഭവാൻ തനി-
യ്ക്കിഷ്ടരായുണ്ടായ് വരുന്ന തനയന്മാർ
ദുഷ്ടരായ് വന്നാലതു നിന്തിരുവടി-

യ്യൊട്ടുമേ കീർത്തിയ്ക്കു പോരാ തപോനിധേ.'
എന്നതു കേട്ടരുൾചെയ്തു തപോധന–
'നിന്നിതു കേട്ടുകൊൾകുത്തമേ! കൈകസി.!
ഉണ്ടാം നിനക്കൊടുക്കത്തൊരു നന്ദനൻ
കൊണ്ടൽ വർണ്ണനുമതിപ്രിയനാമവൻ,
ദീർഘാവലോകനമുള്ള ഗുണാലയൻ
ദീർഘായുഷ്മാനായ് വരുമെന്നു നിർണ്ണയം.'
ഇത്ഥമനുഗ്രഹം നൽകി മുനീന്ദ്രനും
ബദ്ധമോദേന പോയാളവൾ കൈകസി.
ഗർഭവും പൂർണ്ണമായ് വന്നോരനന്തര–
മർഭകൻ തന്നെയും പെറ്റാൾ നിശാചരി.
പത്തുതലയുമിരുപതു കൈകളു–
മെത്രയും ഭീഷണനായ് പിറന്നാനവൻ.
കൊണ്ടൽ നിറം പൂണ്ടു നീലശൈലം പോലെ,
രണ്ടാമതുമുടനുണ്ടായിതന്യനും.
മൂന്നാമതുണ്ടായതുമൊരു രാക്ഷസി
ചാർന്നു ചാർന്നുള്ളവരും തെളിഞ്ഞീടിനാർ.
പിന്നെ നാലാമതുണ്ടായാനൊരു പുമാൻ
ധന്യനായ് ഭാഗവതോത്തമനായെടോ!
നാമം ദശമുഖനും കുംഭകർണ്ണനും
ശ്രീമാൻ വിഭീഷണനെന്നും വിളിച്ചിതു
താതനും ശൂർപ്പണഖേതി ഭഗിനിയ്ക്കു
പ്രീതിപൂണ്ടീടിനാൾ കൈകസിയും തദാ.
മക്കളോടും കൂടി ശ്ലേഷ്മോദകാടവി
പുക്കു സുഖേന വാണീടും ദശാന്തരേ.
പുഷ്കരമാർഗ്ഗേണ പുഷ്പകത്തിന്മേലേ
ദിക്കുകളൊക്കെ വിളങ്ങുമാറങ്ങനെ
രാജിതനാകിയ താതനെ വന്ദിപ്പാൻ

രാജരാജൻ മുദാ പോകുന്നതു നേരം
കണ്ടു ചൊന്നാൾ മകൻ തന്നോടു കൈകസി
'കണ്ടോ തവാഗ്രജൻ പോകുന്ന കോപ്പു നീ.!
ഇന്നു നിനക്കുമിവനുമൊരു മുനി-
തന്നെ പിതാവതുകൊണ്ടെന്തൊരു ഫലം?

## രാവണാദികളുടെ തപസ്സ്

എന്നു ജനനി പറഞ്ഞതു കേട്ടുടൻ
ചൊന്നാൻ ദശമുഖ 'നമ്മേ! ധരിക്ക നീ.
ഇന്നിവൻ തന്നിലുമേറ്റമധികനായ്
വന്നുകൂടും ഞാനതിനില്ല സംശയം.
എല്ലാം തപോബലം കൊണ്ടേ മനോരഥ-
മെല്ലാവനും സാദ്ധ്യമായ് വരൂ നിർണ്ണയം.'
എന്നു കല്പിച്ചു സഹോദരന്മാരുമായ്
ചെന്നു ഗോകർണ്ണം പ്രവേശിച്ചു മൂവരും.
സാരസസംഭവൻ തന്നെ നിനച്ചതി-
ഘോരമായുള്ള തപസ്സു തുടങ്ങിനാർ.
പഞ്ചദ്വയാനനൻ ഗ്രീഷ്മകാലത്തിങ്കൽ
പഞ്ചാഗ്നിമദ്ധ്യസ്ഥനായേകനിഷ്ഠയാ
ശീതകാലത്തിങ്കലാകണ്ഠമഗ്നനായ്
മേദുരവൃഷ്ടികാലേ നനഞ്ഞും മുദാ,
സൂര്യബിംബേ നിജ നേത്രമുറപ്പിച്ചു
ധൈര്യേണ കുംഭകർണ്ണൻ മരുവീടിനാൻ.
ബ്രഹ്മസ്വരൂപവും ധ്യാനിച്ചു സന്തതം
നിർമ്മലനായ വിഭീഷണൻ മേവിനാൻ.
അങ്ങനെ ചെന്നു പതിനായിരത്താണ്ടു
മെങ്ങും വിധാതാവിനെക്കണ്ടതില്ലല്ലോ.
അന്നു ദശാനനൻ തന്റെ തലകളി-

ലൊന്നറുത്തഗ്നിയിലാഹുതിയാക്കിനാൻ.
ആയിരത്താണ്ടു പാർത്തീടിനാനിങ്ങനെ
നായകനായ ധാതാവിനെക്കാണാഞ്ഞു
വഹ്നിയിലാഹുതിചെയ്താനൊരു തല
പിന്നെയുമായിരത്താണ്ടു പാർത്തീടിനാൻ.
ഒമ്പതിനായിരത്താണ്ടിനകം തല-
യൊമ്പതും ഹോമിച്ചു പാർത്താൻ ദശാനനൻ.

## രാവണാദികളുടെ വരലാഭം

പത്തൊമ്പതിനായിരത്താണ്ടു ചെന്നള-
വുത്തമാംഗം പിന്നെയൊന്നുള്ളതുമവൻ
ഖണ്ഡിപ്പതിന്നു വാളോങ്ങിയനേരമാ-
ഖണ്ഡലാദ്യന്മാരുമായബ്ജസംഭവൻ
സംഭ്രമത്തോടും ദശാനനൻ തന്നുടെ
മുമ്പിലാമ്മാറെഴുന്നള്ളിയരുൾ ചെയ്തു:
'വീര! മതി മതി സാഹസമിങ്ങനെ
പോരുമഭിമതം ചൊല്ലു ഞാൻ നൽകുവൻ.'
എന്നരുൾചെയ്ത വിരിഞ്ചനെ വന്ദിച്ചു
ചൊന്നാൻ ദശമുഖൻ തന്നുടെ വാഞ്ഛിതം:
'ദേവഗന്ധർവാസുരോരഗാദ്യന്മാരി-
ലേവരാലും ഞാനവദ്ധ്യനായീടണം.
എന്നുവേണ്ട നരന്മാരാലൊഴിഞ്ഞെനി-
യ്ക്കന്യരാൽ മൃത്യു വരാതെയിരിയ്ക്കണം.'
'എല്ലാം നിനക്കൊത്തവണ്ണം വരികെന്നു
ചൊല്ലി വിരവോടു കുംഭകർണ്ണാന്തികേ
ചെന്നു വരം കൊടുപ്പാൻ തുടങ്ങും വിധൗ
നന്നായ്ത്തൊഴുതപേക്ഷിച്ചിതു ദേവകൾ:
'വൃന്ദാരകാനുചരന്മാരെ വമ്പിനോ-

ടൊന്നിച്ചു പത്തിനെത്തിന്നാനൊരു ദിനം.
ദേവാംഗനമാരിലേഴുപേരെത്തിന്നാ–
നാവോളമോർത്തുവേണം വരം നൽകുവാൻ.'
വാനവർ വാക്കുകൾ കേട്ടു വിരിഞ്ചനും
വാണീഭഗവതിയോടരുൾചെയ്തിതു:
'കുംഭകർണ്ണൻ നാവിനഗ്രേ വസിച്ചു നീ
സംഭ്രാന്തി വാക്കിനുണ്ടാക്കിച്ചമയ്ക്കണം.'
എന്ന നേരം കുംഭകർണ്ണജിഹ്വാഞ്ചലേ
ചെന്നു പുക്കീടിനാൾ വാണിയും തൽക്ഷണേ.
കുംഭകർണ്ണൻ തന്നൊടന്നേരമാദരാ–
ലംഭോജസംഭവൻ താനുമരുൾചെയ്തു
'എന്തഭീഷ്ടം തവ ചൊൽകെ'ന്നതു കേട്ടു
വന്ദിച്ചു കുംഭകർണ്ണൻ പറഞ്ഞീടിനാൻ:
'നിദ്രാത്വമാശു നൽകേണമടിയനു
വിദ്രുതം മറ്റൊന്നു വേണ്ടീല ദൈവമേ!'
'അങ്ങനെത്തന്നെ വരികെ'ന്നരുൾചെയ്തു
മംഗളാത്മാവാം വിഭീഷണൻ തന്നുടെ
സന്നിധൗ ചെന്നനേരം ഭക്തിപൂർവ്വകം
സംപ്രീതിപൂണ്ടു നമസ്കരിച്ചീടിനാൻ.
ഭക്തിവിശ്വാസഗുണഗണം കാൺകയാൽ
പങ്കജസംഭവനേവമരുൾചെയ്തു:
'വേണ്ടും വരം ഞാൻ തരുവൻ പറക നീ
വേണ്ടാ വിഷാദവുമൊന്നിനും മാനസേ.'
'സന്തുഷ്ടനാം നിന്തിരുവടിതന്നെയി–
ന്നന്തികേ കാണായമൂലമടിയനു
വന്നിതു വേണുന്നതൊക്കവേ കേവലം
വന്ദേ പദാംബുജം പിന്നെയും പിന്നെയും.
ഇന്നുമൊരു വരം നൽകേണമാദരാ–

ലെന്നുമേ ധർമ്മസ്ഥിതി പിഴയായ്കയും
ശ്രീപാദഭക്തിയ്ക്കിളക്കമില്ലായ്കയും
പാപകർമ്മങ്ങളിൽ വൈമുഖ്യഭാവവും
ഏവം ഭവിപ്പാനനുഗ്രഹം നൽകണം
ദേവദേവേശ! നമസ്കാരമെപ്പൊഴും.'
'എങ്കിലനേകം നാൾ ജീവിച്ചിരിയ്ക്ക നീ
സങ്കടമാരാലുമുണ്ടായ് വരാ തവ.
ഭാഗവതോത്തമനായ് ധരാമണ്ഡലേ
വാഴ്ക നീ കല്പാവസാനകാലത്തോളം.'
എന്നരുൾ ചെയ്തെഴുന്നള്ളി വിരിഞ്ചനും
വന്നിതു കുംഭകർണ്ണന്നാശു നിദ്രയും.
സിദ്ധസങ്കല്പന്മാരായവർ മൂവരും
ബദ്ധമോദേന പോയ് ശ്ലേഷ്മോദകവനേ
ബന്ധുക്കളോടും ജനനിയോടും ചേർന്നു
സന്തുഷ്ടരായ് വസിച്ചീടും ദശാന്തരേ.
വൃത്താന്തമെല്ലാമറിഞ്ഞു സുമാലി തൻ
പുത്രരോടും കൂടി വന്നാനതു കാലം.
താതനും ഭ്രാതാക്കളും തനയന്മാരു-
മാദരവേറിയ ബന്ധുജനങ്ങളും
കൂടെസ്സുഖിച്ചു വസിച്ചിതു കൈകസി.
ഗാഢമോദേന തല്ക്കാലമൊരുദിനം
ചൊന്നാൻ പ്രഹസ്തനവസ്ഥകളൊക്കവേ:
'നന്നായ് ചെവിതന്നു കേട്ടാലുമെങ്കിലോ
മുന്നമദിതിയും പിന്നെ ദിതിയെന്നും
തമ്പിമാർ കാശ്യപപത്നിമാരായ് വന്നാർ.
ആദിതേയന്മാർ തഥൈവ ദൈത്യന്മാരു-
മാദികാലേ തനയന്മാരുമുണ്ടായാർ.
ലോകത്രയമടക്കേണം നമുക്കെന്നൊ-

രാകാംക്ഷ രണ്ടു ജനങ്ങളുമുണ്ടല്ലോ.
തങ്ങളിൽ വൈരവും വർദ്ധിച്ചതുമൂലം
സംഗരമെത്രയും ഘോരമായുണ്ടായി.
ദേവകൾ പക്ഷത്തിൽനിന്നു മഹാവിഷ്ണു
ദേവാരികളെ വധിച്ചാനതുകാലം.
ശേഷിച്ചസുരർകൾ നാഗലോകേഷു സ-
ന്താപിച്ചിരിക്കുന്നതെന്നുമറിക നീ.
മുന്നം നമുക്കു കുലാലയമായതു
വിണ്ണോർപുരിക്കൊത്ത ലങ്കാപുരമെടോ!
മാല്യവാൻ താനും സുമാലിയും മാലിയും
ബാല്യകാലേ വാണിരുന്നിതു ലങ്കയിൽ.
നാരായണനവിടുന്നു കളഞ്ഞതു
കാരണം ലങ്കയുപേക്ഷിച്ചു പോയ നാൾ
താതൻ നിജ സുതനാം വൈശ്രവണനു
മോദാലിരിപ്പതിന്നായ് കൊടുത്തീടിനാൻ.
ഇക്കാലമഗ്രജൻ വാഴുന്നു ലങ്കയി-
ലിക്കഥയൊന്നുമറിഞ്ഞീലയോ ഭവാൻ?'
ഇത്ഥം പ്രഹസ്തവാക്യം കേട്ടനന്തരം
സത്വരം ചൊല്ലീടിനാൻ ദശകന്ധരൻ:
'നീ ചെന്നനുസരിച്ചാശു ചൊല്ലീടണ-
മാശരവംശാലയം ലങ്കയായതു
ആചാരമോർത്തതൊഴിച്ചുതന്നീടണ-
മാശു ഭവാൻ ഗുണവാനല്ലോ കേവലം.
എന്നു നീ ചെന്നു ചൊന്നാലതിനുത്തരം
നിന്നോടു ചൊല്ലുന്നതും കേട്ടുകൊണ്ടു വാ.'
ഇത്ഥം ദശാസ്യവാക്യം കേട്ടനന്തരം
സത്വരം പോയാൻ പ്രഹസ്തനുമന്നേരം.
കിന്നരേശൻ തന്നെക്കണ്ടു ചൊല്ലീടിനാ-

‘നിന്നു തവാനുജനായ ദശാനനൻ
തന്നുടെ ചൊല്ലിനാൽ വന്നതിപ്പോളഹം
പുണ്യജനേശ്വരനായ ഭവാനൊടു
കർണ്ണേ പറകെന്നു ചൊല്ലിവിട്ടീടിനാൻ.
നക്തഞ്ചരന്മാർക്കു പണ്ടു പണ്ടേയുള്ള
പത്തനമായതു ലങ്കാപുരമെടോ!
ഇത്ര നാളും ഭവാൻ പാലിച്ചതും പുന-
രെത്രയുമേറ്റം തെളിഞ്ഞിതെല്ലാവർക്കും.
ഇന്നുമൊരുകാലം മീളുകയില്ലവ-
രെന്നോർത്തിരുന്നുപോകേണ്ട ഗുണാംബുധേ!’
ഇത്ഥം പ്രഹസ്തോക്തി കേട്ടു ധനേശനും
ഉത്തരമായവൻ തന്നോടു ചൊല്ലിനാൻ:
‘താതനെനിയ്ക്കിരിപ്പാനിവിടം തന്നി-
തേതുമതുകൊണ്ടു വൈഷമ്യമില്ല കേൾ.
രാക്ഷസരെല്ലാമുപേക്ഷിച്ചുപോയിതു
സൂക്ഷിപ്പതിന്നാരുമില്ലെന്നതും വന്നു
കാലവുമൊട്ടു ചെന്നോരുശേഷം പിതാ
പാലനം ചെയ്കെന്നെനിയ്ക്കു തന്നീടിനാൻ.
എന്നുടെ സോദരനായ ദശാനനൻ
തന്നോടുകൂടി വസിയ്ക്കിലുമാമെടോ.
സൗഖ്യമെന്നാലതു ഞങ്ങൾക്കിരുവർക്കു-
മാർക്കുമില്ലെന്നാൽ പരിഭവമാരൊടും
നേരത്തു ചെന്നു വരുത്തീടവനെ നീ.
ചാരത്തു കാൺമാനെനിയ്ക്കുമുണ്ടാഗ്രഹം.’
‘എന്തു ദശാനനഭാവമെന്നാലതി-
ങ്ങന്തികേ വന്നു പറയുന്നതുണ്ടു ഞാൻ.’
എന്നു പറഞ്ഞു നടന്നാൻ പ്രഹസ്തനു-
മന്നുതന്നെ പുറപ്പെട്ടാൻ ധനേശനും.

താതനെക്കണ്ടു വന്ദിച്ചു ദശാനന-
ദൂതവാക്യങ്ങളശേഷമറിയിച്ചു.
ചിന്തിച്ചരുൾചെയ്കവേണമെനിക്കിനി-
യെന്തു നിലയെന്നു മറ്റില്ലൊരാശ്രയം.'

## വൈശ്രവണന്റെ ലങ്കാപരിത്യാഗം

ഏവം ധനദോക്തി കേട്ടനേരം വിശ്ര-
വാവും തനയനോടാശു ചൊല്ലീടിനാൻ:
'നല്ലതല്ലേതുമവൻ ദുഷ്ടനെത്രയും
നല്ലതു നീയങ്ങു പോരുക വൈകാതെ.
അർത്ഥകളത്രപുത്രാദിജനത്തോടു-
മത്രൈവ സത്വരം വാങ്ങി വസിക്ക നീ.
സങ്കടമേതും വരാതെ ദിനംപ്രതി
ശങ്കരാജ്ഞാകരനായിരിക്കാമെടോ.
കൈലാസശൈലാന്തികേ പുരവും തീർത്തു,
കാലാരിഭക്തനായ് വാഴ്ക മേലിൽ ഭവാൻ.'
ഇത്ഥം ജനകനിയോഗവും കൈക്കൊണ്ടു
പുത്രമിത്രാർത്ഥകളത്രാദികളോടും
ലങ്കയിൽ നിന്നുടൻ വാങ്ങി ധനേശനും
ശങ്കരൻ തന്നെത്തപസ്സു തുടങ്ങിനാൻ.
ദക്ഷാരിയെ പ്രസാദിപ്പിച്ചു സേവയാ
സഖ്യവും കൈക്കൊണ്ടു സൗഖ്യം കലർന്നവൻ
പുക്കാനളകാപുരിയിൽ സുഖത്തോടു
വിഖ്യാതനാകിയ വൈശ്രവണൻ തദാ.
തല്ക്കാലമാശു ദശഗ്രീവനും നിജ-
രക്ഷോവരനാം പ്രഹസ്തവാക്യം കേട്ടു
കർത്തവ്യമെന്തെന്നു ചിന്തിച്ചിരിക്കവേ
വൃത്താന്തമാശു കേൾക്കായി സകലവും.

ലങ്കയിൽ നിന്നു വാങ്ങീ ധനാധീശ്വരൻ
കിം കരോമ്യത്രൈവ ഞാനിനിയെന്നെല്ലാം,
ബന്ധുക്കളോടും വിചാരിച്ച നേരത്തു
ചിന്തിച്ചവരും പറഞ്ഞാരനാകുലം.
ശങ്ക കൈവിട്ടിനി രാക്ഷസരാജാവു
ലങ്കേശനെന്നഭിഷേകം കഴിക്കണം.
മാതാമഹനും സുതന്മാരുമായിഹ
മാതാവിനോടുമവരജന്മാരോടും
ഘോഷിച്ചു ലങ്കാപുരത്തിനായ്ക്കൊണ്ടു സ-
ന്തോഷിച്ചു വേഗാൽ നടന്നു തുടങ്ങിനാൻ.
ലങ്കയിൽ ചെന്നഭിഷേകം കഴിച്ചിതു
പങ്കജയോനിവരപ്രസാദത്തിനാൽ.
നിദ്രാവശനാമനുജനുറക്കറ
ചിത്രമായ് തീർത്തുകൊടുത്താൻ ദശാനനൻ.
എത്രയും ശക്തൻ ഗുണാഢ്യൻ മമാനുജൻ
നിദ്രാവശനായ്ച്ചമഞ്ഞു വിധിവശാൽ.
ഇപ്രകാരം നിരൂപിച്ചു ദശാസ്യനും
ഉൾപ്പൂവിലാധി മുഴുത്തു ചമഞ്ഞിതു.
‘മല്ലാപമെന്തിവനിങ്ങനെ വന്നതു-
മുല്പലസംഭവൻ തന്നോടുണർത്തിക്കാം.’
ഏവംനിരൂപിച്ചു നാന്മുഖനെച്ചെന്നു
സേവിച്ചു സങ്കടമെല്ലാമുണർത്തിച്ചാൻ.
‘ഇപ്പോൾ ജഗത്ത്രയകർത്തൃത്വവും വിഭോ!
ത്വൽപ്രസാദത്താലെനിക്കു ലഭിച്ചിതു.
ദുഃഖമെന്നെപ്പിരിയുന്നീലതുകൊണ്ടു
സൗഖ്യമൊരുനേരമൊന്നിനുമില്ല മേ.
ഭ്രാതാവു നിദ്രാവശഗതനാകയാൽ
ഖേദപരവശനായിതു ഞാനിഹ.

തൽപ്രബോധമൊരു നേരമില്ലായ്കയാൽ
നിഷ്ഫലമായിതു ജന്മവും കേവലം.
പംക്തികണ്ഠോക്തികൾ കേട്ടു വിരിഞ്ചനും
ചിന്തിച്ചവനോടരുൾ ചെയ്തു സാദരം.
'ആറുമാസം കഴിഞ്ഞാലൊരു വാസരം
വേറായിരിയ്ക്കുമുറക്കമവനിനി.
മറ്റേതുമാവതില്ലെ'ന്നരുളിച്ചെയ്തു
തെറ്റെന്നവിടെ മറഞ്ഞു വിരിഞ്ചനും.
ലോകത്രയോപദ്രവം ചെയ്തു സന്തത–
മാഖണ്ഡലാദികൾക്കാധി മുഴുത്തിതു.
ശങ്കാരഹിതം ദശാനനനിങ്ങനെ
ലങ്കയിൽ വാഴുന്ന കാലമൊരുദിനം
ശീഘ്രം മൃഗയാകുതൂഹലചേതസാ
വ്യാഘ്രാദിസേവിതഘോരവനാന്തരേ
പഞ്ചാസ്യവിക്രമനാശു കാണായിതു
സഞ്ചരിച്ചീടും മയനെ മാർഗ്ഗാന്തരേ.
തന്വംഗിയാകിയ കന്യക തന്നോടു–
മുന്നതനാം മയനെക്കണ്ടു ചോദിച്ചാൻ.
'ആരായതു ഭവാനെന്തോന്നു ചിന്തിച്ചു
ഘോരാടവീതലം തന്നിൽ നടക്കുന്നു?'
എന്നതു കേട്ടു പറഞ്ഞാനസുരനു–
'മെന്നുടെ നാമം മയനെന്നറിഞ്ഞാലും.
ഹേമയെന്നെന്നുടെ വല്ലഭയാമവ–
ളാമോദമാർന്നമരാലയേ മേവിനാൾ.
കന്യകയാമിവളെന്നുടെ പുത്രി കേൾ
വന്നിതു യൗവനാരംഭമിവൾക്കിപ്പോൾ.
ആർക്കു കൊടുക്കാവതെന്നു നിരൂപിച്ചു
യോഗ്യപുരുഷനെത്തേടി നടക്കുന്നു.

ഞാനറിഞ്ഞീല ഭവാനെയാരെന്നതു
സാനന്ദമെന്നോടു ചൊല്ലുകയും വേണം.'
'എങ്കിലോ കേൾക്ക ഞാൻ പൗലസ്ത്യനന്ദനൻ
ലങ്കേശനാം ദശഗ്രീവനറിഞ്ഞാലും.
കന്യകതന്നെയെനിയ്ക്കു നൽകീടണ-
മെന്നാൽ ഭവാനുമതീവ സൗഖ്യം വരും.'
ആഭിജാത്യാദിഗുണങ്ങളുണ്ടെന്നോർത്തു
ശോഭനമായ മുഹൂർത്തേ മയൻ തദാ
തുഷ്ടികലർന്നു കൊടുത്താനവനതി-
ദുഷ്ടനായുള്ളവനേതുമറിയാതെ.
സ്ത്രീധനവുംകൊടുത്താൻ വിശേഷിച്ചതി-
മോദാലൊരു വേലുമാശു നൽകീടിനാൻ.
വൈരോചനാസുരദൗഹിത്രി തന്നെയും
വീരനാം കുംഭകർണ്ണൻ വിവാഹം ചെയ്തു.
ശൈലൂഷനാകിയ ഗന്ധർവപുത്രിയാം
നീലവിലോചനയായ സരമയെ
പാണിഗ്രഹണവും ചെയ്തു വിഭീഷണൻ.
വാണീടിനാർ സുഖത്തോടവർ മൂവരും.
പിന്നെ വിദ്യുജ്ജിഹ്വനാശു നൽകീടിനാൻ
തന്നുടെ സോദരിതന്നെ ദശാസ്യനും.
വന്നിതു രാക്ഷസവംശസൗഖ്യം തുലോ-
മന്നു മണ്ഡോദരി പെറ്റാളൊരു സുതം.
മേഘനാദം പോലെ രോദനം ചെയ്കയാൽ
മേഘനിനാദനെന്നിട്ടിതു നാമവും.
പുത്രമിത്രാർത്ഥകളത്രഭൃത്യാമാത്യ-
വൃദ്ധിയോടും തത്ര ലങ്കാനഗരിയിൽ
വാണീടിനാൻ ദശവക്ത്രൻ ദിനംപ്രതി
വാനവരെപ്പീഡിപ്പിച്ചുമതിശഠൻ.

പംക്തിമുഖനുടെ ദുശ്ചരിതങ്ങൾ കേ–
ട്ടന്തർമനസി ചിന്തിച്ചു ധനേശനും
'നല്ലതു ചൊല്ലണമെല്ലാവരും തനി–
യ്ക്കുള്ളവരോടതു നല്ലതു നിർണ്ണയം.'
എന്നു കല്പിച്ചൊരു ദൂതനെ വിട്ടിതു
'ചെന്നു നീ ചൊല്ലണമെന്നുടെ വാക്കുകൾ.'
അപ്രകാരങ്ങളെല്ലാം നിജദൂതനോ –
ടെപ്പേരുമപ്പോൾ പറഞ്ഞയച്ചീടിനാൻ.
ചെന്നു ലങ്കാപുരി പുക്കിതു ദൂതനും
വന്നു വിഭീഷണൻ സല്ക്കരിച്ചീടിനാൻ.
പിന്നെദ്ദശമുഖനെച്ചെന്നു കണ്ടിതു
ചൊന്നാനവനുമിരിയ്ക്കെന്നു സാദരം.
ആസനവും കൊടുത്താശു പൂജിച്ചള–
വാസീനദൂതനപ്പോൾ പറഞ്ഞീടിനാൻ:
'രാക്ഷസരാജ! ജയ ജയ സന്തതം
ദാക്ഷിണ്യശീലപ്രഭോ! ഗുണവാരിധേ!
അഗ്രജൻ തന്നുടെ സന്ദേശവാക്കുകൾ
സദ്ഗുണരാശേ! ചെവിതന്നു കേട്ടാലും.
ഉഗ്രമായ് ചെയ്ത തപസ്സിൽ ഫലങ്ങളു–
മൊക്കെ ക്ഷയിച്ചുപോം ഭോഗങ്ങളാലെടോ!
മുന്നം പലരും തപോബലം കൈക്കൊണ്ടു
ദുർന്നയംപൂണ്ടു ലോകോപദ്രവം ചെയ്താർ.
ചെന്നവരും നരകം ഭുജിച്ചീടിനാർ.
ചെന്നീടുമോ ചിരകാലമായുസ്സെടോ?
ദേഹധനാദികൾ നിത്യമെന്നോർക്കുന്ന
ദേഹികളെത്രയും മൂഢന്മാർ നിർണ്ണയം.
യൗവനം കൊണ്ടും വരബലംകൊണ്ടും നീ
സർവജനങ്ങളെപ്പീഡിപ്പിച്ചാലുടൻ

വന്നീടുമാപത്തുമായുർവിനാശവും,
നന്നായ് നിരൂപിച്ചുകൊൾക നീ മാനസേ.
വൃന്ദാരകന്മാരെ ദ്വേഷിച്ചതും ബലാൽ
നന്ദനോദ്യാനമഴിച്ചതുംകേട്ടു ഞാൻ.
എത്രയും കശ്മലൻ വൈശ്രവണാനുജൻ
ഉത്തമനല്ല ദശാനനനൊട്ടുമേ
നാട്ടാരീവണ്ണം പറയുന്ന വാക്കുകൾ
കേട്ടാലെനിയ്ക്കു പൊറുക്കരുതൊട്ടുമേ.
ധർമ്മസ്ഥിതി പിഴയാതെ ശുഭങ്ങളാം
കർമ്മങ്ങളും ചെയ്തിരുന്നുകൊള്ളേണമേ.
പംക്തിമുഖനെ വധിച്ചുകൊൾവാനുട-
നെന്തു കഴിവെന്നു തങ്ങളിൽത്തങ്ങളിൽ
മന്ത്രം തുടങ്ങിനാർ ദേവമുനീന്ദ്രന്മാർ.
ചിന്തിച്ചുകൊള്ളുക നീയുമിതൊക്കവേ.
ഞാനിങ്ങു ശങ്കരസഖ്യവും പ്രാപിച്ചു
ദീനങ്ങൾ തീർത്തിരിയ്ക്കുന്നിതറിക നീ.'
എന്നിവണ്ണം ദൂതവാക്യങ്ങൾ കേട്ടുടൻ
തന്നുടെ കൈ ഞെരിച്ചട്ടഹാസം ചെയ്തു
ചൊന്നാൻ പരിഹാസപൂർവകമെത്രയും.:
'നന്നുനന്നഗ്രജൻ ചൊന്നതു കേവലം
താനെത്രയും ധനവാൻ ഗുണവാനെന്നും
ഞാനിതകശ്മലൻ ദുഷ്ടനെന്നുമിഹ
ചൊന്നതുപപന്നമില്ലൊരു സംശയം.
തന്നുടെ നന്മ കൊണ്ടോ പൊറുക്കാമല്ലോ.
ആശാപതിത്വവും ഗുഹ്യകേശത്വവു-
മീശസഖിത്വം നിധീശത്വവും തഥാ,
കിന്നരേശത്വവും യക്ഷാധിപത്യവും
പുണ്യജനത്വവും മറ്റുമീവണ്ണവും,

നാനാപ്രഭുത്വങ്ങളുള്ളവ ചിന്തിച്ചു
മാനിച്ചു തന്നെ മറ്റുള്ളോരെ നിന്ദിച്ചു
കോട്ടയിലുൾപുക്കിരുന്നുകൊൾകെന്നതും
കാട്ടിക്കൊടുക്കുന്നതുണ്ടു ഞാൻ വൈകാതെ.'
ക്രോധേന വാളുമെടുത്തു ദശാനനൻ
ദൂതനെ വെട്ടിനുറുക്കിയിട്ടീടിനാൻ.
ദൂതനെക്കൊന്നതുമൂലമിനിയൊരു
ദൂതനാൽ വന്നീടുമാപത്തു നിർണ്ണയം.
മുമ്പിനാലഗ്രജൻ തന്നെജ്ജയിയ്ക്കണ-
മുമ്പരെപ്പിന്നെജ്ജയിയ്ക്കാമിതെന്നുടൻ
വമ്പടയോടു പുറപ്പെട്ടിതന്നേരം
വമ്പനായീടും ദശാസ്യൻ മഹാബലൻ.
ഭൃഗ്വാദികൾക്കു ദാനങ്ങളുടൻ ചെയ്തു
ദിഗ്ജയമായ മുഹൂർത്തവുമോർത്തുടൻ
ദേവതാപ്രീതിയും ചെയ്തു സന്നദ്ധനായ്
ദേവതാരാതി മഹാരഥമേറിനാൻ.
ഉത്തരദിക്കു നോക്കി പ്രഥമം മഹാ-
പ്രസ്ഥാനവും ദശവക്ത്രൻ തുടങ്ങിനാൻ.
മാരീചനോടു ശുകസാരണന്മാരും
വീരൻ മഹോദരനും മഹാപാർശ്വനും
വമ്പനാം ധൂമ്രാക്ഷനുമിവരാറുപേർ
മുമ്പിൽ നടക്ക പെരുമ്പടയോടുടൻ.
ചെന്നളകാപുരി കണ്ടണയുന്നേരം
നിന്ന ധനേശദൂതന്മാരതു കണ്ടു
ചെന്നു ധനാധിപൻ തന്നോടു ചൊല്ലിനാർ.
കിന്നാരാധീശ്വരനും പറഞ്ഞീടിനാൻ:
'നിങ്ങളവരോടെതിർത്തു പോർ ചെയ്താലും
അങ്ങു ഞാനും വരുന്നുണ്ടു യുദ്ധത്തിനായ്.'

എന്നതു കേട്ടൊരു യക്ഷമഹാബലം
ചെന്നു രക്ഷോബലത്തോടെതിർത്തീടിനാർ.
യക്ഷരക്ഷോബലം തമ്മിലെതിർത്തപ്പോൾ
പ്രക്ഷോഭമായിതു ലോകത്രയം തദാ.
യക്ഷപ്രവരരോടേറ്റു രക്ഷോബലം
നില്ക്കരുതാഞ്ഞു ഭയേന വാങ്ങീടിനാർ.
അപ്പോളതു കണ്ടനേരം ദശാനന-
നഗ്നിപോലെയലറിച്ചെന്നു പോർ ചെയ്താൻ.
യക്ഷോവീരന്മാർ ചുഴന്നു പോർ ചെയ്തിതു
രക്ഷോവരനും കുറഞ്ഞതില്ലേതുമേ.
ഉഗ്രൻ ദശാസ്യൻ ഗദയുമായ് ചെന്നുടൻ
നിഗ്രഹിച്ചാൻ പല യക്ഷവീരന്മാരെ.
ശൂരനായുള്ളൊരു യക്ഷനതുനേരം
മാരീചനോടു കലഹം തുടങ്ങിനാൻ.
തല്ലുകൊണ്ടൂഴിയിൽ വീണു മാരീചനു-
മല്ലൽ കൂടാതെഴുന്നേറ്റവനും തദാ,
യക്ഷപ്രവരനെയൊന്നടിച്ചീടിനാൻ
തൽക്ഷണേ തല്ലുകൊണ്ടോടിനാൻ യക്ഷനും.
ചെന്നളകാപുരി ഗോപുരം പുക്കിതു
സന്നദ്ധനായടുത്താൻ ദശവക്ത്രനും.
തോരണമൂരിയടിച്ചാനതുനേരം
ഘോരനാം ഭാസ്കരഭാനു ദശാസ്യനെ.
പൌലസ്ത്യനുമതു കൊണ്ടു വീണീടിനാ-
നാലസ്യവും തീർന്നവനുമനന്തരം.
ഒന്നടിച്ചീടിനാൻ ഭാസ്കരഭാനുവെ
നന്നായ് പൊടിഞ്ഞു വീണീടിനാനൂഴിയിൽ.
എന്നതു കണ്ടു ഭയത്തോടുമോടിനാർ.
നിന്ന യക്ഷന്മാരതു കണ്ടനന്തരം.

മാണിചരനായ യക്ഷകുലാധിപൻ
മാന്യവരൻ നിജസൈന്യമായുള്ളതിൽ
നാലായിരം പടയോടുമടുത്തതി–
ലായിരത്തെക്കൊല ചെയ്താൻ മഹോദരൻ.
ആയിരത്തെക്കൊലചെയ്താൻ പ്രഹസ്തനും
രണ്ടായിരവുമൊടുക്കിനാൻ മാരീച–
നുണ്ടായ കോപാലടുത്തിതു യക്ഷനും.
ധൂമ്രാക്ഷനും മുസലം കൊണ്ടെറിഞ്ഞിതു
താമ്രാക്ഷനായ മാണിചരനന്നേരം
ധൂമ്രാക്ഷനെഗ്ഗദകൊണ്ടെറിഞ്ഞീടിനാൻ.
വന്മല വീണപോലെ പതിച്ചാനവൻ.
അപ്പോളതുകണ്ടടുത്താൻ ദശാനനൻ
കെല്പോടു വേലയച്ചാൻ മഹായക്ഷനും
മാറിടത്തിങ്കലതേറ്റൂ ദശാനനൻ.
ചീറിയടുത്താൻ ഗദയുമെടുത്തുടൻ
മാണിചരൻ തൻ മകുടതടത്തിങ്കൽ
മാനിയാം പംക്തിമുഖനെറിഞ്ഞീടിനാൻ.
പാർശ്വഗതമായ് ചമഞ്ഞു മകുടവും
പാർശ്വകിരീടനെന്നായിതു നാമവും.
ഘോരനായീടും ദശമുഖൻ തന്നോടു
പോരതിദാരുണമായ് ചെയ്തു യക്ഷനും.
പാരം തളർന്നൊഴിച്ചീടിനാനന്നേരം
പോരിന്നടുത്താർ നിശാചരവീരരും.
തൽക്ഷണേ വൈശ്രവണൻ പുറപ്പെട്ടുടൻ
രക്ഷോവരനോടിവണ്ണമുരചെയ്താൻ.
'മുന്നം തപസ്സുചെയ്താർ പലരുമവർ
ചെന്നു യമാലയം തന്നിൽ മേവീടിനാർ.
ദുർവാരമായ വരപ്രഭാവം കൊണ്ടു

സർവ്വജനത്തെയുപദ്രവിയ്ക്കായ്കെടോ!
ചെയ്ത ദുഷ്കർമ്മഫലങ്ങളനേകം നാൾ
കൈതവഹീനമനുഭവിയ്ക്കായ് വരും.
ദേഹനാശം വരും മുമ്പേയൊടുങ്ങുമി-
സ്സാഹസാൽ ചെയ്ത തപസ്സിൻ ഫലമെല്ലാം.
ആഹാരനീഹാരനിദ്രാപരന്മാരായ്
മോഹവശഗതന്മാരായനുദിനം
ദേഹധനാദികളെല്ലാം ഗതാഗതം
ദേഹികൾക്കെന്നുള്ളതേതുമറിയാതെ
ധർമ്മാധർമ്മങ്ങളും ചിന്തിയാതെ നിത്യം
ദുർമരിയാദങ്ങൾ ചെയ്തു ജന്തുക്കളെ
പീഡിപ്പിച്ചീടുന്ന ദുഷ്ടൻ നരകങ്ങ-
ളാടൽ കൈക്കൊണ്ടു ഭുജിയ്ക്കും ചിരകാലം.
മൂഢനാം നിന്നോടു ചൊല്ലുന്ന ഞാനതി-
മൂഢനെന്നേ വരൂ കേൾക്ക ജളപ്രഭോ!
ഘോരനാം നീ മദം കൊണ്ടു മദിച്ചൊരു
കാരണമെന്നിയേ സാധുജനങ്ങളെ
പാരമുപദ്രവിച്ചീടുന്നതുമൊരു
കാരിയമല്ല നിനക്കുമതുമൂലം
മേലിലാപത്തുകൾ ഘോരമായ് വന്നിടും
മൂലവിനാശവുംകൂടെ വരും ദൃഢം!
ഇത്ഥം പറഞ്ഞു ഗദയുമെടുത്തു സ-
ന്നദ്ധനായ് ചെന്നണയുന്ന ധനേശ്വരൻ
തന്നുടെ ധീരതകണ്ടു നിശാചരർ
നിന്നവർ പേടിച്ചകന്നാരതുനേരം.
സത്വരം ചെന്നു നക്തഞ്ചരാധീശനെ
ക്രുദ്ധനായൊന്നടിച്ചാൻ ധനാധീശ്വരൻ.
തല്ലുകൊണ്ടാശു വിറച്ചു ദശാനനൻ

തുല്യനായ് നിന്നു പൊരുതാനതുനേരം.
കണ്ടുനിന്നോരു ദേവാദികളേറ്റവും
കൊണ്ടാടിനാരഥ രണ്ടു ജനത്തെയും.
യക്ഷേശനാഗ്നേയമസ്ത്രം പ്രയോഗിച്ചാൻ
രക്ഷോവരൻ വരുണാസ്ത്രേണ മാറ്റിനാൻ.
പിന്നെ മായായുദ്ധമാശു ചെയ്യുന്നേരം
കിന്നരാധീശ്വരൻ തന്നെ മോഹിപ്പിച്ചാൻ.
പൌലസ്ത്യനും നിജബുദ്ധി മറന്നുട–
നാലസ്യമുൾക്കൊണ്ടു വീണാനവനിയിൽ.
പത്മാദികളും മുനികൾ ധനദനെ
കെല്പോടെടുത്തുടൻ നന്ദനകാനനേ
വെച്ചു രക്ഷിച്ചുണർത്തീടിനാരന്നേരം
നിഃശ്വാസമുൾക്കൊണ്ടു നിന്നു ധനദനും.
പുഷ്പകമായ വിമാനവും കൈക്കൊണ്ടു
കർബ്ബുരാധീശ്വരനും നടന്നീടിനാൻ.

## കൈലാസോദ്ധരണം

അഗ്രജൻ തന്നെജ്ജയിച്ചു ദശാനനൻ
നിർഗ്ഗമിച്ചീടിനാൻ പുഷ്പകത്തിന്മേലേ
വന്നു ശരവണദേശമണഞ്ഞപ്പോൾ
നന്നായുറച്ചിളകാഞ്ഞിതു പുഷ്പകം.
എന്തിതിൻ കാരണമെന്നു ദശാനനൻ
ചിന്തിച്ചുഴന്നതു കണ്ടു മാരീചനും
ചൊന്നാൻ ധനദനെയെന്നിയേ പുഷ്പക–
മന്യജനത്തെ വഹിയ്ക്കയില്ലെന്നതോ?
മറ്റൊരു കാരണമുണ്ടാകയോയിതിൽ?
കുറ്റമെന്തോന്നു വിചാരിച്ചു കാണണം.
എന്നു പറഞ്ഞിരിയ്ക്കുന്നനേരം തത്ര

നന്ദീശ്വരനൊരു വാനരവേഷമായ്
ചെന്നുരചെയ്താനു 'മാപതി ശങ്കരൻ
ചന്ദ്രചൂഡൻ പരമേശ്വരനീശ്വരൻ
നീലകണ്ഠൻ നൃത്തമാടും പ്രദേശമി–
താർക്കുമൊരിയ്ക്കലും വന്നുകൂടായല്ലോ.
എങ്കിൽ തിരികെ നീ വന്ന വഴിയ്ക്കിനി–
കാലേ ഗമിച്ചുകൊള്ളേണം യഥോചിതം
ധിക്കാരമുൾക്കൊണ്ടു തന്നെ മരിപ്പതി–
നുള്ക്കടാഹങ്കാരമോടു വരായ്ക നീ.'
എന്നതു കേട്ടു ദശാസ്യനുമന്നേര–
മെന്നോടു വന്നൊരു വാനരൻ ചൊന്നതു
നന്നുനന്നെന്നപഹാസവും ചെയ്തവ–
നൊന്നലറിച്ചിരിച്ചീടിനാനേറ്റവും.
നിന്ദിച്ചു ചൊന്നതു കേട്ടു കോപം പൂണ്ടു
നന്ദീശ്വരനുമവനോടു ചൊല്ലിനാൻ:
'ഇപ്പോൾ വധിയ്ക്കുന്നതില്ല ഞാനെന്നുമേ
പത്മോത്ഭവൻ തവ തന്ന വരത്തിനാൽ!
വാനരനെന്നു നീ നിന്ദിച്ച കാരണം
വാനരന്മാരാൽ വരും കുലനാശവും.
ദേവദ്വിജേന്ദ്രന്മാരെപ്പീഡിപ്പിച്ചിനി
കേവലമായുർവ്വിനാശം വരിക തേ!'
എന്നു നന്ദീശ്വരശാപമുണ്ടായതു–
മൊന്നുമറിഞ്ഞീല രാക്ഷസരാജനും.
ശങ്കരനാകുന്നതേവനെന്നിങ്ങനെ
ശങ്കകൂടാതെയടുത്താൻ ദശാനനൻ.
'നേർവഴിയേ മമ പോകരുതെങ്കിൽ നീ
പോവതൊഴിച്ചുകൊൾ നാഥനെന്നാകിലോ?'
എന്നു പറഞ്ഞിളക്കീടിനാൻ കൈലാസ–

മൊന്നു കുലുങ്ങിയ നേരം പരവശാൽ
ചന്ദ്രചൂഡാനുചരന്മാർ വിറച്ചിതു
ചന്ദ്രാനനയായ പാർവതീദേവിയും
ആടൽ പൂണ്ടോടി വിയർത്തു ഭയം പൂണ്ടു
ഗാഢമാലിംഗനം ചെയ്തരുളീടിനാൾ.
ലോകമാതാവു പുണർന്നതു കണ്ടനു-
രാഗവശനായ് ചിരിച്ചു മഹേശനും.
ചാരുപാദാംഗുഷ്ഠമൂന്നിക്കളിച്ചതു-
നേരമുറച്ചിതു കൈലാസശൈലവും.
കൈകസീപുത്രനും ശൈലമിളക്കിയ
കൈകളിരുപതും പർവ്വതം തന്നുടെ
കീഴായ് ഞെരുങ്ങിച്ചമഞ്ഞതു കാരണ-
മൂഴിയുമാഴിയും ശൈലവനങ്ങളും
കേഴുന്ന നാദങ്ങൾ കേട്ടു വിറച്ചിതു
ലോകത്രയത്തിങ്കലുള്ള ജനങ്ങളും
ശോകം കലർന്നു ഭയവിവശന്മാരായ്
ഹസ്തങ്ങളെയങ്ങു വീണയാക്കിക്കൊണ്ടു
തത്രൈവ സാമഗാനം ചെയ്തനാരതം
മൃത്യുഞ്ജയനെ ഭജിച്ചാനതുനേരം.
ഭക്തിയും വർദ്ധിച്ചിതു ദശവക്ത്രനും
ആയിരം സംവത്സരം പുനരങ്ങനെ
പോയതു കാലം ദശാസ്യനതുകാലം
കാലാരി കാരുണ്യപൂർണ്ണചിത്തേന തൃ-
ക്കാലുമയച്ചരികേ ചെന്നരുൾ ചെയ്തു:
‘ഇത്രിലോകത്തിങ്കൽ നിന്നെക്കണക്കെ മ-
റ്റിത്ര ബലവാന്മാരായില്ലൊരുവരും.
രാവം ത്വദീയം നിറഞ്ഞു ജഗത്ത്രയേ
രാവണനെന്നതിനാൽ തവ നാമവും.

ചന്ദ്രഹാസം നിനക്കായുധവും തരാം
സന്തുഷ്ടനായേൻ ഭവാനെക്കുറിച്ചു ഞാൻ.
ഇന്നു തുടങ്ങി ഭജിച്ചുകൊൾകെന്നെ നീ
യെന്നാൽ നിനക്കില്ലപജയമൊന്നുമേ.
വീണ്ടും വഴിയേ ഗമിച്ചാലുമേതുമേ
വേണ്ടാ വിഷാദമനുസരിച്ചേനഹം.'
ഭക്ത്യാ നമസ്കൃത്യ രാവണനന്നേരം
സത്വരം പുഷ്പകമേറി നടകൊണ്ടാൻ.
ക്ഷിപ്രം ഹിമവൽ ഗിരിവരകാനനേ
സുപ്രീതി പൂണ്ടു വസിച്ചാൻ ദശാസ്യനും.
തത്രൈവ കണ്ടാനൊരാശ്രമത്തിങ്കല–
ത്യുത്തമയാകിയ കന്യകതന്നെയും.
ചിത്രഭാനുപ്രഭയോടും തപോധന–
വൃത്തിയോടും കണ്ടു ചൊന്നാൻ ദശാസ്യനും:
'സർവ്വസ്ത്രീവർഗ്ഗവും കണ്ടാൽ വണങ്ങുന്ന
സർവ്വമനോഹരിയായ നീയിങ്ങനെ
ദിവ്യഭോഗങ്ങളുപേക്ഷിച്ചു സമ്പൂർണ്ണ–
യൌവനവും വെറുതെ കളഞ്ഞാകുലാൽ
സർവ്വേന്ദ്രിയങ്ങളേയും ജയിച്ചത്രൈവ
സർവ്വദാ താപസിയായ് വസിക്കുന്ന നിൻ
ദുർവാഞ്ഛരിതമതമെന്നോടു ചൊല്ലുക.
ഉർവ്വശിയോ നീ തിലോത്തമയോ മറ്റു
ശർവ്വാണിയോ മഹാലക്ഷ്മിയോ ചൊല്ലു നീ?
താതനാകുന്നതാരമ്മയാകുന്നതാർ?
ചേതോഹരേ പറഞ്ഞീടു മടിയാതെ.'
പംക്തികണ്ഠോക്തികളിങ്ങനെ കേട്ടൊരു
ബന്ധുരഗാത്രിയും മന്ദമുരചെയ്തു:
'വേദാദ്ധ്യയനപരായണനായതി–

ബോധവാനായ ബൃഹസ്പതി നന്ദനൻ
നാമ്നാ കുശദ്ധ്വജനാം മുനി തന്നുടെ
വാങ്മയിയാകിയ പുത്രി ഞാൻ കേൾക്ക നീ.
വേദജ്ഞന്മാരായ താപസന്മാർ മമ
വേദവതിയെന്നു നാമവും ചൊല്ലിനാർ.
എന്നെപ്പരിഗ്രഹിച്ചീടുവാനായ്ക്കൊണ്ടു
വന്നാർ പലരുമപ്പോൾ മമ താതനും,
കന്യകതന്നെത്തരികയില്ലെന്നാശു
ചൊന്നതു കേട്ടടങ്ങീടിനാരേവരും.
എന്നുടെ നന്ദനാവല്ലഭനാകണം
മാധവനെന്നു ചിന്തിച്ചു കൊടാഞ്ഞിതു.
എന്നെ നൽകാഞ്ഞമൂലം മമ താതനെ
ക്കൊന്നാൻ ചതിച്ചൊരു രാക്ഷസൻ ക്രുദ്ധനായ്.
മാതാവു താനുമപ്പോൾ മരിച്ചീടിനാൾ.
മാധവനെക്കുറിച്ചന്നുതുടങ്ങി ഞാൻ
താതൻ നിനച്ചതു സാധിച്ചുകൊള്ളുവാൻ.
പീതാംബരൻ മമ കാന്തനായീടണ–
മെന്നു കല്പിച്ചു തപസ്സുചെയ്യുന്നിതു.
നന്നായ് വരിക പോയാലും ഭവാനെങ്കിൽ.
ഉഗ്രമായ് ചെയ്ത തപസ്സിനാലെ ജന–
മുഖ്യനായ് വന്നു ഭവാനെന്നറിഞ്ഞു ഞാൻ.'
ഇത്ഥമാകർണ്യ ദശാനനനും വിമാ–
നത്തിങ്കൽനിന്നുടൻ താഴത്തിറങ്ങിനാൻ.
ചൊല്ലിനാൻ വേദവതിയോടു രാവണ–
'നില്ല സൗജന്യം നിനക്കു മനോഹരേ!
വല്ലഭേ! കേൾ മമ കൈകളിലൊന്നോള–
മില്ല ബലമെടോ! വിഷ്ണുവിനോർക്ക നീ.
പോരും തപസ്സിനി നിന്നുടെ യൗവ്വനം

നാരീമണേ! വെറുതേ കളയാലയ്യോടോ!'
വാക്യമേവം കേട്ടു ചൊല്ലിനാൾ താപസി:
'യോഗ്യമല്ലാത്തതെന്നോടു ചൊല്ലായ്ക നീ.'
എന്നവൾ ചൊന്നതു കേട്ടു ദശാനനൻ
ചെന്നു തലമുടി ചുറ്റിപ്പിടിച്ചിതു
വന്ന കോപത്താൽ പറഞ്ഞിതു താപസി:
'എന്നെ നീ തൊട്ടതു കാരണമിന്നു ഞാൻ
നിന്നെ വധിയ്ക്കുന്നതില്ലതു ചെയ്കിലോ
വന്നുപോമല്ലോ തപസ്സിനു നാശവും.
ഇദ്ദേഹമിപ്പോളുപേക്ഷിച്ചിനിയൊരു
സദ്വൃത്തയായൊരു ഭൂപതിപുത്രിയായ്
വന്നു ജനിപ്പനയോനിജയായുടൻ
വന്നീടുമന്നു നിനക്കു മരണവും.
എന്നെക്കൊണ്ടേതുമനുഭവം കൂടാതെ
വന്നുപോകേണം കുലനാശവും തവ.'
കന്യകതാനുമീവണ്ണം ശപിച്ചുടൻ
തന്നുടെ യോഗമഹാഗ്നിയിൽ ദേഹവും
നന്നായ് ദഹിപ്പിച്ചിതെന്നു ധരിച്ചാലു–
മിന്നു സീതാദേവിയായതവളല്ലോ.
നാരായണനായതു ഭവാൻ നിർണ്ണയം
കാരണം രാവണനാശത്തിനെന്നതും.
പിന്നെ വിമാനവുമേറിദ്ദശാനനൻ
ചെന്നു മരുത്തനാം മന്നവൻ തന്നുടെ
യാഗശാലാജിരേ, ദേവകളന്നേരം
വേഗാൽ മറഞ്ഞിതു വേഷപ്രച്ഛന്നരായ്.
ഇന്ദ്രൻ മയൂരമായന്തകൻ കാകനാ–
യന്നമായ്ത്തന്നെ മറഞ്ഞു വരുണനും.
കിന്നരേശൻ കൃകലാസമായും തഥാ

ഒന്നുമിളകാതിരുന്നു മരുത്തനും.
അന്നേരമാശു പറഞ്ഞു ദശാസ്യനു-
'മൊന്നുകിലെന്നോടു യുദ്ധം തുടങ്ങുക
നന്നായ് വണങ്ങുക പോർക്കരുതെങ്കിലോ.'
എന്ന ദശാസ്യൻ പറഞ്ഞതു കേട്ടഥ
മന്നവനായ മരുത്തനും ചൊല്ലിനാൻ:
'എന്തു പറഞ്ഞിതു ചാപല്യവാക്കുക-
ളന്തകൻ വീട്ടിനു പോകണമെന്നതോ?
ചൊല്ലു നീയാരെന്നുമെന്നോടു വൈകാതെ.'
ചൊല്ലിനാനുത്തരമപ്പോൾ ദശാസ്യനും:
'എന്നോടു പേടികൂടാതെയൊരുത്തനും
മന്നവരാരുമേ ചൊന്നവരില്ല കേൾ.
രാക്ഷസരാജാവു വൈശ്രവണാനുജൻ
കേൾക്ക പൗലസ്ത്യതനയൻ ദശാനനൻ.
വിഗ്രഹമെത്രയും ഘോരമായ് ചെയ്തള-
വഗ്രജൻ തന്നെജ്ജയിച്ചേനറിക നീ.
പുഷ്പകമായ വിമാനമവനോടു
കെല്പോടു യുദ്ധേ പറിച്ചുകൊണ്ടേനഹം.'
ഇത്ഥമാകർണ്യ ചിരിച്ചു മരുത്തനു-
'മെത്രയും നല്ല ധർമ്മിഷ്ഠനല്ലോ ഭവാൻ!
താതനുതന്നെസ്സമാനനാകും ജ്യേഷ്ഠ-
ഭ്രാതാവിനെജ്ജയിച്ചോരു നീ നിർമ്മലൻ!
ദുഷ്ടനാം നിന്നെ വധിച്ചു രക്ഷിയ്ക്കണ-
മിഷ്ടജനങ്ങളെയില്ല കില്ലേതുമേ.'
ഇത്ഥം പറഞ്ഞു നടന്ന നരേന്ദ്രനോ-
ടുത്തമനായ സംവർത്തനും ചൊല്ലിനാൻ:
'യാഗമൻപോടു ദീക്ഷിച്ചാലതെന്നിയൊ-
രാകാംക്ഷ മറ്റൊന്നിലുണ്ടാകരുതല്ലോ.

പിന്നെ മഹേശ്വരസത്രവിച്ഛേദവും
വന്നീടരുതതുമോർത്തുകൊള്ളേണമേ.
യുദ്ധേ ജയാജയവുമറിവാൻ പണി
സത്രം കഴിഞ്ഞൊഴിഞ്ഞൊന്നുമരുതല്ലോ.
ഇത്ഥം ബൃഹസ്പതി സോദരനാം മുനി-
സത്തമനായ സംവർത്തൻ പറഞ്ഞപ്പോൾ
ആചാര്യശാസനം കേട്ട മരുത്തനു-
മാചരിച്ചാനതു കണ്ടു ദശാനനൻ.
രാത്രിഞ്ചരബലത്തോടും നടകൊണ്ടാ-
നാർത്തു വിളിച്ചു വിജയഭാവത്തൊടും.
രാവണൻ പോയതറിഞ്ഞു ഭയം തീർന്നു
ദേവകളും മഖശാലയിൽ മേവിനാർ.
ഇന്ദ്രൻ വിളിച്ചു ചൊന്നാൻ മയൂരത്തോടു
'സുന്ദരമാക നിങ്ങൾക്കു ശരീരവും
പീലികൾ തോറുമെന്നെക്കണക്കേ നല്ല
നീലനേത്രങ്ങളുമുണ്ടാകയും വേണം.
ഭൂമിയിൽ ഞാൻ വരിഷിയ്ക്കുന്ന നേരമൊ-
രാമോദമുണ്ടായ് വരിക നിങ്ങൾക്കെല്ലാം.'
കാകവൃന്ദങ്ങൾക്കു കാലൻ വരം നൽകി:
'രോഗങ്ങൾകൊണ്ടു വയസ്സു പുക്കും നിങ്ങൾ
ചാകായ്കൊരുത്തർ കൊല്ലാതെയൊരിയ്ക്കലും.
മല്ലുരം പുക്കു വാഴും ജനങ്ങൾക്കെല്ലാം
ക്ഷുല്ലിപാസാദികൾ തീരുവാൻ മാനുഷർ
ഇച്ഛയാ നൽകുന്ന പിണ്ഡം തന്നുച്ഛിഷ്ട-
മൊക്കവേ നിങ്ങൾ ഭുജിയ്ക്കുന്ന നേരത്തു
തൃപ്തിവരികവർക്കെ'ന്നു കൃതാന്തനും
സുപ്രമോദേന കൊടുത്താൻ വരങ്ങളും.
അന്നങ്ങളോടു വരുണനും ചൊല്ലിനാൻ:

‘വർണ്ണം വെളുത്തു ജലാശയാന്തേ നിങ്ങൾ
പങ്കജനാളസൂത്രങ്ങളും ഭക്ഷിച്ചു
സങ്കടമെന്നിയേ വാണുകൊണ്ടീടുവിൻ.’
കിന്നരേശൻ കൃകലാസഗണത്തിനു
ഖിന്നത കൈവിട്ടു നൽകീടിനാൻ വരം:
‘പൊന്മയമാം മകുടം മൂർദ്ധ്നി ചേർത്തുകൊ–
ണ്ടുന്നതന്മാരായ് വസിച്ചീടുവിൻ നിങ്ങൾ.’
ഇത്ഥം വരങ്ങളും നൽകി ഹവിർഭാഗം
തൃപ്തിയാമ്മാറു ഭുജിച്ചു സുരഗണം
ചെന്നു സുരലോകവും പുക്കു മേവിനാർ.
പിന്നെ മഖവരദക്ഷിണയും ചെയ്തു
മന്നവനായ മരുത്തൻ മരുവിനാൻ.
ഓരോ നൃപതിവീരന്മാർ വിഷയങ്ങൾ
തോറുമണഞ്ഞു പറഞ്ഞിതു രാവണൻ:
‘യുദ്ധത്തിനാശു പുറപ്പെടുവിൻ പക്ഷേ,
സത്വരം വന്നു വണങ്ങുവിനല്ലായ്കിൽ.’
ഇത്തരം രാവണൻതന്നുടെ വാക്കു കേ–
ട്ടുത്തമന്മാരായ ഭൂപതിവീരന്മാർ
ഗാധി സുരഥൻ പുരൂരവാവും മഹാ–
നീതിമാനായ ദുഷ്ഷന്താദികളെല്ലാം
അബ്ജോത്ഭവൻതൻ വരപ്രഭാവം പാർത്തു
നിർജ്ജിതന്മാർ ഞങ്ങളെന്നു ചൊല്ലീടിനാർ.
വന്നാനിവിടേയ്ക്കു പിന്നെ ദശാനന–
നന്നയോദ്ധ്യാധിപനാമനാരണ്യനോ–
ടുദ്ധതനാം ഖരവക്ത്രനോടന്നേരം
യുദ്ധത്തിനായ് വിളിച്ചാനനാരണ്യനെ.
ബദ്ധരോഷേണ പുറപ്പെട്ടു ഭൂപനും
ചിത്രമാമ്മാറു കലഹിച്ച നേരത്തു

നക്തഞ്ചരേന്ദ്രൻ ചതുരംഗസേനയെ
മൃത്യുപുരത്തിന്നയച്ചാനതുനേരം.
സൈന്യനാശം കണ്ട നേരത്തു ഭൂപനും
മാന്യനാം രാവണനോടെതിർത്തീടിനാൻ.
അസ്ത്രശസ്ത്രങ്ങൾ വരിഷിച്ചിരുവരും
എത്രയും ഘോരമായ് വന്നിതു യുദ്ധവും.
തദ്ദശായാം ദശകണ്ഠൻ ഗദകൊണ്ടു
വിദ്രുതം ചെന്നടിച്ചീടിനാൻ ഭൂപനെ.
താഡനമേറ്റു തളർന്നു നരാധിപൻ
പീഡയോടും ശപിച്ചാനാശരേശനെ:
'മൃത്യു വരാമെനിയ്ക്കിപ്പോൾ നിശാചര-
സത്തമനാം നിനക്കില്ലതിനാൽ ജയം.
മിത്രവംശത്തിൽ ദശരഥഭൂപനു
പുത്രനായ് രാമനെന്നുണ്ടാമൊരു പുമാൻ.
നിന്നുടെ വംശമശേഷമൊടുക്കിടും
മന്നവനിന്നിതു ചെയ്കനിമിത്തമായ്.'
എന്നു ശപിച്ചിന്ദ്രലോകവും പുക്കിതു
മന്നവനാമനാരണ്യമഹീപതി.
ഇത്ഥമഗസ്ത്യോക്തി കേട്ടു രഘൂത്തമൻ
ചിത്തമോദേന ചോദിച്ചരുളീടിനാൻ:
'അക്കാലമുള്ള രാജാക്കൾക്കൊരുവർക്കു-
മഗ്രേ ദശഗ്രീവനോടു യുദ്ധത്തിനു
നില്ക്കരുതായ് വരാനെന്തൊരു കാരണം
പൃത്ഥ്വീപതികൾക്കു ശക്തിയില്ലായ്കയോ?
നക്തഞ്ചരേന്ദ്രന്നു ശക്തി പെരുക്കയോ?
കുംഭോത്ഭവനതു കേട്ടു ചിരിച്ചുട-
നംഭോജലോചനനോടരുളിച്ചെയ്താൻ:
'എങ്കിലോ കേൾക്ക നീ പങ്കജലോചന!

ഹുങ്കാരമുൾക്കൊണ്ടു ലങ്കേശ്വരൻ തദാ
സങ്കടം ദേവാദികൾക്കു ചേർത്തുള്ളിലാ-
തങ്കം മുനിവരന്മാർക്കും വളർത്തുടൻ
ചെന്നുപുക്കീടിനാൻ മാഹിഷ്മതീപുരം
തന്നിലവിടെ കൃതവീര്യനന്ദനൻ
നർമ്മേച്ഛയാ നിജ നാരീജനവുമായ്
നർമ്മദയിങ്കലാമ്മാറു പോയീടിനാൻ.
അപ്പോൾ ദശാസ്യനനുചരന്മാരൊടും
പുഷ്പകത്തിന്മേലേ സഞ്ചരിയ്ക്കും വിധൌ
ബന്ധുരകാനനശോഭിതമാകിന
വിന്ധ്യാചലം കണ്ട നേരം കുതൂഹലാൽ
നിർമ്മലവാരി നിറഞ്ഞൊഴുകീടുന്ന
നർമ്മദയാകുന്ന പുണ്യനദി കണ്ടു.
തീരദേശേ തത്ര വിശ്രമിച്ചീടുവാൻ
വീരനനുചരന്മാരോടു ചൊല്ലിനാൻ:
'ഓരോ നൃപവരന്മാരോടു പോർ ചെയ്തു
പാരമുള്ളാലസ്യമാശു തീർത്തീടുവാൻ
സ്വർന്നദിയോടു സമാനയാം നർമ്മദാ
തന്നിലിറങ്ങിക്കുളിക്കിനെല്ലാവരും.
ഞാനുമിവിടെക്കുളിച്ചു നിയമങ്ങ-
ളൂനം വരാതെ കഴിയ്ക്കുന്നതുണ്ടല്ലോ.
മധ്യാഹ്നമായിതു കാലമിപ്പോളിനി
മൃത്യുഞ്ജയാർച്ചനവും കഴിച്ചീടുവൻ.'
എന്നതു കേട്ടു കുളിച്ചു നിശാചരർ
ചന്ദനപുഷ്പാദികളൊരുക്കീടിനാർ.
ഉത്തമമായ ശിവലിംഗമെത്രയും
വിസ്തൃതവാലുകാകല്പിതവേദിയിൽ
വച്ചു മണിപീഠമൂർദ്ധ്നി ശിവലിംഗ-

മർച്ചനാർത്ഥം വച്ചഭിഷേകപൂർവകം
ആചാര്യവാക്യോപദേശമാർഗ്ഗേണ തൽ–
പൂജാവിധാനേന ചെയ്തു ശിവാർച്ചനം.
ഭക്ത്യാ നമസ്കൃത്യ നൃത്യവുമാടി നി–
ന്നത്യന്തശുദ്ധനായ് സ്തുത്വാ പലതരം:
‘നിത്യായ നിർമ്മലാനന്ദായ രുദ്രായ
മൃത്യുഞ്ജയായ ഭൂതേശായ തേ നമഃ
ഞാനുമാചാര്യനുമീശനുമൊന്നായി
മാനസേ തോന്നിവരുന്നിതു മാമകേ.’
ഇങ്ങനെ വന്ദിച്ചിരിയ്ക്കുന്നതിന്മദ്ധ്യേ
പൊങ്ങിവരുന്നതു കാണായിതു ജലം.
പീഠവും വാളും ശിവലിംഗവുമെല്ലാം
കൂടെ മറഞ്ഞഭിഷിക്തമായ് വന്നിതു.
‘കഷ്ടമാഹന്ത! കഷ്ടം! പുണ്യവാഹിനി
പെട്ടെന്നു പൊങ്ങിയതെന്തൊരു കാരണം?
കീഴ്പോട്ടൊഴുകുന്ന തോയമുണ്ടോ പണ്ടു
മേൽപ്പോട്ടൊഴുകുമാറെത്രയുമത്ഭുതം!
എങ്ങനെ മേല്പോട്ടു പൊങ്ങി ജലമെന്നു
നിങ്ങൾ തിരഞ്ഞറിഞ്ഞിങ്ങു വന്നീടുവിൻ.
എന്നു ശുകസാരണന്മാരെരാവണൻ
ചെന്നറിവാനയച്ചപ്പോളവർകളും
കീഴ്പോട്ടരയോജന വഴി ചെല്ലുമ്പോൾ
വായ്പോടു കണ്ടാരൊരു നരവീരനെ.
അർജുനഭൂപതി നാരീജനവുമായ്
മജ്ജനം ചെയ്യുന്നനേരം കളിച്ചവൻ
പഞ്ചശതദ്വയമാം കരംകൊണ്ടവൻ
കിഞ്ചനകീഴ്പോട്ടയച്ചീലിതു ജലം
അങ്ങനെ വാഹിനി വേഗേന മേല്പോട്ടു

പൊങ്ങിയ കാരണമെന്നവർ ചൊല്ലിനാർ.
കോപിച്ചതുകേട്ടു രാവണനെത്രയും
താപത്തൊടും പറഞ്ഞീടിനാനന്നേരം:
'അർജ്ജുനനാകുന്നതേവനതിശഠൻ
സജ്ജനദ്വേഷകൻ കശ്മലനെത്രയും.
എങ്കിലവനെജ്ജയിച്ചൊഴിഞ്ഞെന്നിയേ
ലങ്കയ്ക്കു പോകുന്നതില്ല ഞാൻ നിർണ്ണയം.'
എന്നുരചെയ്തു മഹേശ്വരപൂജയും
നന്നായ് സമർപ്പിയാതേ ദശകന്ധരൻ
ക്രുദ്ധനായ് ചെന്നങ്ങടുത്താൻ കൃതവീര്യ-
പുത്രനോടന്നു യുദ്ധത്തിനു രാവണൻ.
തീരദേശത്തിങ്കൽ നില്ക്കുന്ന സാമന്ത-
വീരന്മാരോടു പറഞ്ഞു ദശാനനൻ:
'രാത്രിഞ്ചരേശ്വരനാകിയ രാവണൻ
കാർത്തവീര്യാർജ്ജുനനോടു യുദ്ധത്തിനായ്
വന്നിതാ നിന്നു വിളിയ്ക്കുന്നതെന്നതും
ചെന്നറിയിപ്പിൻ നൃപനോടു വൈകാതെ.'
ഭൂപതിതന്നമാത്യന്മാരതു കേട്ടു
സാപഹാസം പറഞ്ഞീടിനാരന്നേരം:
'യുദ്ധസമയമറിഞ്ഞിഹ വന്നു നീ-
യെത്രയും നന്നുചിതജ്ഞനല്ലോ ഭവാൻ!
കേളികലർന്നു നീരാടുന്നിതു നൃപൻ
നാളെയടക്കും തവ മദം നിർണ്ണയം.
പാർത്തുകൂടാ നിനക്കെങ്കിലോ ഞങ്ങളെ
ചീർത്ത മദത്തോടു കൊന്നാൽ നൃപവരൻ
നിന്നോടു യുദ്ധത്തിനായ് വരും നിർണ്ണയം,
പിന്നേടമെല്ലാം നിനക്കറിയായ് വരും.'
എന്നവർ ചൊന്നനേരം പ്രഹസ്താദികൾ

നിന്ന നൃപഭടന്മാരോടു പോർ ചെയ്താർ.
യുദ്ധകോലാഹലം കേട്ടു നൃപാധിപൻ
മുഗ്ദ്ധാക്ഷിമാരോടു സാദരം ചൊല്ലിനാൻ:
‘പേടികൂടാതെ കുളിച്ചു കരേറുവി–
നാടൽ കൂടാതെ ഞാനും നിമിഷം വരാം.’

## രാവണകാർത്തവീര്യയുദ്ധം

ഇത്ഥം പറഞ്ഞു ഗദയുമെടുത്തതി–
ക്രുദ്ധനാം കാർത്തവീര്യാർജ്ജുനനന്നേരം
ചെല്ലുന്നനേരം പ്രഹസ്തൻ മുസലം കൊ–
ണ്ടല്ലലാമ്മാറു നൃപനെ പ്രയോഗിച്ചാൻ.
വന്ന മുസലമിഴുക്കിക്കളഞ്ഞുട–
നൊന്നടിച്ചാൻ ഗദകൊണ്ടു നൃപാധിപൻ.
താഡനമേറ്റു മോഹിച്ചു വീണീടിനാ–
നാടലോടും പ്രഹസ്തൻ പുനരന്നേരം.
പേടിപെരുത്ത ധൂമ്രാക്ഷാദികളെല്ലാ–
മോടിനാരെന്നതു കണ്ടു കോപത്തോടെ
യുദ്ധം ദശശതഹസ്തനോടും ദശ–
വക്ത്രനും ചെയ്താൻ ഭവങ്കരമാം വണ്ണം.
മുന്നം പശുപതിയോടു പിതൃപതി
സന്നാഹമോടു പൊരുതപോലേ തദാ.
യാതുധാനാധിപൻതന്റെ കവചവും
ഭേദിച്ചു മേദിനിതന്നിൽ വീണു ബലാൽ.
കാർത്തവീര്യാർജ്ജുനനപ്പോൾ ഗദകൊണ്ടു
രാത്രിഞ്ചരേന്ദ്രനെയൊന്നടിച്ചീടിനാൻ.
താഡനമേറ്റു വില്പാടു തെറിച്ചുപോയ്
പീഡ മുഴുത്തു വീണാൻ ദശവക്ത്രനും.
മോഹം കലർന്നു കിടക്കും ദശാസ്യനെ

സാഹസത്തോടു കൃതവീര്യനന്ദനൻ
പാശേന കാലും കരങ്ങളും ബന്ധിച്ചു
നീചനേയുമെടുപ്പിച്ചു ഭൃത്യന്മാരാൽ,
ചന്ദ്രഹാസത്തെയും കൈക്കൊണ്ടു ഭൂമിപാ–
ലേന്ദ്രനുമാലയത്തിന്നു പോയീടിനാൻ.
കാരാഗൃഹം തന്നിലാക്കുവിനെത്രയും
ക്രൂരനാം രാവണൻതന്നെയെന്നാനവൻ.
ദേവകളും പുഷ്പവൃഷ്ടി ചെയ്തീടിനാ–
രാവതില്ലെന്നു നിശാചരരും പോയാർ.
എന്തു കഴിവിനി നമ്മുടെ സ്വാമിയാം
പംക്തിമുഖൻ തന്നെ വീണ്ടുകൊണ്ടീടുവാൻ?
സന്താപമുൾക്കൊണ്ടു തമ്മിൽ വിചാരിച്ചു
ചിന്തിച്ച നേരത്തു മാരീചനും ചൊന്നാൻ:
'ചെന്നു പുലസ്ത്യമുനിയോടുണർത്തിയ്ക്ക
വന്നു രക്ഷിയ്ക്കുമവൻ തന്തിരുവടി.'
എന്നു കല്പിച്ചവർ ചെന്നു ചൊല്ലീടിനാർ
ഖിന്നനായപ്പോൾ പുലസ്ത്യമുനീന്ദ്രനും
തന്നുടെ പുത്രതനയവാത്സല്യത്താൽ
ചെന്നു മാഹിഷ്മതിതന്നിലകം പുക്കാൻ.
അർഘ്യപാദ്യാസനാദ്യങ്ങളാൽ പൂജിച്ചു
സല്ക്കരിച്ചാശു നമസ്കരിച്ചീടിനാൻ.
'എത്രയുമാനന്ദമുണ്ടയിതു ഭവാ–
നത്രൈവ മോദാലെഴുന്നള്ളിയമൂലം.
കർത്തവ്യമെന്തു മയാ പുന'രെന്നതു
പൃത്ഥ്വീശനാശു ചോദിച്ചോരനന്തരം.

## രാവണമോചനം

മന്ദസ്മിതംചെയ്തരുൾചെയ്തു താപസ–

'നിന്ദുകുലോത്ഭവന്മാർക്കിതുപപന്നം.
അന്യൂനവീര്യബലാദികളോടും നീ
നന്നായ് സുഖിച്ചു വസിയ്ക്ക പല കാലം.
വാരാന്നിധിയെയും പർവ്വതം തന്നെയും
ഘോരനാം രാവണൻ തന്നുടെയാജ്ഞയാൽ
ഏതുമറിയാതെ നിർത്തുന്നവനെ നീ
പാദപ്രഹാരേണ ശീഘ്രം ജയിച്ചതും
എത്രയുമത്ഭുതമെന്നേ പറയാവൂ.
ഭക്തനത്യന്തനിഷ്ടൻ ഭവാനാകയാൽ
പൗത്രനെനിയ്ക്കു ദശാസ്യനവനെ നീ
യാത്രയാക്കേണമെന്നോടു കൂടെ പ്രഭോ!'
എന്നനേരത്തെഴുന്നേറ്റു മഹീപതി
ചെന്നുടൻ കെട്ടുമഴിച്ചുവിട്ടാദരാൽ
അഭ്യംഗസ്നാനാദി ഭോജനവും കൊടു-
ത്തുല്പന്നമോദേന വസ്ത്രാഭരണങ്ങൾ
ആലേപനാദികൾ കൊണ്ടുമലങ്കരി-
ച്ചാലസ്യവും തീർത്തയച്ചാൻ മുനിയോടും.
ലജ്ജയാ പത്തു വക്ത്രങ്ങളും താഴ്ത്തി നി-
ന്നർജ്ജുനൻ തന്നോടു യാത്രയും ചൊല്ലിനാൻ.
മുത്തച്ഛനെച്ചെന്നഭിവാദ്യവും ചെയ്തു
മത്തനാം രാവണൻ നിർഗ്ഗമിച്ചീടിനാൻ,
അർജ്ജുനഭൂപനാശീർവാദവും ചെയ്തു
വിജ്വരനായെഴുന്നള്ളി മുനീന്ദ്രനും.
പംക്തിമുഖാനുചരന്മാരുമാശുവ-
ന്നന്തികേ നിന്നു തൊഴുതാർ ദശാസ്യനെ.
പുഷ്പകമായ വിമാനവുമാദരാൽ
പില്ലാടു ചന്ദ്രഹാസത്തെയും നൽകിനാൻ.
കാർത്തവീര്യാർജ്ജുനനപ്പോൾ ദശാനന-

നാർത്തിയും തീർന്നു പിതാമഹൻ തന്നോടും
സേതു മുറിച്ചുവിട്ടോരു മഹാനദി
മോദേന വേഗാല്ക്കടന്നപോലേ തദാ
നിർഗ്ഗമിച്ചീടിനാനന്നേരമന്തികേ
കിഷ്കിന്ധയാം നഗരം കണ്ടതുനേരം.
വിഗ്രഹത്തിങ്കൽ ജയിയ്ക്കണമിന്നുട–
നുഗ്രനാം ബാലിയെയെന്നു നിനച്ചവൻ
യുദ്ധത്തിനാശു പുറപ്പെട്ടു ചെന്നുടൻ
വൃത്രാരിപുത്രനെച്ചെന്നു വിളിച്ചപ്പോൾ
താരനാം വാനരവീരനതു കേട്ടു
ശൂരനാം രാവണനോടു ചൊല്ലീടിനാൻ:
ഇപ്പോളിവിടെയില്ലല്ലോ കപീശ്വര–
നല്പനേരം പാർക്ക നക്തഞ്ചരാധിപ!
സിന്ധുക്കൾ നാലിലും ചെന്നു കുളിച്ചവൻ
സന്ധ്യാഭിവന്ദനം ചെയ്തു വരുമിപ്പോൾ.
അർദ്ധപ്രഹരം മാത്രം പാർത്തുകൊള്ളുക
യുദ്ധത്തിനായ് വന്ന നക്തഞ്ചരപ്രഭോ!
പണ്ടുമീവണ്ണം പലരും മദിച്ചു വ–
ന്നണ്ടർകോൻ പുത്രനോടേറ്റു യുദ്ധം ചെയ്താർ.
കൊന്നാൻ കപീന്ദ്രനവരുടെയെല്ലൊരു
കുന്നുപോലെ കിടക്കുന്നതു കാൺക നീ.
ബാലിയോടേല്ക്കിൽ നീയും മരിച്ചീടുമി–
ക്കാലമമൃതപാനം ചെയ്തിതാകിലും.
മൃത്യുവടുത്തിനിപ്പാർക്കരുതെന്നു നിൻ
ചിത്തത്തിലുണ്ടെങ്കിൽ വൈകാതെ ചെൽക നീ,
ദക്ഷിണവാരിധി തീരദേശത്തിങ്കൽ
മർക്കടവീരനിരിയ്ക്കുമിപ്പോളെടൊ!
തത്രൈവ ചെന്നവൻ തന്നെയെതിരിട്ടു

യുദ്ധവും ചെയ്തു മരിച്ചുകൊണ്ടാലും നീ.

## രാവണബന്ധനം

താരനീവണ്ണം പറഞ്ഞ വാക്യം കേട്ടു
നേരേ തിരിച്ചു നടന്നിതു രാവണൻ.
രൂക്ഷതപൂണ്ടു സൈന്യങ്ങളോടും ചെന്നു
ദക്ഷിണവാരിധിതീരെ ഗമിച്ചപ്പോൾ
മർക്കടവീരനെക്കാണായി തൽക്ഷണേ
തെക്കു തിരിഞ്ഞിരുന്നീടുന്നതുനേരം
തന്നെയവൻ കണ്ടീലെന്നു നിരൂപിച്ചു
പിന്നൂടെച്ചെന്നു പിടിച്ചാൻ ദശാനൻ.
'എന്നെപ്പിടിപ്പാൻ വരുന്നതിവ'നെന്നു
തന്നുള്ളിലോർത്തിരുന്നാൻ കപിശ്രേഷ്ഠനും.
മന്ദമന്ദം ചെന്നടുത്തനേരം ബാലി
തന്നുടെ വാൽകൊണ്ടു പെട്ടെന്നു ചുറ്റിനാൻ .
പേടിച്ചടുത്തീല രാക്ഷസന്മാരുമേ
ഗാഢമായ് ബന്ധിച്ചു തൂങ്ങിക്കിടക്കവേ
ദുശ്ച്യവനാത്മജൻ വേഗേന ചാടിനാൻ
പശ്ചിമവാരിധിതന്നിലവിടെയും
തർപ്പണം ചെയ്തു വടക്കുമവ്വണ്ണമേ
കെല്പോടു പൂർവ്വാംബുരാശിയിലും ചെന്നു
മർക്കടരാജൻ കുളിച്ചു ചാടിപ്പോന്നു
കിഷ്കിന്ധ പുക്കിരുന്നീടിനാനശ്രമം.
ഭോജനവും കഴിച്ചാനന്ദചിത്തനായ്
പൂജിതനായ് വസിച്ചീടും ദശാന്തരേ
ദേവേന്ദ്രനന്ദനൻ ചോദിച്ചിതാദരാൽ
രാവണൻ തന്നോടു മന്ദസ്മിതാന്വിതം :
'ആരെടോ നീയെന്തിവിടെയകപ്പെട്ട-

താരും നിനക്കൊരു ബന്ധുവില്ലാഞ്ഞിതോ?'
'രാവണനാകുന്ന പൗലസ്ത്യനേഷ ഞാ-
നേവമെൻ കർമ്മദോഷത്താലകപ്പെട്ടു.
വിഖ്യാതനായ ഭവാനോടെനിയ്ക്കിനി
സഖ്യമുണ്ടാകയും വേണം വിശേഷിച്ചും.
കിഷ്കിന്ധയും മമ ലങ്കാനഗരവു-
മൊക്കുമിരുവർക്കുമൊന്നായിരിയ്ക്കണം.
പാവകൻ തന്നെയും സാക്ഷിയാക്കിക്കൊണ്ടു
രാവണനോടു സഖ്യം ചെയ്തു ബാലിയും.
കിഷ്കിന്ധയിലൊരു മാസമിരുന്നിതു
രക്ഷോവരന്മാരുമായ് ദശകന്ധരൻ.
യാത്രയും ചൊല്ലിപ്പുറപ്പെട്ടിതു പിന്നെ
രാത്രിഞ്ചരേന്ദ്രൻ പടയോടുകൂടവേ.
ഇത്രയെല്ലാം ബലമുള്ള കപീന്ദ്രനെ
ധാത്രീതലേ ധർമ്മരക്ഷവരുത്തുവാൻ
ക്ഷിപ്രമൊരു ശരംകൊണ്ടു വധിച്ചതും
ചില്പുരുഷ! പുരുഷോത്തമ! നീ തന്നെ.
നിർഘൃണനായ ദശാസ്യൻ, മഹീപതി
വർഗ്ഗത്തെയും ജയിച്ചാത്മോദയത്തോടും
ചെന്നു ലങ്കാപുരിതന്നിൽ വാണീടിനാൻ.
വന്നതു പൗരജനത്തിനു സൗഖ്യവും.

## നാരദരാവണസംഭാഷണം

അക്കാലമേകദാ ശ്രീനാരദൻ മുനി-
മുഖ്യനും ചെന്നിതു ലങ്കയിലാദരാൽ.
സല്ക്കാരവും ചെയ്തിരുത്തി ദശാസ്യനും
രക്ഷോവരനോടു ചൊന്നാൻ മുനീന്ദ്രനും:
'ഏണാങ്കശേഖരഭക്തനാകും നിന്നെ

ക്കാണേണമെന്നു കൊതിയ്ക്കുന്നിതുള്ളിൽ ഞാൻ
ഒത്തുനാളുണ്ടതിനിന്നു യോഗം വന്നു
തുഷ്ടിയുമേറ്റം വളർന്നിതു മാനസേ.
ചൊല്ലുവൻ ഞാൻ തവ നല്ലതു കേൾക്ക നീ
ചൊല്ലുള്ള വീരരിൽ മുൻപുള്ള മന്നവ!
പൃത്ഥ്വിയിൽ വാഴുന്ന മർത്ത്യജനങ്ങളെ
യുദ്ധേ പലരെയും നിഗ്രഹിച്ചാനല്ലോ
എന്തൊരു കീർത്തിയതിനാൽ നിനക്കുള്ള-
തന്തകൻതൻ വശരല്ലോ മനുഷ്യർ കേൾ!
ആധികൾ കൊണ്ടും മഹാവ്യാധികൾ കൊണ്ടും
പ്രേതാധിപാലയം പുക്കു വാണീടുവോർ
ആർത്തരാം മർത്ത്യരെക്കൊന്നാൽ നിനക്കൊരു
കീർത്തിയില്ലെന്നതും പാർത്തരുളേണമേ.
'സത്യമത്രേയരുൾ ചെയ്തതെനിയ്ക്കൊരു
ബുദ്ധി പറഞ്ഞതുമെത്രയുമുത്തമം.
പാതാളലോകമകം പുക്കു ഞാനിനി
വാതാശനേന്ദ്രാദികളെജ്ജയിച്ചു പോയ്
ദേവലോകേ ചെന്നു ദേവേന്ദ്രനാദിയാം
ദേവകളേയും ജയിയ്ക്കുന്നതുണ്ടല്ലോ.'
എന്നതു കേട്ടരുൾചെയ്തിതു നാരദ-
'നിന്നു നിനക്കതു സാധിയ്ക്കുമെങ്കിലും
ഏതൊരു മാർഗ്ഗേണ പോകുന്നിതു ഭവാൻ
പാതാളലോകത്തു ചെന്നുകൊണ്ടീടുവാൻ?
അന്തകൻതൻ പുരിതന്നരികേ വഴി
ദന്ദശൂകാലയത്തിന്നു പോയീടുവാൻ
എന്തൊരുപായമിതോർക്കണമെങ്കിലു-
മന്തകൻ പോവാനയയ്ക്കയുമില്ലല്ലോ.'
നാരദനേവമരുൾചെയ്തനേരത്തു

ഘോരൻ മദേന ചിരിച്ചു ചൊല്ലീടിനാൻ:
‘ഭാവം ത്വദീയമറിഞ്ഞേൻ മഹാമുനേ!
കേവലം മൂഢന്മാർക്കെന്തറിയാവതും?
അന്തകൻ തന്നെജ്ജയിച്ചൊഴിഞ്ഞേതുമൊ–
രന്തർഗ്ഗതമെനിയ്ക്കില്ലെന്നു നിർണ്ണയം.
എന്നുരചെയ്ത ദശാനനൻ തന്നോടു
നന്നായനുവാദവും ചെയ്തു നാരദൻ.
യുദ്ധകോലാഹലം കാണാമിനിയെന്നു
ചിത്തകുതൂഹലം പൂണ്ടെഴുന്നള്ളിനാൻ.

## നാരദയമസംഭാഷണം.

മാനുഷർ ചെയ്യും ശുഭാശുഭകർമ്മങ്ങൾ
മാനസേ ചിന്തിച്ചമാത്യജനവുമായ്
വാണീടുമന്തകൻതൻ പുരി പുക്കിതു
വീണാധരൻ മുനി ഗാനവും ചെയ്തുടൻ.
വന്ദനവും ചെയ്തെതിരേറ്റു പൂജിച്ചു
നന്ദിച്ചിരുത്തിനാൻ ധർമ്മരാജൻ തദാ.
മന്ദസ്മിതം ചെയ്തു നാരദൻതന്നോടു
നന്ദിച്ചു ചോദിച്ചിതാദരപൂർവകം!
‘എന്തൊരു വാർത്തയുള്ളൂ ഭുവനത്രയേ
സന്താപമേതാനുമില്ലയല്ലീ മുനേ!’
‘എന്തു പറയാവതെന്നറിഞ്ഞീല ഞാൻ
ബന്ധമില്ലാതോരവസ്ഥയുണ്ടിന്നിപ്പോൾ,
കേൾക്കുന്നിതുമതു നിന്നോടു ചൊല്ലുവാൻ
ശീഘ്രമിവിടേയ്ക്കു വന്നിതു ഞാനെടോ!
പണ്ടു കേട്ടിട്ടില്ലയാത വിശേഷങ്ങ–
ളുണ്ടു കേൾക്കുന്നിതു വിസ്മയമെത്രയും
അന്തകൻ തന്നെജ്ജയിയ്ക്കേണമെന്നതു

ചിന്തിച്ചിവിടെ വരും ദശകന്ധരൻ
അന്തകദണ്ഡമേറ്റാൽ മരിയാതൊരു
ജന്തുവില്ലെന്നതു കേൾപ്പുണ്ടു മുന്നമേ.
ഇന്നറിയാമതുമെന്നേ പറയാവി'
തെന്നരുൾചെയ്തിരുന്നീടും ദശാന്തരേ,
പൂർണ്ണശരച്ചന്ദ്രമണ്ഡലമാകാശേ
തൂർണ്ണമുദിച്ചുപൊങ്ങും വണ്ണമാഭയാ
കാണായി പുഷ്പകമായ വിമാനവും
കൗണപാധീശൻ വരവിതു നിർണ്ണയം.
എന്നതറിഞ്ഞുരചെയ്തു കൃതാന്തനും
'വന്നു കൂടീടുക നമ്മുടെ സൈന്യവും.'
അന്തകസൈന്യവും ശംഖനാദം കേട്ടു
ദുന്ദുഭിഘോഷേണ വന്നുകൂടീടിനാർ.

## നരകദർശനം

കണ്ടാൻ കൃതാന്തപുരിയിൽ തദാ ദശ–
കണ്ഠൻ ഭയങ്കരമാം നരകങ്ങളെ.
താപമാമ്മാറു മഹാനരകങ്ങളിൽ
പാപികളെച്ചേർത്തു ദണ്ഡിപ്പിയ്ക്കുന്നതും
പുണ്യമതീവ ചെയ്തോരെ മനോഹര–
സ്വർണ്ണാലയേ സുഖിപ്പിയ്ക്കുന്നതും തദാ.
കാലസൂത്രമസിപത്രവനമഥ
ശൂലപ്രോതം വൈതരണിയെന്നിത്തരം
ക്രൂരങ്ങളയ മഹാനരകങ്ങളി–
ലോരോ ദുരിതങ്ങൾ ചെയ്ത ജനങ്ങളെ
ദുഃഖിപ്പിയ്ക്കുന്നതും കണ്ടു ദശാനന–
നുൾക്കടരോഷേണ നായും നരികളും
ചെന്നു കടിച്ചുടൽ കീറുന്ന നേരത്തു

ഖിന്നതയോടെ മുറയിടുന്നു ചിലർ;
വാച്ച കൃമികൾ കടിച്ചു വശംകെട്ടു
മൂർച്ഛിച്ചുവീണു മുറയിടുന്നു ചിലർ;
ചുട്ട മണലാം മരുഭൂമി തന്നിലേ
മുട്ടേൽ നടന്നു മുറയിടുന്നു ചിലർ;
കൂരിരുട്ടായ കുഴികളിൽ വീണഴൽ
പാരം മുഴുത്തു മുറയിടുന്നു ചിലർ;
ഘോരാംബുധിയിലൊരു കര കാണാതെ
പാരമുഴന്നു മുറയിടുന്നു ചിലർ.
തീയിൽ കിടന്നു പൊരിഞ്ഞുരുകിയുട–
ലയ്യോ! ശിവശിവയെന്നു കരകയും,
തണ്ണീർ തരുവതാർ പൈദാഹമുണ്ടെന്നു
തന്നേ പറഞ്ഞു മുറയിടുന്നു ചിലർ.
ചെമ്പുകൊണ്ടുള്ള രൂപം പഴുക്കെച്ചുട്ടു
സമ്പ്രമോദേന തഴുകിച്ചുമെപ്പൊഴും
'പൊൻ നിറമാമിവളെപ്പുണർന്നീടു നീ–
യന്നോ നിനക്കുള്ളിലിന്നോ സുഖമുള്ളൂ?'
എന്നു പറകയും നന്നായ്തഴുകിച്ചും
നിന്നീടുമന്തകകിങ്കരന്മാരെല്ലാം
ഉന്നതമാകിയ കുന്നിൻ മുകളിൽ നി–
ന്നന്യൂനതാപേന കീഴ്പോട്ടുരുട്ടിയും
എയ്യുന്നതാരെന്നതേതുമറിയാതെ
മെയ്യിൽ വന്നമ്പുകൾ കൊണ്ടുകൊണ്ടും ബലാൽ
ഈയവും നന്നായുരുക്കിച്ചിലരുടെ
വായിൽപ്പകർന്നു കുടിപ്പിയ്ക്കുയും ചിലർ;
മൂത്രമലജലചോരചലങ്ങളാൽ
പൂർത്തിയായുള്ള പുഴയിൽ കിടന്നുടൻ
നീന്തിക്കുഴഞ്ഞതുതന്നെ കുടിയ്ക്കയും

താന്തരായ് വാഴുമനേകനാളിങ്ങനെ.
ശൂലത്തിന്മേൽ കിടന്നാടുന്നിതു ചിലർ,
കാലഭടന്മാർ കഴയിട്ടു ഞെക്കിയും
ചുട്ട കൊടിൽ കൊണ്ടുടലിൽ പിടിയ്ക്കയും
നിഷ്ഠുരമാംവണ്ണം കൊക്കു വലിയ്ക്കയും
വക്രതുണ്ഡങ്ങളാൽ ഗൃദ്ധ്രകാകന്മാരു-
മക്ഷികൾ കൊത്തിക്കുടയുന്നതും പിന്നെ
നായ്ക്കളെഴുന്നൂറ്റിരുപതുണ്ടുഗ്രമായ്
രൂക്ഷതയോടു കടിച്ചുവലിയ്ക്കയും
രാക്ഷസർ വാൾകൊണ്ടു വെട്ടിപ്പൊളിയ്ക്കയും
വായ്ക്കുന്ന ചോര കുടിച്ചുടനാർക്കയും;
വായ്പോടു വായുമമ്മൂക്കുമമർത്തുടൻ
വീർപ്പുമുട്ടിച്ചു പിടയുന്നിതു ചിലർ;
മുള്ളിലവറ്റിന്മേലിട്ടു വലിച്ചുടൻ
തുള്ളി നിലവിളിയ്ക്കുന്നതും കേൾക്കായി.
അറ്റമില്ലതോളമുള്ള നരകങ്ങൾ
മറ്റും പലതരം കണ്ടിതു രാവണൻ.
താപേന ഘോരനരകേ കിടപ്പൊരു
പാപികളെക്കണ്ടനേരം ദശാനനൻ
കാരുണ്യമുൾക്കൊണ്ടെടുത്തു കരേറ്റിനാൻ.
പോരിന്നടുത്താർ കൃതാന്തഭടന്മാരും
'ആരിവൻ ധർമ്മരാജാജ്ഞയെ ലംഘിപ്പാൻ
ദൗരാത്മ്യമുൾക്കൊണ്ടിവിടേയ്ക്കു വന്നതും.
നമ്മളാൽ ചെന്നിങ്ങു കൊണ്ടുപോന്നീടാതെ
നമ്മുടെ രാജ്യത്തു വന്നതുമത്ഭുതം!
പത്തു തലയുമിരുപതു നേത്രവും
ഹസ്തങ്ങളുമുണ്ടിരുപതിവന്നെടോ!
നീലാദ്രിപോലെ ഭവങ്കരനെത്രയും

കാലവശഗതനാകതന്നേ ദൃഢം.'
അന്യോന്യമിത്ഥം പറഞ്ഞായുധങ്ങളും
സന്നാഹമോടെടുത്താർത്തടുത്തീടിനാർ.
ശ്രാദ്ധദേവാനുചരന്മാരെയന്നേരം
രാത്രിഞ്ചരന്മാർ തടുത്തുനിർത്തീടിനാർ.
അപ്പോൾ കൃതാന്തഭടന്മാർ ശരങ്ങളാൽ
പുഷ്പകമായ വിമാനേ നിരന്നെഴും
ഗോപുരസൗധാദികൾ മുറിച്ചോരള-
വാഭയാ പിന്നെയുമുണ്ടായ് വരും ദൃഢം.
ബ്രഹ്മാവിനാൽ പുരാ നിർമ്മിതമാകിയ
നിർമ്മലപുഷ്പകമാകയാൽ വിസ്മയം.
നക്തഞ്ചരേന്ദ്രനുമസ്ത്രജാലങ്ങളാ-
ലത്തൽ ചേർത്തീടിനാനന്തകസേനയെ.
ശക്തിയോടന്തകകിങ്കരന്മാർ ഗദാ-
ശക്തിശൂലാദികൾകൊണ്ടു സരഭസം
നക്തഞ്ചരേന്ദ്രബലത്തെ പ്രയോഗിച്ചാർ
വിത്രസ്തരായിതു രക്ഷോബലം തദാ.
യുദ്ധകോലാഹലംകൊണ്ടു ജഗത്ത്രയ-
മുദ്ധൂതമായിതു ചിത്രമത്രേ തുലോം.
രാത്രിഞ്ചരന്മാർ തളർന്നു ചമഞ്ഞതു
പാർത്തു ദശഗ്രീവനുമതിക്രുദ്ധനായ്.
അത്യർത്ഥമസ്ത്രശസ്ത്രങ്ങൾ വരിഷിച്ചാ-
നത്തലൊഴിഞ്ഞുനിന്നന്തകസൈന്യവും.
ശസ്ത്രശൂലാസ്ത്രവജ്രാദിപ്രഹരേണ
രക്താഭിഷിക്തനായ് നക്തഞ്ചരേന്ദ്രനും.
പുഷ്പിതശിംശപാതുല്യശരീരനായ്
പുഷ്പകാഗ്രേനിന്നു ഭൂമിയിൽ ചാടിനാൻ.
വില്ലും ശരങ്ങളും കൈക്കൊണ്ടു രാവണൻ

കൊല്ലുന്നതുണ്ടിവരെ ക്ഷണം കൊണ്ടെന്നു
പാശുപതാസ്ത്രം ജപിച്ചുകൊടുത്തിതാ–
കാശഭൂമ്യന്തരമന്തരമെന്നിയേ
ഉജ്ജ്വലിച്ചേറ്റമെരിയുന്നതു കണ്ടു
നിർജ്ജരദൈത്യഗന്ധർവ്വയക്ഷാദികൾ
വിത്രസ്തരായകന്നീടിനാരന്നേരം.
ശത്രുസംഘത്തെയൊടുക്കുവാനായ് വന്നൊ–
രസ്ത്രാഗ്നിതന്നിൽ ദഹിച്ചു തുടങ്ങിനാർ.
മിത്രാത്മജാനുചരന്മാരതു കണ്ടു
നക്തഞ്ചരന്മാരുമാർത്തു തുടങ്ങിനാർ.

## രാവണകാലയുദ്ധം

സേനാവിനാശവും ശത്രുവിജയവും
മാനസേ ചിന്തിച്ചു കല്പിച്ചു കാലനും
ഞനിവനെജ്ജയിച്ചീടുവനെന്നഭി–
മാനമോടൂർവീസമാനമാം തേരതിൽ
സത്വരമേറി നടന്നാനതു കണ്ടു
മൃത്യുവുമന്തകൻ മുൻപേ നടകൊണ്ടാൻ.
മിന്നൽ പോലെ വിളങ്ങുന്ന പാശങ്ങളും
തന്നരികേ ചേർത്തു മുദ്ഗരാഗ്രത്തിങ്കൽ
താനൊരു മൂർത്തിയായ് കാലദണ്ഡും ധരി–
ച്ചൂനമൊഴിഞ്ഞന്തകാഗ്രേ നടകൊണ്ടാൻ.
അന്തകകോപമാലോക്യ മഹാജന–
മെന്തിതയ്യോ കഷ്ടമെന്നുഴന്നീടിനാർ.
പേടിച്ചു മണ്ടിനാർ ധൂമ്രാക്ഷനാദികൾ
പേടികൂടാതെ നിന്നാൻ ദശവക്ത്രനും.
ആയുധജാലമയച്ചാൻ കൃതാന്തനു–
മായാസമുൾക്കൊണ്ടു നിന്നാൻ ദശാസ്യനും.

പാരം തളർന്നു തുടങ്ങിന നേരത്തു
ഘോരമായെയ്താൻ കൃതാന്തനെ രാവണൻ.
നിർമ്മലമായ വരായുധജാലങ്ങൾ
മർമ്മങ്ങൾ തോറുമയച്ചാൻ കൃതാന്തനും.
ഏഴഹോരാത്രമവർ തമ്മിലിങ്ങനെ
രോഷേണ നിന്നു പോർ ചെയ്താരൊരുപോലെ.
കണ്ടാർ വിരിഞ്ചാദികളുമായോധനം
പണ്ടൊരു യുദ്ധമൊരുനാളുമിങ്ങനെ
ഉണ്ടായിതില്ലിനിയീവണ്ണമെങ്ങുമേ
ഉണ്ടാകയുമില്ലയെന്നു മഹാജനം.
കൊണ്ടാടിനാർ കണ്ടുനിന്നവരൊക്കവേ.
നൂറായിരം ശരമെയ്താൻ കൃതാന്തനെ
വേറെയോരേഴമ്പു സൂതനെയുമെയ്താൻ.
നൂറു ശരം മൃത്യുതന്നെയുമെയ്തിതു
ശൂരനാം രാവണൻ പിന്നെയതുനേരം
മൃത്യുമുഖാനലവായുവേഗം കൊണ്ടു
നക്തഞ്ചരന്മാർ ദഹിച്ചുതുടങ്ങിനാർ.
അത്ഭുതമത്ഭുതമെന്നു കാണും ജന-
മുദ്ധൂതതാപാലകന്നുതുടങ്ങിനാർ.
തൽക്ഷണം മൃത്യു ചൊന്നാനന്തകനോടു
'രക്ഷോവരനെ ഞാൻ നിഗ്രഹിച്ചീടുവൻ.
എന്നെയയച്ചാലുമേതും പ്രയാസമി-
ല്ലിന്നിവൻ തന്നെ വധിപ്പാനറിക നീ.'
'എങ്കിൽ നീ ചെൽകെ'ന്നു ധർമ്മരാജാജ്ഞയാ
ഹുങ്കാരമോടു നടന്നിതു മൃത്യുവും.
കാലൻ മഹാദണ്ഡവും ധരിച്ചുംകൊണ്ടു
കാലാനലജ്ജ്വാല പൊങ്ങുന്നതുപോലെ
അന്തകൻ തന്നുടെ ദണ്ഡുകൊണ്ടാലൊരു-

ജന്തുക്കളും പിന്നെ ജീവിയ്ക്കയില്ലല്ലോ.
അന്തകൻ ദണ്ഡുമായ് വേഗാലടുത്തപ്പോ–
ളന്തികേ നിന്നവർ വെന്തുപൊറായ്കയാൽ
ഉണ്ടാമിനിജ്ജയമന്തകനെന്നെല്ലാം
കണ്ടുനിന്നോരും പറഞ്ഞുതുടങ്ങിനാർ.
ചണ്ഡകരാത്മജൻ ചണ്ഡപരാക്രമൻ
ദണ്ഡം പ്രയോഗിപ്പാനോങ്ങിയ നേരത്തു
പുണ്ഡരീകോത്ഭവൻ മണ്ടിവന്നീടിനാൻ,
ദണ്ഡിനാൽ താഡിയ്ക്കോലാ നീ ദശാസ്യനെ
വഞ്ചിയ്ക്കോലാ മമ സത്യവാക്യത്തെ നീ.
ദേവകളാൽ മരിയായ്കെന്നൊരു വരം
രാവണനായ്  കൊടുത്തീടിനേനേഷ ഞാൻ
ബാഡവാഗ്നിപ്രഭമാകിയ ദണ്ഡിനാൽ
താഡനമേറ്റാൽ മരിയ്ക്കും സമസ്തരും.
എന്നു നിനക്കും വരം തന്നിതെന്നതി–
ലൊന്നിനു വിഘ്നം വരുമിതു ചെയ്കിൽ നീ.
നീയടങ്ങേണമെൻ വാക്കു കേട്ടിന്നിനി
പോയാലുമന്തഃപുരത്തിങ്കൽ വൈകാതെ.'
ഇത്ഥമാകർണ്യ പിതാമഹൻ തന്നൊടും
വൃത്രാരിമുഖ്യന്മാരാം സുരന്മാരൊടും
സത്ത്വഹൃദയനാം നാരദൻ തന്നൊടും
സത്വരം മോദാലമർത്ത്യലോകേ ചെന്നു
മൃത്യുവും പുക്കതിസ്വസ്ഥനായ്മേവിനാൻ.
അന്തകനെജ്ജയിച്ചേനെന്നു മാനസേ
ചിന്തിച്ചു പൂർണ്ണമദാന്ധനായ് രാവണൻ.
ബന്ധുക്കളേയും വിമാനമതിലേറ്റി–
സ്സന്തുഷ്ടനായ് നടന്നീടിനാൻ രാവണൻ.
വാസുകിതന്നുടെ മന്ദിരം പ്രാപിച്ചു

വാസവാരാതി വിളിച്ചിതു പോരിനായ്.
സർപ്പഗണത്തെയും വെന്നു വിരവോടു
കർബ്ബുരേന്ദ്രൻ വശമാക്കി നടന്നുടൻ
ചെന്നാൻ മണിമതിയായ മഹാപുരി–
തന്നിൽ നിവാതകവചാസുരേന്ദ്രന്മാർ
ധാതാവുതന്റെ വരബലം കൊണ്ടവർ
ഭീതികൂടാതെ ചിരം വസിച്ചീടിനാർ.
തത്രൈവ ചെന്നു യുദ്ധാർത്ഥം തദാ ദശ–
വക്ത്രനും സിംഹനാദം ചെയ്തു ചൊല്ലിനാൻ:
'പോർക്കു പുറപ്പെടുകെന്നോടിനിയെന്ന
വാക്കു കേട്ടോരു നിവാതകവചന്മാർ
ചാപശരാദികൾ കൈക്കൊണ്ടടുത്തോരു
ചാപല്യമെന്നിയേ പോർ തുടങ്ങീടിനാർ.
ഭീതിയൊഴിഞ്ഞു പോർചെയ്താൻ ദശാസ്യനു–
മേതുമേ ഭേദവും വന്നീലൊരുവനും.
തോൽവിയും വെറ്റിയും കണ്ടതില്ലിങ്ങനെ
കാലവുമോരാണ്ടു ചെന്നിതവ്വണ്ണമേ.
തല്ക്കാലമംഭോജസംഭവനന്തികേ
പുഷ്കരാന്തേ നിന്നുടനെഴുന്നള്ളിനാൻ.
'ആയിരത്താണ്ടിങ്ങനെ നിങ്ങൾ തങ്ങളി–
ലായോധനം ചെയ്കിലുമില്ലൊരു ജയം.
ദേവാസുരാദികളാൽ മരിയായ്കെന്നു
രാവണനായ് ഞാൻ വരം കൊടുത്തീടിനേൻ.
നിങ്ങൾക്കുമുണ്ടായ് വരാ തോൽവിയാകയാൽ
തങ്ങളിൽ സഖ്യമമ്പോടു ചെയ്തീടുവിൻ.'
എന്നരുൾ ചെയ്തവാറേയവർ തങ്ങളിൽ
നന്നായ് നിരന്നു സഖ്യം ചെയ്തു മേവിനാർ.
നന്ദിച്ചവർകൾക്കനുഗ്രഹവും നൽകി

മന്ദേതരമെഴുന്നള്ളി വിരിഞ്ചനും.
പിന്നെ മണിമതിയായ നഗരിയി-
ലന്യോന്യമൊന്നിച്ചിരുന്നു ദശാസ്യനും.
ഓരാണ്ടുകാലം കഴിഞ്ഞോരനന്തരം
വീരൻ ദശാനനനോർത്തരുളീടിനാൻ.
നൂറുമാസം കഴിഞ്ഞു മമ ലങ്കയും
വേറിട്ടു പോന്നിട്ടു പോകേണമാശു നാം.
കാലം കളയരുതെന്നു പുറപ്പെട്ടു
കാലകേയന്മാരുടെ പുരം പുക്കിതു.
കൊന്നാനസുരരിലേഴുജനങ്ങളെ
പിന്നെ വരുണാലയം കണ്ടു മേവിനാൻ.
ക്ഷീരാംബുരാശിയ്ക്കു മൂലമായ് മേവിന
ചാരു സുരഭിയേയും കണ്ടു വന്ദിച്ചാൻ.
യുദ്ധത്തിനാശു വിളിച്ചാൻ വരുണനെ-
ത്തത്ര വരുണപുത്രന്മാർ പുറപ്പെട്ടാർ.
രാത്രിഞ്ചരന്മാർ തടുത്തുനിർത്തീടിനാർ.
ആർത്തി മുഴുത്തു വരുണാത്മജബലം
കൂർത്തശസ്ത്രാസ്ത്രങ്ങളേറ്റൊടുങ്ങീടിനാർ.
ധാത്രിയിൽ നിന്നുയർന്നംബരേ നിന്നുടൻ
പേർത്തു പൊരുതാർ വരുണാത്മജന്മാരും
രാത്രിഞ്ചരേശ്വരനാകിയ രാവണ-
നാർത്തനായ് മോഹം കലർന്നു വീണീടിനാൻ.
അപ്പതിനന്ദനന്മാരുടെ തേർത്തട-
മപ്പോൾ മഹോദരനും പൊടിച്ചീടിനാൻ.
എന്നതിനേതുമൊരു കുറവെന്നിയേ
പിന്നെയുമംബരേ നിന്നു യുദ്ധം ചെയ്താർ.
മോഹമകന്നുടൻ രാവണനന്നേരം
സാഹസം കൈക്കൊണ്ടടുത്തു യുദ്ധം ചെയ്താൻ.

ശൂലപരിഘശസ്ത്രാസ്ത്രങ്ങളും മഴ–
പോലെ ചൊരിഞ്ഞാൻ ദശാനനനന്നേരം.
ശസ്ത്രങ്ങളേറ്റു വരുണാത്മജന്മാരും
പൃത്ഥ്വിയിൽ വീണു മോഹിച്ചാരതുനേരം.
സേനാധിപന്മാരെടുത്തങ്ങു കൊണ്ടുപോയ്
പാനീയവും തളിച്ചാശ്വസിപ്പിച്ചിതു.
നക്തഞ്ചരാധിപാനായ ദശാനനൻ
മത്തനായ് നിന്നു വിളിച്ചു ചൊല്ലീടിനാൻ:
'പോർക്കു പുറപ്പെടുവാൻ ചൊൽ വരുണനെ
പ്പാർക്കരുതേതുമിനിയെന്നു ചൊല്ലുവിൻ.'
ഇത്ഥമാകർണ്യ പ്രഭാസൻ വരുണഭൃ–
ത്യോത്തമനുത്തരം സത്വരം ചൊല്ലിനാൻ:
'ഇപ്പോളിവിടെയില്ലല്ലോ ജലാധിപ–
നുല്പലസംഭവൻ തന്നുടെ സന്നിധൗ
ഗീതങ്ങൾ കേൾപ്പതിനായങ്ങു പോയിതു
ജാതമോദേന പൊയ്കൊണ്ടാലുമാശു നീ.
നിർജ്ജരാരാതിയാം നിന്നോടു പോർ ചെയ്തു
നിർജ്ജിതന്മാരായ് ചമഞ്ഞു കുമാരന്മാർ
നിന്നോടു നേരിടുവാനില്ലിനിയാരും
വന്നു ജയിച്ച ഫലം തവ നിർണ്ണയം.'
എന്നതു കേട്ടപഹാസവും ചെയ്തങ്ങു
നന്ദിച്ചു പുഷ്പകമേറി നടകൊണ്ടാൻ.
ദേവദൈതേയഗന്ധർവമുനിസിദ്ധ–
ദർവ്വീകരനരകിന്നരയക്ഷാദി–
വംശങ്ങളിലുള്ള ദിവ്യാംഗനമാരെ
സ്സംശയമെന്നിയേ ചെന്നു പിടിപെട്ടു
പുഷ്പകം തന്നിൽ കരേറ്റിയവരുടെ
വിപ്രലാപം കേട്ടലിയും ശിലകളും!

'ഹാ ഹാ ജനക! ഹാ ഹാ മമ വല്ലഭ!
ഹാ ഹാ ജനനി! ഹാ ഹാ മമ നന്ദന!
ഹാ ഹാ സഹജ! പിതൃവ്യ! ഗുണാംബുധേ!
നിങ്ങളേയും പിരിഞ്ഞെത്രയും ദുഃഖിച്ചു
ഞങ്ങളീവണ്ണമകപ്പെട്ടു ദൈവമേ!
വിട്ടുകളകയുമില്ലിവനെങ്ങുമേ
ദുഷ്ടൻ പിടിച്ചു ഭക്ഷിച്ചുകളകയോ!
കൊല്ലുമതല്ലയായ്കിൽ പുലയാടിയ്ക്കു-
മില്ലൊരു നല്ലതൊരുജാതിയും ഹരേ!
മാരാതുരനായ നീചനൊരു ദിവ്യ-
നാരിനിമിത്തം വരിക മരണവും.'
ഇത്ഥം കുലസ്ത്രീകളിട്ട ശാപത്തെയും
മത്തനായേതുമറിഞ്ഞീല രാവണൻ.
ഭേരീനിനാദേന ലങ്കാപുരം പുക്ക
നേരമെതിരേറ്റു വന്ദിച്ചിതേവരും.
പൗരജനങ്ങൾ, വിമാനിത്തിന്മേൽ നിന്നു
പാരിലിറങ്ങി വസിച്ചിതു രാവണൻ.
അന്നേരമാ ശൂർപ്പണഖയും ഭ്രാതാവു-
തന്നോടു കേണു പറഞ്ഞുതുടങ്ങിനാൾ:
'വിശ്വജനങ്ങൾ പഴിയ്ക്കുമാറെന്നെ നീ
വിശ്വസ്തയാക്കിച്ചമച്ചതു നന്നല്ലോ.'
'ശത്രുമിത്രത്വമോർത്തീല യുദ്ധത്തിൽ ഞാൻ
ഭർത്താവു തന്നെയുണ്ടാക്കാം നിനക്കിന്നു
ചെന്നു ഖരദൂഷണത്രിശിരാക്കളോ-
ടൊന്നിച്ചു ദണ്ഡകം തന്നിൽ വസിയ്ക്ക നീ.
എന്നാൽ നിനക്കു പതിയായ് വരിച്ചാലും
ധന്യനായോരു പുരുഷനെ വൈകാതെ.'
ഇത്ഥം പറഞ്ഞയച്ചാനവളും പോയി

ബദ്ധമോദം ജനസ്ഥാനേ മരുവിനാൾ.
രാവണി രാജസൂയാശ്വമേധാദിക-
ളാവോളവും പല യാഗങ്ങളും ചെയ്തു
ദേവകളോടു വരവും വരിച്ചുകൊ-
ണ്ടെവരേയും ജയിയ്ക്കായ്‌വരുമാറവൻ
താതനെക്കണ്ടു നമസ്കരിച്ചീടിനാ-
നാദരവോടു പുണർന്നു ദശാനനൻ.
നിൻ തൊഴിലെന്തെന്നു ചോദിച്ച നേരത്തു
അന്തർമുദാ പറഞ്ഞീടിനാൻ ശുക്രനും:
'യാഗാദികർമ്മങ്ങൾ ചെയ്തു വരംകൊണ്ടു
ലോകോത്തമനായ് ചമഞ്ഞു തവാത്മജൻ.
തേരും നിനച്ചവണ്ണം നടക്കും തന്റെ
വൈരികൾക്കെങ്ങുമേ കാൺമാനുമാമല്ലോ.
ബാണമൊടുങ്ങാതെയുള്ളൊരു തൂണിയും
പ്രാണരക്ഷാർത്ഥമഭേദ്യകവചവും
എല്ലാം കൊടുത്തു മഹേശ്വരൻ തന്നുടെ
വല്ലഭയോടും മറഞ്ഞതിപ്പോഴെടോ!
വന്നുതുടങ്ങി ഭവാനെന്നു കേൾക്കയാൽ
നിന്നിതു കണ്ടുപോകാമെന്നതോർത്തു ഞാൻ.
വാജിമേധാദികൾ കൊണ്ടു ദേവന്മാരെ
പൂജിപ്പതിന്നവകാശമില്ലേതുമേ.
ദേവകൾ നമ്മുടെ ശത്രുക്കളാകയാൽ
സേവിപ്പതിനില്ല യോഗ്യമവരെ നാം.
ഈശനെപ്പൂജിപ്പതും കാര്യമെന്നുട-
നാശരാധീശൻ പറഞ്ഞോരനന്തരം
പുഷ്പകത്തിന്മേലിരുന്നു വിലാപിയ്ക്കു-
മുല്പലപത്രാക്ഷിമാരെയിറക്കിനാൻ.
അപ്പോളതുകണ്ടു ചൊന്നാൻ വിഭീഷണ-

'നത്ഭുതമോർത്തുകണ്ടാലിപ്പരാക്രമം.
നല്ല പതിവ്രതമാരെപ്പിടിച്ചുകൊ-
ണ്ടൊല്ലാതകർമ്മങ്ങളിങ്ങനെ ചെയ്കയാൽ
ദുഷ്കീർത്തി ദുഷ്കൃതം വംശവിനാശന-
മൊക്കെയകപ്പെടുമില്ലൊരു സംശയം.
ഇത്ഥം പരദാരപീഡ ചെയ്താൽ വരു-
മെത്രയുമാപത്തുകളതു കേൾക്ക നീ.
നമ്മുടെ താതാഗ്രജൻ മാല്യവാനവൻ
തന്മകൾ പുഷ്പോല്ക്കടയാമവളല്ലോ,
നമ്മുടെ മാതാവു തന്നുടെ മൂത്തവൾ
തന്മകൾ കുംഭീനസിയവൾ തന്നെയും
കൊണ്ടുപോയാൻ മധുവാകിയ രാക്ഷസൻ
കണ്ടീലയാരുമിവിടെയിരുന്നവർ.
മേഘനാദൻ മുനിമാരുമായോരോരോ
യാഗവും ചെയ്തിരുന്നീടിനാനന്നേരം.
ദീനതയെന്നിയെ വന്നു വിരവോടു
ഞാനുമിവിടെയില്ലാഞ്ഞൊരവസരം
പാർത്തു ബലാലാശു കൊണ്ടുപോയാനവൻ.
കീർത്തികേടും നമുക്കുണ്ടെന്നു നിർണ്ണയം.
ഞാനുമോർത്തേനവൻ തന്നെ വധിയ്ക്കിലോ,
നൂനമവൾക്കു വൈധവ്യമകപ്പെടും.
പിന്നെയും വേണമൊരുത്തനു നൽകുക
കന്യകതന്നെയതിനില്ല സംശയം.
എങ്കിലിവനുതന്നെയെന്നിങ്ങനെ
സങ്കല്പമുൾക്കൊണ്ടിരിയ്ക്കുന്നിതു ഞാനും.'

## രാവണൻ യുദ്ധത്തിനു പോകുന്നു

എന്നു വിഭീഷണൻ ചൊന്നതു കേട്ടപ്പോൾ
വന്ന കോപാത്തോടു ചൊന്നാൻ ദശാനനൻ:

'ചെന്നു വിരവോടു കൊന്നു മധുവിനെ
വിണ്ണവർ തന്നെയും വെന്നു വരുവൻ ഞാൻ.
കുംഭകർണ്ണനുണർന്നാലവൻ തന്നുടെ
വൻപടയോടും വരുവാൻ നിയോഗിയ്ക്ക.
മുമ്പിൽ നടക്കവേണം മേഘനാദനും
വമ്പടയാളികളായുള്ളവർകളും.
നമ്മുടെ തേരുമൊരുമിച്ചു നിർത്തുക;
സമ്മോദമോടു പുറപ്പെടുകേവരും.
ശംഖമൃദംഗാദി വാദ്യഘോഷത്തൊടും
മംഗളമായ മുഹൂർത്തേ പുറപ്പെടാം.
ലങ്കയും പാലിച്ചിരിയ്ക്ക വിഭീഷണൻ
ശങ്കാവിഹീനം ജയിച്ചുവരുവൻ ഞാൻ.'
എന്നു പറഞ്ഞു തേരേറിപ്പുറപ്പെട്ടു
ചെന്നു മധുപുരാന്തേ മരുവീടിനാൻ.
കണ്ണുനീരും വാർത്തു കുംഭീനസി വന്നു
തന്നുടെ സോദരനോടു ചൊല്ലീടിനാൾ:
'എന്നുടെ ഭർത്താവിനെക്കൊലചെയ്യായ്ക
നിന്നഭീഷ്ടങ്ങളനുഷ്ഠിയ്ക്കുമെൻ പതി.
ദേവകളോടു യുദ്ധത്തിനു പോകിലോ
സേവകന്മാരിലൊന്നായവനും വരും.'
'എങ്കിലെന്മുമ്പിൽ വരുത്തീടവനെ നീ
സങ്കടം തീർത്തഭയം കൊടുത്തീടുവൻ.'
എന്നതു കേട്ടു കുംഭീനസി വേഗേന
ചെന്നു ഭർത്താരമുണർത്തി വരുത്തിനാൾ.
'ചെന്നു മാതുസോദരൻ തന്നെയും കണ്ടവൻ
തന്നോടുകൂടെ യുദ്ധത്തിനു പോക നീ
എന്നാൽ നിനക്കു സൗഖ്യം വരും നിർണ്ണയം
വന്നുകൂടീടുമെനിയ്ക്കു സുഖമെന്നാൽ.'

കുംഭീനസീവാക്കു കേട്ടു മധുവതി–
സംഭ്രമം പൂണ്ടു ദശാസ്യനേയും വന്നു
കണ്ടു യഥോചിതാചാരപുരസ്കൃതം
കൊണ്ടാടി നന്നായ് വിരുന്നും കഴിച്ചുടൻ.
ബന്ധുസല്ക്കാരം പരിഗ്രഹിച്ചാദരാൽ
പംക്തിമുഖനുമവനോടു ചൊല്ലിനാൻ:
'എന്നോടുകൂടെ നീ പോരുക വൈകാതെ,
വിണ്ണോർപുരിയ്ക്കു യുദ്ധത്തിനു മത്സഖേ!'
രാവണനോടുകൂടെ പുറപ്പെട്ടിതു
ദേവകളോടു പോർക്കായ് മധുവീരനും.
അന്തിനേരം ചെന്നു കൈലാസശൈലേശ്വ–
രാന്തികേ കാനനേ പുക്കാൻ ദശാസ്യനും.
തൽക്ഷണേ ചെന്നളകാപുരിസന്നിധൗ
രക്ഷോബലവും കിടന്നുറങ്ങീടിനാർ.
സൗരഭ്യമാന്ദ്യശൈത്യാദിഗുണത്തോടും
ചാരത്തു വീയിത്തുടങ്ങി പവനനും.
ചന്ദ്രനുമപ്പോളുദിച്ചു പൊങ്ങീടിനാൻ
ചന്ദ്രികയും പാരിലൊക്കെപ്പരന്നുതേ.
കിന്നരേശാലയം തന്നിലിരുന്നോരോ
കിന്നരന്മാരപ്സരസ്ത്രീജനവുമായ്
പാടുന്ന ഗീതങ്ങൾ കേട്ടകതാരഴി–
ഞ്ഞാടൽ പൂണ്ടാനനംഗാതുരനായവൻ.
കന്ദർപ്പബാണങ്ങളേറ്റു സന്താപേന
ചന്ദ്രബിംബത്തെയും നോക്കി വാഴും വിധൗ
ദിവ്യാംബരാഭരണാലേപനങ്ങളാൽ
സർവാംഗമെല്ലാമലങ്കരിച്ചങ്ങനെ
ലോകൈകസുന്ദരിയാകിയ നാരിതാ–
നേകാകിനിയായ് വരുന്നതു കണ്ടവൻ

വേഗേന കൈയും പിടിച്ചിരുത്തീടിനാ-
നാകുലമാനസയായ് ചമഞ്ഞാളവൾ:
'ആരു നീയാകുന്നതെന്തു നിൻ പേരു മ-
റ്റാരെടോ നിന്നുടെ വല്ലഭൻ ഭാഗ്യവാൻ?
നിന്നോടുകൂടെ രമിച്ചു വാണീടുവാ-
നെന്നോടു തുല്യരായില്ല മറ്റാരുമേ.
എന്നോടുകൂടെ വസിച്ചീടിവിടെ നീ
പിന്നെ ഞാൻ നിന്നെയയച്ചീടുവനെടോ!'
ഇത്ഥം ദശമുഖൻ ചൊന്നതു കേട്ടതി-
ത്രസ്തയായ് ചൊല്ലിനാൾ മെല്ലവേ രംഭയും:
'നിന്നുടെ പൂർവജനായ ധനേശ്വരൻ
തന്നുടെ പുത്രൻ നളകൂബരനവൻ
തന്നുടെ വല്ലഭയാകിയ രംഭ ഞാൻ
നിന്നുടെ പുത്രിയായ് വന്നീടുമോർക്ക നീ
ഒല്ലാത കാര്യമോരായ്ക നീ മാനസേ
നല്ലവണ്ണമയച്ചീടെന്നെ വൈകാതെ.'
അപ്പോൾ ദശമുഖൻ ചൊന്നാനതിൻമൂല-
മപ്സരസ്ത്രീകൾക്കു ദൂഷണമില്ലേതും.
വൻപോടിവണ്ണം പുണർന്നിതു രാവണൻ
രംഭയെക്കമ്പം കലർന്നു പോയാളവൾ.
ചെന്നു നളകൂബരനോടവസ്ഥക-
ളൊന്നൊഴിയാതെ പറഞ്ഞിതു രംഭയും.
വൻപോടിനിയുമൊരുത്തിയെച്ചെന്നവ-
നൻപോടിവണ്ണം തൊടുകിലവൻ തല
ഏഴായ് നുറുങ്ങി വീണാശു മരിക്കെന്നു
രോഷാൽ നളകൂബരൻ ശപിച്ചീടിനാൻ.
ഭേരിയും പാരം മുഴക്കിനാർ ദേവകൾ
മാരിപോലെ പുഷ്പവൃഷ്ടി തൂകീടിനാർ.

അന്നു തുടങ്ങിയിണങ്ങാത മാതരെ-
ച്ചെന്നു തൊടുകയുമില്ല ദശാനനൻ.
ആദിത്യനുമുദിച്ചീടിനാനന്നേരം
വാദിത്രഘോഷേണ രാക്ഷസവീരനും
സ്വർഗ്ഗലോകം ജയിപ്പാൻ നടകൊണ്ടിതു
ഒക്കെ നടുങ്ങി ഭയേന ജഗത്ത്രയം
സപ്തസമുദ്രങ്ങളും പൂർണ്ണഘോഷേണ
തൃപ്തികലർന്നങ്ങു പൊങ്ങിവരുമ്പോലെ
കോലാഹലം കേട്ടു വാസവനന്നേര-
മാലോലചേതസാ ചെന്നങ്ങതിഭയാൽ
ക്ഷീരപാരാവാരതീരം പ്രവേശിച്ചു
നാരായണനെ സ്തുതിച്ചാൻ പലതരം:
'രാവണൻതന്നെ വധിച്ചു ഭയം തീർത്തു
ദേവകളെപ്പരിപാലിച്ചുകൊള്ളണം.
ആശ്രയം മറ്റില്ല ഞങ്ങൾക്കൊരുനാളു-
മാശ്രിതവത്സല! കാരുണ്യവാരിധേ!'
സംക്രന്ദനസ്തുതി കേട്ടു നാരായണൻ
ശംഖചക്രാബ്ജഗദാധരൻ മാധവൻ
പങ്കജലോചനൻ പത്മാലയാവരൻ
സങ്കടം ഭക്തജനത്തിനു തീർപ്പവൻ
ദേവേന്ദ്രനോടരുൾ ചെയ്താനതുനേരം:
'രാവണനോടു നിങ്ങൾക്കു ജയം വരാ,
ദേവകൾക്കിന്നഭിമാനക്ഷയം വരും
ദേവരികളോടു യുദ്ധം തുടങ്ങുകിൽ.
ധാതാവുതന്റെ വരപ്രസാദത്തിനാ-
ലേതുമവനോടൊരുത്തർക്കുമാവില്ല.
ആധികൂടാതെ വസിപ്പിനെല്ലാവരും
ഖേദവും കാലാന്തരേണ തീർത്തീടുവൻ.

ശത്രുക്കളോടു ഞാനേറ്റാലവർകളെ
മൃത്യുപുരത്തിനയച്ചൊഴിഞ്ഞെന്നിയേ
പിന്തിരിഞ്ഞാശു പോന്നീടുമാറില്ലതി-
നന്തരമില്ലിതുകാരണമിന്നു ഞാൻ
നിന്നോടുകൂടി വരികയുമില്ലവൻ-
തന്നെ വധിപ്പാനടുത്തീല കാലവും.
ഉണ്ടാമൊരു സമയം നമുക്കക്കാല-
മുണ്ടായ് വരും ജയമെന്നറിഞ്ഞീടു നീ.'
ഇത്ഥമരുൾചെയ്തു നാരായണസ്വാമി
തത്രൈവ മെല്ലെ മറഞ്ഞരുളീടിനാൻ.
വന്ദിച്ചു ഭക്ത്യാ നമസ്കാരവും ചെയ്തു
മന്ദമന്ദം വിബുധേന്ദ്രനും വാങ്ങിനാൻ.

## രാവണ–ഇന്ദ്രയുദ്ധം

കേൾക്കായിതപ്പോളതീവ കോലാഹലം
രാക്ഷസദേവസേനാസമരോത്ഭവം.
വാരണവാജികൾ കാലാൾപ്പടതമ്മിൽ
പാരമണഞ്ഞു പൊരുതോരനന്തരം
സായകശക്തിഗദാചക്രമുഖ്യമാ-
മായുധമേറ്റു മുറിഞ്ഞു വീണീടിനാർ.
ആയോധനത്തിങ്കലാദിതേയന്മാരു-
മായസമേറുമസുരവരന്മാരും.
അപ്പോൾ സുമാലീസുതനുടെ സേനയും
കെല്പോടടുത്തു ശരങ്ങൾ തൂകീടിനാർ.
അസ്ത്രങ്ങളേറ്റു പൊറാഞ്ഞമരന്മാരു-
മത്തൽ മുഴുത്തു വാങ്ങീടിനാരന്നേരം.
അഷ്ടമനായ വസുപ്രവരൻ വന്നു
ദുഷ്ടനിശാചരന്മാരെയൊടുക്കിനാൻ.

പിന്നെസ്സുമാലിതൻ വാഹനവും കള-
ഞ്ഞന്യൂനശക്ത്യാ ഗദയുമെടുത്തുടൻ
ചെന്നു സുമാലിയെത്തച്ചുപൊടിച്ചിതു,
ചെന്നു യമാലയം പുക്കു സുമാലിയും.
നിന്ന നിശാചരസൈന്യവുമോടിനാർ.
സന്നദ്ധനായതു കണ്ടു കോപം പൂണ്ടു
മേഘനാദൻ നിജതേരിൽ കരേറിനാ-
നാകുലമെന്നിയേ ഞാണൊലിയുമിട്ടു
ശീഘ്രമടുത്തതു കണ്ടു ദേവന്മാരും
വ്യാഘ്രത്തെക്കണ്ട പശുകുലത്തെപ്പോലെ
മണ്ടുന്നനേരം പറഞ്ഞു മഹേന്ദ്രനും:
'കണ്ടുനില്പിൻ നിങ്ങളോടായ്‌വിനാരുമേ
എന്നുടെ പുത്രൻ ജയന്തനിവനോടു
നിന്നു പോർ ചെയ്യു,മവനു സഹായമായ്
നിന്നുകൊടുപ്പിനെല്ലാവരുമൊടാതെ'-
യെന്നു ദേവേന്ദ്രൻ പറഞ്ഞോരനന്തരം
തന്നുടെ തേരിൽ കരേറി ജയന്തനും.
നന്നായ് ശരങ്ങൾ പൊഴിച്ചാൻ മഴപോലെ
നന്നുനന്നെത്രയും നല്ല വീരൻ ഭവാ-
നെന്നു പറഞ്ഞടുത്താൻ മേഘനാദനും.
നന്നായ് ശരങ്ങൾ പൊഴിച്ചാനതുനേര-
മൊന്നു തളർന്നു ജയന്തനും സേനയും.
എന്നാലുമേതുമിളച്ചതില്ലായവൻ
പിന്നെയും ഘോരമായ് വന്നിതു യുദ്ധവും.
ആദിതേയന്മാരുമാശരേശന്മാരു-
മാധിമുഴുത്തു മറിഞ്ഞുവീണീടിനാർ.
മാതലിപുത്രനാം ഗോമുഖനിന്ദ്രജ-
സൂതനവനെയെയ്താൻ മേഘനാദനും.

ഇന്ദ്രാത്മജനതു കണ്ടഥ രാവണി-
തന്നുടെ സൂതനെയെയ്തുപിളർന്നിതു.
മേഘനിനാദനെയും പല ബാണങ്ങ-
ളാകുലമേറുമാറെയ്തു ജയന്തനും.
തൽക്ഷണം ബാണങ്ങൾ തോമരം വാൾ ഗദാ-
ശക്തികൾ ശൂലങ്ങൾ വെണ്മഴു കുന്തങ്ങൾ
അസ്ത്രശസ്ത്രം പൊഴിച്ചാൻ മേഘനാദനു-
മത്തൽ മുഴുത്തൊഴിച്ചാരമരന്മാരും.
മാതാവുതൻ പിതാവായ പുലോമാവു-
മാധിമുഴുത്തു ജയന്തനേയും കൊണ്ടു
വാരിധിയിൽ പുക്കൊളിച്ചാനതുനേരം.
ധീരത കൈക്കൊണ്ടു നിന്നാരസുരരും
പംക്തികണ്ഠൻ തദാ ബാണഗണം പുന-
രന്തമില്ലാതോളം തൂകിനാനന്നേരം.
ഇന്ദ്രനും മാതലിതന്നോടു ചൊല്ലിനാൻ:
'മന്ദേതരം മമ തേർ നടത്തീടു നീ,
നക്തഞ്ചരേന്ദ്രനഭിമുഖമാംവണ്ണം.'
സത്വരം മാതലി തേരും നടത്തിനാൻ.
യുദ്ധത്തിനിന്ദ്രൻ പുറപ്പെട്ട നേരത്തു
സിദ്ധസാദ്ധ്യന്മാരുമശ്വിനീപുത്രരും,
ദേവഗന്ധർവയക്ഷോമുഖസംഘവും
ദേവേന്ദ്രനോടുകൂടെപ്പുറപ്പെട്ടിതു.
ദുർനിമിത്തങ്ങളുമുണ്ടായിതേറ്റവും
നന്നായടുത്താർ നിശാചരവീരരും.
മേഘനിനാദനെപ്പിന്നിട്ടു രാവണൻ
വേഗേന പോരിന്നടുത്തുനിന്നീടിനാൻ.
രാക്ഷസവീരരും ദേവപ്രവരരും
രൂക്ഷതയോടങ്ങടുത്തു പൊരുന്നേരം

കുംഭകർണ്ണൻ മദത്തോടുമടുത്തു വ-
ന്നുമ്പരെ വമ്പോടു പോർചെയ്തു വീഴ്ത്തിനാൻ.
രുദ്രനടുത്തു നിശാചരവീരരെ
വിദ്രുതം കൊന്നുകൊന്നൊക്കെയൊടുക്കിനാൻ.
നക്തഞ്ചരന്മാർ തെരുതെരെ വീഴ്കയും
രക്തവുമാറായൊഴുകി പലവഴി.
രാവണപുത്രനതുകണ്ടു കോപിച്ചു
ദേവകൾ മെയ്യിൽ ബാണങ്ങൾ തൂകീടിനാൻ.
വൃത്രാരിയുമതിക്രുദ്ധനായന്നേര-
മസ്ത്രജാലം വരിഷിച്ചു തുടങ്ങിനാൻ.
അന്ധകാരംകൊണ്ടു മൂടി ഭുവനവും
പംക്തിമുഖനതുകണ്ടു ചൊല്ലീടിനാൻ
സാരഥിതന്നോടു: 'നീയിനി വൈകാതെ
തേരതു കൂട്ടുക; ദേവകൾ സേനയിൽ
മാരുതവേഗേന ഭീതിയും കൈവിട്ടു
നേരേ നടുവേ സുരന്മാരെ വെല്ലുവാൻ.'
സൂതനും തേരതിവേഗേന കൂട്ടിനാ
നാദിതേയാധിപൻ ചൊല്ലിനാനന്നേരം:
'നമ്മുടെ സൈന്യമദ്ധ്യേ വന്നു പുക്കിതു
വന്മദത്തോടു നിശാചരനായകൻ.
വേഗേന നിങ്ങൾ വളഞ്ഞു യുദ്ധം ചെയ്തു
പോകരുതാതവണ്ണം ചെറുത്തീടുവിൻ.
കൊന്നുകൂടാ നമുക്കൊന്നുകൊണ്ടുമിവൻ
തന്നെ വിരിഞ്ചൻ കൊടുത്ത വരത്തിനാൽ.'
ദേവേന്ദ്രനേവം പറഞ്ഞോരനന്തരം
ദേവഗണം ചുഴന്നാശു യുദ്ധം ചെയ്താർ.
താതനെ വൈരികൾ വന്നു വളഞ്ഞള-
വാതുരനായിതു രാവണിവീരനും.

ആർക്കുമേ കണ്ടുകൂടാതവണ്ണം മറ-
ഞ്ഞൂക്കോടെ ശസ്ത്രാസ്ത്രജാലം വരിഷിച്ചാൻ.
അമ്പുകൊണ്ടമ്പർ തളർന്നതുകണ്ടൊരു
ജംഭാരിതാനും തിരഞ്ഞുതുടങ്ങിനാൻ.
തേരുമുപേക്ഷിച്ചു മേല്പോട്ടു തന്നുടെ
വാരണമേറിത്തിരഞ്ഞിതെല്ലാടവും.
എങ്ങുമേ കണ്ടീല രാവണപുത്രനെ-
യങ്ങനെയല്ലോ വരംകൊടുത്തു പുരാ.
ആവതുമില്ലെനിയ്ക്കിന്നിതിനെ'ന്നോർത്തു
ദേവേന്ദ്രനും തളർന്നത്ര നിന്നീടിനാൻ.
രാവണിയും മായായുദ്ധേന സാഹസാൽ
ദേവേന്ദ്രനെപ്പിടിച്ചാശു കെട്ടീടിനാൻ.
ഹാഹാ ബലാധിപാനായ ഗന്ധർവനും
ഹൂഹൂസമം ചെന്നു രാവണൻ തന്നൊടും
ദേഹമുപേക്ഷിച്ചു യുദ്ധം തുടങ്ങിനാൻ.
സാഹസം പൂണ്ടു പൊരുതാൻ ദശാസ്യനും.
ഹാ ഹാ! ശിവശിവ! കഷ്ടം! പൊരുത, പോ-
രാഹവമിങ്ങനെ കണ്ടിട്ടുമില്ലല്ലോ.
യുദ്ധമദ്ധ്യേ ബലാൽ ശത്രുപ്രവരനാൽ
ദഗ്ദ്ധനായാനുടൻ വൃദ്ധശ്രവസ്സയ്യോ!
ഇത്ഥം പറഞ്ഞുനില്ക്കും വിധൗ രാവണി
സത്വരം തത്ര മറഞ്ഞു യുദ്ധം ചെയ്തു.
ശസ്ത്രാസ്ത്രജാലം വരിഷിച്ചമരരെ-
ജ്ജിത്വാ പിതാവിനേയും വീണ്ടുകൊണ്ടുപോയ്
പത്തനം പുക്കു സുഖിച്ചു മരുവിനാ-
നത്തൽ പൂണ്ടപ്പോളമർത്യഗണം ദ്രുതം
ഗത്വാ പിതാമഹം നത്വാ സസംഭ്രമം
വൃത്താന്തമെല്ലാമുണർത്തിച്ചരുളിനാർ.

ശ്രുത്വാ വിരിഞ്ചനുമുത്ഥായ സത്വരം
കൃത്വാ ശുചാ മഹാപ്രസ്ഥാനമാദരാൽ.
ചാരുലങ്കാനഗരോപരി ദേവക-
ളോരോ വിമാനങ്ങൾ തോറും മരുവിനാർ.
പുഷ്കരസംഭവൻ ചെന്നു ലങ്കാപുരം
പുക്കതു കണ്ടെതിരേറ്റു ദശമുഖൻ.
വന്ദിച്ചുനിന്നതു കണ്ടു ചതുർമുഖൻ
നന്ദിച്ചു രാവണൻ തന്നോടരുൾ ചെയ്തു:
'വാഴ്ക ജഗത്ത്രയത്തിന്നേകനാഥനായ്
ശോകമകന്നൊരു വൈരിയും കൂടാതെ,
പുത്രനാം മേഘനിനാദനുണ്ടാകയാ-
ലെത്രയും ഭാഗ്യവാനെന്നുവന്നു ഭവാൻ.
കല്യനാം നിന്നുടെ പുത്രനു തുല്യനാ-
യില്ല ജഗത്ത്രയത്തിങ്കലിന്നാരുമേ.
ഇന്ദ്രനെ യുദ്ധേ ജയിച്ചതു കാരണ-
മിന്ദ്രജിത്തെന്നു നാമം കൊടുത്തേനഹം.
ഇന്ദ്രനെയെന്നോടുകൂടെയയയ്ക്കണ-
മെന്നാലഭീഷ്ടവരം തരുന്നുണ്ടു ഞാൻ.'
എന്നരുൾ ചെയ്ത വിരിഞ്ചനെ വന്ദിച്ചു
ചൊന്നാൻ ദശാനനനന്ദനനാദരാൽ:
'ഹോമം വഴിയേ കഴിച്ചാലെനിക്കുടൻ
ഹോമകുണ്ഡത്തിങ്കൽ നിന്നു ജനിക്കണം
തേരതിലേറിയാൽ വേണമമരത്വ-
മാരാലുമെന്നെജ്ജയിച്ചുകൂടായ്കയും.
വേണമതെന്നിയേ ഹോമം മുടിയാതെ
മാനേന യുദ്ധം തുടങ്ങുകിലന്നേരം
വന്നാലുമെന്മരണം പുനരല്ലായ്കിൽ
നന്നായമരത്വവും വന്നുകൂടണം.

മുറ്റും തപോബലം കൊണ്ടു വരങ്ങളെ
മറ്റൂ പലരും വരിച്ചുതാനും പുരാ.
ഞാൻ മമ ബാഹുബലം കൊണ്ടു വാങ്ങുന്ന
കാമ്യങ്ങളായ വരങ്ങളറിഞ്ഞാലും.
ഇത്ഥം വരമരുൾചെയ്കിൽ വിരവൊടു
വൃത്രാരി പോയാലു'മെന്നു ചൊല്ലീടിനാൻ.
'എല്ലാം നിനക്കൊത്തവണ്ണം വരികെ'ന്നു
നല്ല വരമരുൾചെയ്തു വിരിഞ്ചനും.
മേഘനാദൻ പുനരിന്ദ്രനെയന്നേരം
പോകെന്നയച്ചാൻ പിതാമഹൻ തന്നോടും
ദേവകളോടും മഹേന്ദ്രൻ പ്രസാദിച്ചു
ദേവലോകം ചെന്നു പുക്കിരുന്നീടിനാൻ.
പിന്നെയും ഭാവക്ഷയം പൂണ്ടു വാസവൻ
ഖിന്നനായ് വാഴുന്നതു കണ്ടു നാന്മുഖൻ
ചൊല്ലിനാൻ 'ഖേദം കളക നീ നിന്നുടെ
വല്ലായ്മകൊണ്ടിതു വന്നു ധരിക്ക നീ.
മുന്നമഹല്യയെ പ്രാപിച്ച ദോഷത്താൽ
വന്നിതഭിമാനഹാനി നിനക്കെടോ.
വൈകാതെ വൈഷ്ണവമായ മഹാമഖം
ചെയ്ത നീ ദുഷ്കൃതമെല്ലാമകലുവാൻ.
ധാതൃനിയോഗേന യാഗവും ചെയ്തതി-
മോദം കലർന്നു വസിച്ചു മഹേന്ദ്രനും.

രാവണനേക്കാൾ പരാക്രമിയായതു
രാവണിയെന്നു ഞാൻ ചൊന്നതിൻ കാരണ-
മിങ്ങനെയാകയാലെന്നരുൾ ചെയ്തിതു
മംഗളാത്മാവാമഗസ്ത്യമുനീന്ദ്രനും.

ഭൂമിപാലേന്ദ്രനും ഭ്രാതൃജനങ്ങളും
ഭാമിനിയാകിയ ജാനകീദേവിയും,
സുഗ്രീവനാദിയാം വാനരവീരരും
രക്ഷോവരനാം വിഭീഷണവീരനും,
രാത്രിഞ്ചരവരന്മാരും മനുഷ്യരും
ധാത്രീപതികളും ഭൂമിദേവന്മാരും,
കുംഭോത്ഭവനരുൾചെയ്തതു കേട്ടുള്ളിൽ
സമ്പൂർണ്ണകൗതുകം പൂണ്ടു മരുവിനാർ.
രാഘവൻ തന്നോടനുവാദവും കൊണ്ടു
വേഗേന താപസന്മാരോടുകൂടവേ
ഭാഗവതോത്തമനാമഗസ്ത്യൻ തെളി-
ഞ്ഞാകാശമാർഗ്ഗേണ പോയ്മറഞ്ഞീടിനാൻ.
സന്ധ്യാനിയമകർമ്മങ്ങളനുഷ്ഠിച്ചു
ബന്ധുക്കളോടു നിജ സമയം ചെയ്തു
ഭോഗീന്ദ്രഭോഗസമാനതല്പസ്ഥലേ
യോഗേശനും യോഗനിദ്രകൊണ്ടീടിനാൻ.
ഗായകമാഗധവന്ദികളും ജഗ-
ന്നായകനാകിയ രാമനരേന്ദ്രനെ
പള്ളിക്കുറിപ്പുണർത്തീടിനാരന്നേരം.
ഉള്ളം തെളിഞ്ഞു സന്ധ്യാവന്ദനം ചെയ്തു,
മജ്ജനഹോമജപാർച്ചനപൂർവ്വകം
സജ്ജനസംയുതം മൃഷ്ടാശനം ചെയ്തു,
വസ്ത്രാഭരണാനുലേപനവുമണി-
ഞ്ഞുത്തുംഗരത്നസിംഹാസനേ മേവിനാൻ.
സോദരാമാത്യപുരോഹിതസാമന്ത-
ഭൂദേവതാപസസേനാപതിവീര-
മേദിനീപാലപ്ലവംഗകുലാധിപ-
യാതുധാനാദികൾ ചുറ്റും മരുവിനാർ.

ദേവകളോടു സുധർമ്മയിലാമ്മാറു
ദേവേന്ദ്രനെന്നപോലെ വിളങ്ങീടിനാൻ.

## രാജാക്കന്മാരെ യാത്രയാക്കുന്നു

തൽക്ഷണം സീതാജനകൻ ജനകനാം
സൽക്ഷിതിപാലകൻ തന്നെ വന്ദിച്ചുടൻ
ആനന്ദമുൾക്കൊണ്ടരുൾചെയ്തിതന്നേരം:
'ഊനം വരാതെ ചിറ കെട്ടി വാരിധൗ
രാത്രിഞ്ചരകുലമൊക്കെ മുടിച്ചതു-
മോർത്താൽ ത്വദീയ കാരുണ്യബലത്തിനാൽ.
ഞാനിനി നൽകുന്ന രത്നാദികളെല്ലാം
മാനസാനന്ദേന വാങ്ങി രാജ്യം പുക്കു,
പുത്രിയേയും പുനരെന്നെയുമെപ്പൊഴും
ചിത്തേ മറന്നുപോവാതെ മരുവുക.'
സ്വർണ്ണരത്നാംബരഭൂഷണജാലങ്ങ-
ളെണ്ണമില്ലാതോളം ദിവ്യപദാർത്ഥങ്ങൾ
ജാനകികൈയിൽ കൊടുത്തു കൊടുപ്പിച്ചു
മാനവശ്രേഷ്ഠനയച്ചിതു യാത്രയും.
ആനന്ദബാഷ്പവും വാർത്തു വാർത്താവോളം
മാനവവീരനാശീർവചനങ്ങളും
ഗദ്ഗദവർണ്ണേന ചൊല്ലിപ്പടയുമായ്
നിർഗ്ഗമിച്ചീടിനാനാശു ജനകനും.
മാതുലൻ കേകയഭൂപൻ യുധാജിത്തു-
മാധിമുഴുത്തു വിയോഗം നിരൂപിച്ചു
വാഴുന്നനേരമനേകം പദാർത്ഥങ്ങൾ
ഭൂഷണപട്ടാംബരാദികളും കൊടു-
ത്താമോദമുൾക്കൊണ്ടു യാത്ര വഴങ്ങിനാൻ.
പ്രേമാതിരേകാൽ ഭരതനേയും മുദാ

ഗാഢമായാലിംഗനം ചെയ്തു വൻപട–
യോടും നടന്നു നിജാലയം മേവിനാൻ.
പിന്നെ പ്രകർദ്ദനനായ കാശീപതി–
തന്നെയും ഗാഢമായാലിംഗനം ചെയ്തു
വാരണവാജിപദാതിരഥങ്ങളും
ചാരുതരാഭരണാംബരാദ്യങ്ങളും,
വേണ്ടുവോളം കൊടുത്തുള്ളിലാനന്ദവും
പൂണ്ടുപോയാലുമെന്നാശു വഴങ്ങിനാൻ.
പിന്നെയും മുന്നൂറു മന്നവന്മാർ തദാ
നിന്നവർക്കും ധനം വേണ്ടുവോളം നല്കി
സമ്മാനിച്ചാശു പോവാൻ നിയോഗിച്ചള–
വമ്മഹീപാലരും ചെന്നു പുരി പുക്കാർ
'ബന്ധുക്കളായ നാമാരും തുണയാതെ
സിന്ധുവിൽ സേതു ബന്ധിച്ചു ലംഘിച്ചുടൻ
പംക്തിമുഖാദികളെക്കൊലചെയ്തതു
ചിന്തിച്ചു കണ്ടാൽ നമുക്കിളപ്പം തുലോം
ഉണ്ടെന്നു നിർണ്ണയമെങ്കിലും നാഥനെ
ക്കണ്ടതു കാര്യം നമുക്കെന്നു നിർണ്ണയം.'
ഇത്ഥം പറഞ്ഞു പറഞ്ഞു തങ്ങൾക്കുള്ള
പത്തനം ചെന്നു പുക്കൂ മഹീപാലരും.
ദുർല്ലഭമായുള്ള വസ്തുക്കൾ പാർത്തു പാർ–
ത്തെല്ലാർക്കുമങ്ങു കൊടുത്തയച്ചീടിനാൻ.
വാനരരാക്ഷസവീരരൊരുമിച്ചു
കാനനരാജ്യപുരഭവനങ്ങളിൽ
മന്നവർ മന്നവൻ തന്നോടൊരുമിച്ചു
നന്നായ് സുഖിച്ചു കളിച്ചു മരുവിനാർ.
രണ്ടുമാസം കഴിഞ്ഞു പുനരിങ്ങനെ
രണ്ടുദിവസം കഴിഞ്ഞപോലെ തദാ

വാസരം പോയതറിഞ്ഞതില്ലാരുമേ
വാസസൗഖ്യംകൊണ്ടു ഭർതൃഗുണങ്ങളാൽ.
തല്ക്കാലമേകദാ രാമഭദ്രസ്വാമി
സല്ക്കാരപൂർവമരുൾചെയ്തിതാദരാൽ,
മർക്കടാധീശ്വരൻ തന്നോടു മോദേന
'കിഷ്കിന്ധയിൽ ചെന്നു വാഴ്ക സുഖേന നീ.
വാനരന്മാരെയുപദ്രവിച്ചീടാതെ
വാരംപ്രതി പരിപാലിച്ചുകൊൾക നീ.
ആയുസ്സുപേക്ഷിച്ചു നമ്മോടുകൂടെ നി-
ന്നായോധനം ചെയ്തവരിവരേവരും.
നമ്മിലേ സഖ്യം മറന്നുപോയീടാതെ
ധർമ്മപ്രധാനനായ് വാഴ്ക പലകാലം.'
ആഭരണാംബരാദ്യങ്ങൾ ബഹുവിധ-
മാമോദമാർന്നു കൊടുത്തയച്ചീടിനാൻ.
രാത്രിഞ്ചരേശ്വരനായ വിഭീഷണ-
നാർത്തി പോമ്മാറരുൾചെയ്തയച്ചീടിനാൻ.
'നമ്മിലുള്ളോരു ബന്ധുത്വമൊരുനാളും
നിന്മനതാരിൽ മറവാതിരിക്കണം.
ആകല്പകാലം സുഖിച്ചു നീ ലങ്കയിൽ
ഭാഗവതോത്തമനായ് വസിച്ചീടുക.
എന്നരുൾ ചെയ്തനേരം പവനാത്മജൻ
ചെന്നു പാദാംബുജം വന്ദിച്ചു ശാന്തനായ്
ചൊല്ലിനാൻ: 'നിന്തിരുമേനി പിരിഞ്ഞിനി-
യ്ക്കല്ലലായ് വാഴുവാൻ ശക്തിയില്ലേതുമേ.
രാമകഥാമൃതം ലോകത്തിലുള്ള നാ-
ളാമോദമോടതു കേട്ടുകൊൾവാൻ മമ
വേണമായുസ്സതിൻമുന്നേയൊരുദിനം
പ്രാണവിനാശം വരാതെയിരിക്കണം.

ആശ മറ്റൊന്നിനുമില്ലടിയന്നുള്ളി-
ലാശരവംശവിനാശന! ശ്രീപതേ!'
ഇത്ഥം പറഞ്ഞു തൊഴുതുനില്ക്കും വായു-
പുത്രനെഗ്ഗാഢമായാലിംഗനം ചെയ്തു
മന്ദസ്മിതാന്വിതമേവമരുൾ ചെയ്താ-
നിന്ദിരാവല്ലഭനാകിയ രാഘവൻ:
'ലോകങ്ങളുള്ളനാളോളമെൻ കീർത്തിയും
പോകയില്ലത്രനാളും വാഴ്ക നീയെടോ!
ജന്മമരണദുഃഖാപഹം നിർമ്മലം
ബ്രഹ്മപദം മമ തന്നേൻ നിനക്കു ഞാൻ.'
'ഇങ്ങനെയുള്ള ഭവാനെപ്പിരിഞ്ഞു പോ-
യെങ്ങനെ ഞങ്ങൾ പൊറുക്കുന്നതീശ്വര!'
അന്യോന്യമേവം പറഞ്ഞു പറഞ്ഞു പോയ്
തന്നുടെ തന്നുടെ രാജ്യമകംപുക്കാർ.
പുത്രമിത്രാർത്ഥകളത്രാദികളുമായ്
തത്ര സുഖിച്ചു വസിച്ചിതെല്ലാവരും.
പുഷ്പകമായ വിമാനവുമന്നേര-
മുല്പലനേത്രനെ വന്ദിച്ചു ചൊല്ലിനാൻ:
'ചെന്നളകാപുരും പുക്കു ഞാനന്നേര-
മെന്നോടു കിന്നരാധീശനും ചൊല്ലിനാൻ
'എന്നോടു രാവണൻ കൊണ്ടുപോയാനവൻ
തന്നെയും കൊന്നു രഘുകുലനായകൻ
നിന്നെപ്പരിഗ്രഹിച്ചാനിനിയും ചിരം
മന്നവൻ തന്നെ വഹിയ്ക്ക നീ സാമ്പ്രതം
സൗഖ്യമെനിയ്ക്കതിന്മീതെ മറ്റൊന്നില്ല.
സാക്ഷാൽ പുരുഷോത്തമനെ വഹിയ്ക്ക നീ.'
എന്നു ധനദൻ പറഞ്ഞോരനന്തര-
മിന്നുടനിങ്ങോട്ടു പോന്നു ഞാൻ മന്നവ!

എന്നും തിരുവടിയെപ്പിരിഞ്ഞീടുവാ-
നെന്നുള്ളിലും മടിയുണ്ടു രഘുപതേ!'
'ഞാൻ നിരൂപിയ്ക്കുന്ന നേരം വരിക നീ
മാന്യനായ് ചൈത്രരഥേ വാഴ്ക സന്തതം.'
എന്നരുൾ ചെയ്തയച്ചാൻ വിമാനത്തെയും
നന്നായ് വിളങ്ങി സമസ്തലോകങ്ങളും.
വന്നു വസന്തസമയവും മൈഥിലി-
തന്നോടുകൂടി രമിച്ചു ഭഗവാനും.
ഭോഗീന്ദ്രഭോഗതല്പസ്ഥനുമാഭോഗ-
ഭോഗേന നാലുമാസം കഴിഞ്ഞു തദാ.
ജാനകീദേവിയ്ക്കു ഗർഭവുമക്കാല-
മാനന്ദവും തൽപ്രജകൾക്കു വർദ്ധിച്ചു.
ശ്രീരാമനാശ്രമവർണ്ണധർമ്മത്തൊടു-
മീരേഴു ലോകങ്ങളും പരിപാലിച്ചു,
സോദരാമാത്യപുരോഹിതസംയുതം
വേദാന്തവേദ്യൻ വസിച്ചിതക്കാലമേ.

രണ്ടാമദ്ധ്യായം സമാപ്തം

# ഉത്തരരാമായണം മൂന്നാമദ്ധ്യായം

വെല്ലവും പാല്ക്കുഴമ്പും പഞ്ചസാരയും തേനും
വെള്ളിത്താലത്തിലുണ്ടു വച്ചിരിയ്ക്കുന്നു ബാലേ!
എല്ലാമേ ഭുജിച്ചു നിന്മാനസം തെളിഞ്ഞുടൻ
നല്ല സല്ക്കഥ പറഞ്ഞീടണം കിളിപ്പെണ്ണേ!
രാമമാഹാത്മ്യം പറഞ്ഞീടണമെന്നോടു നീ
രാമനാമത്താലല്ലോ മോക്ഷത്തെ പ്രാപിയ്ക്കുന്നു.
കാൽക്ഷണം കാലം കളഞ്ഞീടാതെ ഭക്തിയോടെ
മോക്ഷസാധനം രാമചരിതം കേട്ടുകൊൾവിൻ.
രാവണാദികളായ രാക്ഷസരേയും കൊന്നു
ദേവകളാലുമഭിവന്ദ്യനാം രഘുനാഥൻ
പുഷ്പകവിമാനവുമേറിച്ചെന്നയോദ്ധ്യയി-
ലത്ഭുതപരാക്രമനഭിഷേകവും ചെയ്തു
കുംഭസംഭവനരുൾചെയ്തൊരു നിശാചര-
സംഭവം കേട്ടു തെളിഞ്ഞവരെയയച്ചുടൻ
മേദിനി പരിപാലിച്ചനുജന്മാരുമായേ
മേദിനീസുതയോടുകൂടെ ലീലകൾ പുണ്ടു,
വനക്രീഡയും ജലക്രീഡയും ചെയ്തു നിത്യം
മനപ്രീതിയും പുണ്ടു രമ്യഹർമ്മ്യങ്ങളിലും
രമിച്ചുവസിച്ചിതു ചിലനാളതുകാലം
സമസ്തലോകങ്ങളുമാശ്വസിയ്ക്കയും ചെയ്തു.
അക്കാലം ജാനകിയ്ക്കു ഗർഭവുമുണ്ടായ്വന്നു
പുഷ്കരനേത്രൻതാനും പ്രീതിപൂണ്ടരുളിനാൻ.
പൗരുഷമായ ധാമം ധരിച്ചു സീതാദേവി
പൗരന്മാരാനന്ദവും ധരിച്ചാരതുകാലം.
അങ്ങനെ മരുവുന്നാളേകദാ രഘുവര-
നംഗനാശിരോമണിതന്നോടു ചോദ്യം ചെയ്തു.

‘വല്ലഭേ! നിനക്കിപ്പോൾ ഗർഭമുണ്ടല്ലോ തവ
വല്ലതുമഭിരുചിയുള്ളതു പറയണം.
ഗർഭിണിമാർക്കു വാഞ്ഛയുള്ളതു നൽകീടാഞ്ഞാ–
ലർഭകന്മാർക്കോരോരോ കുറ്റങ്ങളുണ്ടായ്‌വരും
ദുർല്ലഭമെന്നാകിലും ഞാനതു നൽകീടുവൻ
ചൊല്ലു നീ മനോരഥമെന്നോടു മടിയാതെ.’
എന്നതുകേട്ടു സീതാദേവിയും ചൊല്ലീടിനാൾ:
‘മുന്നം നാം വനവാസത്തിന്നു പോയതുകാലം
ഓരോരോ മുനിപത്നിമാരുമായാശ്രമത്തിൽ
സ്വൈരമായ് വസിച്ചതിൽ കൗതുകമുണ്ടു പാരം.
മുനിപത്നികളുമായൊരുനാൾ വാണീടുവാൻ
മനസി കൊതിയുണ്ടു മറ്റൊന്നില്ലെനിയ്ക്കേതും.’
ഇങ്ങനെ സീതാദേവി ചൊന്നതു കേട്ടനേര–
മംഗനാരത്നത്തോടു രാഘവനരുൾചെയ്തു:
‘എങ്കിൽ ഞാൻ സൗമിത്രിയെത്തുണയും കൂട്ടി നാളെ
പ്പങ്കജനേത്രേ! പോവാനായ് നിയോഗിയ്ക്കാമല്ലോ.’
എന്നതു കേട്ടു തെളിഞ്ഞിരുന്നു വൈദേഹിയും
മന്നവനാസ്ഥാനസിംഹാസനേ മരുവിനാൻ.

## സീതാപരിത്യാഗം

അന്നേരം വിജയനും മധുദത്തനുംകൂടി
വന്നിതു കാശ്യപനും പിംഗലൻ സുരാജിയും
മാഗധൻ കാലകനും ഭദ്രനുമിവരെല്ലാ–
മാഗതന്മാരായിതു സേവിപ്പാൻ നരേന്ദ്രനെ.
വന്ദിച്ചു കൂപ്പിസ്തുതിച്ചീടിനാരവരെല്ലാം
നന്ദിച്ചു നരേന്ദ്രനും ചോദിച്ചാനവരോടു:
‘നിങ്ങൾ ചൊല്ലണം പരമാർത്ഥവൃത്താന്തമെല്ലാ–
മെങ്ങനെ നമ്മെക്കൊണ്ടുമനുജന്മാരെക്കൊണ്ടും

മാതാക്കന്മാരെക്കൊണ്ടും ജാനകിതന്നെക്കൊണ്ടു–
മേതൊരുജാതി പറയുന്നിതു മഹാജനം?’
എന്നതു കേട്ടു തൊഴുതുണർത്തിച്ചിതു ഭദ്രൻ:
‘മന്നവ! മഹാജനവാദങ്ങൾ ചൊല്ലീടുവൻ.
വാരിധിതന്നിൽ ചിറകെട്ടി ലങ്കയിൽ ചെന്നു
ഘോരനാം ദശാസ്യനെ രാക്ഷസപ്പടയോടും
നിഗ്രഹിച്ചീരേഴുലോകങ്ങളും ധർമ്മത്തോടെ
വ്യഗ്രം തീർത്താരീവണ്ണം രക്ഷിയ്ക്കുന്നതു പാർത്താൽ
പണ്ടുണ്ടായ് വന്നീലാരുമീവണ്ണം നരേന്ദ്രന്മാ–
രുണ്ടായ്‌വന്നീടുകയുമില്ലിനിമേലിലേവം.
എന്നെല്ലാമോരോവിധം നിന്തിരുവടിതന്നെ
വർണ്ണിച്ചു പറയുന്നു നാനാലോകരുമെല്ലാം.’
എന്നതുകേട്ടു രാമചന്ദ്രനുമരുൾചെയ്തു:
‘നന്നുനന്നിത്ഥം വർണ്ണിയ്ക്കുന്നതു മതി മതി.
രാജസന്നിധിയിങ്കൽ ദോഷങ്ങൾ മറച്ചോരോ
പൂജനീയങ്ങളായ ഗുണങ്ങൾ വർണ്ണിച്ചീടും.
അങ്ങനെ ലോകസ്വഭാവം പുനരെന്നാലതു
മംഗളമല്ല സത്യം ചൊല്ലുന്നതത്രേ നല്ലു.
പാർക്കുമ്പോൾ ഗുണദോഷം മിശ്രമായിട്ടേയുള്ളു
ആർക്കുമേ ഗുണജാലം ദോഷം കൂടാതെ വരാ.
ചൊല്ലു നീ ദോഷമായിട്ടുള്ളതുമിനി’യെന്നു
ചൊല്ലിയ നൃപനോടു ഭദ്രനുമുരചെയ്താൻ:
‘അച്യുതനോടു സമനായ രാഘവൻ പുന–
രിച്ചെയ്ത കർമ്മമെന്തു മറ്റുള്ളോർക്കറിയാവൂ?
ന്യായമില്ലാത ദശകണ്ഠനാം നിശാചരൻ
മായയുമേറ്റമുള്ളോൻ കട്ടുകൊണ്ടങ്ങുപോയി
ലങ്കയിൽ പലകാലം വച്ചിരുന്നവൾതന്നെ
ശ്ശങ്കകൂടാതെ പരിഗ്രഹിച്ചതെന്തു രാമൻ?

രാജാവു കല്പിച്ചതു കാര്യമെന്നൊഴിഞ്ഞു മ-
റ്റാചാരമെന്തു പറയുന്നതു പൗരജനം?
എന്നെല്ലാം ചിലർ പറയുന്നതു കേൾപ്പാനുണ്ടു
മന്നവ! മറ്റൊന്നില്ല ദോഷമായിട്ടു ചൊൽവാൻ.'
രാഘവനതു കേട്ടു വിജയാദികൾ തമ്മെ
വേഗേന സമ്മാനിച്ചു യാത്രയും വഴങ്ങിനാൻ.
സന്തോഷമോടുമവർ പോയതുനേരമുള്ളിൽ
ചിന്തപൂണ്ടുറക്കറ പുക്കിതു രഘുനാഥൻ.
പ്രത്യുഷസ്സിനു പുനരുത്ഥാനം ചെയ്തു രാമ-
ഭദ്രനും നിയമങ്ങൾ കഴിഞ്ഞോരനന്തരം
ആദരപൂർവ്വം പ്രതീഹാരികളോടു ചൊന്നാൻ:
'സോദരന്മാരെ വരുത്തീടുവിൻ വിരയെപ്പോയ്!
ദ്വാസ്ഥന്മാരതു കേട്ടു വേഗേന ചെന്നു തൊഴു-
താസ്ഥയാ ചൊല്ലീടിനാരരുൾചെയ്തവയെല്ലാം.
സത്വരം പുറപ്പെട്ടാരവരുമെന്തെന്നൊരു
ചിത്തചാഞ്ചാല്യത്തോടു വന്നടിവണങ്ങിനാർ.
രാഘവൻ ഭ്രാതാക്കളെഗ്ഗാഢമാശ്ലേഷംചെയ്തു
രാഗഭാരേണ പിടിച്ചിരുത്തിയരുൾചെയ്തു:
'പ്രാണനായതു നിങ്ങളെനിക്കു ബാലന്മാരേ!
പ്രാണൻ പോയീടും മമ നിങ്ങളെപ്പിരിയുമ്പോൾ
നിങ്ങൾക്കുവേണ്ടിത്തന്നെ രാജ്യഭാരത്തെയെല്ലാ-
മിങ്ങനെ വഹിയ്ക്കുന്നു ഞാനെന്നതറിഞ്ഞാലും.
മേദിനിതന്നിൽ ദശരഥനു തനയനായ്
ജാതനായ് ധർമ്മപരിപാലനം ചെയ്തു വാണേൻ.
സൂര്യവംശത്തിനൊരു കളങ്കമുണ്ടാകാതെ-
യാര്യന്മാരാലും സംപൂജിതനായിത്രനാളും.
ഇന്നിപ്പോളപവാദം മുറ്റി വന്നിരിയ്ക്കുന്നു
എന്നതു നിങ്ങളോടു ചൊല്ലുവാൻ ചൊല്ലിവിട്ടേൻ.
'ഓരാണ്ടു ലങ്കതന്നിലിരുന്ന സീതതന്നെ

യോരാതെ കൈക്കൊണ്ടതു നന്നല്ല രഘുവരൻ’
ഇങ്ങനെ മന്ത്രിയ്ക്കുന്നു പുരവാസികളെല്ലാം.
നിങ്ങളതേതും ധരിച്ചീലല്ലോ ബാലന്മാരേ!
ഞാനതിനുപായവും കണ്ടിട്ടുണ്ടിപ്പോളതു
മാനസേ ധരിച്ചാലും ചൊല്ലുവനതു കേൾപ്പിൻ!
ഗർഭിണികൾക്കു രുചിയുണ്ടാമോരോന്നിലതു-
മിപ്പൊഴെന്തോന്നിലാശ നിനക്കെന്നവളോടു
ചോദിച്ചേനിന്നലെ ഞാനന്നേരമവൾ ചൊന്നാൾ,
‘ചേതസി കൊതിയെനിയ്ക്കൊന്നിലുണ്ടറിഞ്ഞാലും
താപസാശ്രമങ്ങളിലൊരുനാൾ മുന്നേപ്പോലെ
താപസീജനത്തോടുകൂടി വാഴുവാനിന്നു.’
എങ്കിലോ സൗമിത്രിയെ തുണയുംകൂട്ടി നാളെ
സങ്കടംകൂടാതെ കണ്ടയയ്ക്കാമെന്നു ഞാനും
പറഞ്ഞേനതിന്നിനി സൗമിത്രേ! വൈകീടാതെ
പറഞ്ഞവണ്ണംതന്നെ കൊണ്ടുപോകയും വേണം
തേർമേലേ കരയേറ്റി സുമന്ത്രരോടുംകൂടെ
വാൽമീകിമുനിപ്രവരാശ്രമോപാന്തത്തിങ്കൽ
വൻകാട്ടിൽക്കൊണ്ടെക്കളഞ്ഞിങ്ങു നീ പോന്നീടുക.
ശങ്കിയ്ക്കവേണ്ട നീ ഞാൻ ചൊന്നതു കേൾക്കേ വേണ്ടു.
ഇന്നിനി മറുത്തിതിനെന്നോടുചൊല്ലുന്നവ-
രെന്നുടെ ശത്രുക്കളാകുന്നതെന്നതു നൂനം.
ജാനകിതാനും ഞാനും സൗമിത്രേ! നീയുംകൂടി
കാനനേ തപസ്സുചെയ്തിരുന്നീടിന കാലം
മാനിനെപ്പിടിപ്പാനായ് ഞാൻ പോയനേരം നീയും
ജാനകീവാക്കു കേട്ടു വേറിട്ടോരവസരം
കണ്ടു രാവണനൊരു ഭിക്ഷുവേഷത്താൽ കട്ടു-
കൊണ്ടുപോയ് ലങ്കാപുരിതന്നിൽ വച്ചൊരുശേഷം
സുഗ്രീവൻതന്നെക്കണ്ടു സഖ്യം ചെയ്തവനോടും

നിഗ്രഹിച്ചിതു ബാലിയാകിയ കപീന്ദ്രനെ.
മാരുതി മൈഥിലിയെക്കണ്ടുവന്നൊരുശേഷം
വാരിധിതന്നിൽ ചിറകെട്ടി ലങ്കയിൽ ചെന്നു
രാവണൻതന്നെ പടയോടു നിഗ്രഹിച്ചു നാം
രാവണസഹജനെ വാഴിച്ചു ലങ്കതന്നിൽ.
മേദിനീസുതയെക്കൊണ്ടഗ്നിപ്രവേശം ചെയ്യി–
ച്ചാധികൈക്കൊണ്ടു നില്ക്കുംനേരത്തു വഹ്നിദേവൻ
ജാനകിതന്നെക്കൊണ്ടന്നെന്നുടെ കൈയിൽ നൽകി
'മാനിനിയ്ക്കൊരു ദോഷലേശമില്ലെ'ന്നു ചൊന്നാൻ.
ദേവേന്ദ്രാദികളായ ദേവകൾ മുനികളും
ദേവദേവേശൻ മഹാദേവനും വിരിഞ്ചനും
യോഷമാർമണിയായ ജാനകീദേവിയ്ക്കൊരു
ദോഷമില്ലെന്നു ചൊന്നതൊക്കെ നീ കേട്ടായല്ലോ.
ഞാനതുമൂലം പരിഗ്രഹിച്ചു വിശ്വാസേന
ജാനകിതന്നെ,യതുകാരണമായിട്ടിപ്പോൾ
ദുഷ്കീർത്തി പരന്നിതു നാട്ടിലെല്ലാമേ മമ
ദുഷ്കീർത്തി കളവാനായ് കളയാം നിങ്ങളേയും
മാതാക്കന്മാരാകിലും രാജ്യമെന്നാകിലും ഞാ–
നേതുമേ മടിയാതെ കളവൻ പഴി തീർപ്പാൻ.
ജാഹ്നവീതീരേ മഹാകാനനേ മടിയാതെ
ജാനകിതന്നെക്കൊണ്ടെക്കളഞ്ഞു പോന്നീടു നീ.
അല്ലലാമിതു വിചാരിച്ചുചെയ്യേണമേറ്റ–
മൊല്ലാതൊന്നിതു പുനരെന്നൊരുവൻ ചൊല്ലുകിൽ
എന്നുടെ വൈരിയവനാകുന്നതിതുമൂലം.
ഖിന്നനാകൊല്ലാ നിയോഗം മമ കേൾക്കേ വേണ്ടു.'
ആറൊഴുകീടുംവണ്ണം കണ്ണുനീരുടനുടൻ
മാറാതെയൊഴികിപ്പോയ് തന്നുടെ മണിയറ–
തന്നിൽപ്പുക്കടച്ചുടൻ പര്യങ്കമതുതന്മേൽ

ചെന്നുടൻ കിടന്നിതു മന്നവൻ ശോകത്തോടെ.
രാത്രിയും കഴിഞ്ഞിതു ലക്ഷ്മണൻ തൊഴുതുടൻ
ധാത്രീനന്ദിനിയോടു മെല്ലവേ ചൊല്ലീടിനാൻ:
'കാനനഭൂമിതന്നിൽ താപസികളെ കാണ്മാൻ
ജാനകീ! പോക തേർമേലേറുക വൈകീടാതെ.'
തേരൊരുമിച്ചു കൊണ്ടുവന്നിതു സുമന്ത്രരും
പോരികെന്നതു കേട്ടു ജാനകി സന്തോഷിച്ചാൾ.
ഇന്നലെ മമ ഭർത്താ ചൊന്നതിനേതും നീക്കം
വന്നീലെന്നോർത്തു കൗതുഹലവും പൂണ്ടാളേറ്റം.
പട്ടുകൾ വസ്ത്രാഭരണങ്ങൾ നല്ലവ മറ്റു-
മിഷ്ടമാമ്മാറു മധുരദ്രവ്യമായിട്ടേറ്റം
ഭക്ഷണസാധനങ്ങളെന്നിവ പലതരം
ശിക്ഷയിൽ സംഭരിച്ചു സുഗന്ധദ്രവ്യങ്ങളും
ചന്ദനാദികൾ മുനിപത്നികൾക്കാനന്ദമായ്
വന്ദിച്ചാൽ ദാനം ചെയ്‌വാനെടുത്തു വൈദേഹിയും
യാത്രയുമയപ്പിച്ചു തേരതിൽ കരയേറ്റി-
യാസ്ഥയാ സൗമിത്രിയും തേരതിൽ കരേറിനാൻ.
മന്ദമന്ദം തേർ നടത്തീടിനാൻ സുമന്ത്രരും
സുന്ദരിയതുനേരം ലക്ഷ്മണനോടു ചൊന്നാൾ:
'നന്നല്ല ശകുനങ്ങളെന്തുകാരണം ചൊല്ലീ-
ടെന്നുടെ ഭർത്താവിനുമനുജന്മാരായീടും
നിങ്ങൾക്കും സുഖമല്ലീ നിമിത്തം കണ്ടതിപ്പോൾ
മംഗളമല്ല മൂലമെന്തിതിനെന്നു ചൊൽ നീ.'
'ചൊല്ലുവാനില്ല വിശേഷിച്ചൊരാപത്തു ഭദ്രേ!
നല്ലതു വന്നുകൂടുമില്ല സംശയമേതും.'
ധീരതകൊണ്ടു പരിതാപത്തെ മറച്ചുടൻ
താരിൽമാനിനിതന്നോടിങ്ങനെ പറഞ്ഞുടൻ
ഗൗതമീതീരേ ചെന്നാരസ്തമിച്ചീടുന്നേരം

യാമിനി കഴിഞ്ഞർക്കനുദിച്ചോരനന്തരം
തേരതിലേറിച്ചെന്നു ഗംഗാതീരവും പുക്കാർ
വാരിയിലിറങ്ങി സന്ധ്യാനുഷ്ഠാനവും ചെയ്താർ.
അമിത്രാന്തകനായ സുമിത്രാതനയനു–
മമർത്ത്യനദിയേയും കടത്തി വേഗത്തോടെ
വാവിട്ടു കരയുന്ന ലക്ഷ്മണൻതന്നെ നോക്കി
ദേവിയുമുരചെയ്താ 'ളെന്തിതു കുമാരാ! ചൊൽ
എന്തിനു കരയുന്നു? സന്താപമുണ്ടായതു
മെന്തെന്നു പരമാർത്ഥം ചൊല്ലു നീ മടിയാതെ.
അഗ്രജൻതന്നെപ്പിരിഞ്ഞിരുന്നിട്ടില്ലയല്ലീ
വ്യഗ്രിച്ചു കരയുന്നു മുറ്റും ബാലകനാം നീ?
രണ്ടു വാസരം പൊറുപ്പാനില്ല ശക്തിയൊട്ടും
പണ്ടു നീ പിരിഞ്ഞറിയുന്നതുമില്ലയല്ലോ.
എന്നെ നീ നിരൂപിയ്ക്ക മുന്നം ഞാനൊരാണ്ടെയ്ക്കു–
മെന്നുടെ ഭർത്താവിനെപ്പിരിഞ്ഞു വാണേനല്ലോ.
ഇന്നിനി മുനിപത്നിമാരെയും കണ്ടു നാളെ–
ച്ചെന്നു നിൻ പൂർവ്വജനെക്കാണാമെന്നറിഞ്ഞാലും'
എന്നിവ കേൾക്കുന്തോറും തന്നുള്ളിലടങ്ങാതെ
വന്ന ദുഃഖത്താലവൻ വാവിട്ടു മുറയിട്ടാൻ.
തന്നോടു സനൽകുമാരൻ മുനിയരുൾചെയ്ത–
തൊന്നൊന്നേ നിരൂപിച്ചു നിന്നിതു സുമന്ത്രരും.
പിന്നെയും കരയുന്ന ലക്ഷ്മണൻതന്നെ നോക്കി
തന്വംഗി വിഷണ്ണയായെന്തതെന്നറിയാഞ്ഞു
പിന്നെയും ചോദിച്ചിതു സൗമിത്രിതന്നോടപ്പോ –
'ളെന്നേ കഷ്ടമേ നീയെന്തിങ്ങനെ ഖേദിയ്ക്കുന്നു?
മുന്നം ഞാനിത്ര ദുഃഖമുണ്ടായിട്ടൊരുനാളും
നിന്നെക്കണ്ടിട്ടില്ലേറ്റം, ധൈര്യമുണ്ടല്ലോ തവ.
ദുഃഖത്തിൻ മൂലമെല്ലാമെന്നോടു ചൊല്ലീടണം

കൈക്കൊൾക ധൈര്യം ഭവാനജ്ഞാനിയല്ലയല്ലോ.
ചൊല്ലു ചൊല്ലെ’ന്നു സീതാനിർബ്ബന്ധം കേട്ടനേരം
ചൊല്ലിനാൻ സൗമിത്രിയും ഗദ്ഗദവർണ്ണങ്ങളാൽ:
‘ചൊല്ലിയാൽ കേൾപ്പാൻ രഘുനാഥനു പലരുണ്ടു
കല്യന്മാരായിട്ടവർ പലരുമിരിക്കവേ
എന്നോടായിതു നിയോഗിച്ചതു രാമചന്ദ്രൻ
മുന്നം ഞാൻ ചെയ്ത ദുഷ്കർമ്മങ്ങൾതൻ ഫലത്തിനാൽ.
എന്നോളം പാപം ചെയ്തിട്ടാരുമില്ലൊരേടത്തും
പുണ്യമില്ലാത പുരുഷാധമനായേനല്ലോ.
വഹ്നിയിൽ ചാടീടണമെന്നു ചൊല്ലുകിലേതും
ദണ്ണമില്ലെനിക്കതിൽ പരമിന്നതു പാർത്താൽ.
കാളകൂടത്തെക്കുടിക്കേണമെന്നരുൾചെയ്കിൽ
കാലം വൈകാതെ കുടിക്കാമതിനെളുതല്ലോ.
ആർക്കുമോർത്തോളമരുതാത ദുഷ്കർമ്മം ചെയ്‌വാ–
നാഖ്യാനം ചെയ്താനല്ലോ രാഘവൻ തിരുവടി.
പണ്ടു ഞാൻ ചെയ്ത പാപമെന്തെന്റെ ഭഗവാനേ!
കണ്ടീലെൻ പ്രാണത്യാഗം ചെയ്‌വാനുമുപായങ്ങൾ.’
ഇങ്ങനെ പറകയും വീഴ്കയും കരകയും
തിങ്ങിന ദുഃഖം പൂണ്ട ലക്ഷ്മണൻതന്നെക്കണ്ടു
വൈദേഹി വിഷണ്ണയായെന്തിതെന്നറിയാഞ്ഞു
ഖേദേന ബാഷ്പം വാർത്തു ലക്ഷ്മണനോടു ചൊന്നാൾ:
‘ഭർത്തൃശാസനം മമ സൗമിത്രേ! വൈകീടാതെ
സത്യമെന്നോടു പറഞ്ഞീടണം മടിയാതെ.’
‘നിന്തിരുവടി തന്നോടെന്തു ഞാൻ പറവതു
വെന്തുവെന്തുരുകുന്നു മാനസമയ്യോ പാപം!
എന്തൊന്നു ചൊല്ലുവതു പാർത്തുകണ്ടോളമുള്ളിൽ
സന്താപം മേല്ക്കുമേലേ സന്തതം വളരുന്നു.
ചെന്തീയിൽ ചാടുകയോ കാകോളം കുടിക്കയോ

എന്തൊന്നു ചെയ്ക നല്ലൂ? ശോകത്തെയടക്കുവാൻ.'
ഇത്തരം പറഞ്ഞു കേഴുന്ന ലക്ഷ്മണൻ തന്നോ-
ടുൾത്താപമോടു ഭൂമിപുത്രിയുമുരചെയ്താൾ:
'വല്ലഭൻ നിയോഗിച്ച കർമ്മം നീയെന്നോടിപ്പോൾ
വല്ലതും പറഞ്ഞാലുമേതുമേ ശങ്കിയ്ക്കേണ്ട.
വല്ലായ്മ നിനക്കേതുമുണ്ടാകയില്ലയെന്നാൽ
ചൊല്ലു ചൊല്ലെന്നോടു നീയെല്ലാമേ പരമാർത്ഥം.'
'ചൊല്ലുവാൻ തോന്നാ തവ മുമ്പിൽനിന്നെനിക്കിപ്പോൾ
ചൊല്ലാമെങ്കിലും തവ വല്ലഭൻ നിയോഗത്തെ.
ചൊല്ലുന്നു പുരവാസിജനങ്ങളെല്ലാം തമ്മിൽ
വല്ലായ്മയത്രേ സീതാദേവിയെ കൈക്കൊണ്ടതും
'രാവണൻ കൊണ്ടുപോയി ലങ്കയിൽ വച്ചുകൊണ്ട
ദേവിയെപ്പരിഗ്രഹിച്ചീടുവാൻ ന്യായമില്ല.'
എന്നുള്ളോരപവാദം നിറഞ്ഞു പുരത്തിങ്കൽ
മന്നവനതുമൂലമെന്നോടു നിയോഗിച്ചാൻ
'കാനനത്തിങ്കൽ മുനിശ്രേഷ്ഠന്മാരാശ്രമത്തിൽ
ജാനകിതന്നെക്കൊണ്ടെയാക്കി നീ പോന്നീടുക.'
ഭർത്താവിനോടും പിന്നെ മറ്റുള്ള ഞങ്ങളോടു-
മുൾത്താരിലേതും കോപംകൂടാതെ വസിച്ചാലും
നിന്തിരുവടി ശപിച്ചീടുകിൽ ദഹിച്ചുപോ-
മന്തരമേതുമില്ല ലോകങ്ങൾ പതിന്നാലും.
ഇത്ര പാതിവ്രത്യത്തിൻ നിഷ്ഠയുള്ളംഗനമാ-
രിത്രിഭുവനത്തിങ്കലില്ല മറ്റാരുമോർത്താൽ.
വഹ്നിദേവനും മഹാദേവനും, വിരിഞ്ചനു-
മന്യന്മാരായ ദേവേന്ദ്രാദിയാം ദേവന്മാരും
ധന്യന്മാരായ മുനീന്ദ്രന്മാരും പറഞ്ഞ വാ-
ക്കൊന്നൊഴിയാതെ ഞാനും കേട്ടിരിയ്ക്കുന്നു ഭദ്രേ!
താപവും കളഞ്ഞിനിത്താപസാശ്രമത്തിങ്കൽ

താപസീജനത്തോടുകൂടി വാഴുക നാഥേ!'

## സീതാവിലാപം

സീതാദേവിയുമതുകേട്ട നേരത്തു തത്ര
മേദിനിതന്നിൽ വീണു മോഹിച്ചു നിസ്സംജ്ഞയായ്
അങ്ങനെ മുഹൂർത്തമാത്രം കഴിഞ്ഞൊരു ശേഷ-
മംഗനാമണി മോഹം തീർന്നുടനൊന്നു വീർത്താൾ.
'അയ്യോ! ഭർത്താവേ! വെടിഞ്ഞായോ മാം വൃഥാ ബലാൽ
നീയെന്നെയുപേക്ഷിച്ചതെന്തുകാരണം നാഥാ!
ഞാൻ മുന്നമനേകം മാനുഷരെദ്ദുഃഖിപ്പിച്ചു
കാമ്യദാരങ്ങളോടു വേർപെടുത്തതിൻഫലം
ഞാനിപ്പോളനുഭവിച്ചീടുന്നതിനിമേലിൽ
ദീനത്വമെത്രകാലം ഭുജിച്ചീടുകവേണം?
സന്തതം മുനികളും താപസപത്നിമാരു-
മെന്തിനു വെടിഞ്ഞിതു രാഘവൻ നിന്നെയെന്നു
സന്തതം ചോദിച്ചാൽ ഞാനെന്തവരോടു ചൊല്ലും?
സന്താപമെന്തുകൊണ്ടു ഞാൻ പൊറുക്കുന്നിതയ്യോ!
വല്ലതാകിലും പ്രാണത്യാഗം ചെയ്തീടുവൻ ഞാ-
നില്ല സന്തതി സൂര്യവംശത്തിലെന്നും വരും.
മാതാക്കന്മാരോടു ചെന്നെല്ലാമേ ചൊല്ലീടു നീ
ഖേദമുണ്ടവർകൾക്കുമെന്നെയോർത്തീടുന്നേരം.
വല്ലജാതിയും മനോരഞ്ജനയോടുകൂടെ
കല്യാണത്തോടു വാണീടുന്നതു നൃപധർമ്മം.
ലോകാപവാദം ശങ്കിച്ചെന്നെസ്സന്ത്യജിച്ചിതു
ലോകനായകൻ മമ ഭർത്താ ശ്രീരാമചന്ദ്രൻ.
എന്നെ വേറിട്ടകാലമേതുമേ ദുഃഖിയാതെ
നന്നായി രക്ഷിയ്ക്ക ഭൂമണ്ഡലം ധർമ്മത്തോടെ.
അഗ്രജൻതന്നെപ്പരിചരിച്ചീടുക നിത്യം

വ്യഗ്രവും കളഞ്ഞെങ്കിൽ പോയാലും വൈകീടാതെ.'
വൈദേഹീവാക്കു കേട്ടു മൂന്നുരു പ്രദക്ഷിണം
ചെയ്തു കുമ്പിട്ടു കണ്ണീർവാർത്തുരിയാടാതെ പോയ്
ഭൂമിയിൽ വീണുരുണ്ടു കിടന്നു കരയുന്ന
ഭൂമിനന്ദനതന്നെ നോക്കിനോക്കിപ്പോയ്ചെന്നു
ഗംഗയും കടന്നുടൻ സുമന്ത്രരോടുംകൂടി
മംഗളം പ്രാർത്ഥിച്ചു മന്ദംമന്ദം നടകൊണ്ടാൻ.
അന്നേരം സൗമിത്രിയും സുമന്ത്രരോടു ചൊന്നാൻ:
'നന്നുനന്നിവയോർത്താലെത്രയും ചിത്രം! ചിത്രം!
മാനവശ്രേഷ്ഠനായ രാമചന്ദ്രനും തഥാ
ജാനകീദേവിയ്ക്കുമോരോനാളായുണ്ടയ് വന്ന
ദുഃഖങ്ങൾ നിരൂപിച്ചാലെത്രയും കഷ്ടം! കഷ്ടം!
ദുഷ്കർമ്മം കുറഞ്ഞൊന്നു ചെയ്തിട്ടില്ലല്ലോതാനും.'
സൗമിത്രിവാക്കു കേട്ടു സുമന്ത്രരരുൾചെയ്തു:
'നാമിത്ര ദുഃഖിപ്പതിനില്ലവകാശമേതും.
സാമർത്ഥ്യംകൊണ്ടു നീക്കാവതല്ല ദൈവമതം.
സൗമിത്രേ! കേട്ടാലും നീയെങ്കിലോ പുരാവൃത്തം.
നിങ്ങൾ നാൽവരും പിറന്നുണ്ടായ ശേഷത്തിങ്കൽ
പൊങ്ങിയോരാനന്ദവും കൈക്കൊണ്ടു ദശരഥൻ
ചെന്നിതു ഗുരുവായ വസിഷ്ഠാശ്രമത്തിങ്ക-
ലന്നുടനത്രിപുത്രനാകിയ ദുർവ്വാസാവും
വന്നിതു ചാതുർമ്മാസ്യമിരിപ്പാൻ തത്രൈവ കേൾ:
വന്ദിച്ചു നൃപേന്ദ്രനും താപസശ്രേഷ്ഠന്മാരെ.
വസിഷ്ഠകൃതമായൊരാതിത്ഥ്യം ഗ്രഹിച്ചുടൻ
വസിച്ചു യഥാസുഖം ഭൂപതിശ്രേഷ്ഠൻതാനും.
കുശലപ്രശ്നങ്ങളും ചെയ്തിതു മുനീന്ദ്രന്മാർ
കുശലംതന്നെയെന്നു പറഞ്ഞു നൃപേന്ദ്രനും
വന്ദിച്ചു ദുർവ്വാസാവുതന്നോടു ചോദ്യംചെയ്തു:

'നന്ദനന്മാരുണ്ടല്ലോ നാലുപേരെനിയ്ക്കിപ്പോൾ
എന്നതിൽ ജ്യേഷ്ഠൻ രാമൻ ദീർഘായുഷ്മാനോ? മേലിൽ
വന്നീടും ഗുണദോഷങ്ങളെയുമരുൾചെയ്ക.
ബാലന്മാർ മറ്റുള്ളോരും ഗുണവാന്മാരോ പാർത്താൽ
ശീലാദിഗുണങ്ങളുമെത്രയുണ്ടതുമെല്ലാം
മേലിലുള്ളവസ്ഥകൾ ദിവ്യലോചനംകൊണ്ടു
കാലമേ കാണാമല്ലോ സർവ്വവും ഭവാദൃശാം.'
ഇത്തരം നൃപവാക്യം കേട്ടുടൻ ദുർവ്വാസാവും
സത്വരമരുൾചെയ്തു കേട്ടുകൊണ്ടാലുമെങ്കിൽ
'ഈരേഴു ലോകങ്ങളും പരിപാലിച്ചു നന്നായ്
ശ്രീരാമൻ പതിനോരായിരം വത്സരം വാഴും
പൗരന്മാരോടും ഭ്രാതാക്കന്മാരാമവരോടു-
മാരൂഢാനന്ദം പിന്നെ വൈകുണ്ഠം പ്രാപിച്ചീടും
ജാനകീദേവിതന്നെ മദ്ധ്യേ മാനുഷശ്രേഷ്ഠൻ
കാനനംതന്നിലുപേക്ഷിയ്ക്കയും ചെയ്യുമല്ലോ
ദുഃഖകാലവും സുഖകാലവുമോർത്തു കണ്ടാൽ
ദുഃഖകാലങ്ങളേറിയിരിയ്ക്കുമല്ലോതാനും.
പുത്രന്മാരിരുവരുണ്ടായ് വരുമവരെയും
പൃത്ഥ്വീശനോരോ രാജ്യംതോറും വാഴിയ്ക്കുംതാനും.
പിന്നെയങ്ങയോദ്ധ്യയും വനമായ് വന്നുകൂടും
മന്നവനയോദ്ധ്യാവാസികളായവർക്കെല്ലാം
തന്നുടെ ലോകം കൊടുത്തീടുമെന്നതു നൂനം.'
പിന്നെയും സൂര്യാന്വയമൊടുങ്ങിക്കൂടുവോള-
മന്നന്നുള്ളവസ്ഥകളരുളിച്ചെയ്തു മുനി,
'മന്നവനെന്നോടരുൾചെയ്തിതു മറ്റാരോടു
മെന്നുമീയവസ്ഥകളുരചെയ്യായ്കവേണം.'
അന്നുതൊട്ടാരോടും ഞാനുരചെയ്തതുമില്ല
എന്നിരിയ്ക്കിലുമിന്നു നിന്നോടു പരമാർത്ഥ-

മൊന്നൊഴിയാതെ പറഞ്ഞീടരുതെന്നില്ലല്ലോ.'
എന്നെല്ലാം പറഞ്ഞു നില്ക്കുന്നേരം വൈദേഹിയും
വന്നൊരു ദുഃഖം സഹിയാഞ്ഞു വീണുരുണ്ടുടൻ
'അയ്യോ! ഭർത്താവേ! വെടിഞ്ഞായോ മാം വെറുതെ നീ?
തീയിൽ ചാടണമെന്നു ചൊന്നതും ചെയ്തേനല്ലോ.
വഹ്നിയിൽ ചാടി മരിയ്ക്കാമെന്നു നിരൂപിച്ചാൽ
വഹ്നിയും ചുടുകയില്ലെന്നെയെന്താവതയ്യോ!
എന്തൊന്നു പറവതു നിന്നോടുകൂടി മുന്നം
സന്തോഷംപൂണ്ടു വാണതോരോന്നേ നിരൂപിച്ചാൽ
വെള്ളത്തിൽ കാലും കെട്ടിച്ചാടിച്ചാകയോ നല്ലു
വള്ളിയും കെട്ടി ഞാന്നു ചാകയോ നല്ലു പാർത്താൽ?
കാളസർപ്പത്തെക്കൊണ്ടു കടിപ്പിച്ചീടുകയോ?
കാളകൂടത്തെപ്പാനംചെയ്തു ചാകയോ നല്ലു?
ഏതൊരു ജാതി മമ പ്രാണനെക്കളയാവു!
മേദിനിതന്നിൽ വസിയ്ക്കുന്നതുമിനി മതി.'
താപേന സീതാദേവി കരയും നാദമപ്പോൾ
താപസകുമാരന്മാരിൽ ചിലർ കേട്ടാരല്ലോ!
ചെന്നവർ വാൽമീകിയെ വന്ദിച്ചു ചൊന്നാരപ്പോ–
'ളിന്നൊരു നാരി ഗംഗാതീരേ കാനനദേശേ
വീണുടൻ കിടന്നുരുണ്ടേറ്റവും കരയുന്നോൾ.
വാനവർ നാരിമാരിലാരാനുമല്ലയല്ലീ?
ശ്രീഭഗവതിയെന്നു തോന്നീടും കാണുംതോറും
താപുമുണ്ടായതവൾക്കെന്തെന്നുമറിഞ്ഞീല.
പുഷ്കരനേത്രയുടെ ദുഃഖം കണ്ടതുമൂലം
വൃക്ഷങ്ങൾ വല്ലികളും മാഴ്കുന്നു കഷ്ടം കഷ്ടം!
നദിയുമൊഴുകാതെ നില്ക്കുന്നു ദുഃഖത്തോടെ
കതിരോൻ താനുമുഴന്നങ്ങനെ നിന്നീടുന്നു.
പവനൻ തനിയ്ക്കുമില്ലിളക്കമെന്നേ കഷ്ടം!

പവനാശനന്മാരും വിലത്തിൽ പുക്കീടുന്നു.
പക്ഷികൾ വൃക്ഷംതോറും ശബ്ദിയ്ക്കുന്നതുമില്ല.
രക്ഷിച്ചീടുകവേണമവളെത്തപോനിധേ!
സല്ക്കരിയ്ക്കേണമവളെപ്പുനരതിനവൾ
തക്കവളെന്നു നൂനമില്ല സംശയമേതും.'
സർവ്വബാലകന്മാരുമിങ്ങനെ ചൊന്നനേരം
ദിവ്യലോചനംകൊണ്ടു കണ്ടിതു വാൽമീകിയും
അർഘ്യപാദ്യാദികളും കൈക്കൊണ്ടു മഹാമുനി
മുഖ്യനും ചൊന്നാനവൾക്കാശ്വാസം വരുംവണ്ണം:
'ഞാനറിഞ്ഞിതു നിന്നെ രാഘവപത്നിയെന്നും
ജാനകി, ജനകരാജാത്മജയെന്നുമിപ്പോൾ.
എള്ളോളം കുറ്റം നിനക്കില്ലെന്നുമറിഞ്ഞു ഞാ-
നുള്ളിലെക്കണ്ണുകൊണ്ടു കണ്ടെന്നു ധരിച്ചാലും.
ഭർത്താവു നിന്നെയുപേക്ഷിപ്പാൻ കാരണവും ഞാ-
നുൾത്താരിലറിവുറ്റേനിന്നിനി വൈകാതെ നീ
അർഘ്യപാദ്യാദികളും കൈക്കൊണ്ടെന്നോടുകൂടെ
ദുഃഖവുമുപേക്ഷിച്ചു പോരിക മടിയാതെ.
ആശ്രമംതന്നിൽ വസിച്ചീടുക നിനക്കിപ്പോ-
ളാശ്രയമായിട്ടുണ്ടു താപസീവർഗ്ഗമേറ്റം.
ആദരിച്ചീടുമവർ നിന്നെജ്ജാനകീ! നിത്യം
ഖേദമേതുമേ നിനക്കുണ്ടാകയില്ലതാനും.
നിന്നുടെ ഗൃഹംതന്നിലിരുന്നീടുന്നവണ്ണം
തന്നെയാശ്രമംതന്നിലിരിയ്ക്കാമറിഞ്ഞാലും.'
മൈഥിലിയതു കേട്ടു വന്ദിച്ചു മുനീന്ദ്രനെ-
പ്പെയ്തീടും ബാഷ്പത്തോടുമനുവാദവും ചെയ്താൾ.
വൈദേഹിയോടുകൂടിച്ചെന്നു വാൽമീകിമുനി-
യാദരവോടും നിജപർണ്ണശാലയിൽ പുക്കാൻ.
താപസീജനത്തൊടും ചൊല്ലിനാൻ മുനീന്ദ്രനും:

'താപം കൂടാതെ നിങ്ങൾ പാലിയ്ക്ക വൈദേഹിയെ.'
സന്തോഷിച്ചവർകളും കൂട്ടിക്കൊണ്ടകംപുക്കാ–
രന്തസ്താപവുമൊട്ടു കുറഞ്ഞു വൈദേഹിയ്ക്കും.
ജാനകി മുനിയുമായ്പ്പോയതു കണ്ടനേരം
മാനസചിന്തയോടു ലക്ഷ്മണൻ നടകൊണ്ടാൻ.
സൂര്യനസ്തമിയ്ക്കുമ്പോൾ കൗശികീനദിയുടെ
തീരം പ്രാപിച്ചു വസിച്ചീടിനാരവർകളും.
മാർത്താണ്ഡോദയേ പുറപ്പെട്ടു വേഗേന ചെന്നു
മദ്ധ്യാഹ്നനേരമയോദ്ധ്യാപുരമകംപുക്കാർ.

## ശ്രീരാമനെ സമാശ്വസിപ്പിക്കുന്നു

ആനനപത്മം വാടിയാരെയും നോക്കീടാതെ
മാനസഖേദത്തോടും കണ്ണുനീർ വാർത്തു വാർത്തു
മാനവവീരൻ കുമ്പിട്ടിരിയ്ക്കുന്നതു കണ്ടു
മാനിയാം സൗമിത്രി പാദാംബുജം വണങ്ങിനാൻ.
എന്തുണർത്തിപ്പതെന്നു തന്നുടെ മനക്കാമ്പിൽ
ചിന്തിച്ചു ചിന്തിച്ചു സൗമിത്രിയുമുരചെയ്താൻ:
'ജ്ഞാനമില്ലാത മൂഢജനത്തെപ്പോലെ ഭവാൻ
മാനസേ ഖേദിപ്പതിനെന്തു കാരണം നാഥ?
ദേഹഗേഹാർത്ഥപുത്രകളത്രാദികളോടും
ദേഹികളുണ്ടോ പിരിയാതെ ഭൂമിയിലാരും?
പാന്ഥന്മാർ പെരുവഴിയമ്പലം തന്നിൽ വന്നു
താന്തരായിരുന്നുടൻ പിരിഞ്ഞുപോകുമ്പോലെ
ജനകജനയിത്രീനന്ദനഭാര്യാധന–
മനുവാസരം കൈക്കൊണ്ടിരുന്നു ചിലദിനം.
മുഖ്യഭേദത്തോടവർ ചെയ്തീടും കർമ്മങ്ങൾക്കു
തക്കവാറോരോവഴി പിരിഞ്ഞുപോയീടുവോർ.
അതിങ്കൽ ദുഃഖിയ്ക്കുന്നതജ്ഞാനമല്ലോ നാഥ!

ബുധന്മാരുടെ മതമല്ലിതു രഘുപതേ!
നിന്തിരുവടിയറിയാതെയില്ലേതുമെന്നാ–
ലന്ധത്വമുണ്ടാമതിശോകത്താലെല്ലാവർക്കും.
നാരിയെപ്പിരിഞ്ഞതുകാരണം നരേന്ദ്രനു
പാരമുണ്ടഴലെന്നു നാനാലോകരുമെല്ലാം
തങ്ങളിൽ പരിഹാസഭാവേന ചൊല്ലുന്നതും
മംഗളമല്ല മഹീപാലകതിലകമേ!
വിഷയചാപല്യമില്ലാതെയില്ലൊരുവർക്കു–
മൃഷികൾപോലുമതിൽ മോഹിച്ചീടുന്നുവല്ലോ.
'ധീരനെത്രയും രാമനെന്നു ചൊല്ലീടുന്നതും,
പാരമെത്രയുമുണ്ടു ചാപല്യമറിഞ്ഞാലും.'
എന്നെല്ലാമവരവർ ചൊല്ലീടുന്നതുമോർത്താൽ
നന്നല്ല മഹാമതേ! രാഘവ! മഹീപതേ!
എല്ലാജാതിയും വിഷാദം കളയേണമതു
നല്ലതു, സുഖദുഃഖം മിശ്രമായിട്ടേയുള്ളു.'
സൗമിത്രിവചനങ്ങളിങ്ങനെ കേട്ടനേരം
സൗമുഖ്യമോടു രാമഭദ്രനുമരുൾചെയ്തു:
'നന്നു നീ പറഞ്ഞതു സാരമെത്രയുമോർത്താ–
ലിന്നിനി വേണ്ടും കാര്യം ചിന്തിച്ചീടുകവേണം.
നാലുനാൾ കഴിഞ്ഞിതു ദുഃഖിച്ചിങ്ങനെ മമ
കാലമോ തെരുതെരെപ്പോമല്ലോ ലഘുതരം.
കാര്യങ്ങൾ ചിന്തിപ്പാനുമുണ്ടായില്ലവസരം
കാര്യങ്ങൾ വിചാരിയാഞ്ഞാലതു നിമിത്തമായ്
ആപത്തുവരുമല്ലോ രാജാക്കന്മാർക്കു നൂനം
പാപത്തിന്നതുതന്നെ കാരണമെന്നുംവരും.
പണ്ടയോദ്ധ്യയിൽ നൃഗനെന്നൊരു നൃപശ്രേഷ്ഠ–
നുണ്ടായാനിക്ഷ്വാകുവിൻ സോദരനായിട്ടെടോ!
ഗോകോടി ദാനംചെയ്താൻ ഭൂദേവോത്തമന്മാർക്കു

ലോകരും പ്രശംസിച്ചു വാണീടും കാലത്തിങ്കൽ
തന്നുടെ പശുക്കൂട്ടം തന്നിൽ വന്നൊരു വിപ്രൻ
തന്നുടെ പശു കൂടെക്കൂടിപ്പോയിതു ബലാൽ.
താനേതുമറിയാതെ മറ്റൊരു ഭൂദേവനു
ദാനവും ചെയ്തീടിനാനീശ്വരവിധിയാലെ.
തന്നുടെ പശുവിനെ കാണാഞ്ഞു വിപ്രോത്തമ–
നന്വേഷിച്ചോരേടത്തും കാണാഞ്ഞു ദുഃഖംപൂണ്ടാൻ.
അങ്ങനെ ചിലദിനം കഴിഞ്ഞോരനന്തര–
മങ്ങൊരു വിപ്രാലയേ കാണായി പശുവിനെ.
വാ! വാ! വാ! ശബലേ,യെന്നവളെ വിളിച്ചപ്പോൾ
ഗോവു തൻ നാഥൻതന്നെക്കണ്ടു പിന്നാലെ പോയാൾ.
അന്നേരമപരനാം നാഥനും ചൊല്ലീടിനാ–
'നെന്നുടെ പശുവിതു രാജാവു തന്നതെടോ!'
രാജാവു തരികയില്ലെന്നുടെ പശുവിനെ
വ്യാജമെന്നോടു പറഞ്ഞീടാതെ വിപ്രോത്തമ!
'മന്നവൻ പറയണം ഞാൻ തന്ന പശുവല്ലെ–
ന്നെന്നാൽ ഞാനയച്ചീടാമില്ല സംശയമേതും.
അല്ലായ്കിലയയ്ക്കയില്ലെന്നും ഞാൻ പശുവിനെ
ചൊല്ലുന്ന ദുർവാക്കുകളൊക്കെ ഞാൻ പൊറുത്തിടാം.'
'കള്ളന്മാരോടു പശു കൊള്ളുകയില്ല,' 'പക്ഷേ
കള്ളനായീടുന്നതു ഞാനല്ല, രാജാവത്രേ.'
ഇങ്ങനെ തമ്മിൽ പറഞ്ഞന്യോന്യം കലഹം പൂ–
'ണ്ടങ്ങു ചെന്നവനീശൻതന്നോടു ചോദിയ്ക്ക നാം.'
എന്നവരിരുവരുമൊന്നിച്ചു പുറപ്പെട്ടു
ചെന്നു ഗോപുരദ്വാരേ നിന്നു ചൊന്നതുനേരം
കാണ്മതിനവസരമില്ലെന്നു കേട്ടു തത്ര
ബ്രാഹ്മണരിരുവരും ചിലനാൾ പാർത്തശേഷം
പിന്നെയുമവസരമില്ലാഞ്ഞു കോപിച്ചവർ

മന്നവൻതന്നെശ്ശപിച്ചീടിനാരതുനേരം
കോപിച്ചു വിപ്രേന്ദ്രന്മാർ ഭൂപതിപ്രവരനു
ശാപത്തെക്കൊടുത്തിതു ഭീതിയായീടുംവണ്ണം.
'കൂപത്തിലൊരു കൃകലാസവേഷവും പൂണ്ടു
താപത്തോടിനിക്കിടന്നീടുക ചിരം ഭവാൻ.
ദ്വാപരയുഗാവസാനത്തിങ്കൽ നാരായണൻ
പാപനാശനൻ വന്നു കൃഷ്ണനായ് പിറന്നിടും
ശാപവും തീരുമവൻ തൊടുംനാൾ നിനക്കെ'ന്നു
ഭൂപതിപ്രവരനു ശാപമോക്ഷവും നൽകി
ബ്രാഹ്മണർ പശുവിനെ മറ്റൊരു ഭൂദേവനു
ധാർമ്മികന്മാരാമവർ ദാനവും ചെയ്തീടിനാർ.
പിന്നെപ്പോയ് നിജനിജ മന്ദിരം പൂക്കാരവർ
മന്നവൻതാനുമറിഞ്ഞാനപ്പോളവസ്ഥകൾ.
പിന്നെത്തൻതനയനു രാജ്യാഭിഷേകം ചെയ്തു
ഖിന്നനായ് സുതനോട് ചൊല്ലിനാൻ നൃപേന്ദ്രനും:
'മഴയും മഞ്ഞുമേറ്റം വെയിലുമുള്ള കാല-
മഴൽകൂടാതെ വസിച്ചീടുവാൻ തക്കവണ്ണം
തീർക്ക നീ മൂന്നു കിണറവറ്റിൻ തീരം തോറും
വായ്ക്കുന്ന വല്ലികളും വൃക്ഷവുമുണ്ടാക്കണം!'
വസുവാം തനയനുമങ്ങനെ തീർത്തീടിനാൻ
വസുധാധിപനിന്നുമുണ്ടതിൽ കിടക്കുന്നു.'
മന്നവനോടു സുമിത്രാത്മജനതു കേട്ടു
പിന്നെയും ചോദിച്ചിതു വന്ദിച്ചു: 'രഘുപതേ!
അല്പാപരാധമറിയാതെവന്നതിന്നവ-
രുല്പന്നരോഷം കൈക്കൊണ്ടിങ്ങനെ ശപിച്ചതും
യോഗ്യമോ! നിരൂപിച്ചാലാർക്കറിയാവൂ പിന്നെ,
ഭാഗ്യവാൻ ദാനശീലനല്ലോ ഭൂപതി നൃഗൻ!'
ഇത്ഥം സൗമിത്രി പറഞ്ഞോരുനേരത്തു രാമ-

ഭദ്രനുമരുൾചെയ്താ'നാർക്കറിയാവു സഖേ!
പ്രാരബ്ധകർമ്മഫലഭോഗത്തിനെന്നേ വരൂ.
നേരത്രേ വിധാതാവിൻ കല്പിതമോർത്തു കണ്ടാൽ.'

## നിമിചരിത്രം

ഇന്നും നീയൊരു കഥ കേൾക്ക സൗമിത്രേ! ചൊല്ലാം
മുന്നമുണ്ടായാൻ നിമിയാകിയ നൃപശ്രേഷ്ഠൻ.
ഗൗതമാശ്രമത്തിങ്കലടുത്തു ഭവനവും
കൗതുകത്തോടു തീർത്തു വസിച്ചാൻ പല കാലം.
ചിത്തത്തിലോർത്താനൊരു യാഗം ചെയ്യണമെന്നു
സത്വരമാചാര്യനോടതു ചെന്നറിയിച്ചാൻ.
അന്നേരം വസിഷ്ഠനും നൃപനോടരുൾചെയ്തു:
'ഇന്ദ്രനുണ്ടെന്നെയൊരു യാഗം ചെയ്യിപ്പാനായേ
വന്നപേക്ഷിയ്ക്കുന്നു ഞാൻ പോവനായതു ചെയ്തു-
വന്നാൽ നിന്നുടെ യാഗം കഴിയ്ക്കാമെന്നേവരു.'
അമരാലയം പുക്കു വസിഷ്ഠമുനീന്ദ്രനും.
നിമിയും ഗൗതമനെക്കൊണ്ടു ചെയ്യിച്ചു യാഗം.
ആയിരം സംവത്സരം കൊണ്ടു യാഗവുംകൂടി
നായകനവഭൃഥസ്നാനവും ചെയ്തീടിനാൻ.
വന്നിതു വസിഷ്ഠനും ഭൂപതി നിമിതാനു-
മന്നേരം നിദ്രാവശനായ് കിടക്കുന്നുവല്ലോ.
സല്ക്കാരം ചെയ്യാഞ്ഞതും യാഗം ചെയ്തതുകൊണ്ടു-
മുൾക്കാമ്പിൽ ക്രോധംപൂണ്ടു ശപിച്ചു വസിഷ്ഠനും:
'ദേഹദേഹികൾ തമ്മിൽ വേറിട്ടു പോക'യെന്നു
സാഹസാൽ ശപിച്ചപ്പോളുണർന്നു നൃപേന്ദ്രനും:
'പിരിഞ്ഞുപോക ദേഹദേഹികൾ തമ്മി'ലെന്നു
വിരിഞ്ചതനയനെശ്ശപിച്ചു നിമിതാനും.
അന്യോന്യം ശാപമേറ്റു വായുഭൂതന്മാരായാർ

മന്നവൻതാനും തഥാ വസിഷ്ഠമുനീന്ദ്രനും.
താപസൻവായുഭൂതനായ് ചെന്നു ധാതാവിനെ
താപേന കണ്ടു നിജസങ്കടമറിയിച്ചാൻ.
ഉർവ്വശിതന്നിൽ മിത്രാവരുണബീജംകൊണ്ടു
ദിവ്യമായൊരു ദേഹമുണ്ടാക്കിക്കൊൾകയെന്നാൻ.
മിത്രബീജവും പിന്നെ വരുണബീജത്തൊടു
യുക്തമായതുനേരമെടുത്തുകൂടാഞ്ഞവൾ
കുംഭത്തിലാക്കീടിനാളിന്ദ്രിയദ്വയമപ്പോൾ.
കുംഭത്തിൽനിന്നു ഗമിച്ചീടിനാനഗസ്ത്യനും,
പിൻപുടനുണ്ടായ് വന്നു വസിഷ്ഠശരീരവും
സംഭവിച്ചതു മുനിശ്രേഷ്ഠന്മാരിരുവരും.
മിത്രനുമുർവശിയെ ശപിച്ചാനതുകാലം
'മർത്ത്യനു കളത്രമായ്പോക നീ ചിരകാലം'
അങ്ങനെ പുരൂരവാ തന്നുടെ പത്നിയായാ-
ളംഗനാശിരോമണിയാകുമുർവ്വശിതാനും.
നിമിതൻ ദേഹമുണ്ടാക്കാമെന്നു മുനികളു-
മമരന്മാരും ചൊന്നാരന്നേരം നിമി ചൊന്നാൻ:
'ദേഹമുണ്ടായാൽ ദുഃഖമൊഴിഞ്ഞില്ലതുമൂലം
ദേഹമുണ്ടാകവേണ്ടാ കേവലമെനിയ്ക്കെന്നും.
'സർവ്വപ്രാണികളുടെ നേത്രങ്ങൾതോറും സമീ-
രാത്മകനായ് വാണീടാ'മെന്നു കേട്ടകമലർ
ആശ്വാസത്തിനു നേത്രമിമച്ചു മിഴിയ്ക്കെന്നു-
മാശ്രയാശാദ്യന്മാരും നൽകിനാരാനുഗ്രഹം.
നിമിതൻ ദേഹം മുനിവരന്മാർ കടഞ്ഞപ്പോ-
ളമലൻ മിഥിയെന്ന നൃപനുമുണ്ടായ് വന്നു.
മിഥിജാതന്മാരെല്ലാം മൈഥിലന്മാരായ് വന്നാർ.
തദനു വിദേഹജാതന്മാരായതുമൂലം
പൃഥുവീരന്മാരവർ വൈദേഹന്മാരെന്നായാർ,

മതികൗതുകത്തോടെ ധരിയ്ക്ക സൗമിത്രേ! നീ.
ജനിപ്പിച്ചിതു മഥനം ചെയ്തെന്നതുകൊണ്ടു
ജനകന്മാരെന്നത്രേ ചൊല്ലുന്നു ബുധജനം.
ഇത്തരമാപത്തുണ്ടാം കാണ്മാൻ വന്നോർക്കു കാൺമാ–
നെത്താഞ്ഞാൽ വഴിപോലെ ലക്ഷ്മണാ! ധരിയ്ക്ക നീ.'
'ശപിച്ചതെന്തു നിമി വസിഷ്ഠൻതന്നെക്കൂടെ?
തപശ്ശക്തിയും തമ്മിലൊക്കുമോ നിരൂപിച്ചാൽ?'
'എല്ലാർക്കും ക്ഷമയുണ്ടായ്‌വരികയില്ല കേൾ നീ,
ചൊല്ലുവനിന്നുമൊരു കഥ ഞാൻ സംക്ഷേപമായ്.
സോമവംശത്തിൽ ബുധപുത്രനാം പുരൂരവാ
ഭൂമിപാലകനവൻ നന്ദനനായുസ്സല്ലോ.
നഹുഷനവന്മകൻ തത്സുതൻ യയാതിയു–
മവന്റെ പത്നി ശുക്രപുത്രിയാം ദേവയാനി.
വൃഷപർവ്വാവിൻ മകളാകിയ ശർമ്മിഷ്ഠയും
ദേവയാനിയ്ക്കു മക്കൾ യദുവും തുർവ്വസുവും,
ദ്രുഹ്യുവുമനുദ്രുഹ്യുപൂരുവും ശർമ്മിഷ്ഠയ്ക്കു–
മാഹന്ത! സുതരെന്നു ധരിയ്ക്ക സൗമിത്രേ! നീ.
ഭൂപതിയ്ക്കിഷ്ടപത്നി ശർമ്മിഷ്ഠതന്നെയേറ്റം
താപവും ദേവയാനിയ്ക്കതിനാലുണ്ടായല്ലോ.
താതനോടറിയിച്ചാൾ ദേവയാനിയുമതി–
ക്രോധേന ശപിച്ചിതു ശുക്രനും യയാതിയെ:
'വൃദ്ധനായ് ജരാനരയുണ്ടാക നിനക്കെ'ന്നു
പൃത്ഥ്വീശനുൾത്താപവുമുണ്ടായിതുമൂലം
പുത്രനാം യദുവിനെ വിളച്ചു ചൊന്നാൻ നൃപൻ
'വൃദ്ധത വാങ്ങിത്തവ യൗവനം തന്നീടണം.'
എന്നതു കേട്ടു യദു സൂക്ഷ്മധർമ്മത്തെപ്പാർത്തു
തന്നുടെ പിതാവുതൻ കാംക്ഷിതം കണ്ടു ചൊന്നാൻ:
'ധർമ്മമല്ലിതു മമ ദണ്ഡമെത്രയുമോർത്താൽ

സമ്മതിയ്ക്കയുമില്ല ഞാനതു പറയേണ്ട.'
പിന്നെപ്പൂരുവിനോടു പറഞ്ഞു യയാതിയും:
'തന്നാലും യൗവ്വനത്തെ വാർദ്ധക്യം നൽകീടുവൻ,
വന്നീടും പിതൃനിയോഗം കേട്ടാലനുഗ്രഹ'-
മെന്നു കേട്ടവനതു സമ്മതിച്ചിതു ഭക്ത്യാ.
താരുണ്യമവനോടു വാങ്ങിനാൻ യയാതിയും,
കാരുണ്യമവനിൽ വർദ്ധിച്ചിതു നരേന്ദ്രനും.
രാജ്യപാലനം ചെയ്തു ഭോഗത്തെ ഭുജിച്ചേറ്റം
പൂജ്യനായ് ചിരകാലം വസിച്ചു യയാതിയും.
പിന്നെപ്പൂരുവിനോടു വാർദ്ധക്യം വാങ്ങിക്കൊണ്ടു
തന്നുടെ തനയനു യൗവ്വനം നൽകീടിനാൻ.
ഭൂപരിത്രാണാർത്ഥമായഭിഷേകവും ചെയ്തു
ഭൂപതി പൂരുവിനെബ്ഭൂപതിയാക്കി വാണാൻ.
'രാജചിഹ്നങ്ങൾ നിങ്ങൾക്കില്ലാതെ പോക'യെന്നു
രാജേന്ദ്രൻ യദുമുതൽ നാൽവർക്കും ശാപം നൽകി.
അങ്ങനെ ശുക്രശാപം കൈക്കൊണ്ടു യയാതികേ-
ളങ്ങോട്ടു കൂടെശ്ശപിച്ചീല സൽഗുണവശാൽ.
മുന്നമന്നൃഗനു വന്നാപത്തുപോലെ നമു-
ക്കിന്നിനി വരായ്‌വതിനാവോളം വേലചെയ്ക.
നമ്മെക്കാണ്മതിനുണ്ടു വന്നിട്ടാരാനുമെങ്കിൽ
സമ്മാനിച്ചുദിയ്ക്കുമ്പോൾ കൂട്ടിക്കൊണ്ടുവന്നീടു നീ.'
ഇത്ഥമോരോന്നേ രാമലക്ഷ്മണന്മാരും തമ്മിൽ
ചിത്തമോദേന പറഞ്ഞിരുന്നീടിനനേരം,
സത്വരം കഴിഞ്ഞിതു രാത്രിയും ദിനേശനും
പ്രത്യക്ഷനായാനല്ലോ തൽക്ഷണം നൃപശ്രേഷ്ഠ-
നാസ്ഥയാ സന്ധ്യാനുഷ്ഠാനങ്ങളും കഴിച്ചു വ-
ന്നാസ്ഥാനേ സുവർണ്ണസിംഹാസനേ മരുവിനാൻ.

## കാഞ്ചനാദി മുനികളുടെ വരവ്

ദ്വാരപാലകൻ വന്നു വന്ദിച്ചു ചൊന്നാൻ 'പുര–
ദ്വാരദേശാന്തേ വന്നുനില്ക്കുന്നു മുനിജനം.
കാഞ്ചനാദികളായ ഭാർഗ്ഗവകുലജന്മാർ
വാഞ്ഛയാ കണ്ടുകൊൾവാൻ നിന്തിരുവടിപാദം.
കാലസോദരീതീരവാസിക'ളെന്നീവണ്ണം
കാലേ വന്നവൻ ചൊന്ന വാക്കു കേട്ടതുനേരം
'വൈകാതെ വരുത്തുകെ'ന്നരുളിയവനോടു
വൈകുണ്ഠൻ തിരുവടി; താപസന്മാരുമപ്പോൾ
പൂജ്യമാം തീർത്ഥജലം ഫലമൂലാദികളും
കാഴ്ചയും വച്ചു കണ്ടാരന്നേരം ജഗന്നാഥൻ
അർഘ്യപാദ്യാദികളാലർച്ചിച്ചു മുനികുല–
മുഖ്യന്മാരെയുമുടനിരുത്തി രഘുനാഥൻ.
വന്ദിച്ചു ഭക്തിയോടെ വിനയംപൂണ്ടു മുദാ
മന്ദഹാസവും ചെയ്തു ചോദിച്ചു കുശലവും:
'മാനസേ നിത്യം തപസ്സിന്നേതുമുപദ്രവം
കാനനത്തിങ്കൽ നിങ്ങൾക്കില്ലല്ലീ ചൊല്ലീടണം.
ജീവനധനധാന്യരാജ്യാദികളെയെല്ലാം
കേവലമുപേക്ഷിച്ചും വിപ്രരേ രക്ഷിപ്പൻ ഞാൻ
വാഞ്ഛിതം നിങ്ങൾക്കെന്തു ചൊല്ലുവിനെന്നാലതു
സാധിപ്പിച്ചീടുവൻ ഞാനില്ല സംശയമേതും
സത്യമെന്നറിഞ്ഞാലും.' രാമഭാഷിതമിതി
ശ്രുത്വാ താപസപ്രവരന്മാരുമരുൾചെയ്താർ:
'സാദ്ധ്യമോ ദുസ്സാദ്ധ്യമോ കാര്യമെന്നറിയാതെ
പാർത്ഥിവന്മാരാരാനുമിങ്ങനെ ചൊല്ലീടുമോ?
നല്ലതു വന്നീടുക മേല്ക്കുമേലെന്നതൊഴി–
ഞ്ഞില്ല മറ്റൊന്നും പറഞ്ഞീടുവാൻ ഞങ്ങൾക്കിപ്പോൾ.'
രാഘവനരുൾചെയ്താൻ 'കാനനംതന്നിൽനിന്നി–

ങ്ങാഗമിച്ചതിൻമൂലമരുൾചെയ്കയും വേണം.'
കാഞ്ചനതപോധനനരുളിച്ചെയ്താനപ്പോൾ
വാഞ്ഛിതമായതെല്ലാം ചൊല്ലുവൻ മടിയാതെ.
'പണ്ടൊരു നിശാചരനെത്രയും ഗുണവാനാ-
യുണ്ടായി മധുവെന്നു നാമമായ് മഹീപതേ!
ധർമ്മതല്പരത്വവും തപസ്സിൻ ബലവും ക-
ണ്ടംബികാപതിയൊരു ശൂലവും നൽകീടിനാൻ.
'നിന്നുടെ ശത്രുക്കളെ വധിച്ചാൽ ശൂലമിതു
നിന്നുടെ കൈയിൽത്തന്നെ വരുമെന്നറിഞ്ഞാലും.
ഗോദേവദ്വിജകുലോപദ്രവം ചെയ്യുന്ന നാ-
ളേതും വൈകാതെ പുനരെന്നരികത്തു പോരും'
എന്നരുൾചെയ്തു ശൂലം കൊടുത്തു മഹാദേവ-
നന്നേരം മധുതാനുമൊന്നപേക്ഷിച്ചീടിനാൻ:
'എന്നുടെ സാന്തത്യന്മാർക്കെല്ലാനാളേയ്ക്കുമിതു-
തന്നെ നിൻ വരായുധമായിരിക്കയും വേണം.'
'എന്നതു വരികയില്ലെങ്കിലുമിതു കേൾ നീ
നിന്നുടെ മനോരഥം പഴുതാകരുതല്ലോ.
നിന്നുടെ സുതനൊരുത്തന്നിതു വരായുധം
തന്നെയായ് വരും പുനരങ്ങോട്ടു കൊതിയ്ക്കേണ്ട.
നിന്നുടെ സുതൻകൈയിൽ ശൂലമിതിരിയ്ക്കും നാൾ
വന്നീടാ മരണമെന്നറിക ഗുണാംബുധേ!
പിന്നെ നിന്മകൻ മൃതനായാലീ ശൂലമുട
നെന്നരികത്തു പോരും നിർണ്ണയമറിഞ്ഞാലും.'
എന്നരുൾചെയ്തു ശൂലം കൊടുത്തു പുരാന്തകൻ
നന്നായിത്തൊഴുതതു വാങ്ങിനാൻ മധുവീരൻ.
പുത്രനുമുണ്ടായ്വന്നു ലവണനെന്നു നാമ-
മെത്രയും ദുഷ്ടനായാൻ ബാല്യകാലത്തേയവൻ.
സാധുവൃന്ദത്തെയുപദ്രവിച്ചു തുടങ്ങിനാൻ,

താതനുമതു കണ്ടു ശിക്ഷിച്ചു പലതരം.
നല്ലതു ചൊന്നാലവനേല്ക്കയില്ലൊന്നുമെന്നാൽ
നല്ലതല്ലിവനെന്നു കല്പിച്ചു ജനകനും
ശൂലവും തനയനു കൊടുത്തു വനം പുക്കു,
കാലാരിതന്നെയോർത്തു തപസ്സു തുടങ്ങിനാൻ.
ശൂലത്തിൻ ബലംകൊണ്ടു മദിച്ചു ലവണനും
ഭൂലോകവാസികളെ പീഡിച്ചുതുടങ്ങിനാൻ.
താപവുമവനാലേ മുഴുത്തു ചമഞ്ഞിതു
താപസന്മാരായ ഞങ്ങൾക്കു മേദിനീപതേ!
പൃത്ഥ്വീശന്മാർക്കുമാർക്കും കൊല്ലാവല്ലവൻതന്നെ
പൃത്ഥ്വീശതിലകമേ! രാവണാദികൾ തമ്മെ
നിഗ്രഹിച്ചൊരു ഭവാനില്ലൊരു ദണ്ഡമേതു-
മുഗ്രാനാം ലവണനെ നിഗ്രഹിപ്പതിനോർത്താൽ.'
അന്നേരം ചോദ്യംചെയ്തു രാഘവൻ തിരുവടി:
'ഇന്നതാചാരമവനാഹാരമെന്തെന്നവൻ
തന്നുടെ നിലയനമെവിടെയെന്നുമെല്ലാ-
മെന്നോടു കേൾപ്പിക്കണം നിന്തിരുവടിയിപ്പോൾ.'
'ആഹാരം മൃഗമനുഷ്യാദികൾ മാംസമതി-
സാഹസം രൗദ്രാചാരമാലയം മധുവനം.'

## ലവണാസുരവധോദ്യമം

ഇങ്ങനെ മുനിവാക്യം കേട്ടു രാഘവൻ ചൊന്നാൻ:
'നിങ്ങളെ രക്ഷിപ്പൻ ഞാൻ ദുഷ്ടനെ വധിച്ചിന്നു.'
പിന്നെത്തന്നനുജന്മാരൊടരുൾചെയ്തീടിനാൻ:
'ഇന്നിപ്പോളിവരോടുകൂടെയാർ പോകുന്നതു?'
ഞാനതു ചെയ്‌വനെന്നു മുതിർന്നു ഭരതനും.
മാനിയാം ശത്രുഘ്നനുമന്നേരമുരചെയ്താൻ:
'നിന്തിരുവടി വനവാസം ചെയ്തതുകാല-

മന്തരമെന്നി രാജ്യം പാലിച്ചതാര്യനല്ലോ.
അഗ്രജൻ വനത്തിനു കൂടപ്പോന്നനുദിനം
ദുഃഖങ്ങളനുഭവിച്ചീടിനാ,നിവയൊന്നും
ചെയ്തതില്ലടിയനെന്നാലിതു വഴിപോലെ
സാധിപ്പനിവരോടുകൂടെപ്പോയ് ഞാ'നെന്നേറ്റം
മോദേന പറഞ്ഞതു കേട്ടു രാഘവനപ്പോൾ
സാദരമരുൾചെയ്തു സോദരന്മാരോടേവം:
'അങ്ങനെതന്നെ ശത്രുഘ്നൻ പറഞ്ഞതുപോലെ
മംഗളം വരുവാനായ് ചെന്നു സാധിയ്ക്ക'യെന്നാൻ.
'മധുപുത്രനെത്താപസാജ്ഞയാ വധിച്ചു നീ
മധുകാനനമൊരു രാജ്യമാക്കിക്കൊണ്ടധി-
പതിയായ് വസിയ്ക്കേണമവിടേയ്ക്കതിന്നു ഞാ-
നധുനാ ചെയ്‌വനഭിഷേകമെന്നറിഞ്ഞാലും.'
ഇത്തരം രഘുപതി ചൊന്നൊരു വാക്യംകേട്ടു
ശത്രുഘ്നനുരചെയ്താനാർജ്ജവസമന്വിതം:
'ജ്യേഷ്ഠന്മാരിരിയ്ക്കവേ സോദരനഭിഷേകം
വാട്ടമെന്നിയെ ചെയ്ക ധർമ്മമോ ചിന്തിയ്ക്കണം.
നിന്തിരുവടിനിയോഗത്തെ ലംഘിച്ചീടാതെ
സന്തതം വാണീടുവാനായനുഗ്രഹിയ്ക്കണം.'
'ധർമ്മവിച്ഛേദം വരാ ഞാൻ ചൊല്ലുന്നതു കേട്ടാൽ
സമ്മതമതു മഹാലോകർക്കെന്നറിഞ്ഞാലും.'
ശ്രീരാമനേവം ചൊല്ലിശ്ശത്രുഘ്നനോടും തദാ
പാരാതെയഭിഷേകത്തിന്നു വട്ടവുംകൂട്ടി
വസിഷ്ഠാദികളുമായഭിഷേകവും ചെയ്തു
വസിച്ചു മുനികളുമായൊരുദിനം തത്ര.
പിറ്റേന്നാൾ ചെന്നു രാമഭദ്രനെ വന്ദിച്ചപ്പോ-
ളുറ്റവനായ നിജസോദരൻതന്നെ ശീഘ്രം
വക്ഷേ ചേർത്താശ്ലേഷിച്ചു മൂർദ്ധ്നി ചുംബിച്ചു തന്റെ-

യുത്സംഗേ ചേർത്തു സന്തോഷിച്ചരുൾചെയ്തീടിനാൻ:
'കേൾക്ക നീ പണ്ടു മധുകൈടഭന്മാരെക്കൊൽവാ –
നായ്ക്കൊണ്ടു നിർമ്മിച്ചുള്ളോരസ്ത്രമുണ്ടിതിനെ നീ
കൈക്കൊണ്ടീടിതു കൊണ്ടാൽ മരിയാതവരില്ല.
മുഖ്യമെത്രയും പ്രയോഗിച്ചതില്ലാരോടും ഞാൻ
വിശ്വപ്രക്ഷോഭം വരുമെന്നുള്ള ഭയംകൊണ്ടു;
വിശ്വസംഹാരക്ഷമമെത്രയും തേജോമയം
മൃത്യുശാസനശൂലം ധിക്കരിയ്ക്കരുതേതും.
ഹസ്തസംസ്ഥിതമല്ല ശൂലമെങ്കിലേ ചെന്നു
യുദ്ധത്തിനടുക്കാവൂ ലവണൻ തന്നോടതി–
നെത്രയുമെളുപ്പമുള്ളോരുപായത്തെ കേൾ നീ.
ആഹാരത്തിനു മാംസമന്വേഷിച്ചുദയേ പോയ്
ഗേഹത്തിലകം പൂവാനസ്തമിയ്ക്കുമ്പോൾ വരും.
അതിനുമുമ്പേ ചെന്നു ഗോപുരദ്വാരത്തിങ്ക–
ലതിരോഷേണനിന്നു തടുത്തുകൊൾകവേണം.
അകത്തു പുക്കു ശൂലമെടുപ്പാനയയ്ക്കരു–
തടുത്തുവന്നു യുദ്ധം തുടങ്ങുമതുനേരം.
വരിഷം വരുംമുമ്പേ ഗംഗയും കടന്നുപോയ്
പുരുഷാധമൻതന്നെ വധിയ്ക്ക കുമാര! നീ.
അതിന്നു നാലായിരമശ്വങ്ങളത്ര തേരു–
മധുനാ നൂറായിരം കാലാളും വേണ്ടുവോളം
കോണ്ടുപോയ്ക്കൊൾകവേണമർത്ഥവു'മെന്നു നൃപൻ
കൊണ്ടാടിപ്പറഞ്ഞയച്ചീടിനാനവനെയും.
അഗ്രജന്മാരെയെല്ലാം നമസ്കാരവുംചെയ്തു
മുഖ്യാനുഭാവത്തോടെ ജനനീജനത്തെയും
വന്ദിച്ചു വസിഷ്ഠാദി ഗുരുഭൂതന്മാരേയും
വന്ദിച്ചു മുഹൂർത്തലഗ്നം കൊണ്ടു പുറപ്പെട്ടാൻ.
കാഞ്ചനാദികളായ താപസന്മാരുമതി–

വാഞ്ഛയാ രാമാജ്ഞയാ തെളിഞ്ഞു പുറപ്പെട്ടാർ.
ഈശ്വരാനുഗ്രഹവും പ്രാർത്ഥിച്ചു വാൽമീകിത-
ന്നാശ്രമത്തിങ്കൽ ചെന്നാരസ്തമിച്ചീടുന്നേരം.
സല്ക്കാരംചെയ്തു മൃഷ്ടഭോജനം കഴിഞ്ഞപ്പോ-
ളുൾക്കാമ്പു തെളിഞ്ഞിരിക്കുന്നേരം ശത്രുഘ്നനും
ചോദിച്ചാനിവിടെപ്പണ്ടാരൊരു യാഗംചെയ്ത-
താദരിച്ചരുൾചെയ്താൻ വാൽമീകി മുനീന്ദ്രനും:

## സൗദാസന്റെ ചരിത്രം

'മിത്രവംശോൽഭൂതനായുണ്ടായ സുദാസനു
പുത്രനാം മിത്രസഹനുണ്ടായാൻ സൗദാസനും
മൃഗയാകുതുകുംപുണ്ടടവിതന്നിൽ പുക്കു
മൃഗസഞ്ചയം കൊന്നു പെരുമാറിനകാലം
രണ്ടു രാക്ഷസർ വനത്തിങ്കൽ ശാർദ്ദൂലങ്ങളാ-
യുണ്ടവ രണ്ടിലൊന്നു കൊന്നിതു സൗദാസനും.
നിനക്കുമാപത്തു ഞാൻ വരുത്തീടുവനെന്നു
കനക്കെ രോഷംപൂണ്ടു പറഞ്ഞു മറ്റേവനും.
സൗദാസൻ പിന്നെസ്സുദാസൻ മൃതനായശേഷം
മേദിനീശ്വരനായ് വാണീടിന കാലത്തിങ്കൽ
യാഗവും ചെയ്തീടിനാൻ വസിഷ്ഠനിയോഗത്താ-
ലാഗമിച്ചിതു രക്ഷസ്സവിടെ വസിഷ്ഠനായ്.
ഉപദംശത്തിനിന്നു മാംസമുണ്ടാക്കീടെന്നു
നൃപനോടുരചെയ്തു മറഞ്ഞു രാക്ഷസനും.
നിറഞ്ഞ മോദത്തോടു മാംസമുണ്ടാക്കീടുവാൻ
പറഞ്ഞു നൃപേന്ദ്രനും പാചകൻ തന്നോടപ്പോൾ.
ആമിഷകർത്താവുതൻ വേഷമായ് നിശാചര-
നാമിഷം കൊടുത്തിതു മാനുഷമതുനേരം.
സൂദനും വസിഷ്ഠനു സാദരം വിളമ്പിനാൻ.

ക്രോധമുൾക്കൊണ്ടു ശപിച്ചീടിനാൻ വസിഷ്ഠനും
'മാനുഷമാംസം ഭക്ഷിച്ചീടുമോ ബ്രാഹ്മണൻ ഞാൻ?
മാനവശ്രേഷ്ഠ! ഭവാനതിനാലിനിമേലിൽ
മർത്ത്യമാംസവും ഭക്ഷിച്ചടവീതലംതോറും
നിത്യവും നിശാചരനായിസ്സഞ്ചരിയ്ക്കണം.
ശാപത്തെക്കേട്ടു നൃപൻ കാരണം തിരഞ്ഞപ്പോ–
ളാപത്തിൻമൂലമെല്ലാമറിഞ്ഞൊരനന്തരം
രാക്ഷസൻ ചതിച്ചതെന്നറിഞ്ഞു വസിഷ്ഠനും
ദാക്ഷിണ്യംപൂണ്ടു നൃപനോടരുൾചെയ്തീടിനാൻ:
'വേദജ്ഞന്മാർ വാക്കുകളസത്യമായ് വന്നീടാ,
ദ്വാദശസംവത്സരംകൊണ്ടു തീരുക ശാപം.
മന്നവ! രാക്ഷസനായ് വാഴുന്നാൾ ചെയ്യും കർമ്മം
പിന്നെയൊന്നുമേ തവ തോന്നുകയില്ലതാനും.'
ശാപവും പന്തീരാണ്ടുകൊണ്ടു തീർന്നൊരു ശേഷം
ഭൂപതിപ്രവരനായ് വന്നിതു സൗദാസനും.
അന്നവൻ ചെയ്ത യാഗഭൂമിയിതറിഞ്ഞാലു'
മെന്നു ശത്രുഘ്നൻതന്നോടരുളിച്ചെയ്തു മുനി.
നാമിനിയുറങ്ങുക നാഴികയൊട്ടു ചെന്നു
യാമിനിയതുനേരമെല്ലാരുമുറങ്ങിനാർ.

അർദ്ധരാത്രിക്കു വന്നു വാൽമീകിതന്നോടപ്പോ–
ളെത്രയും സന്തോഷിച്ചു ചൊല്ലിനാനൊരു ശിഷ്യൻ:
'മൈഥിലി പെറ്റാളിപ്പോളെത്രയും തേജസ്സോടും
പൈതങ്ങളിരുപേരുണ്ടറിക തപോനിധേ!'
ശത്രുഘ്നനതുകേട്ടു സന്തോഷം പൂണ്ടാനേറ്റ,
മുത്തമായ വാൽമീകിതാൻ ജാതകർമ്മവും ചെയ്താൻ.

## ലവണാസുരവധം

പ്രത്യുഷസ്യുത്ഥായ ശത്രുഘ്നനും വാൽമീകിയെ
നത്വാ യാത്രയുമയപ്പിച്ചുടൻ നടകൊണ്ടാൻ.
കാളിന്ദീതീരം പുക്കു താപസാശ്രമങ്ങളി–
ലാനന്ദംപൂണ്ടു വസിച്ചീടിനാൻ പടയോടും.
താപസേന്ദ്രന്മാർ പറയും പുരാണങ്ങൾ കേട്ടു
താപവുമകന്നിരുന്നന്നേരം ചോദ്യം ചെയ്താൻ:
'ശിവനാൽ ദത്തമായ ശൂലംകൊണ്ടാരാനെയും
ലവണൻ വധിച്ചവാറുണ്ടോ ചൊല്ലുകവേണം.'
എന്നതു കേട്ടു മുനിശ്രേഷ്ഠനുമരുൾചെയ്തു:
'മുന്നം മാന്ധാതാവായ ഭൂപതികുലശ്രേഷ്ഠൻ
വിക്രമംകൊണ്ടു ഭൂമിമണ്ഡലമടക്കിനാൻ.
സ്വർഗ്ഗവുടക്കി വാഴേണമെന്നൊരുമ്പെട്ടാൻ.
ശക്രനുമതുകണ്ടു ഭൂപതിയോടു ചൊന്നാൻ:
'ശക്യമെത്രയും ഭവാൻ ഭാവിച്ചതുപപന്നം.
അവനിതന്നിൽ മധുവനമാം ദേശേ വാഴും
ലവണൻതന്നെ ഭവാൻ സമരേ ജയിച്ചിതോ?'
മാന്ധാതാവതു കേട്ടു ലവണൻതന്നെ വെൽവാൻ
കാന്താരേ വന്നു യുദ്ധത്തിന്നായി വിളിച്ചിതു.
ശൂലാഗ്നിജ്വാലയാലേ ദഗ്ദ്ധനായിതു നൃപൻ
കാലാരിയുടെ ശൂലമെത്രയും പേടിക്കേണം'
ഇത്ഥം താപസവാക്യം കേട്ടുടൻ ശത്രുഘ്നനും
പ്രത്യുഷസ്സിങ്കൽ കൃതകൃത്യനായ് പുറപ്പെട്ടാൻ.
ആഹാരം തേടിപ്പോയി ലവണനെന്നതറി–
ഞ്ഞാഹവത്തിനു ചെന്നു ഗോപുരദ്വാരി പുക്കാൻ.
മദ്ധ്യാഹ്നേ വന്നു മധുപുത്രനുമതുനേരം:
ശത്രുഘ്നൻതന്നെക്കണ്ടു നിന്നിതു ലവണനും
ചാപബാണങ്ങളോടും ശത്രുഘ്നൻതന്നെക്കണ്ടു

സാപഹാസം ചൊല്ലിനാൻ മധുപുത്രനുമേവം:
'മുന്നവുമെന്നെക്കൊൽവാൻ വന്നിതു പല നൃപർ
തന്നുടൽ തന്നു മമ നാകലോകവും പുക്കാർ.
ഇന്നു കിട്ടിയ മാംസം പോരാഞ്ഞുണ്ടുള്ളിൽ ഖേദം
നിന്നെയും തിന്നാൽ വിശപ്പെല്ലാമേയടങ്ങീടും.'
ഇത്തരം കേട്ടു കോപം വർദ്ധിച്ചു നില്ക്കുന്നൊരു
ശത്രുഘ്നനൻതന്നെ നോക്കിക്കൂടാതെ തേജസ്സോടും
മദ്ധ്യാഹ്നമാർത്താണ്ഡൻതൻ മണ്ഡലമെന്നപോലെ
സിദ്ധഗന്ധർവ്വാദികൾ വിസ്മയപ്പെട്ടു നിന്നാർ.
ശത്രുഘ്നനോടു മധുപുത്രനുമുരചെയ്താൻ:
'യുദ്ധത്തിനായ്ക്കൊണ്ടു നീ വന്നുവെന്നാകിലിനി
നിന്നാലുമത്ര ഭവാനരനാഴികനേരം
ചെന്നു ഞാനായുധവും ധരിച്ചുവന്നീടുവൻ
എന്നാൽ നിൻ മദമെല്ലാമടക്കീടുവ'നെന്നു
ചൊന്നവൻതന്നോടാശു ശത്രുഘ്നനരുൾചെയ്താൻ:
'ദുഷ്ടരെക്കണ്ണിൽക്കണ്ടാലയയ്ക്കെന്നുള്ളതില്ല.
നഷ്ടമാക്കാതെയതു നൃപധർമ്മവുമല്ല,
നില്ലൊരു വിനാഴികനേരം നീയെന്നാൽ നിന്നെ
സ്വർല്ലോകത്തിനുതന്നെ യാത്രയാക്കീടാമല്ലോ.'
ശ്രുത്വാ ശത്രുഘ്നവാക്യം ക്രുദ്ധനാം നക്തഞ്ചര-
നദ്രിപാഷാണവൃക്ഷവൃന്ദത്താൽ പ്രഹരിച്ചാൻ.
അസ്ത്രങ്ങൾകൊണ്ടു ഖണ്ഡിച്ചീടിനാനവയെല്ലാം
ശത്രുഘ്നൻ പിന്നെ രഘുനായകദത്തമസ്ത്രം
ഭക്തികൈക്കൊണ്ടു ജപിച്ചയച്ചാനതുനേര-
മുത്തമാംഗവും മുറിച്ചീടിനാൻ ജിതശ്രമം.
പൃത്ഥ്വിയും പിളർന്നു പോയബ്ധിയിൽ മുഴുകി ത-
ന്നുത്തമതൂണിതന്നിൽ പുക്കിതു വിശിഖവും.
യമുനാതീരസ്ഥന്മാരാകിയ മുനികളു-

മമിതാനന്ദം പൂണ്ടു വസിച്ചാരെല്ലാവരും.
നാലു വത്സരംകൊണ്ടു ശത്രുഘ്നൻ മധുവന-
മാലയങ്ങളാൽ പരിപൂർണ്ണമായ്ത്തീർത്താനല്ലോ.
കോട്ടയും ഗോപുരങ്ങൾ മതിലും കിടങ്ങുകൾ
ഗോഷ്ഠങ്ങൾ ദേവാലയം ചാതുർവ്വർണ്ണ്യാലയങ്ങൾ
യമുനാതീരസ്ഥലേ മഥുരാപുരി നൂന-
മമരാപുരിയിലുമേറ്റമായ് ശോഭിയ്ക്കുന്നു.
തത്രൈവ ചിരകാലം വസിച്ചു ശത്രുഘ്നനും
മിത്രവർഗ്ഗത്തെക്കാണ്മാനായ്ക്കൊണ്ടു പുറപ്പെട്ടാൻ.
സ്വല്പസൈന്യനായ് നിജതാപസജനത്തോടു-
മുല്പന്നാനന്ദം വാൽമീക്യാശ്രമം പുക്കീടിനാൻ.
സല്ക്കാരം ചെയ്തു മുനിമുഖ്യനാം വാൽമീകിയും.
മുഖ്യഭോഗേന നിശി വസിച്ചു മുനിയുമായ്
പ്രത്യുഷസ്യുത്ഥായ മദ്ധ്യാഹ്നേ ചെന്നയോദ്ധ്യയിൽ
ബദ്ധമോദേന പുക്കാൻ രാമപാദാബ്ജങ്ങളിൽ
നത്വാ പൂർവ്വജന്മാരെ വന്ദിച്ചാൻ ഭക്തിയോടേ.
ചിത്താനന്ദേന പുണർന്നീടിനാരവർകളും.
മാതാക്കന്മാരെ വന്ദിച്ചാദരപൂർവ്വമവൻ
ഖേദവും കളഞ്ഞവരാശീർവ്വാദവും ചെയ്താർ.
മധുനന്ദനൻതന്നെ വധിച്ച പ്രകാരവും
മഥുരാപുരം തത്ര സത്വരം തീർത്തവാറും
രാമചന്ദ്രനെയും മറ്റുള്ളവരേയും കേൾപ്പി-
ച്ചാമോദംപൂണ്ടു വസിച്ചീടിനാൻ ചിലദിനം.
രാഘവൻ തിരുവടിയരുളിച്ചെയ്താൻ പിന്നെ:
'വൈകാതെ പോകവേണം മഥുരാപുരിയ്ക്കു നീ.'
എന്നതു കേട്ടനേരം ശത്രുഘ്നനുരചെയ്താൻ:
'എന്നോടിത്തരമരുൾചെയ്യരുതിനിയേതും
നിന്തിരുവടിതന്നെപ്പിരിഞ്ഞാൽ പൊറുക്കയി-

ല്ലസ്ഥനാമടിയനു കാരുണ്യവാരാന്നിധേ!'
ഇത്തരം വാക്കു കേട്ടു രാഘവനരുൾചെയ്താൻ:
'എത്രയും ബാലൻതന്നെ നീയെന്നു ധരിച്ചേൻ ഞാൻ.
എത്രയും പ്രയാസം ചെയ്തുണ്ടാക്കിത്തീർത്ത രാജ്യം
വ്യർത്ഥമാക്കരുതെന്നു നിന്നുള്ളിലുണ്ടാകേണം.
എന്നെയും മദ്ധ്യേ മദ്ധ്യേ വന്നു കണ്ടീടാമല്ലോ
പിന്നെയും ചെന്നും പോന്നുമിരിയ്ക്കാമറിക നീ.
അർത്ഥവും പുരുഷകാരത്തോടുകൂടി നിന–
ക്കെത്രയുണ്ടപേക്ഷയെന്നാലതു കൊണ്ടുപോക.'
എന്നരുൾചെയ്തു പുണർന്നയച്ചാനനുജനെ–
ച്ചെന്നുടൻ മഥുരയിൽ വാണിതു ശത്രുഘ്നനും.

## ശംബൂകന്റെ മോക്ഷപ്രാപ്തി

അക്കാലമയോദ്ധ്യയിലില്ലമായൊരുവിപ്രൻ
രക്ഷിച്ചു നിത്യം ഗൃഹസ്ഥാശ്രമം വഴിപോലെ.
ഉത്തമയായ തന്റെ ഗൃഹിണിയോടുംകൂടി
വർത്തിക്കും കാലമവനെത്രയുമാസ്ഥയോടെ
പുത്രനുമുണ്ടായവനയ്യാണ്ടുകാലം ചെന്നു
മൃത്യുലോകവും പുക്കാനെത്രയും കഷ്ടം കഷ്ടം!
പുത്രന്റെ ശവശരീരത്തെയുമെടുത്തു കൊ–
ണ്ടത്തൽപൂണ്ടലറിവന്നാനയോദ്ധ്യയിലവൻ.
ഗോപുരദ്വാരത്തിങ്കലിരുന്നു രാജാവിനെ
ത്താപേനെ പറഞ്ഞേറ്റം ദുഃഖിച്ചു കരയുമ്പോൾ
നാരദവസിഷ്ഠാദി മുനികളോടു രാമൻ
'നേരെ ചൊല്ലുവിനിതിൻ കാരണ'മെന്നു ചൊന്നാൻ.
'ശംബൂകനായ ശൂദ്രൻതന്നുടെ തപസ്സുകൊ–
ണ്ടമ്മഹീദേവാത്മജൻ മരിച്ചാനെന്നു നൂനം.
ചെന്നവൻതന്നെ വധിച്ചാലുടൻ ജീവിച്ചീടും

നിർണ്ണയം ദ്വിജാത്മജ'നെന്നവരരുൾചെയ്താർ.
ബാലകനുടെ ശവം തൈലദ്രോണിയിലിട്ടു
പാലിച്ചുകൊൾകയെന്നു രാഘവനരുൾചെയ്തു.
പുഷ്പകവിമാനത്തെ സ്മരിച്ചാനതുനേര–
മപ്പൊഴേ വന്നുനിന്നു വന്ദിച്ചു വിമാനവും.
ചാപബാണാദികളും ധരിച്ചു രഘുവീരൻ
ശോഭയേറീടും വിമാനോപരി കയറിപ്പോയ്
ദിക്കുകൾ മൂന്നിങ്കലുമധർമ്മം കാണാഞ്ഞുടൻ
തെക്കുദിക്കിനു ചെന്നനേരത്തു കാണായ്വന്നു
ചലനം കൂടാതെകണ്ടരണ്യം തന്നിൽ നിജ–
തലയും കീഴായ്ത്തൂങ്ങിത്തപസ്സുചെയ്തീടിനാൻ
ഒരുത്തനവനോടു ചോദിച്ചു രഘുവര–
'നുരത്ത തപോബലമുള്ളവനാരു നീയും?
എന്തു കല്പിച്ചിങ്ങനെ തപസ്സു ചെയ്തീടുന്നു?
ചിന്തിതമെന്തെന്നതുമുരചെയ്യണം ഭവാൻ.'
എന്നതു കേട്ടനേരമവനും തെരുതെരെ
വന്ദിച്ചു ചൊല്ലീടിനാൻ തന്നുടെ പരമാർത്ഥം:
'ശംബൂകനെന്നു നാമമായൊരു ശൂദ്രനഹം,
സംവിദ്രൂപത്തെ ധ്യാനിച്ചാകുന്നു തപസ്സുമേ.
മോക്ഷം വന്നീടുവതിനാഗ്രഹിച്ചറിഞ്ഞാലും
സാക്ഷാൽ നിന്തിരുവടി നൽകണമാശു മാർഗ്ഗം.'
അന്നേരം വാളാൽ തല വെട്ടി നിഗ്രഹിച്ചിതു
വന്നിതു ശംബൂകനും തന്നുടെ മനോരഥം.
ഭൂദേവകുമാരനും ജീവിച്ചാനതുനേര–
മാദിതേയന്മാർ പുഷ്പവൃഷ്ടിയും ചെയ്തീടിനാർ.
ദേവേന്ദ്രനനുജ്ഞയും കൊടുത്തു ചൊല്ലീടിനാൻ
'പോവതിനുഴറുന്നു ഞങ്ങളെന്നറിക നീ.
കുംഭസംഭവനാകുമഗസ്ത്യതപോധനൻ

സംപ്രതി മഹാനിയമം തുടങ്ങിനാനതും
പന്തീരാണ്ടുണ്ടു കാലം കൂടുന്നതിനുതന്നെ;
സന്തുഷ്ടന്മാരായിതു ഞങ്ങളുമതിനാലേ.
അവിടെപ്പോകേണമെന്നതിനാലുഴറുന്നു
നൃവരശിഖാമണേ! നീ കൂടെപ്പോന്നീടുക.
കല്യാണാലയനാകുമഗസ്ത്യൻതന്നെക്കണ്ടാൽ
നല്ലതു വന്നുകൂടും നിനക്കു നരപതേ!
ശക്രനുമൊക്കെത്തക്കപ്പോകെ'ന്നു ചൊന്നനേരം
പുഷ്കരനയനനും പുഷ്പകമേറീടിനാൻ.
ദേവകളോടുമഗസ്ത്യാശ്രമം പുക്കീടിനാൻ.
ദേവേന്ദ്രാദികൾ തമ്മെപ്പൂജിച്ചു മുനീന്ദ്രനും.
നാകലോകവും പുക്കാർ ദേവകളതുകാലം
രാഘവനഗസ്ത്യനെ നമസ്കാരവും ചെയ്താൻ.
എത്രയും നന്നായിതു വന്നതെന്നരുൾചെയ്തു
ഭക്തികൈക്കൊണ്ടു പൂജിച്ചീടിനാൻ മുനീന്ദ്രനും.
'വിപ്രസന്താപം തീർക്കാൻ ശംബൂകൻതന്നെക്കൊന്നു
പുഷ്പകമേറിബ്ഭവാൻ വന്നിട്ടു'ണ്ടവയെല്ലാം
വൃത്രാരി പറഞ്ഞു ഞാൻ മുന്നമേ ധരിച്ചിതു;
ചിത്തത്തിൽ സദാകാലം കാണുന്നേൻ ഭവാനെ ഞാൻ.
എത്രയും സുഖംവന്നു കണ്ടതിനാലെ പുന–
രത്രൈവ വസിയ്ക്കണം ഞാനുമായിന്നു ഭവാൻ.
സല്പുരുഷന്മാരെക്കണ്ടെത്തുവാൻ പണിയല്ലോ.
പുഷ്പകമേറി നാളെപ്പോയ്ക്കൊള്ളാം പുലർകാലേ.'
ഇത്തരമരുൾചെയ്തു പില്പാടു ചൊന്നു മുനി:
'ചിത്രമായിരിപ്പൊരാഭരണം കണ്ടാലും നീ,
വിശ്വവിസ്മയകരമെത്രയും മനോഹരം,
വിശ്വകർമ്മാവുതന്നെ നിർമ്മിച്ചതെന്നു നൂനം.
ഇത്രിഭുവനത്തിങ്കലിതിനെദ്ധരിപ്പാനു–

മുത്തമപുരുഷന്മാർ മറ്റാരുമില്ല നൂനം.
നിനക്കു തന്നീടണമെന്നു ഞാൻ മനക്കാമ്പിൽ
നിനച്ചു വസിയ്ക്കുമ്പോൾ വന്നിതു ഭവാനിപ്പോൾ.'
എന്നരുൾചെയ്തു കൊടുത്തീടിനാൻ മുനീന്ദ്രനും
വന്ദിച്ചു വാങ്ങീടിനാൻ മാനവശ്രേഷ്ഠൻതാനും.
'നിന്തിരുവടിയ്ക്കിതു തന്നതാരെന്നുമെനി-
യ്ക്കന്തരാത്മനി ധരിച്ചീടുവാനുണ്ടാഗ്രഹം.'
'എങ്കിലോ കേട്ടാലും നീ ഞാനിഹ ത്രേതായുഗേ
ശങ്കകൂടാതെ ചെന്നേൻ ദണ്ഡകവനം തന്നിൽ
കാണായി വനമദ്ധ്യേ നിർമ്മലതടാകവു-
മൂനംകൂടാതെയൊരു ശവവും കണ്ടേനതിൽ.
ഞാനൊരു മുഹൂർത്തമാത്രം തത്ര നില്ക്കുന്നേരം
കാണായിതാകാശാന്തേ ശോഭിച്ച വിമാനവും.
തത്രൈവ വിഭൂഷണഭൂഷിതശരീരനായ്
സിദ്ധഗന്ധർവദിവ്യന്മാരാൽ സേവിതനായി
ആലവട്ടവും വെഞ്ചാമരവും ദിവ്യസ്ത്രീക-
ളാലസ്യം തീരുമാറു മന്ദമായ് വീശുന്നതും
വെൺകൊറ്റക്കുടതൻ കീഴെത്രയും സുന്ദരനായ്
പങ്കജശരസമനായൊരു പുരുഷനെ
കണ്ടു ഞാൻ നില്ക്കുന്നേരം പൊയ്കയിലിഴിഞ്ഞതും
കണ്ടൊരു ശവം തിന്നു ദേഹശുദ്ധിയും ചെയ്താൻ.
ഞാനതു കണ്ടു ചോദിച്ചീടിനേനവനോടു
'മാനുഷശവമിതു ഭക്ഷിയ്ക്കയില്ലാരുമേ.
എന്തൊരു കഷ്ടം! ഭവാൻ ദേവസന്നിഭനെന്നാ-
ലെന്തുകാരണം ശവം ഭക്ഷിപ്പാൻ ചൊല്ലീടണം.'
എന്നതു കേട്ടു പറഞ്ഞീടിനാനെന്നോടവൻ:
'മന്നവൻ സുദേവനെന്നുണ്ടായാൻ വൈദർഭകൻ
നന്ദനന്മാരായവരിരുവരുണ്ടായ് വന്നു.

മുന്നേവൻ ശ്വേതനഹമനുജൻ സുരഥനും.
ജനകൻ മരിച്ചശേഷം നൃപനായ് വന്നേൻ ഞാൻ
മനസി നിരൂപിച്ചേൻ ചിലനാൾ കഴിഞ്ഞപ്പോൾ
നൃപത്വംകൊണ്ടു കാര്യമില്ലെനിയ്ക്കിനിയേതും,
തപസ്സു ചെയ്തു ഗതിവരുത്തിക്കൊൾക നല്ലൂ.
എന്നു കല്പിച്ചു രാജ്യം വാഴിച്ചു സുരഥനെ
വന്നു ഞാനിപ്പൊയ്കതൻ തീരത്തു പുക്കീടിനേൻ.
സൽഗതിവരുവാനായ് തപസ്സും ചെയ്തേൻ ചിരം
സ്വർഗ്ഗവും പുക്കീടിനേനക്കാലം വിധിവശാൽ,
സ്വർഗേ ഭോഗങ്ങളനുഭവിച്ചു വാഴും കാലം
ദുഃഖവും മുഴുത്തിതാഹാരമില്ലായ്കമൂലം.
ക്ഷുല്പിപാസാദികൾകൊണ്ടേത്രയും ദുഃഖിച്ചു ഞാ-
നബ്ജസംഭവനോടു ചെന്നു ചോദിച്ചുകൊണ്ടേൻ.
സ്വർഗ്ഗലോകത്തിങ്കലാഹാരമില്ലായ്വാൻ മുന്നം
ദുഷ്കർമ്മം ചെയ്തതെന്തെന്നറിഞ്ഞതില്ലയല്ലോ.
ആഹാരമെനിയ്ക്കെന്തെന്നരുളിചെയ്തീടണം.
ദേഹി ഭോജനം മമ കാരുണ്യവാരാന്നിധേ!
എന്നതു കേട്ടു വിധാതാവരുൾചെയ്തീടിനാ-
നന്നദാനം നീയാർക്കും ചെയ്യാതെ നിന്റെ ദേഹം
തന്നെ നീ ഭരിച്ചതുതന്നെ കേളാഹാരവു-
മിന്നു പൈദാഹമുണ്ടാവാനതുതന്നെ മൂലം.
നിന്നുടെ ശവമുണ്ടു പൊയ്കയിൽ കിടക്കുന്നു,
തിന്നാലുമതുതന്നെ നിത്യവുമിനി ഭവാൻ.
എത്രയും സ്വാദുകരമായിരിയ്ക്കയും ചെയ്യും
നിത്യവും തിന്നുന്തോറും നാശവും വരായല്ലോ.
അഗസ്ത്യമുനീന്ദ്രനെക്കാണ്മോളം തിൻക ശവ-
മകൃത്യമിതുമതിയെന്നവൻ വിലക്കീടും.'
എന്നരുൾചെയ്തു ധാതാവതിനാലനേകം നാൾ

തിന്നേൻ ഞാൻ മമ ശവമിന്നെയോളവും വിഭോ!
നിന്തിരുവടിതന്നെ കുംഭസംഭവനെന്നു
ചിന്തിച്ചീടിനേനിനി മറ്റൊരാശ്രയമില്ല.'
എന്നുരചെയ്തു മമ തന്നാനാഭരണമി–
തന്നുതൊട്ടുടനത്ര മറഞ്ഞു ശവമതും.
നിർമ്മലൻ വിമാനവുമേറിപ്പോയ് സ്വർഗ്ഗംപുക്കാൻ.
ധർമ്മാധർമ്മങ്ങളറിഞ്ഞീടുവാൻ പണിയല്ലോ.
മാനുഷമൃഗപക്ഷിജാതികളാരുമില്ല
കാനനമതു നൂറുയോജനവിസ്താരവും,
കണ്ടു ഞാൻ നില്ക്കുന്നേരം തന്ന ഭൂഷണമിതു–
കൊണ്ടലങ്കരിയ്ക്കെ'ന്നു കൊടുത്തു മുനീന്ദ്രനും.
മാനവവീരനതു കേട്ടു ചോദിച്ചീടിനാൻ
കാനനമതിലൊരു ജന്തുക്കളില്ലാഞ്ഞതിൻ
കാരണമെന്നോടരുൾചെയ്യണമെന്നനേരം
ശ്രീരാമൻതന്നോടതുമഗസ്ത്യനറിയിച്ചാൻ:

## ദണ്ഡരാജന്റെ ചരിത്രം

'അർക്കവംശത്തിൽ മുന്നമിക്ഷ്വാകുമഹീപതി
മുഖ്യനായുണ്ടായ്വന്നാനവനു തനയന്മാർ
ഉണ്ടായാർ നൂറുജനമവരിലിളയവൻ
ദണ്ഡനെന്നറിഞ്ഞാലുമവനു മേലിലൊരു
ദണ്ഡമുണ്ടായ് വന്നീടുമെന്നതു മുന്നേതന്നെ
പണ്ഡിതനായ താതനറിഞ്ഞു വഴിപോലെ.
വിന്ധ്യസാനുനി ശതയോജനവിസ്താരത്തിൽ
ബന്ധുരമായിട്ടൊരു രാജ്യവും തീർത്താനല്ലോ.
തത്രൈവ വാഴിച്ചിതു ദണ്ഡനെജ്ജനകനും,
നിത്യസൗഖ്യേന വാണാൻ ശുക്രനെഗ്ഗുരുവാക്കി.
പലനാൾചെന്നകാലമൊരുനാൾ ചൈത്രമാസി

ബലവാൻ ശുക്രൻതന്നെക്കണ്ടു വന്ദിപ്പാൻ പോയാൻ.
പർണ്ണശാലാന്തേ വിളയാടി നിന്നീടുന്നൊരു
കന്യകതന്നെക്കണ്ടു കാമപീഡിതനായാൻ.
കന്യകയോടു നിജ കാംക്ഷിതം പറഞ്ഞപ്പോൾ
കന്യകതാനും ചൊന്നാ'ളധർമ്മം ചൊല്ലായ്ക നീ.
എന്നുടെ ജനകനെ പ്രാർത്ഥിച്ചാൽ നിനക്കവൻ
തന്നീടുമെന്നെ,യെന്നാലില്ല വൈഷമ്യമേതും.
അന്യായകർമ്മമതു കൂടാതെ കാട്ടീടുകിൽ
നിന്നെയും മുടിച്ചീടുമെന്നുടെ താതൻ നൂനം'
എന്നു കന്യക ചൊന്നതാദരിയാതെ ബലാൽ
കന്യകതന്നെപ്പിടിച്ചുപരോധവും ചെയ്താൻ.
പിന്നെത്തൻ പുരത്തിനു വേഗേന നടകൊണ്ടാൻ,
കന്യക വിഷണ്ണയായശ്രമോപാന്തേ നിന്നാൾ.
വ്യാകുലംപൂണ്ടുനില്ക്കും പുത്രിയെക്കണ്ടു ശുക്രൻ
ശോകരോഷേണ പറഞ്ഞീടിനാനതുനേരം:
'ദണ്ഡനും പടയും ഭണ്ഡാരവും നാടും വീടും
വെണ്ണീറായ്പ്പോക പൊടി വരിഷിച്ചേഴുദിനം
വാപികാതീരസ്ഥലേ വാഴുക മകളേ! നീ
താപവുമുണ്ടായ്വരാ പൊടിവർഷത്താലേതും'
നാട്ടിൽ വാണീടും ദ്വിജതാപസന്മാരെയെല്ലാം
നാട്ടിനു പുറത്തൊരു ദേശത്തു വസിപ്പിച്ചാൻ.
താനും നാട്ടിന്നു പുറത്താമ്മാറു വാങ്ങിക്കൊണ്ടാൻ
വാനവർകോനും പൊടി വർഷിച്ചീടിനാനല്ലോ.
നഷ്ടമായ് ചമഞ്ഞിതു ദണ്ഡനും നാടുമെല്ലാം
പെട്ടെന്നു വനമായി ചമഞ്ഞു ദണ്ഡരാജ്യം.
ദണ്ഡകവനമെന്നു ചൊല്ലുന്നിതതിൻമൂലം.
ദണ്ഡരാജ്യത്തിലുള്ള ജനങ്ങൾ വസിച്ചേടം
ചൊല്ലുന്നു ജനസ്ഥാനമെന്നതു ധരിച്ചാലും.

ചൊല്ലിനേൻ ദണ്ഡനുടെ വൃത്താന്തമഖിലവും.
സന്ധ്യാവന്ദനത്തിനു കാലവുമടുത്തിതു
സന്തോഷംകൊണ്ടു കാലം പോയതോർത്തീലയല്ലോ.'
ഫലമൂലാദികളും ഭുജിച്ചു രാത്രൗ മുനി
പല വൃത്താന്തങ്ങളും പറഞ്ഞു കേൽപ്പിച്ചപ്പോൾ
മാർത്താണ്ഡോദയം കണ്ടു സന്ധ്യാനുഷ്ഠാനം ചെയ്തു
പാർത്ഥിവനഗസ്ത്യപാദാംബുജം വണങ്ങിനാൻ.
യാത്രയുമയപ്പിച്ചു പുഷ്പകം കരയേറി
പേർത്തുവന്നയോദ്ധ്യ പുക്കീടിനാൻ നൃപേന്ദ്രനും.
കൈകേയിപുത്രനേയും സുമിത്രാസുതനെയും
വൈകാതെ താൻ പോയ വൃത്താന്തങ്ങൾ കേൾപ്പിച്ചുടൻ,
ധന്യന്മാരാകുമനുജന്മാരോടവനീശൻ
പിന്നെയും ഗാഢം ഗാഢം പുണർന്നു ചൊല്ലീടിനാൻ:

## അശ്വമേധമാഹാത്മ്യം

'നിങ്ങളെന്നാത്മാവായതില്ല സംശയമേതും
നിങ്ങൾക്കുവേണ്ടിത്തന്നെ രാജ്യവും പാലിയ്ക്കുന്നേൻ.
ഉണ്ടൊരു യാഗം ചെയ്‌വാനാഗ്രഹമതു നിങ്ങൾ
ഖണ്ഡിച്ചു ചൊല്ലീടുവിൻ സാദ്ധ്യാസാദ്ധ്യവുമെല്ലാം.'
'മിത്രനും വരുണനും ചന്ദ്രനും വിത്തേശനു-
മെത്രയും ലോകോത്തമന്മാരായാർ കർമ്മം ചെയ്തു.
നിന്തിരുവടി ചിന്തിച്ചാലൊരു യാഗം ചെയ്‌വാ-
നെന്തൊരു ദണ്ഡ'മെന്നു ഭരതനുരചെയ്താൻ.
'യാഗം ചെയ്തീടുന്നാകിലശ്വമേധം ചെയ്യണം
യാഗങ്ങളെല്ലാറ്റിലുമുത്തമമശ്വമേധം.'
എന്നു സൗമിത്രി രഘുനാഥനോടുരചെയ്താൻ.
പിന്നെ മറ്റതിനൊരു കഥയുമുരചെയ്താൻ:
'മുന്നമുണ്ടായിതൊരു ദൈത്യേന്ദ്രൻ വൃത്രാഭിധൻ.

മുന്നൂറുയോജനയുണ്ടുന്നതമുടലതിൻ
വണ്ണവും മൂന്നൊന്നുണ്ടു കണ്ടോളം ഭയങ്കരൻ.
ദണ്ഡമെന്നിയേ ശത്രുവിജയം ലഭിപ്പാനായ്
ഉഗ്രമാംവണ്ണമവൻ തപസ്സു തുടങ്ങിനാൻ;
വ്യഗ്രിച്ചുമറഞ്ഞിതു വാസവനതിനാലേ.
ത്രൈലോക്യമടക്കുവാൻ തപസ്സെന്നോർത്തു ശക്രൻ
പാലാഴി പുക്കു പത്മനാഭനെ സ്തുതിചെയ്താൻ.
യോഗനിദ്രയുമുണർന്നരുളിച്ചെയ്തു നാഥൻ
നാകനായകനെന്തു സങ്കടമെന്നീവണ്ണം
വൃത്രനാമസുരനെ നിഗ്രഹിച്ചമരന്മാർ-
ക്കത്തൽ തീർത്തരുളെന്നു ദേവേന്ദ്രനുണർത്തിച്ചാൻ.
'ഭക്തനാമവനെ ഞാൻ കൊൽകയില്ലെന്റെ ശക്ത്യാ
യുദ്ധം ചെയ്തസുരനെ നിഗ്രഹിച്ചാലും ഭവാൻ.
താപസനായ ദധീചിതന്നോടസ്ഥി വാങ്ങി
ശോഭിച്ച വജ്രം വിശ്വകർമ്മണാ തീർപ്പിയ്ക്ക നീ.
വജ്രം കൊണ്ടസുരനെ നിഗ്രഹിയ്ക്കയും ചെയ്യാം.
വിജ്വരനായിസ്സ്വർഗ്ഗം പുക്കു വാഴുക ഭവാൻ.'
ഇന്ദ്രനോടേവമരുൾചെയ്തയച്ചോരുശേഷ-
മിന്ദിരാപതി യോഗനിദ്രയും തുടങ്ങിനാൻ.
വൃത്രനെ നാരായണനരുൾചെയ്തതുപോലെ
സുത്രാമാ യുദ്ധംചെയ്തു നിഗ്രഹിയ്ക്കയും ചെയ്താൻ.
നിത്യവും ബ്രഹ്മഹത്യാപാപത്താൽ മഹേന്ദ്രനും
നിദ്രാഹാരാദികളും വശമില്ലാതെയായി.
വൃന്ദാരകന്മാർ മുനിമാരുമായോർത്തു കല്പി-
ച്ചിന്ദ്രനെക്കൊണ്ടു വാജിമേധവും ചെയ്യിപ്പിച്ചാർ.
നാരികൾ രജസ്വലയായിരിയ്ക്കുന്നേടത്തും,
നീരിലെ നുരയിലും ബ്രഹ്മഘാതകങ്കലും,
ചൂതു സന്തതം പൊരുതീടുന്ന നരങ്കലും,
പാതകം നാലിടത്തും പകുത്തു നൽകീടിനാൻ

ഇന്ദ്രനും, വിശുദ്ധമായ് വന്നിതു സുരലോകം.
നന്നേറ്റമശ്വമേധം മറ്റുള്ള യാഗങ്ങളിൽ.'
സുമിത്രാത്മജവാക്യം കേട്ടു രാഘവൻ ചൊന്നാൻ:
'അമിത്രാന്തകനായ കർദ്ദമപുത്രീസുതൻ
സൂര്യസോമാന്വയങ്ങൾ രണ്ടിനുമാദ്യനായോ-
രാര്യനാമിളൻ ഭൂമി പാലിച്ചു വാഴുംകാലം
മൃഗയാവിവശനായ് ചെന്നിളാവൃതം പുക്കാൻ.
മൃഗശാബാക്ഷികളായ് ചമഞ്ഞു പുരുഷന്മാർ.
നൃപതിതാനുമൊരു വനിതയായാനല്ലോ,
വിപിനാന്തരങ്ങളിൽ സഞ്ചരിച്ചീടും നേരം
ബുധനും കണ്ടു നിജഭവനേ വച്ചുകൊണ്ടു.
ശിതികണ്ഠനെ സ്തുതിച്ചളവു ജഗന്നാഥൻ
പ്രത്യക്ഷനായിച്ചൊന്നാ 'നെന്നാലേ സാദ്ധ്യമല്ല,
ഭക്ത്യാ പാർവ്വതിതന്നെസ്സേവിച്ചേ ഫലം വരൂ.'
എന്നരുൾചെയ്തശേഷമീശ്വരിതന്നെച്ചെന്നു
വന്ദിച്ചു സേവിച്ചപ്പോളരുളിച്ചെയ്തു ദേവി:
'ഞാനിഹ പാതി വരം തരുവൻ മഹാദേവൻ
താനനുഗ്രഹിക്കണം പാതിയുമെന്നേ വരൂ.
നാരിയായൊരു മാസം കഴിഞ്ഞാൽ പിന്നെ മാസം
പുരുഷനായേ വാഴ്ക പിന്നെ മാനിനിയായും.
ഇങ്ങനെ മാസംപ്രതി കലർന്നു വാഴുംകാല-
മംഗനയായ് വാഴുന്നാളുള്ളവസ്ഥകളൊന്നും
പുരുഷനായ് വാഴുന്നാൾ തോന്നുകയില്ലതാനും.'
വരവുമേവം കൊടുത്തീടിനാൾ ഭഗവതി,
ഗർഭവുമുണ്ടായ് വന്നു ബുധബീജത്താലപ്പോ-
ളർഭകൻ പുരൂരവാവുണ്ടായാൻ പ്രസിദ്ധനായ്.
സോമവംശത്തിങ്കലേക്കാദിരാജാവുമവൻ,
ഭൂമിയും വാനോർനാടുമടക്കി വാണാനല്ലോ.

സോമനന്ദനൻ പിന്നെ പർവ്വതാദികളായ
മാമുനിമാരെയൊക്കെ വരുത്തി ചൊല്ലീടിനാൻ:
‘ശങ്കരശാപത്തിനാലിളനാം നൃപേന്ദ്രനും
സങ്കടമുണ്ടായതു തീർക്കണം നിങ്ങളെ’ന്നു
മേദിനീശ്വരനെക്കൊണ്ടശ്വമേധം ചെയ്യിച്ചു
ഭൂതേശപ്രസാദവും വരുത്തി മുനീന്ദ്രന്മാർ.
ആശു ഭൂപതിക്കു മോക്ഷം കൊടുത്തരുളിനാ–
നീശനും പ്രസാദിച്ചു വരവും നൽകീടിനാൻ.
ഭൂപതിയവഭൃഥസ്നാനവും കഴിച്ചിതു
താപസന്മാരും പ്രീതിപൂണ്ടെഴുന്നള്ളീടിനാർ.
എത്രയും മഹത്വമുണ്ടശ്വമേധത്തിനെ’ന്നു
പൃത്ഥ്വീശൻതാനുമനുജന്മാരോടരുൾ ചെയ്തു.

## അശ്വമേധയാഗം

തദനു സൗമിത്രിയോടരുളിച്ചെയ്തു രാമൻ:
‘വിധിനന്ദനനായ വസിഷ്ഠമുനിയേയും
വാമദേവാദികളാം താപസേന്ദ്രന്മാരെയും
ഭൂമിദേവന്മാരെയും ഝടിതി വരുത്തുക.
ഭൂമിപാലന്മാരെയുമൊക്കവേ വരുത്തണം.
സാമോദം സുഗ്രീവാദി വാനരേന്ദ്രന്മാരെയും,
രക്ഷോവീരന്മാരോടുംകൂടി മൽഭക്തനാകും
രക്ഷസാംപതി വിഭീഷണനും വന്നീടണം.
ദിക്കുകൾതോറുമശ്വം നടത്തി വന്നീടു നീ
ലക്ഷ്മണാ! കാലമേതും വൈകരുതറിക നീ.
സുരമന്ദിരം പോലെ നൈമിഷക്ഷേത്രത്തിങ്കൽ
ഭരതൻ തീർപ്പിയ്ക്കണം യാഗശാലയും ദ്രുതം.
ഭൂപതിമാർക്കു വസിപ്പാനുള്ള ഗൃഹങ്ങളും,
താപസേന്ദ്രന്മാർക്കിരിപ്പാനുള്ള ഗൃഹങ്ങളും,

ചതുരംഗത്തിനു വാണീടുവാൻ ശാലകളും,
സദനങ്ങളും നാനാവർണ്ണികൾക്കിരിപ്പാനായ്,
അങ്ങാടിത്തെരുവുകൾ വൈശ്യമന്ദിരങ്ങളും,
മംഗളഗൃഹങ്ങൾ വിദ്വാന്മാർക്കു വസിപ്പാനായ്,
ഭണ്ഡാരം വയ്പാനപവരകം വിചിത്രമായ്,
മണ്ഡപങ്ങളും മഹാസൗധഗോപുരങ്ങളും,
ധനധാന്യാദികളും നടത്തിവച്ചീടുക,
മുനിവിപ്രാദികൾക്കു ദാനംചെയ്‌വതിന്നായി.'
സുമന്ത്രാദ്യമാത്യന്മാരരുൾചെയ്തവയെല്ലാം
സാമോദം പ്രവർത്തിച്ചാരമിതാനന്ദത്തോടെ.
രാഘവൻ ചതുരംഗവാഹിനിയോടും പുന-
രാകുലം കൂടാതെകണ്ടഖിലവാദ്യത്തോടും
ശോഭനമുഹൂർത്തേന പ്രസ്ഥാനം ചെയ്തു പര-
മാഭോഗോത്സവം ചെന്നു നൈമിഷക്ഷേത്രം പുക്കാൻ.
തല്ക്കാലേ മുനീന്ദ്രന്മാർ ഭൂദേവപ്രവരരും
സൽക്കവിമുഖ്യന്മാരും നർത്തകിമാരും വന്നാർ.
തങ്ങൾതങ്ങൾക്കുള്ളൊരു വിരുതും വാദ്യങ്ങളും,
മങ്ങാതെ ചതുരംഗമാകിയ സൈന്യത്തോടും,
തങ്ങളാലായ സല്ക്കാരങ്ങളുമെടുപ്പിച്ചു
തുംഗന്മാരായ മഹീപാലരും വന്നീടിനാർ.
ആകുലമെന്യേയവരേകനായകനായ
രാഘവൻതന്നെക്കണ്ടു കാഴ്ചയുംവച്ചശേഷം
കൈകേയീസുതസുമന്ത്രാദികൾ ബഹുമാനി-
ച്ചേകൈകഗൃഹംതോറും സല്ക്കരിച്ചിരുത്തിനാർ,
ഭോജനസുഗന്ധാനുലേപനാദികളാലേ
രാജഭോഗങ്ങൾകൊണ്ടു പൂജിച്ചു യഥോചിതം.
ലക്ഷ്മണൻ കുതിരയും നടത്തിക്കൊണ്ടു വന്നാൻ.
രാക്ഷസപ്രവരനും വൻപടയോടും വന്നാൻ.

ഭാസ്കരപുത്രൻ കപിസേനയുമായി വന്നാൻ.
ഭാസ്കരശിഷ്യനായ ശ്രീഹനുമാനും വന്നാൻ.
മാനുഷനിശാചരവാനരവീരരെല്ലാം
മാനസമൊരുമിച്ചു തങ്ങളിലഭേദമായ്
തന്നുടെ ഗുരുവായ വസിഷ്ഠനിയോഗത്താൽ
പൊന്നുകൊണ്ടൊരു സീതതന്നെയും നിർമ്മിച്ചുടൻ
രാഘവൻതിരുവടി യാഗവും ദീക്ഷിച്ചിതു.
നാകവാസികളെല്ലാം ഹവിർഭാഗവും കൊണ്ടാർ.
കാമ്യങ്ങളായ ധനധാന്യാദിവസ്തുക്കളും
ബ്രാഹ്മണർക്കനവധി നൽകിനാരെല്ലാവരും.
വസ്ത്രകാഞ്ചനരത്നഗോഭൂമിഗ്രാമങ്ങളും,
വസ്ത്രങ്ങൾ സുവർണ്ണരൂപ്യങ്ങളായുള്ളവയും,
ഭോജനദാനങ്ങളുമെന്തു ചൊല്ലാവതോർത്താൽ
ഭാജനമെല്ലാവർക്കും സുവർണ്ണമയമത്രേ.
ഉർവ്വീപാലേന്ദ്രന്മാരുമുർവ്വീദേവേന്ദ്രന്മാരും,
സർവ്വാഭീഷ്ടവും ലഭിച്ചേറ്റവുമാനന്ദിച്ചാർ.
മർത്ത്യാമർത്ത്യാദി ജന്തുസഞ്ചയം തൃപ്തിപൂണ്ടാ-
രിത്ഥമാരാനും യാഗം ചെയ്തവാറുണ്ടോ കേൾപ്പാൻ!
സുത്രാമാ കൃതാന്തനും പാശിയും ശശാങ്കനും
പ്രദ്യുമ്നാദികളും പണ്ടിങ്ങനെ ചെയ്തീലാരും.
മർത്ത്യമർക്കടരാത്രിഞ്ചരന്മാരൊരുമിച്ചു
വിത്തമത്യർത്ഥം വാരിക്കോരി ദാനങ്ങൾ ചെയ്താർ.
'സൂര്യവംശാലങ്കാരഭൂത! രാഘവ! ജയ!
ശൗര്യവാരിധേ! ജയ! രാവണാന്തക! ജയ!
രാമ! രാജേന്ദ്ര! ദശരഥനന്ദന! ജയ!
രാമ! കൗസല്യാത്മജ! ഭാഗ്യവാരിധേ! ജയ!'
ഇത്ഥമോരോരോ ജനം പത്തുദിക്കിലും നിന്നു
ഭക്തവത്സലനെക്കൊണ്ടത്യന്തം സ്തുതിക്കയും,

അശ്രാന്തമശ്വമേധമീദൃശം വർത്തിയ്ക്കുന്നാൾ
വിശ്രുതനയ മുനിമുഖ്യനാം വാൽമീകിയും
ഋഷ്യഗാരാന്തേ കുശലവന്മാരായ നിജ-
ശിഷ്യന്മാരുമായ്‌വന്നു പുക്കാനെന്നറിഞ്ഞാലും.
ബാലകന്മാരോടരുൾ ചെയ്തിതു വാൽമീകിയും:
'കാലേ പോയ് രാമായണം നേരോടെ ഗാനം ചെയ്‌വിൻ.
ഭൂദേവമുനിവരഭൂപാലസഭാമദ്ധ്യേ,
മാധുര്യത്തോടു ഗാനം ചെയ്താലും രാമായണം.
രാജാവു വിളിപ്പിയ്ക്കിൽ നാണം കൂടാതെചെന്നു
രാജസന്നിധിയിങ്കലിരുന്നു ഗാനം ചെയ്‌വിൻ.
ഭൂപതിവീരൻ നിങ്ങളാരെന്നു ചോദിയ്ക്കിലോ,
താപസകുമാരന്മാർ ഞങ്ങളെന്നുരചെയ്‌വിൻ.
നിങ്ങൾക്കു സമ്മാനമായേതാനും നൽകീടുകിൽ
ഞങ്ങൾക്കു ഫലമൂലമൊഴിഞ്ഞു വേണ്ടാ ധനം
എന്നുരചെയ്തു വാങ്ങീടായ്കേതും ധനം നിങ്ങ-
ളെ'ന്നു ബോധിപ്പിച്ചയച്ചീടിനാൻ വാൽമീകിയും.
വാസരമുഖകൃതകർമ്മങ്ങളനുഷ്ഠിച്ചു
ഭാസമാനന്മാരായ ബാലന്മാരിരുവരും
താപസകുമാരന്മാർ ഗാനവും ചെയ്താരല്ലോ.
കാവ്യമെത്രയും മനോമോഹനം നാനാജന-
ശ്രാവ്യമെന്നാശു രാമഭദ്രനും കേട്ടനേരം
'ബാലകന്മാരെ വരുത്തീടുകെ'ന്നരുൾ ചെയ്തു.
നീലനീരജനേത്രനന്നേരമമാത്യന്മാർ
താപസബാലന്മാരെ വരുത്തിയതുനേരം
ഭൂപതിതിലകനെ വന്ദിച്ചാരവർകളും.
ഗാനം ചെയ്യെന്നു നിയോഗിച്ചതു കേട്ടനേര-
മാനന്ദം പൂണ്ടു ഗാനം ചെയ്തിതു ബാലന്മാരും.
ചൊല്ലിനാരിരുപതു സർഗ്ഗവുമന്നുതന്നെ

കല്യാണപ്രദം രാമചരിതം മനോഹരം.
എത്രയും ചിത്രം! ചിത്രം! ബാലന്മാർക്കിരുവർക്കും
ചിത്തസന്തോഷം വരുമാറുടൻ കൊടുക്കണം
സ്വർണ്ണവും പതിനെണ്ണായിര,മെന്നതു കേട്ടു
സുവർണ്ണമായ പൊന്നു കൊടുത്താരതുനേരം.
‘ഫലമൂലങ്ങളൊഴിഞ്ഞെന്തിനു ഞങ്ങൾക്കിതു?
ഫലമില്ലിവകൊണ്ടു ഞങ്ങൾക്കെന്നറിഞ്ഞാലും.’
അതു കേട്ടവരവർ ബഹുമാനിച്ചാരേറ്റ-
മതുലഗുണവാന്മാരിവരെന്നറിഞ്ഞാലും.
സാരസവിലോചനൻ ബാലന്മാരോടു ചൊന്നാ-
‘നാരിതു ചമച്ചതു? നിങ്ങളാരിരുവരും?
ചമച്ച കവിശ്രേഷ്ഠനെവിടെ വസിയ്ക്കുന്നു?
സമസ്ത വൃത്താന്തവും ചൊൽവി’നെന്നതുനേരം
‘ഇക്കാവ്യം ചമച്ചതു വാൽമീകി മഹാമുനി
സർഗ്ഗവുമഞ്ഞൂറുണ്ടു; മുനിശിഷ്യന്മാർ ഞങ്ങൾ,
ഗോമതീതീരേ മുനീന്ദ്രാശ്രമേ വസിയ്ക്കുന്നു.
കോമളമായ കാവ്യം കേൾക്കണമെന്നാകിലോ
യജ്ഞകൃത്യാനന്തരം മദ്ധ്യാഹ്നം കഴിഞ്ഞാലി-
തജ്ഞാനവിനാശനം കേൾപ്പിയ്ക്കാമഖിലവും.’
മന്നവനതു കേട്ടു പിറ്റേന്നാളതു കേൾപ്പാൻ
തന്നുടെ ബന്ധുക്കളുമായൊരുമ്പെട്ടാനല്ലോ.
കൈകേയീതനയാദി സോദരവീരന്മാരും
സാകേതവാസികളും മന്ത്രികൾ സാമന്തന്മാർ
നാനാദേശ്യന്മാരായ ഭൂപാലവീരന്മാരും,
വാനരകദംബവും രാക്ഷസപ്രവരരും,
താപസവരന്മാരും ബ്രാഹ്മണനികരവും,
വ്യാപാരനിരതന്മാരാകിയ വൈശ്യന്മാരും,
പാദജാതികളായ നാനാവർണ്ണികൾ ചുഴ-

ന്നാദരാലാസ്ഥാനസിംഹാസനേ മരുവിനാർ.
സരസമായ കാവ്യം കേട്ടൊരു മഹാജനം
പരമാനന്ദംപൂണ്ടു ചമഞ്ഞിതെല്ലാവരും.
അങ്ങനെ ചിലദിനം കേട്ടിതു രാമയണം
മംഗളപ്രദം മോക്ഷസാധനം മനോഹരം.

## സീതയുടെ തിരോധാനം

തല്ക്കാലേ സീതാദേവിതന്നുടെ പുത്രന്മാരെ–
ന്നുൾക്കാമ്പിലറിഞ്ഞിതു രാഘവൻതിരുവടി.
ഗോമതീതീരേ വാഴും വാൽമീകിതന്നെക്കാണ്മാൻ
രാമഭദ്രനുമൊരു ദൂതനെ നിയോഗിച്ചാൻ.
'ജാനകീദേവി ശുദ്ധയെങ്കിൽ കൈക്കൊള്ളാമല്ലോ,
നാനാലോകരും കാൺകെ പ്രത്യയം ചെയ്തീടണം'
എന്നതു ദൂതൻ ചൊന്നനേരത്തു വാൽമീകിയും
'നന്നിതു നാളെത്തന്നെ സത്യം ചെയ്യിയ്ക്കാമല്ലോ.'
എന്നു വാൽമീകിയരുൾചെയ്തതു കേട്ടു ദൂതൻ
വന്നു രാഘവൻതന്നോടുണർത്തിയ്ക്കയും ചെയ്താൻ.
'ഉണ്ടല്ലോ നാളെ സീതാശപഥം മഹാജനം
കണ്ടുകൊള്ളണമതു താപസാദികളെല്ലാം'
എന്നതു കേട്ടു മഹാലോകരും പ്രശംസിച്ചാർ.
വന്ദ്യനാം വാൽമീകിയുമാദരാൽ പുറപ്പെട്ടാൻ
ശ്രീഭഗവതിയോടും വിരിഞ്ചൻ വരുമ്പോലെ
താപസോത്തമൻ സീതാദേവിയുമായി വന്നാൻ.
പാരതിൽ കുലനാരീവരമാരിവളോടു
നേരായിക്കാണ്മാനില്ല കേൾപ്പാനുമില്ല നൂനം.
എന്നെല്ലാം പ്രശംസിച്ചാർ കണ്ടുനിന്നവരെല്ലാ–
മന്നേരം വാൽമീകിയും രാഘവനോടു ചൊന്നാൻ:
'സത്യമെന്നിയേ പറഞ്ഞറിവില്ലൊരുനാളും

പൃത്ഥ്വീനന്ദനയായ ജാനകീദേവിക്കേതും
ദൂഷണമില്ലെന്നൊരു സത്യം ഞാൻ ചെയ്തീടുവൻ.
യോഷമാർമണിയായ ലക്ഷ്മിയായതുമിവൾ.
നിനക്കു ശങ്ക തീർന്നില്ലെങ്കിലോ നീ ചൊല്ലിയാ–
ലനർത്ഥം കൂടാതെ കണ്ടവൾതാനറിയിക്കും.'
'നിന്തിരുവടി പറഞ്ഞാലതുതന്നെ മതി
ചിന്തിച്ചു കണ്ടാലതിന്മീതെയില്ലൊരു സത്യം.
വഹ്നിദേവനും മഹാദേവനും വിരിഞ്ചിനു–
മന്യദേവന്മാരുമിതെന്നോടു ചൊന്നാരല്ലോ.
അന്ധനായ് വിചാരമില്ലായ്കയാലുപേക്ഷിച്ചേൻ,
നിന്തിരുവടിയതു പൊറുത്തുകൊള്ളേണമേ.
മുറ്റും ഞാനപവാദം പേടിച്ചുതന്നെ ചെയ്തേൻ
കുറ്റമില്ലിവൾക്കെന്നതറിയാഞ്ഞല്ലയല്ലോ.
ഇന്നിനി മഹാജനമറിയുമാറു സത്യം
ധന്യയാമിവൾ ചെയ്തീടട്ടപവാദം തീർപ്പാൻ.'
അന്നേരം ബ്രഹ്മാവാദിയായുള്ള ദേവഗണം
വന്നൊക്കെ നിറഞ്ഞിതാകാശാന്തേ വിമാനാഗ്രേ.
മാനുഷജനങ്ങളും രാക്ഷസപ്രവരരും,
വാനരന്മാരും മുനിവൃന്ദവും ദ്വിജന്മാരും,
വന്നൊക്കെ നിറഞ്ഞപ്പോളുണ്ടായിതൊരു ചിത്രം
മന്ദമായ് ശൈത്യസൗരഭ്യാദിയാം ഗുണത്തോടും
വന്നൊരു സമീരണൻ വീശിനാനെല്ലാടവും,
വന്നൊരാനന്ദംപൂണ്ടു മേവിനാരെല്ലാവരും.
പരമഗുണവതിയാകിയ സീതയപ്പോൾ
വരനെത്തന്നെ നോക്കി കണ്ണുനീർ വാർത്തു വാർത്തു
ഖേദമെത്രയും നിറഞ്ഞുള്ള മാനസത്തൊടും
മേദിനീപുത്രി പറഞ്ഞീടിനാളതുനേരം:
'സത്യം ഞാൻ ചൊല്ലീടുന്നിതെല്ലാരും കേട്ടുകൊൾവിൻ

വൃത്തമെൻ പതിന്നാലുപേരുമുണ്ടറിഞ്ഞിട്ടു
ഭർത്താവുതന്നെയൊഴിഞ്ഞന്ന്യപുരുഷന്മാരെ
ചിത്തത്തിൽ കാംക്ഷിച്ചേനില്ലേകദാ മാതാവേ! ഞാൻ.
സത്യമിതെങ്കിൽ മമ നൽകീടൊരുനുഗ്രഹം
സത്യമാതാവേ! സകലാധാരഭൂതേ! നാഥേ!'
തൽക്ഷണേ സിംഹാസനഗതയായ് ഭൂമി പിളർ–
ന്നക്ഷീണാദരം സീതതന്നെയുമെടുത്തുടൻ
സസ്നേഹം ദിവ്യരൂപം കൈക്കൊണ്ടു ധരാദേവി
രത്നസിംഹാസനേ വച്ചാശു കീഴ്പോട്ടു പോയാൾ.
വിശ്വമാതാവു പാതാളാന്തേ പോയ്മറഞ്ഞപ്പോൾ
വിശ്വവും നിശ്ചഞ്ചലമായിതന്നേരം തന്നെ.
വിസ്മയപ്പെട്ടു നിന്നാർ കണ്ടൊരു ജനമെല്ലാം
സസ്മിതം പുഷ്പവൃഷ്ടി ചെയ്തു ദേവകളെല്ലാം.
കണ്ണുനീർ വാർത്തു വാർത്തു കുമ്പിട്ടുനിന്നീടിനാൻ
മന്നവൻതാനുമരനാഴികനേരം പിന്നെ.
വന്ന കോപത്തോടു ചൊല്ലീടിനാൻ രാമൻ, ഭൂമി–
തന്നോടു 'മമ മതമെന്തെന്നു ധരിയ്ക്കാതെ
എന്നുടെ മുമ്പിൽനിന്നു സീതയെക്കൊണ്ടുപോയ–
തന്യായമെന്നു വരുത്തീടുവനധുനാ ഞാൻ.
ഭൂതലം ജലമയമാക്കുവനിന്നേമുതൽ,
ഭൂതങ്ങൾ നാലേയുള്ളു നൂനമെന്നാക്കീടുവൻ.'
ക്രുദ്ധനായ് രാമചന്ദ്രനിത്ഥം ചൊന്നതുനേരം
സത്വരം പരിത്രസ്തമായിതു ഭുവനവും.
അന്നേരം പ്രജാപതിതാനും ദേവകളുമായ്
വന്നിതു ചതുർമ്മുഖൻ രാമചന്ദ്രോപാന്തത്തിൽ.
പത്മലോചനൻ വീണു നമസ്കാരവും ചെയ്തു
പത്മസംഭവൻ താനുമരുളിച്ചെയ്താനപ്പോൾ:
'എന്തൊരു ബന്ധമിത്ര കോപമുണ്ടാവാനിപ്പോൾ?

ചിന്തിച്ചു കാൺക നീയാരെന്നതു പരമാർത്ഥം.
വൈദേഹിയോടുംകൂടി മേലിലും വാഴാമല്ലോ
ഖേദവും കൂടാതെ കണ്ടാനന്ദസമന്വിതം.
മുഖ്യമാം മനുഷ്യജന്മത്തിങ്കലെല്ലാവർക്കും
ദുഃഖസൗഖ്യങ്ങളിടകലർന്നുണ്ടറിക നീ.
വാൽമീകി ചൊന്ന കാവ്യമാകിയ രാമയണ–
മാമോദം വരുമാറു ശേഷവും കേട്ടീടു നീ.
എന്നാൽ നിന്നുടെ മായാമോഹമെല്ലാമേ നീങ്ങു–'
മെന്നരുൾചെയ്തു മറഞ്ഞീടിനാൻ വിധാതാവും.
മാധുര്യമോടു കുശലവന്മാർ ഗാനംചെയ്താർ
സാമോദം രാമായണം കേട്ടിതു സമസ്തരും.
അത്ഭുതമവഭൃഥസ്നാനാഘോഷങ്ങൾ ചൊൽവാൻ
സർപ്പരാജനും പണി വാഗ്ഭംഗി പോരായല്ലോ.
നാനാദേശ്യന്മാരായ രാജാക്കന്മാരെയെല്ലാ–
മാനന്ദിപ്പിച്ചു പറഞ്ഞയച്ചു രഘുവരൻ.
സുഗ്രീവാദികളായ വാനരരേയും തദാ
രാക്ഷസപ്രവരനാകും വിഭീഷണനേയും
ഭക്തനാം ജഗൽപ്രാണപുത്രനെ വിശേഷിച്ചും
ചിത്രാനന്ദേന യാത്ര വിധിച്ചോരനന്തരം
താപസദ്വിജവരന്മാരെയുമയച്ചതി–
ശോഭയോടയോദ്ധ്യയെ പ്രാപിച്ചു പടയോടും.
ധർമ്മേണ ജഗത്ത്രയം പാലിച്ചു വാഴുംകാല–
മമ്മമാർ പരലോകം പ്രാപിച്ചാരെല്ലാവരും.
പൈതൃകകർമ്മം മുദാ ചെയ്തിതു പുത്രന്മാരും
ഭൂദേവന്മാർക്കു ധനരത്നങ്ങൾ ദാനം ചെയ്തു.
അമർത്ത്യാലയേ ദശരഥനോടൊരുമിച്ചു
രമിച്ചു വാണീടിനാരവരും ചിരകാലം.

## ഗന്ധർവ്വനിഗ്രഹം

അങ്ങനെ രാമാദികൾ വാഴും നാളൊരുദിനം
മങ്ങാതെ ഗജാശ്വരത്നാഭരണാദികളും
കൊടുത്തു പുരോഹിതൻതന്നെയുമയച്ചിതു
പടുത്വമേറും യുധാജിത്തു കേകയനൃപൻ.
അവനുമയോദ്ധ്യപുക്കവയെല്ലാമേ പുന-
രവനീപതീന്ദ്രനു കൊടുത്തു കണ്ടീടിനാൻ.
അവയെല്ലാമേ പരിഗ്രഹിച്ചു നരാധിപ-
നവനെ വഴിപോലെ പൂജിച്ചു സമ്മാനിച്ചാൻ.
സാദരമവനോടു ചോദിച്ചു രഘുപതി
'മാതുലൻ സുഖേന വാഴുന്നിതോ രാജ്യത്തിങ്കൽ!
എന്തോന്നു വിശേഷിച്ചു ചൊല്ലിവിട്ടതുമെല്ലാം
സന്തോഷത്തോടു ഭവാനെന്നോടു ചൊല്ലീടണം.'
എന്നതുകേട്ടു പുരോഹിതനുമുരചെയ്തു:
'നന്നായി സുഖേന വാഴുന്നിതു നൃപാധിപൻ
ചൊല്ലിവിട്ടവസ്ഥകൾ കേട്ടാലുമെങ്കിൽ ഭവാൻ:
വല്ലഭമേറെയുള്ള ഗന്ധർവ്വപ്രവരന്മാർ
പൂർവ്വസാഗരതീരേ ശൈലുഷതനയന്മാർ
മേവിനാർ മൂന്നുകോടിപ്പടയുമായേ നിത്യം.
അവരെ യുദ്ധം ചെയ്തു ജയിച്ചീടുകിലിപ്പോ-
ളവിടമൊരു രാജ്യമാക്കി വാണീടാമല്ലൊ.'
മന്നവർമന്നനതു കേട്ടു സന്തോഷത്തോടു
തന്നുടെ സഹജനാം ഭരതനോടു ചൊന്നാൻ:
'പോകണം ഭവാനർത്ഥപുരുഷകാരത്തൊടും,
കേകയരാജ്യത്തിനു താപസവരരൊടും,
ധീരന്മാരായ സേനാപതിവീരന്മാരോടും,
വാരണവാജിരഥകാലാളാം പടയോടും,
അർത്ഥവും വേണ്ടുവോളം കൊണ്ടുപോയ്ക്കൊൾക വേണം.

യുദ്ധംചെയ്താശു ഗന്ധർവ്വന്മാരെ നിഗ്രഹിച്ചാൽ
തക്ഷകനെയും തഥാ പുഷ്കലനെയും തത്ര
ശിക്ഷിച്ചുരണ്ടു രാജ്യത്തിങ്കലും വാഴിച്ചു നീ
വൈകാതെ വന്നീടുക, പുത്രന്മാരിരുവർക്കും
കേകയന്മാരെത്തുണയാക്കിപ്പോരിക ഭവാൻ.'
ഭൂപതിതന്നെത്തൊഴുതന്നേരം ഭരതനും
ശോഭനമായ മൂഹൂർത്തംകൊണ്ടു പുറപ്പെട്ടാൻ.
പക്ഷികൾ മൃഗങ്ങളും ഭൂതപൈശാചങ്ങളും,
ഭക്ഷണാർത്ഥികൾ കൂടെ മുമ്പിലെ നടകൊണ്ടാർ.
കേകയരാജ്യം ചെന്നു പുക്കിതു ഭരതനും,
ഭഗിനീതനയനെപ്പുണർന്നാൻ യുധാജിത്തും,
തന്നുടെ പടയോടുംകുടവേ പുറപ്പെട്ടാൻ,
ചെന്നു ഗന്ധർവ്വന്മാരോടേറ്റിതു മഹാബലം.
ഏഴഹോരാത്രമൊരുപോലെ യുദ്ധവും ചെയ്തു
കോഴപൂണ്ടിരു പടയ്ക്കന്നേരം ഭരതനും
കാലാസ്ത്രം പ്രയോഗിച്ചു ഗന്ധർവ്വന്മാരെയെല്ലാം
കാലമന്ദിരം പ്രാപിപ്പിച്ചിതു ലഘുതരം.
ഒടുങ്ങി മൂന്നുകോടിപ്പടയും ഗന്ധർവ്വന്മാ-
രടങ്ങി രാജ്യം രണ്ടു കോട്ടയുമതുകാലം.
അഞ്ചുവത്സരംകൊണ്ടു രാജ്യശിക്ഷയുംചെയ്തു
കിഞ്ചന ഭയംവിനാ പുത്രന്മാരെയും തത്ര
വാഴിച്ചു മാതുലനെബ്ഭാരമേല്പിച്ചു താനും
ഘോഷിച്ചു പുറപ്പെട്ടു വന്നയോദ്ധ്യയും പുക്കാൻ.
രാമചന്ദ്രനെക്കണ്ടു വന്ദിച്ചു വൃത്താന്തങ്ങ-
ളാമോദം വരുമാറു കേൾപ്പിച്ചാനഖിലവും.
അംഗദനെയും ചന്ദ്രകേതുവാമവനെയു-
മെങ്ങനെ വാഴിയ്ക്കാവു ചൊല്ലുവിനെന്നനേരം,
മതിമാനംഗദനെ വാഴിയ്ക്കാമിനിത്താരാ-

പഥമാമവനിയിലെന്നതു ഭരതനും.
ചന്ദ്രകേതുവിനേയും വാഴിയ്ക്കാമല്ലോ പിന്നെ
ചന്ദ്രകാന്തത്തിങ്കൽ നിർമ്മിച്ചൊരു പുരവരേ.
എങ്കിലോ താരാപഥേ വാഴിയ്ക്കെന്നഭിഷേക–
മംഗദൻതനിയ്ക്കുചെയ്തരുളിച്ചെയ്തു നാഥൻ:
'മംഗളം വരുമാറു പശ്ചിമദിശി ഭവാ–
നംഗദനേയുംകൊണ്ടു പോക സൗമിത്രേ ശീഘ്രം.'
ചന്ദ്രകാന്താഖ്യദേശേ വാഴുകെന്നഭിഷേകം
ചന്ദ്രകേതുവിന്നു ചെയ്തീടിനാൻ ജഗന്നാഥൻ.
'ഉത്തരദിശി പോക ഭരതനിവനുമായ്
സത്വരം കാര്യം സാധിച്ചത്രൈവ വന്നീടു നീ.'
ഇത്ഥമാജ്ഞാപിച്ചയച്ചോരളവിരുവരും
ബദ്ധമോദേന പുറപ്പെട്ടിതു പടയുമായ്.
ഏകവത്സരംകൊണ്ടു സാധിച്ചു കാര്യങ്ങളും
സാകേതപുരി പുക്കു ഭരതനനുജനും.
കാകുൽസ്ഥനവരജന്മാരുമായയോദ്ധ്യയിൽ
ഭോഗത്തോടിരുന്നിതു പിന്നെയുമനേകം നാൾ.
അക്കാലം യമൻ മുനിവേഷമായ് വന്നീടിനാൻ,
ചൊൽക്കൊള്ളുമയോദ്ധ്യയിൽ രാമചന്ദ്രനെക്കണ്ടൊൻ.
ഗോപുരദ്വാരത്തിങ്കൽച്ചെന്നു നിന്നതുകാലം
താപസൻ സൗമിത്രിയെക്കണ്ടുടനറിയിച്ചാൻ:
'ഞാനൊരു മഹാമുനിശ്രേഷ്ഠൻതന്നുടെ ദൂതൻ
മാനവേന്ദ്രനെക്കാണ്മാനായ് വന്നേനറിഞ്ഞാലും.
ഭൂപതിതന്നോടതു ചെന്നറിയിയ്ക്ക'യെന്നു
താപസൻ പറഞ്ഞതു കേട്ട ലക്ഷ്മണൻ ചെന്നു
സംഭ്രമത്തോടെയുണർത്തിച്ചതു കേട്ടനേരം
സംപ്രീതിപൂണ്ടു ചെന്നു വന്ദിച്ചു മുനീന്ദ്രനെ.
എന്തഭിമതമെന്നു ചൊൽകെന്നു കേട്ടനേരം,

സന്തോഷത്തോടും പറഞ്ഞീടിനാൻ മുനീന്ദ്രനും:
‘ആരുംകൂടാതെ തമ്മിൽതന്നെ മന്ത്രിയ്ക്കവേണ്ടും
കാര്യമുണ്ടതിന്നു നീയൊന്നു ചെയ്കയും വേണം.
ഓരോന്നു തമ്മിൽപ്പറഞ്ഞിരിയ്ക്കുന്നതിൻമദ്ധ്യേ-
യാരാനും വരികിൽ നീയവരെ വധിയ്ക്കണം.
എന്നതെന്നോടു സത്യം ചെയ്കിൽ ഞാനഖിലവും
വന്ന കാര്യങ്ങൾ പറഞ്ഞീടുവൻ ധരാപതേ!
‘എന്തതിനൊരു ദണ്ഡമതു ഞാൻ ചെയ്തീടുവൻ,
ചിന്തിതമെന്നോടറിയിച്ചാലും വൈകീടാതെ.
ലക്ഷ്മണാ! നീ താൻതന്നെ ഗോപുരദ്വാരത്തിങ്കൽ
നില്ക്കണമിത്താപസൻ പോവോളമൊരുത്തരും
ഇങ്ങോട്ടു കടന്നുവന്നീടാതെ നിർത്തീടണ-’
മങ്ങനെതന്നെയെന്നു ലക്ഷ്മണനുരചെയ്താൻ.
ഗോപുരദ്വാരേ ചെന്നു നിന്നിതു സൗമിത്രിയും
താപസനോടു രഘുനാഥനുമുരചെയ്താൻ:
‘മന്ത്രശാലയിൽ പോക, വിജനത്തിങ്കൽ തവ
ചിന്തിതമെല്ലാമെന്നോടറിയിയ്ക്കയും വേണം.’
താപസൻതാനും രഘുനാഥനോടറിയിച്ചാൻ:
‘ഭൂപതേ! കേട്ടുകോൾക ഞാൻ വന്ന കാര്യമെല്ലാം,
ധർമ്മതല്പരനായ ധർമ്മരാജൻ ഞാനിഹ
ബ്രഹ്മാവിൻ നിയോഗത്താൽ വന്നിതെന്നറിഞ്ഞാലും.
ബ്രഹ്മാവിന്നരുളപ്പാടെല്ലാമേ ചൊല്ലാമല്ലോ:
ചിന്മയനായ ഭവാനാദികാലത്തു മുദാ
സർവ്വലോകങ്ങളേയും തങ്കലേയടക്കിക്കൊ-
ണ്ടവ്യയനായ ഭവന്നാഭിപങ്കജത്തിങ്കൽ
എന്നെയും നിർമ്മിച്ചുടനനന്താകൃതിപൂണ്ടു
പന്നഗമായ തല്പേ പള്ളികൊള്ളുന്ന നേരം,
തന്നുടെ കർണ്ണമലംകൊണ്ടു നിർമ്മിച്ചീടിനാ-

നുന്നതന്മാരാം മധുകൈടഭാസുരന്മാരെ.
യുദ്ധംചെയ്തയ്യായിരം ദിവ്യവത്സരത്തിനാ-
ലുദ്ധതന്മാരെ വധിച്ചവർകൾ മേദസ്സിനാൽ
മേദിനിതന്നെ നിർമ്മിച്ചോരനന്തരം ഭവാൻ,
ധാതാവാമെന്നെക്കൊണ്ടു നിർമ്മിപ്പിച്ചിതു പിന്നെ
നാനാജന്തുക്കളേയുമീരേഴു ലോകങ്ങളും,
മാനമോടവറ്റെത്താങ്ങുന്നതും നീതാനല്ലോ.
ഓരോരോതരമവതാരം ചെയ്തിന്ദ്രാദികൾ-
ക്കോരോരോതരമുണ്ടാമാപത്തു തീർത്തുകൊണ്ടു,
ധർമ്മത്തെ സ്ഥാപിച്ചധർമ്മങ്ങളെ ക്ഷയിപ്പിച്ചു
കർമ്മങ്ങൾ ചെയ്യിപ്പിച്ചു രക്ഷിക്കുന്നതും ഭവാൻ.
ഇക്കാലം ദശരഥപുത്രനായ്പിറന്നുട-
നിക്ഷ്വാകുവംശത്തെയും വർദ്ധിപ്പിച്ചനുദിനം,
വത്സരം പതിനോരായിരവും ചെന്നു ഭക്ത-
വത്സല! കാലം ത്രേതായുഗമെന്നറിഞ്ഞാലും.
മാനുഷവേഷംപൂണ്ടു ഭൂമിയിൽ വസിച്ചതും
മാനവവീര! മതിയെന്നും ധാതാവിൻ മതം.
ബാലന്മാർ താതനോടു പറയുംവണ്ണം ഞാനീ
കാലദേശാവസ്ഥകൾ ചൊന്നതു ധരിച്ചാലും.
ധാതാവു മുന്നമപേക്ഷിച്ച കാര്യങ്ങളെല്ലാം
സാധിച്ചിതിപ്പോഴവതാരകാര്യങ്ങൾ നാഥ!
വൈകുണ്ഠലോകത്തിങ്കലെഴുന്നള്ളുവാൻ കാലം
വൈകരുതെന്നു ധാതാ ചൊൽകയാൽ വന്നു ഞാനും.
'എന്നുടെ മനസ്സിലുമുണ്ടിതു പിതൃപതേ!
വന്നീടുന്നുണ്ടു കാലം വൈകാതെ ഞാനും നൂനം.'
എന്നിവർ തമ്മിൽ പറഞ്ഞിരിയ്ക്കുന്നതിന്മദ്ധ്യേ
വന്നിതു ദുർവ്വാസാവും ഗോപുരദ്വാരത്തിങ്കൽ
ലക്ഷ്മണനോടു മുനിമുഖ്യനുമരുൾചെയ്തു:

'ലക്ഷ്മീവല്ലഭൻതന്നെ കാണ്മാനായ് ഞാനുമത്ര
നില്ക്കുന്നിതെന്നു ചെന്നു വൈകാതെ പറക നീ,
സല്ക്കരിപ്പതിനെന്നെപ്പാർപ്പിച്ചീടരുതേതും.'
എന്നതുകേട്ടു ഭീതി പൂണ്ടു ലക്ഷ്മണൻ ചൊന്നാ-
നിന്നഭിമതമെന്തെന്നരുളിച്ചെയ്കേ വേണ്ടു
അല്ലായ്കിൽ മുഹൂർത്തം നിന്നരുളീടുകവേണ-
മല്ലലുണ്ടഗ്രജനു കാൽക്ഷണം കാലം പോററി!'
എന്നതു കേട്ടു മുനി കോപം പൂണ്ടരുൾചെയ്തു:
'ഇന്നിനിപ്പാർപ്പാനെനിയ്ക്കില്ലവസരമേതും
ഭൂപതിതന്നെക്കാണ്മാനില്ലവസരമെങ്കിൽ
ശാപത്താൽ മുടിപ്പൻ ഞാൻ ഭാനുവംശത്തെയെല്ലാം.'
എന്നതു കേട്ടനേരം സൗമിത്രി വിചാരിച്ചാ-
'നിന്നു ഞാൻമൂലം മുടിഞ്ഞീടരുതല്ലോ വംശം,
വംശനാശത്തിൽ നല്ലൂ ഞാനേകൻ മരിപ്പതും
സംശയമില്ലെ'ന്നോർത്തു സൗമിത്രി പുറപ്പെട്ടാൻ.
രാമചന്ദ്രനെക്കണ്ടു തൊഴുതു ചൊല്ലിടിനാൻ:
'വാമദേവാംശോൽഭൂതൻ താപസനത്രിപുത്രൻ
ഗോപുരദ്വാരത്തിങ്കലുണ്ടു നില്ക്കുന്നു കാണ്മാൻ
താപസോത്തമൻതന്നെ ചെന്നു വന്ദിച്ചീടണം.'
ഇത്ഥമാകർണ്യ കാലനാകിയ മുനിതന്നെ
സത്വരം പോകെന്നുടനയച്ചു പുറപ്പെട്ടാൻ.
അത്രിപുത്രനെത്തൊഴുതെന്തഭിമതമെന്നു
ചിത്തമോദേന ചോദിച്ചളവു ചൊന്നാൻ മുനി:
'ആയിരം സംവത്സരമുണ്ടു ഞാനനശന-
നായിരിയ്ക്കുന്നു പുനരിന്നതിന്നവസാനം.
പാരണ ചെയ്തീടേണമിന്നതിന്നെനിയ്ക്കിപ്പോൾ
പാരാതെ തരിക നീ ഭോജന'മെന്ന നേരം,
മൃഷ്ടമായന്നം കൊടുത്തീടിനാൻ നരേന്ദ്രനും

തുഷ്ടിപൂണ്ടിതു മുനി തൃപ്തനായതുനേരം
ആശീർവ്വാദവും ചൊല്ലിപ്പോയിതു മുനീന്ദ്രനു
മാശു മാനസേ ചിന്തിച്ചീടിനാൻ നരപതി.

## ലക്ഷ്മണപരിത്യാഗം

'നമ്മിലെസ്സംവാദങ്ങൾ കഴിഞ്ഞുകൂടുംമുമ്പേ
നമ്മുടെ മുമ്പിൽ വരുന്നവരെ വധിപ്പൻ ഞാ-
നെന്നു താപസനോടു സത്യവും ചെയ്തേനല്ലോ,
വന്നിഹ പറഞ്ഞതു ലക്ഷ്മണനല്ലോതാനും.
എങ്ങനെയവനെ ഞാൻ കൊല്ലുന്നു നിരൂപിച്ചാൽ
മംഗളമല്ല സത്യലംഘനം ചെയ്യുന്നതും.
എന്നുടെ പരിതാപം കണ്ടാലുമയ്യോ പാപം!'
എന്നു ഖേദിച്ചീടിനാൻ മാനവപ്രവരനും.
ആനനാബ്ജവും കുമ്പിട്ടാധിയിൽ മുഴുത്തതി-
ദീനനായ് മരുവീടുമഗ്രജൻതന്നെക്കണ്ടു
സന്തുഷ്ടഭാവത്തോടു സുമിത്രാപുത്രൻ ചൊന്നാൻ:
'സന്താപമെന്നെക്കുറിച്ചുണ്ടായീടൊല്ല നാഥ!
സത്യത്തെ രക്ഷിച്ചുകൊൾകെന്നെ നിഗ്രഹിച്ചു നീ,
ചിത്തത്തിലെന്നിലൊരു കാരുണ്യമുണ്ടാകൊല്ലാ.'
ഇത്ഥമോരോന്നേ സുമിത്രാത്മജൻ ചൊല്ലുന്തോറു-
മെത്രയും വളർന്നിതു സന്താപം മേല്ക്കുമേലെ.
മന്ത്രികളോടു കുലാചാര്യാദി ജനത്തെയും
തൻതിരുമുമ്പിൽ വരുത്തിപ്പറഞ്ഞിതു നൃപൻ.
സന്താപമൂലമെല്ലാം കേട്ടൊരു വസിഷ്ഠനും
ചിന്തിച്ചു നരേന്ദ്രനോടന്നേരമരുൾചെയ്താൻ:
'സത്വരം സൗമിത്രിയെ വധിച്ചു പാലിയ്ക്ക നീ
സത്യത്തെയല്ലെന്നാകിൽ മറയും ധർമ്മമെല്ലാം.
ധർമ്മനാശത്താൽ ജഗത്ത്രയവും മുടിഞ്ഞുപോം

നിർമ്മലൻ ദശരഥൻ നിന്നുടെ താതൻ മുന്നം
പുത്രസ്നേഹത്തെയുപേക്ഷിച്ചു പാലിച്ചാനല്ലോ
സത്യത്തെ,യതുമൂലം തനിയ്ക്കു ദുഃഖത്തിനായ്
മൃത്യു വന്നതും പുനരെന്നതു ധരിയ്ക്ക നീ.
പൃത്ഥ്വീപാലന്മാരായാൽ സത്യത്തെ രക്ഷിയ്ക്കേണം.'
പുത്രദാരാർത്ഥാദികളോടു വേർപെട്ടീടാതെ
ഇത്രിലോകത്തിലാരുമില്ലെന്നു ധരിച്ചാലും.
സോദരസ്നേഹം തവ പാരമുണ്ടറിഞ്ഞു ഞാൻ
സാദരമെന്നാകിലും സത്യത്തെ രക്ഷിയ്ക്കേണം.
എന്നവർ പറയുന്ന വാക്കുകൾ കേട്ടനേരം
തന്നുള്ളിൽ വളർന്നോരു ദുഃഖത്താൽ നരേന്ദ്രനും:
'പോക സൗമിത്രേ! ഭവാൻ നിന്നെ ഞാനുപേക്ഷിച്ചേൻ
ത്യാഗവും വധവുമൊക്കും നിരൂപിച്ചു കണ്ടാൽ.
ജീവനമായ നിന്നെയിന്നുപേക്ഷിച്ചു ഞാനും
ജീവിച്ചുവാണീടുമോ ഭൂമിയിലെത്ര കഷ്ടം!'
അററമില്ലാത വിഷാദത്തെപ്പൂണ്ടതുകണ്ടു
മറ്റുള്ള ജനങ്ങളുമെത്രയും ദുഃഖംപൂണ്ടാർ.
അഗ്രജന്മാരെത്തൊഴുതാചാര്യപാദാബ്ജവു-
മഗ്രേ വീണുടൻ നമസ്കരിച്ചു പുറപ്പെട്ടാൻ.
ചെന്നിരുന്നിതു മഹാസരയൂനദീതീരേ
തന്നുള്ളിൽ ബ്രഹ്മധ്യാനമുറച്ചു യോഗത്തോടെ
ദേവകൾ പുഷ്പവൃഷ്ടി ചെയ്തേറ്റം പുകഴ്ത്തിനാർ.
ദേവേന്ദ്രൻ വിമാനവുമായ് വന്നാനതുനേരം.
സുമിത്രാത്മജനെയും വ്യോമയാനത്തിലേറ്റി-
യമർത്ത്യാലയത്തിങ്കൽ സുഖിച്ചു വസിപ്പിച്ചാൻ.
ആദിതേയന്മരെല്ലാം പ്രീതന്മാരായാരപ്പോൾ
ആദിനാഥനുമെഴുന്നള്ളുമെന്നോർത്തു ഭക്ത്യാ.

## മഹാപ്രസ്ഥാനം

അക്കഥകേട്ടു രഘുനാഥനുമമാത്യന്മാ-
രൊക്കവേ വരികെന്നു വിളിച്ചുവരുത്തിനാൻ.
'ഞാനിനിയിവിടെ വാഴ്കെന്നുള്ളതില്ല നൂന-
മാനന്ദംപൂണ്ടു സുമിത്രാത്മജൻ സ്വർഗ്ഗംപുക്കാൻ.
വൈകാതെ ഞാനുമവിടെപ്പുക്കു വസിയ്ക്കുന്നേൻ.
കൈകേയീസുതൻതന്നെ വാഴുക ധരാതലം.'
അന്നേരം പൗരന്മാരുമനുജൻ ഭരതനും
മന്നവനുടെ കാൽക്കൽ വീണുടൻ വണങ്ങിനാർ.
കണ്ണുനീർ വാർത്തുവാർത്തു ചൊല്ലിനാൻ ഭരതനു-
'മെന്നെ നിന്തിരുവടി വെടിയാതിരിയ്ക്കണം.
നിന്തിരുവടി നരകംതന്നിൽ വസിയ്ക്കിലും,
സന്തതം വാനോർപുരിതന്നിലേ വസിയ്ക്കിലും,
പിരിഞ്ഞു വാണീടുവാൻ വിധിച്ചീടരുതെന്നെ
പിരിഞ്ഞാൽ പൊറുതിയില്ലടിയനൊരിയ്ക്കലും.'
ശത്രുഘ്നൻതന്നോടിവ ചെന്നറിയിയ്ക്കയെന്നു
സത്വരം ദൂതന്മരെയയച്ചു ഭരതനും.
മാനവപ്രവരനുണ്ടായ ദുഃഖത്തെക്കേട്ടു
ഭാനുപുത്രാദി കപിവീരന്മാരൊക്കെ വന്നു
രാക്ഷസസൈന്യത്തൊടും വന്നിതു വിഭീഷണൻ
സാക്ഷാൽ ശ്രീരാമചന്ദ്രപാദങ്ങൾ വണങ്ങിനാൻ.
അന്നേരം പൗരന്മാരായുള്ളവർ തെരുതെരെ
വന്നുവന്നവനീശൻതന്നെ വന്ദിച്ചീടിനാർ.
അന്നേരം വസിഷ്ഠനും നൃപനോടരുൾചെയ്തു:
'ഇന്നിനിയിവർദുഃഖം തീർക്ക നീ കൃപയാലെ.'
സന്തുഷ്ടനായ നൃപനവരോടരുൾചെയ്താ-
'നെന്തഭിമതം നിങ്ങൾക്കെന്നതു ചൊല്ലീടുവിൻ.'
'നന്തിരുവടിയോടുകൂടെപ്പോരുന്നു ഞങ്ങൾ

ചിന്തിച്ചാൽ പിരിഞ്ഞു വാണീടുവാനില്ല ധൈര്യം.
പുത്രദാരാദികളോടൊന്നിച്ചു പോരുന്നതും
ഭക്തവത്സല! മുടക്കീടൊലാ ദയാനിധേ!
എങ്കിലോ നിങ്ങൾ കൂടേപ്പോന്നുകൊണ്ടാലുമൊരു
സങ്കടമതിൻമൂലം നിങ്ങൾക്കുമുണ്ടാകേണ്ടാ.'
ഭൂദേവന്മാരും മുനീന്ദ്രന്മാരുമായിപ്പിന്നെ
മോദേന കുശലവന്മാർക്കഭിഷേകം ചെയ്തു.
നാലംഗപ്പടയോടു ധനരത്നാദികളും
ബാലന്മാർക്കനവധി കൊടുത്തു രാമചന്ദ്രൻ.
ഗാഢമായാശ്ലേഷിച്ചു ചുംബിച്ചു നെറുകയിൽ
ഗൂഢമായ് സീതാദേവിതന്നെയോർത്തിതു രാമൻ.
ശത്രുഘ്നനതുകാലം ദൂതവാക്യങ്ങൾ കേട്ടു
പുത്രന്മാരെയുമോരോ രാജ്യേ വാഴിച്ചു ബഹു-
വിത്തവും ചതുരംഗസേനയും നൽകിപ്പുന-
രത്തലെന്നിയേ വാഴിനെന്നനുഗ്രഹിച്ചിതു.
പിന്നെ വേഗേന ചെന്നു രാഘവൻതന്നെത്തൊഴു-
'തെന്നെയും കൂടെക്കൊണ്ടുപോകേണ'മെന്നു ചൊന്നാൻ.
'നീ കൂടെപ്പോന്നാലു'മെന്നരുളിച്ചെയ്തു നാഥ-
നാകുലമകന്നിതു സുമിത്രാതനയനും.
വാനരവരന്മാരും രാക്ഷസവീരന്മാരും
മാനവേന്ദ്രനെ വന്നു വന്ദിച്ചാരതുകാലം.
'എങ്ങെഴുന്നള്ളത്തവിടേയ്ക്കു നിന്തിരുവടി
ഞങ്ങളെക്കൂടെക്കൊണ്ടുപോകണം മടിയാതെ.'
അന്നേരം വിഭീഷണൻതന്നോടു രഘുപതി
നന്ദിച്ചു വിളിച്ചരുൾചെയ്തിതു മധുരമായ്:
'ആദിത്യചന്ദ്രന്മാരുമാകാശഭൂമികളും
യാതൊരു കാലമുള്ളൂ കേവല,മത്രനാളും
ലങ്കയിൽ നിശാചരരാജാവായ് വാഴ്ക ഭവാൻ

സങ്കടം വിശ്വത്തിനുമുണ്ടാകയില്ലയെന്നാൽ.'
പിന്നെ മാരുതി തന്നോടരുളിച്ചെയ്തു നാഥൻ:
'മുന്നമേയെന്നോടപേക്ഷിച്ചതില്ലയോ ഭവാൻ?
എത്രനാളേയ്ക്കു രാമചരിതമുള്ളൂ ഭുവി
അത്രനാളേയ്ക്കും ജീവിയ്ക്കേണം ഞാനെന്നിങ്ങനെ,
നീയെന്നോടർത്ഥിച്ചതിനന്തരം വന്നീടാതെ
വാഴുക പിന്നെ ബ്രഹ്മപദവും പ്രാപിച്ചാലും.
ധന്യാത്മാവായ വിഭീഷണനനും ഹനുമാനു-
മിന്നു ഞാൻ ചൊന്നവണ്ണം വാഴുവിനെല്ലാനാളും.
എന്നോടുകൂടെപ്പോന്നുകൊള്ളുക മറ്റെല്ലാരും.'
എന്നതുകേട്ടു സുഖമായിതെല്ലാർക്കുമപ്പോൾ.
ഇത്ഥമോരോന്നേ പറഞ്ഞിരുന്നു പുലർന്നിതു
നിത്യാചാരവും ചെയ്തു രാമചന്ദ്രനുമപ്പോൾ
ഗുരുവാം വസിഷ്ഠനോടഗ്നി കൈക്കൊൾകയെന്നു
പുരുഷോത്തമൻതാനും പറഞ്ഞു യഥാവിധി
കർമ്മങ്ങൾചെയ്തു മഹാപ്രസ്ഥാനമാരംഭിച്ചാൻ.
ധർമ്മേണ വഹ്നിയുമായ് നടന്നു മുമ്പിൽ ചിലർ.
വേദങ്ങളോടു മഹാമന്ത്രങ്ങൾ ശക്തികളും,
സോദരാമാത്യപുരാംഗനമാർ പൗരന്മാരും,
മാനുഷനിശാചരവാനരവരന്മാരു-
മാദരിച്ചയോദ്ധ്യയിൽ വാഴുന്ന ജനങ്ങളും,
പക്ഷികൾ പശുക്കളും മൃഗജാതികൾ മറ്റും
രക്ഷിതാവായ രഘുനാഥനോടൊക്കെപ്പോയാർ.
'ഭാഗ്യമെത്രയും നമുക്കില്ലിതിൻമീതെയൊരു-
സൗഖ്യ'മെന്നോർത്തു സകല പ്രാണികളുമെല്ലാം
രാമഭദ്രസ്വാമിതന്നോടുകൂടൊക്കത്തക്ക
ശ്രീമയമായ സരയൂതീരം പുക്കാരല്ലോ.

## ബ്രഹ്മാവിന്റെ സ്തുതി

അന്നേരമവിടെ നാലരനാഴികനേരം
നിന്നിതു പരനേകാത്മാവായ നാരായണൻ.
സകല ജഗന്മയനാകിയ സനാതനൻ
ജഗതി നിറഞ്ഞൊരു വൈഷ്ണവതേജസ്സോടും,
നിന്നരുളുന്നനേരമംബുജാസനൻ തത്ര
വന്നിതു വിമാനങ്ങൾ തോറും ദേവകളുമായ്
ഭക്തികൈക്കൊണ്ടു പിന്നെ സ്തുതിച്ചു തുടങ്ങിനാൻ:
'ഭക്തന്മാർക്കെല്ലാം മുക്തി കൊടുക്കും നാഥ! ജയ
അംബുധിമദ്ധ്യേ പള്ളികൊള്ളുന്ന നാഥ! ജയ
അംബുജത്തിങ്കലെന്നെ നിർമ്മിച്ച നാഥ! ജയ.
യുദ്ധത്തിന്നടുത്തൊരു മധുകൈടഭന്മാരെ
ബദ്ധരോഷേണ കൊന്നു മുടിച്ച നാഥ! ജയ.
ദൈത്യന്മാരുടെ മഹാമേദസ്സുകൊണ്ടുതന്നെ
ധാത്രീമണ്ഡലത്തെയും നിർമ്മിച്ച നാഥ! ജയ.
ധാത്രിയിലെന്നെക്കൊണ്ടു സകല ജന്തുക്കളെ-
പ്പേർത്തു നിർമ്മിപ്പിച്ചൊരു പരമാത്മാവേ! ജയ.
കാലത്താൽ പ്രപഞ്ചസംഹാരം ചെയ്‌വതിനായി
നീലലോഹിതനായും വാണീടും നാഥ! ജയ.
ഭൂപതിസത്യവ്രതാനുഗ്രഹത്തിനു മത്സ്യ-
രൂപത്തെപ്പരിഗ്രഹിച്ചോരു രാഘവ! ജയ.
മന്ദരമുയർത്തുവാൻ കൂർമ്മമായവതരി-
ച്ചിന്ദ്രാദി ദേവകളെപ്പാലിച്ച നാഥ! ജയ.
ഹിരണ്യാക്ഷനെക്കൊൽവാനാദിസൂകരമായി-
ദ്ധരണീദേവിതന്നെ രക്ഷിച്ച നാഥ! ജയ.
ഹിരണ്യകശിപുവാമസുരേന്ദ്രനെക്കൊൽവാൻ
നരസിംഹാകാരനായ് ചമഞ്ഞ നാഥ! ജയ.
മൂന്നു ലോകവും മഹാബലിയോടർത്ഥിച്ചുടൻ

മൂന്നടിയായളന്ന വാമനമൂർത്തേ! ജയ.
ധരണീന്ദ്രന്മാരായ ദുഷ്ടരെ വധിപ്പാനായ്
പരശുരാമനായിപ്പിറന്ന നാഥ! ജയ.
രാവണൻതന്നെക്കൊൽവാൻ രാമനായ്പിറന്നിപ്പോൾ
ദേവകൾ തന്നെപരിപ്പാലിച്ച നാഥ! ജയ.
വസുദേവാത്മജനായിനിമേൽ ബലനായി
വസുധാഭാരം തീർക്കും രേവതീപതേ! ജയ.
ദേവകീതനയനായ് കൃഷ്ണനായിപിറന്നിനി–
സ്സേവകന്മാർക്കു മുക്തി കൊടുക്കും നാഥ! ജയ.
ഖഡ്ഗവും ധരിച്ചിനിക്കലികാലാന്തത്തിങ്കൽ
കല്ക്കിയായ് ദുഷ്ടവധംചെയ്തീടും നാഥ! ജയ.
നിഷ്കളനായ തവ തത്ത്വത്തെ നിരൂപിച്ചാ–
ലുൾക്കമലത്തിലറിയാവതല്ലൊരുവർക്കും.
സദ്ഗതിയടുത്തവനാചാര്യരൂപം കൈക്കൊ–
ണ്ടുൾക്കാമ്പിൽ നാനാഭേദഭ്രമവും തീരുംവണ്ണം,
സത്യമായുള്ള വസ്തു കാണുന്നോരുപദേശം
ഭക്തനാം ശിഷ്യനറിയിച്ചാൽ കണ്ടീടാമത്രേ.
സകല ശരീരികളുള്ളിലും ജീവാത്മാവായ്
സുഖബോധകമായ പരമാത്മാനം പരം
അറിഞ്ഞു പുകഴ്ത്തുവാനില്ല വല്ലഭം വിശ്വം
നിറഞ്ഞു മരുവീടും പുരുഷോത്തമ! ജയ.
ഇക്കാലം ദശരഥപുത്രനായയോദ്ധ്യയിൽ
വിഖ്യാതകീർത്ത്യാ രാമനായ മാധവ! ജയ.
വിശ്വരക്ഷാർത്ഥം പിന്നെ ലക്ഷ്മണനോടും കൂടി
വിശ്വാമിത്രന്റെ പിമ്പേ പോയ രാഘവ! ജയ.
കാടകംപുക്കശേഷം വിശ്വാമിത്രന്റെ ചൊല്ലാൽ
താടകതന്നെക്കൊലചെയ്ത രാഘവ! ജയ.
വേഗേന സിദ്ധാശ്രമം പുക്കു കൗശികനുടെ

യാഗവും പരിപാലിച്ചിരുന്ന നാഥ! ജയ.
വിശ്വാമിത്രോക്ത്യാ, പുനരഹല്യാശാപംതീർത്തു
വിശ്വനായകചാപം ഖണ്ഡിച്ച നാഥ! ജയ.
സീതാവല്ലഭനായിപ്പോരുമ്പോൾ മദ്ധ്യേമാർഗ്ഗം
പ്രീതനായ് ഭാർഗ്ഗവനെജ്ജയിച്ച രാമ! ജയ.
ബന്ധുവർഗ്ഗവുമായിച്ചെന്നയോദ്ധ്യയിൽ പുക്കു
പന്തീരാണ്ടാനന്ദിച്ചു വസിച്ച നാഥ! ജയ.
ജനകനഭിഷേകത്തിനു ഭാവിച്ചനേരം
ജനനി കൈകേയിയും മുടക്കിക്കളകയാൽ
സീതയുമനുജനും താനുമായ് വനം പുക്കു
മോദേന ചിത്രകൂടത്തിങ്കൽ മേവിന കാലം
ഖേദിച്ചു താതൻ സ്വർഗ്ഗംപുക്കാനെന്നതു കേട്ടു
ഖേദിച്ചു ശേഷക്രിയചെയ്ത രാഘവ! ജയ.
ഭരതൻതന്റെ ദുഃഖമടക്കി രാജ്യമെല്ലാം
ഭരമേല്പിച്ചു യാത്രയയച്ചോരനന്തരം
ദണ്ഡകാരണ്യം പുക്കു ദുഷ്ടനാം വിരാധനെ
ഖണ്ഡിച്ചു മുനികളെ വന്ദിച്ച നാഥ! ജയ.
താപസനായ സുതീക്ഷ്ണനെയും വന്ദിച്ചുടൻ
ശോഭതേടീടുമഗസ്ത്യാശ്രമം പുക്കശേഷം
താപസോത്തമനാകുമഗസ്ത്യൻ കൊടുത്തൊരു
ചാപവും ശരവും കൈക്കൊണ്ടുടൻ പുറപ്പെട്ടു
ഗൗതമിയാകും നദിതന്നുടെ തീരത്തിങ്കൽ
കൗതുകത്തോടു സുമിത്രാത്മജൻ ചമച്ചൊരു
പർണ്ണശാലയിൽ ഭാര്യാസോദരസമേതനായ്
ദണ്ഡമെന്നിയേ സുഖിച്ചിരുന്ന നാഥ! ജയ.
വന്നു കാമിച്ച രാത്രിഞ്ചരിയാം ശൂർപ്പണഖ-
തന്നുടെ മൂക്കു മുല ഛേദനം ചെയ്തമൂലം
ക്രുദ്ധനായ് പതിന്നാലുസഹസ്രം പടയോടും

യുദ്ധത്തിനടുത്തൊരു ഖരനെക്കൊലചെയ്തു,
പൊന്മാനായ് വന്ന മാരീചാസുരനുടെ പിമ്പേ
സമ്മോഹംപൂണ്ടു പോയനേരത്തു ദശാനനൻ
വൈദേഹിതന്നെക്കട്ടുകൊണ്ടുപോയവസ്ഥകൾ
ഖേദേന ജടായു ചൊന്നതിനെക്കേട്ടശേഷം
മരിച്ച പക്ഷിയ്ക്കു ശേഷക്രിയകളുംചെയ്തു,
കരുത്തനായ കബന്ധനു സൽഗതി നൽകി,
ശബരിതന്നെക്കണ്ടു വരവും കൊടുത്തുടൻ
സപദി പമ്പാതീരം പുക്കതിശോകത്തോടും,
നടക്കുന്നേരം വായുപുത്രനെക്കണ്ടുകിട്ടി,
പടുത്വമോടുമവൻ സുഗ്രീവൻതന്നെക്കാട്ടി,
സഖ്യവും ചെയ്യിപ്പിച്ചു ബാലിയെ വധംചെയ്തു,
ദുഃഖേന ചാതുർമ്മാസ്യമിരുന്ന നാഥ! ജയ.
നാലു ദിക്കിലും നാനാ വാനരപ്രവരന്മാർ
കാലേ പോയന്വേഷിയ്ക്ക ജാനകീദേവിതന്നെ
അംഗുലീയവും ഹനുമാനുടെ കൈയിൽ നൽകി-
യംഗദാദികളോടും തെക്കോട്ടു നടകൊണ്ടാർ.
പാതാളംതന്നിൽ സ്വയംപ്രഭയെക്കണ്ടുകിട്ടി
പ്രീതന്മാരായിച്ചെന്നു വാരിധീതീരംപുക്കാർ.
സമ്പാതിവാചാ സമുദ്രം കടപ്പാനായ് വായു-
സംഭവൻ മഹേന്ദ്രത്തിൻ മുകളില്ക്കരേറിനാൻ.
വാരിധി ചാടിക്കടന്നാശു ലങ്കയിൽ ചെന്നു
താരിൽമാതിനു തിരുവാഴിയും കൊടുത്തവൻ,
ചൂഡാരത്നവും വാങ്ങീട്ടുദ്യാനഭംഗംചെയ്തു
പ്രൗഢതയോടുമുടൻ പോരിന്നു നേരിട്ടൊരു
രക്ഷോവീരന്മാരെയും രാവണതനയനാ -
മക്ഷകുമാരനേയും കൊന്നു രാവണനാകും
ദുഷ്ടനെക്കണ്ടു വൃത്താന്തം പറഞ്ഞിട്ടു ലങ്ക

ചുട്ടു പൊട്ടിച്ചു വാരാന്നിധിയും കടന്നുടൻ
തുഷ്ടിപൂണ്ടംഗദാദി വാനരന്മാരുമായ് വ–
ന്നിഷ്ടമോടാശു 'കണ്ടേൻ ദേവിയെ'യെന്നു ചൊന്ന
മാരുതിതന്നെപ്പിടിച്ചാശ്ലേഷംചെയ്തു ഗാഢം
വാരിജാക്ഷിയെച്ചിന്തിച്ചിരുന്ന നാഥ! ജയ.
സുമുഹൂർത്തേന മഹാ വാനരപ്പടയോടും
സമരത്തിനു പുറപ്പെട്ട രാഘവ! ജയ.
ദക്ഷിണസമുദ്രത്തിന്നുത്തരതീരം പുക്കു
രക്ഷോനാഥനും വിചാരം തുടങ്ങിനാനപ്പോൾ
വന്നിങ്ങു കണ്ട വിഭീഷണനെ ലങ്കാനാഥ–
നെന്നഭിഷേകംചെയ്തു വാഴിച്ച നാഥ! ജയ.
വരുണൻ വഴി നൽകാത്തളവു വില്ലും വാങ്ങി
ശ്ശരവും തൊടുത്തപ്പോളവനും ഭയപ്പെട്ടാൻ.
നളനെക്കൊണ്ടു ചിറ കെട്ടിച്ചുകൊൾക ഞാൻതാൻ
വഴിയും തരാമെന്നു വരുണൻ ചൊന്നനേരം
രാമനാഥനെ പ്രതിഷ്ഠിച്ചനുഗ്രഹം വാങ്ങി–
ത്താമസിയാതെ നളനിട്ടൊരു ചിറതന്മേൽ
മർക്കടപ്പടയോടുമക്കരെക്കടന്നുടൻ
രക്ഷോനായകൻതന്നെക്കൊന്ന രാഘവ! ജയ.
തൽക്ഷണേ വിഭീഷണൻതന്നെ ലങ്കേശനെന്നു
രക്ഷോവീരന്മാരോടും വാഴിച്ച നാഥ! ജയ.
അഗ്നിയിൽ മുഴുകി വന്നോരു ജാനകിയായ
പത്നിയെ പരിഗ്രഹിച്ചോരു രാഘവ! ജയ.
സോദരനിശാചരവാനരപ്പടയുമായ്
വൈദേഹിയോടുംകൂടെ പുഷ്പകം കരയേറി,
നന്ദിഗ്രാമത്തിങ്കൽ വന്നിറങ്ങിബ്!ഭരതനെ
നന്ദിപ്പിച്ചാശ്ലേഷംചെയ്തൊരു രാഘവ! ജയ.
താപസനിശാചരവാനരവരരൊടും,

താപങ്ങളകന്നൊരു സോദരവീരരൊടും,
ഭൂദേവാദികളായ രാജ്യവാസികളൊടും,
വൈദേഹിയോടുമയോദ്ധ്യാപുരമകംപുക്കു
അഭിഷേകവുംചെയ്തു ബന്ധുവർഗ്ഗത്തോടും ചെ-
ന്നഭിമോദേന രാജ്യം പാലിച്ച നാഥ! ജയ.
കുംഭസംഭവൻ പറഞ്ഞൻപോടു നിശാചര-
സംഭവമെല്ലാമറിഞ്ഞോരു രാഘവ! ജയ.
മൈഥിലിതന്നെയപവാദശങ്കയാ കള-
ഞ്ഞാതങ്കമുള്ളിൽ മറച്ചിരുന്ന നാഥ! ജയ.
സ്വർണ്ണംകൊണ്ടവളുടൽ നിർമ്മിച്ചു യാഗങ്ങളു-
മൊന്നൊന്നായ്ചെയ്തു കീർത്തി പൊങ്ങിച്ച നാഥ! ജയ.
അമ്മമാരുടെ ശേഷക്രിയകളെല്ലാം ചെയ്തു
ധർമ്മദാനങ്ങൾചെയ്തു വസിച്ച നാഥ! ജയ.
വാൽമീകിയുടെ ശിഷ്യരാകുന്ന കുമാരന്മാർ
സൗമ്യന്മാരായ കുശലവന്മാർ ഗാനംചെയ്ത
ചിത്രമാം രാമായണമാകിയ കാവ്യം കേട്ടു
ചിത്തസന്തോഷംപൂണ്ടു വസിച്ച നാഥ! ജയ.
സത്യത്തെ രക്ഷിപ്പാനായ് സൗമിത്രിതന്നെ ത്യജി-
ച്ചെത്രയും ദുഃഖത്തോടെ വസിച്ച നാഥ! ജയ.
മൈഥിലീതനയന്മാരാകിയ കുശലവ-
ന്മാരെയുമോരോ ദിശി വാഴിച്ച നാഥ! ജയ.
സോദരാമാത്യനിശാചരവാനരരോടും
സാദരമയോദ്ധ്യാവസികളാമവരോടും
വന്നിഹ സരയൂതീരത്തിങ്കലിതുകാലം
നിന്നരുളുന്ന രാമ! രാഘവ! ജയ ജയ.
നമസ്തേ രാമ രാമ! സമസ്തേ സീതാപതേ!
നമസ്തേ രഘുപതേ! രാവണാന്തക! ഹരേ!
നമസ്തേ നാരായണ! നമസ്തേ ലക്ഷ്മീപതേ!

നമസ്തേ ഭുവനൈകനായക! കൃപാനിധേ!
പരമാനന്ദമൂർത്തേ! നമസ്തേ പരാത്മനേ!
പരബ്രഹ്മമേ! പരംപുരുഷ! നമോസ്തു തേ.’
ചതുരാനനനിതി സ്തുതിചെയ്തോരു നേരം
മധുരസ്ഫുടാക്ഷരമരുളിച്ചെയ്തു ദേവൻ:
‘എന്നോടുകൂടിപ്പോരും ജനങ്ങൾക്കെല്ലാവർക്കും
വിണ്ണവരുടെ ലോകം കൊടുത്തീടുകവേണം.’
എന്നതു കേട്ടു വിധാതാവരുൾചെയ്തീടിനാൻ:
‘വന്നിഹ സരയൂവിൽ മുഴുകീടുവിനെങ്കിൽ.
വാനരപ്രവരന്മാർ തങ്ങൾക്കു കാരണമാം
വാനവരോടു ചെന്നുചേർന്നിതു സമസ്തരും
മറ്റുള്ള ജനങ്ങളുമന്നേരം സരയൂവിൽ
തെറ്റെന്നു മുഴുകിപ്പോയ് ദിവ്യവേഷത്തെപ്പൂണ്ടാർ.
പൂർവ്വദേഹങ്ങളെല്ലാമുദകംതന്നിലാക്കി–
ദ്ദേവലോകവും പുക്കാർ സമസ്തജനങ്ങളും.
വിഷ്ണുമൂർത്തിയുമനുജന്മാരോടൊരുമിച്ചു
വിഷ്ണുലോകവും പുക്കാനമരന്മാരുമായാർ.
മാനുഷർ നിശാചരർ പക്ഷികൾ മൃഗങ്ങളും
വാനരർ പിപീലികാജാതികളാദിയെല്ലാം
രാഘവസ്വാമിയുടെ കാരുണ്യമുണ്ടാകയാൽ
നാകലോകവും പുക്കു സുഖിച്ചിതെല്ലാവരും.
ദേവകൾ സനകാദിമുനികൾ വിരിഞ്ചനും
സേവിച്ചു ലക്ഷ്മീദേവിതന്നൊടും ഭൂമിയോടും,
യോഗേശനനന്തനാം പള്ളിതല്പത്തിന്മേലേ
യോഗനിദ്രയുംപുണ്ടു ഭഗവാൻ നാരായണൻ.
രാമനാമത്തെജ്ജപിച്ചീടുന്ന ജനങ്ങളും
രാമസായുജ്യം പ്രാപിച്ചീടുവോരെന്നു നൂനം.

പാരിലുള്ളജ്ഞാനികൾക്കറിവാൻ തക്കവണ്ണം
ശ്രീരാമചരിതം ഞാനിങ്ങനെ ചൊല്ലീടിനേൻ.
സജ്ജനമാനന്ദിച്ചു നൽകീടുമനുഗ്രഹം
ദുർജ്ജനദുർഭാഷണം ബഹുമാനിച്ചീടേണ്ട.
രാമചന്ദ്രസ്വാമിയെന്മാനസേ വസിയ്ക്കണം
ശ്രീമഹാലക്ഷ്മിയോടുമതിനു വന്ദിയ്ക്കുന്നേൻ.

ഇങ്ങനെ പറഞ്ഞടങ്ങീടിനാൾ കിളിമകൾ
തിങ്ങിന ഭക്തിപൂണ്ടു വസിച്ചാരെല്ലാരുമേ. 1932

ഉത്തരരാമയണം മൂന്നാമദ്ധ്യായം സമാപ്തം.
അദ്ധ്യാത്മരാമായണം ഉത്തരരാമയണം സമാപ്തം
അദ്ധ്യാത്മരാമായണം സമാപ്തം
ശുഭമസ്തു

# അനുബന്ധം

## 1. ഗായത്രീരാമായണം

തപ:സ്വാദ്ധ്യായ നിരതം തപസ്വീ വാഗ്വിദാംവരം
നാരദം പരിപപ്രച്ഛ വാൽമീകിർമുനിപുംഗവഃ.

സ ഹത്വാ രാക്ഷസാൻ സർവാൻ യജ്ഞഘ്നാൻ രഘുനന്ദനഃ
ഋഷിഭിഃ പൂജിതസ്തത്ര യഥേന്ദ്രോ വിജയേ പുരാ

വിശ്വാമിത്രസ്തു ധർമ്മാത്മാ ശ്രുത്വാ ജനകഭാഷിതം
വത്സ രാമ! ധനുഃ പശ്യ ഇതി രാഘവമബ്രവീത്.

തുഷ്ടാവാസ്യ തദാ വംശം പ്രവിശ്യ സ വിശാംപതേഃ
ശയനീയം നരേന്ദ്രസ്യ തദാസാദ്യ വ്യതിഷ്ഠത.

വനവാസം ഹി സംഖ്യായ വാസാംസ്യാഭരണാനി ച
ഭർത്താരമനുഗച്ഛന്ത്യൈ സീതായൈ ശ്വശുരോ ദദൗ.

രാജാ സത്യഞ്ച ധർമ്മഞ്ച രാജാ കുലവതാം കുലം
രാജാ മാതാ പിതാ ചൈവ രാജാ ഹിതകരോ നൃണാം.

നിരീക്ഷ്യ സമ്മുഹൂർത്തന്തു ദദർശ ഭരതോ ഗുരും
ഉടജേ രാമമാസീനം ജടാവല്ക്കലധാരിണം.

യദി ബുദ്ധിഃ കൃതാ ദ്രഷ്ടുമഗസ്ത്യം തം മഹാമുനിം
അദ്യൈവ ഗമനേ ബുദ്ധിം രോചയസ്വ മഹാശയ.

ഭരതസ്യാര്യപുത്രസ്യ ശ്വശ്രൂണാം മമ ച പ്രഭോ
മൃഗരൂപമിദം വ്യക്തം വിസ്മയം ജനയിഷ്യതി.

ഗച്ഛ ശീഘ്രമിതോ രാമ സുഗ്രീവം തം മഹാബലം
വയസ്യം തം കുരു ക്ഷിപ്രമിതോ ഗത്വാദ്യ രാഘവ.

ദേശകാലൗ പ്രതീക്ഷസ്വ ക്ഷമമാണഃ പ്രിയാപ്രിയേ.
സുഖദുഃഖസഹഃ കാലേ സുഗ്രീവവശഗോ ഭവ.

വന്ദ്യാസ്തേ താപസാസ്സിദ്ധാസ്തപസാ വീതകൽമഷാഃ.
പ്രഷ്ടവ്യാ ചാപി സീതായാഃ പ്രവൃത്തിവിനയാന്വിതൈഃ.

സ നിർജ്ജിത്യ പുരീം ശ്രേഷ്ഠാം ലങ്കാം താം കാമരൂപിണീം
വിക്രമേണ മഹാതേജാഃ ഹനൂമാൻ മാരുതാത്മജഃ.

ധന്യാ ദേവാസ്സഗന്ധർവ്വാഃ സിദ്ധാശ്ച പരമർഷയഃ
മമ പശ്യന്തി യേ നാഥം രാമം രാജീവലോചനം.

മംഗളാഭിമുഖീ തസ്യ സാ തദാസീന്മഹാകവേഃ
ഉപതസ്ഥേ വിശാലാക്ഷീ പ്രയതാ ഹവ്യവാഹനം.

ഹിതം മഹാർത്ഥം മൃദുഹേതുസമ്മിതം
വ്യതീതകാലായുത സമ്പ്രതാക്ഷമം.
നിശമ്യ തദ്വാക്യമുപസ്ഥിതജ്വരഃ
പ്രസംഗവാനുത്തരമേതദബ്രവീത്.

ധർമ്മാത്മാ രാക്ഷസശ്രേഷ്ഠഃ സമ്പ്രാപ്തോƒയം വിഭീഷണഃ.
ലങ്കൈശ്വര്യം ധ്രുവം ശ്രീമാനയം പ്രാപ്നോത്യകണ്ടകം.

യോ വജ്രപാതാശനിസന്നിപാതാത്

ന ചുക്ഷുഭേ നാപി ചചാല രാജാ.
സ രാമബാണാഭിഹതോ ഭൃശാർത്ത–
ശ്ചചാല ചാപഞ്ച മുമുഞ്ച വീരഃ.

യസ്യ വിക്രമമാസാദ്യ രാക്ഷസാ നിധനം ഗതാഃ
തം മന്യേ രാഘവം വീരം നാരായണമനാമയം

ന യേ ദദൃശിരേ രാമം ഛിന്ദന്തമരിവാഹിനീം
മോഹിതാഃ പരമാസ്ത്രേണ ഗാന്ധർവേണ മഹാത്മനാ.

പ്രണമ്യ ദേവതാഭ്യശ്ച ബ്രാഹ്മണേഭ്യശ്ച മൈഥിലീ
ബദ്ധാഞ്ജലിപുടാ ചേദമുവാചാഗ്നിസമീപതഃ.

ചലനാൽ പർവ്വതേന്ദ്രസ്യ ഗണാ ദേവാശ്ച കമ്പിതാഃ
ചചാല പാർവതീ ചാപി തദാ*ff*ശ്ലിഷ്ടാ മഹേശ്വരം.

ദാരാഃ പുത്രാഃ പുരം രാഷ്ട്രം ഭോഗാച്ഛാദനഭാജനം
സർവമേവാവിഭക്തം നൗ ഭവിഷ്യതി ഹരീശ്വര!

യാമേവ രാത്രിം ശത്രുഘ്നഃ പർണശാലാം സമാവിശത്
താമേവ രാത്രിം സീതാപി പ്രസൂതാ ദാരകദ്വയം.

ഇദം രാമായണം കൃത്സ്നം ഗായത്രീബീജസംയുതം
ത്രിസന്ധ്യം യഃ പഠേന്നിത്യം സർവപാപൈഃ പ്രമുച്യതേ.

## 2. ശ്രീ നാമരാമായണം

### ബാലകാണ്ഡം

ശുദ്ധബ്രഹ്മപരാല്പര, രാമ!
കാലാത്മക പരമേശ്വര,രാമ!
ശേഷതല്പസുഖനിദ്രിത, രാമ
ബ്രഹ്മാദ്യമരപ്രാർത്ഥിത, രാമ
ചണ്ഡകിരണകുലമണ്ഡന, രാമ
ശ്രീമദ്ദശരഥനന്ദന, രാമ
കൗസല്യാസുഖവർദ്ധന, രാമ
വിശ്വാമിത്രപ്രിയധന, രാമ!
ഘോരതാടകാഘാതക, രാമ
മാരീചാദിനിപാതക, രാമ
കൗശികമഖസംരക്ഷക, രാമ
ശ്രീമദഹല്യോദ്ധാരക, രാമ
ഗൗതമമുനിസംപൂജിത, രാമ
സുരമുനിവരഗണസംസ്തുത, രാമ
നാവികധാവിതമൃദുപദ, രാമ
മിഥിലാപുരജനമോഹക, രാമ
വിദേഹമാനസരഞ്ജക, രാമ
ത്ര്യംബകകാർമുകഭഞ്ജക രാമ
സീതാർപ്പിതവരമാലിക, രാമ
കൃതവൈവാഹികകൗതുക, രാമ
ഭാർഗ്ഗവദർപ്പവിനാശക, രാമ
ശ്രീമദയോദ്ധ്യാപാലക, രാമ

### അയോദ്ധ്യാകാണ്ഡം

അഗണിതഗുണഗണഭൂഷിത, രാമ
അവനീതനയാകാമിത, രാമ
രാകാചന്ദ്രസമാനന, രാമ
പിതൃവാക്യാശ്രിതകാനന, രാമ
പ്രിയഗുഹവിനിവേദിതപദ, രാമ
തത്ക്ഷാളിതനിജമൃദുപദ, രാമ
ഭരദ്വാജസുപൂജിത, രാമ
ചിത്രകൂടാദിനികേതന, രാമ
ദശരഥസന്തതചിന്തിത, രാമ
കൈകേയീതനയാർത്ഥിത, രാമ
വിരചിതനിജപിതൃകർമക, രാമ
ഭരതാർപ്പിതനിജപാദുക, രാമ

### ആരണ്യകാണ്ഡം

ദണ്ഡകവനജനപാവന, രാമ
ദുഷ്ടവിരാധവിനാശന, രാമ
ശരഭംഗസുതീക്ഷ്ണാർച്ചിത, രാമ
അഗസ്ത്യാനുഗ്രഹവർദ്ധിത, രാമ
ഗൃദ്ധ്രാധിപസംസേവിത, രാമ
പഞ്ചവടീതട സംസ്ഥിത, രാമ
ശൂർപ്പണഖാർത്തിവിധായക, രാമ
ഖരദൂഷണമുഖസൂദക, രാമ
സീതാപ്രിയ ഹരിണാനുഗ, രാമ
മാരീചാർതികൃദാശുഗ, രാമ
വിനഷ്ടസീതാന്വേഷക, രാമ
ഗൃദ്ധ്രാധിപഗതിദായക, രാമ

ശബരീദത്തഫലാശന, രാമ
കബന്ധബാഹുച്ഛേദന, രാമ

**കിഷ്കിന്ധാകാണ്ഡം**

ഹനുമത്സേവിതനിജപദ, രാമ
നതസുഗ്രീവാഭീഷ്ടദ, രാമ
ഗർവിതബാലിനിഷൂദന, രാമ
ഹിതകരലക്ഷ്മണസംയുത,രാമ

**സുന്ദരകാണ്ഡം**

കപിവരസന്തതസംസ്തുത, രാമ
തദ്ഗതിവിഘ്നധ്വംസക, രാമ
സീതാപ്രാണാധാരക, രാമ
ദുഷ്ടദശാനനദൂഷിത, രാമ
ശിഷ്ടഹനൂമത്ഭൂഷിത, രാമ
സീതാരോദിതകോപന, രാമ
കൃതചൂഡാമണിദർശന, രാമ
കപിവരവചനാശ്വാസിത, രാമ

**യുദ്ധകാണ്ഡം**

രാവണനിധനപ്രസ്ഥിത, രാമ
വാനരസൈന്യസമാവൃത, രാമ
ശോഷിതസരിദീശാർത്ഥിത, രാമ
വിഭീഷണാഭയദായക, രാമ
സാഗരസേതുനിബന്ധക, രാമ
ഘടകർണ്ണശിരച്ഛേദക, രാമ
രാക്ഷസസംഘവിമർദ്ദക, രാമ

അഹിമഹിരാവണവാരണ, രാമ
സംഹൃതദശമുഖരാവണ രാമ
വിധിഭവസുരമുഖസംസ്തുത, രാമ
ഖസ്ഥിതദശരഥവീക്ഷിത, രാമ
സീതാദർശനമോദിത, രാമ
അഭിഷിക്തവിഭീഷണനത, രാമ
പുഷ്പകയാനാരോഹണ, രാമ
ഭരദ്വാജാഭിനിഷേവണ, രാമ
സാകേതപരീഭൂഷണ, രാമ
സകലസ്വീയസമാവൃത, രാമ
രത്നലസല്പീഠാസ്ഥിത, രാമ
പട്ടാഭിഷേകാലംകൃത, രാമ
പാർത്ഥിവകുലസമ്മാനിത, രാമ
കീശകുലാനുഗ്രാഹക, രാമ
സകലജഗല്പരിപാലക, രാമ
സകലാഭീഷ്ടവരപ്രദ, രാമ
രാമ രാമ ജയ രാഘവ, രാമ
രാമ രാമ ജയ സീതാരാമ!

## 3. ശ്രീ സീതാരാമസ്തോത്രം

അയോദ്ധ്യാപുരനേതാരം
മിഥിലാപുരനായികാം
രാഘവാണാമലങ്കാരം
വൈദേഹാനാമലംക്രിയാം

രഘൂണാം കുലദൈവം ച
നിമീനാം കുലദീപികാം
സൂര്യവംശസമുദ്ഭൂതം
സോമവംശസമുദ്ഭവാം

പുത്രം ദശരഥസ്യാപി
പുത്രീം ജനകഭൂപതേഃ
വസിഷ്ഠാനുമതാചാരം
ശതാനന്ദമതാനുഗാം

കൗസല്യാഗർഭസംഭൂതം
വേദഗർഭോദിതാം സ്വയം
പുണ്ഡരീകവിശാലാക്ഷം
സ്ഫുരദിന്ദീവരേക്ഷണാം

മത്തമാതംഗഗമനം
മത്തസാരസഗാമിനീം
ചന്ദനാർദ്രഭുജാമദ്ധ്യം
കുങ്കുമാക്തഭുജാന്തരാം

ചാപാലംകൃതഹസ്താബ്ജം
പദ്മാലംകൃതപാണികാം
സർവ്വലോകവിധാതാരം
സർവ്വലോകവിധായിനീം

ലോകാഭിരാമം ശ്രീരാമം
അഭിരാമാം ച മൈഥിലീം
ദിവ്യസിംഹാസനാരൂഢം
ദിവ്യസ്രഗ്വസുഭൂഷണാം

അനുക്ഷണം കടാക്ഷാഭാ-
വന്യോന്യേക്ഷണകാംക്ഷിണൗ
അന്യോന്യസദൃശാവേതൗ
ത്രൈലോക്യഗൃഹദമ്പതീ.

ഇമൗ യുവാം പ്രണമ്യാഹം
ഭജാമ്യതികൃതാർത്ഥതാം
അനയാ സ്തൗതി യഃ സ്തുത്യാ
രാമം സീതാഞ്ച ഭക്തിതഃ

തസ്യ തൗ തനുതാം പ്രീതൗ
സമ്പദസ്സകലാ അപി
ഇതീദം രാമചന്ദ്രസ്യ
ജാനക്യാശ്ച വിശേഷതഃ

കൃതം ഹനുമതാ പുണ്യം
സ്തോത്രം സദ്യോ വിമുക്തിദം
യഃ പഠേത് പ്രാതരുത്ഥായ
സർവാൻ കാമാനവാപ്നുയാത്

യഃ ഇദം പഠതി സ്തോത്രം
മൈഥിലീരാമചന്ദ്രയോഃ
ശ്രീവൈകുണ്ഠമവാപ്നോതി
സ തതോ ഹതകിൽബിഷഃ

## 4. ശ്രീരാമാഷ്ടോത്തരശത നാമസ്തോത്രം

സഹസ്രശീർഷ്ണേ വൈ തുഭ്യം സഹസ്രാക്ഷായ തേ നമഃ
നമസ്സഹസ്രഹസ്തായ സഹസ്രചരണായ ച
നമോ ജീമൂതവർണായ നമസ്തേ വിശ്വതോമുഖ!
അച്യുതായ നമസ്തുഭ്യം നമസ്തേ ശേഷശായിനേ
നമോ ഹിരണ്യഗർഭായ പഞ്ചഭൂതാത്മനേ നമഃ
നമോ മൂലപ്രകൃതയേ ദേവനാം ഹിതകാരിണേ
നമസ്തേ സർവലോകേശ! സർവദുഃഖനിഷൂദന!
ശംഖചക്രഗദാപദ്മജടാമകുടധാരിണേ!
നമോ ഗർഭായ തത്ത്വായ ജ്യോതിഷാം ജ്യോതിഷേ നമഃ
ഓം നമോ വാസുദേവായ നമോ ദശരഥാത്മജ!
നമോ നമസ്തേ രാജേന്ദ്ര! സർവസമ്പൽപ്രദായക!
നമഃ കാരുണ്യരൂപായ കൈകേയീ പ്രിയകാരിണേ
നമോ ദാന്തായ ശാന്തായ വിശ്വാമിത്രപ്രിയായ തേ
യജ്ഞേശായ നമസ്തുഭ്യം നമസ്തേ ക്രതുപാലക!
നമോ നമഃ കേശവായ നമോ നാഥായ ശർങ്ഗിണേ
നമസ്തേ രാമചന്ദ്രായ നമോ നാരായണായ ച
നമസ്തേ രാമഭദ്രായ മാധവായ നമോ നമഃ
ഗോവിന്ദായ നമസ്തുഭ്യം നമസ്തേ പരമാത്മനേ
നമോ വിഷ്ണുസ്വരൂപായ രഘുനാഥായ തേ നമഃ
നമസ്തേ നാഥനാഥായ നമസ്തേ മധുസൂദന!
ത്രിവിക്രമ! നമസ്തേ*f*സ്തു സീതായാഃ പതയേ നമഃ
വാമനായ നമസ്തുഭ്യം നമസ്തേ രാഘവായ ച
നമോ നമഃ ശ്രീധരായ ജാനകീവല്ലഭായ ച
നമസ്തേ*f*സ്തു ഹൃഷീകേശ! കന്ദർപ്പായ നമോ നമഃ
നമസ്തേ പദ്മനാഭായ കൗസല്യാഹർഷകാരിണേ
നമോ രാജീവനയന! നമസ്തേ ലക്ഷ്മണാഗ്രജ!
നമോ നമസ്തേ കാകുൽസ്ഥ! നമോ ദാമോദരായ ച

വിഭീഷണപരിത്രാതഃ! നമഃ സങ്കർഷണായ ച
വാസുദേവ! നമസ്തുഭ്യം നമസ്തേ ശങ്കരപ്രിയ!
പ്രദ്യുമ്നായ നമസ്തുഭ്യം അനിരുദ്ധായ തേ നമഃ
സദസദ്വ്യക്തിരൂപായ നമസ്തേ പുരുഷോത്തമ!
അധോക്ഷജ നമസ്തേ$f$സ്തു സപ്തസാലഹരായ ച
ഖരദൂഷണസംഹർത്രേ ശ്രീനൃസിംഹായ തേ നമഃ
അച്യുതായ നമസ്തുഭ്യം നമസ്തേ സേതുബന്ധക!
ജനാർദന! നമസ്തേ$f$സ്തു നമോ ഹനുമദാശ്രയ!
ഉപേന്ദ്ര! ചന്ദ്രവന്ദ്യായ മാരീചഹരണായ ച
നമോ ബാലിപ്രഹരണ! നമസ്സുഗ്രീവരാജ്യദ!
ജാമദഗ്ന്യമഹാദർപ്പഹരായ ഹരയേ നമഃ
നമോ നമസ്തേ കൃഷ്ണായ നമസ്തേ ഭരതാഗ്രജ!
നമസ്തേ പിതൃഭക്തായ നമശ്ശത്രുഘ്നപൂർവജ!
അയോദ്ധ്യാധിപതേ! തുഭ്യം നമശ്ശത്രുഘ്നസേവിത!
നമോ നിത്യായ സത്യായ ബുദ്ധ്യാഭിജ്ഞാനരൂപിണേ!
അദ്വൈതബ്രഹ്മരൂപായ ജ്ഞാനഗമ്യായ തേ നമഃ
നമഃ പൂർണ്ണായ രമ്യായ മാധവായ ചിദാത്മനേ
അയോദ്ധ്യേശായ ശ്രേഷ്ഠായ ചിന്മാത്രായ പരാത്മനേ
നമോ$f$ഹല്യോദ്ധാരണായ നമസ്തേ ചാപഭംഗിനേ
സീതാരാമായ സേവ്യായ സ്തുത്യായ പരമേഷ്ഠിനേ
നമസ്തേ ബാണഹസ്തായ നമഃ കോദണ്ഡധാരിണേ
നമഃ കബന്ധഹന്ത്രേ ച ബാലിഹന്ത്രേ നമോ$f$സ്തു തേ
നമസ്തേ$f$സ്തു ദശഗ്രീവപ്രാണസംഹാരകാരിണേ.

ശ്രീരാമഷ്ടോത്തരശത നാമസ്തോത്രം സംപൂർണ്ണം